

# ഈശ്വരകാരുണ്യം
## (ആത്മകഥ)

### ശ്രീ പുരുഷോത്തമാനന്ദ സ്വാമിജി

പരമപൂജ്യ ശ്രീ സ്വാമി പുരുഷോത്തമാനന്ദജി മഹാരാജ് 1879, നവംബർ മാസം 23-ാം തീയതി തിരുവല്ലയിൽ ജനിച്ചു. ചെറുപ്പത്തിൽ തന്നെ ഭക്തിവാസന പ്രകടിപ്പിച്ചിരുന്നു. പഠനത്തിൽ വളരെ സമർത്ഥനായിരുന്നു എങ്കിലും വളരെക്കാലം രോഗാതുരനായിരുന്നതിനാൽ വിദ്യാഭ്യാസം പൂർത്തിയാക്കിയില്ല. രോഗശയ്യയിൽ കിടന്ന് സംസ്കൃത ഭാഷയും പുരാണേതിഹാസങ്ങളും ഹൃദിസ്ഥമാക്കി. പിന്നീട് രാമകൃഷ്ണ മിഷനിലെ ശ്രീമദ് സ്വാമിജി നിർമ്മലാനന്ദജിയുമായി (തുളസീ മഹാരാജ്) ബന്ധപ്പെട്ടു. അദ്ദേഹത്തിന്റെ പ്രേരണയാൽ രാമകൃഷ്ണമിഷനു വേണ്ടി പ്രവർത്തിക്കുകയും, അദ്ധ്യാത്മസാധനകൾ ആരംഭിക്കുകയും ചെയ്തു. 1916-ൽ രാമകൃഷ്ണ മഠത്തിന്റെയും മിഷന്റെയും ആദ്യ പ്രസിഡന്റായിരുന്ന ശ്രീമദ് സ്വാമി ബ്രഹ്മാനന്ദജി (രാജാ മഹാരാജ്), മന്ത്രദീക്ഷ നൽകി. 1923-ൽ രാമകൃഷ്ണ മഠത്തിന്റെയും മിഷന്റെയും രണ്ടാം പ്രസിഡന്റായിരുന്ന ശ്രീമദ് സ്വാമി ശിവാനന്ദജി (മഹാപുരുഷ മഹാരാജ്) സന്യാസദീക്ഷ നൽകി.

കുറേ വർഷങ്ങൾക്കു ശേഷം സ്വാമി പുരുഷോത്തമാനന്ദ മഹാരാജ് ഹിമാലയത്തിലെ വസിഷ്ഠ ഗുഹ സ്ഥിരവാസ സ്ഥലമാക്കി തപസ്സു ചെയ്തു. 1961 ഫെബ്രുവരി മാസം 13-ാം തീയതി, രാത്രി 10.50-ന് (ശിവരാത്രി ദിവസം, ലിംഗോദ്ഭവ മുഹൂർത്തം) അദ്ദേഹം മഹാസമാധിയിലായി.

സ്വാമിജിയുടെ പുസ്തകങ്ങൾ –
ഇംഗ്ലീഷിൽ Spiritual Talks, Auto Biography or the story of Divine Compassion, A peep into the Gita, Guide to spiritual Aspirants തുടങ്ങിയവ വസിഷ്ഠ ഗുഹ ആശ്രമം (ഗൂലാർ - ദോഗി, തേഹ്റി - ഗാർവാൾ ജില്ല, ഉത്തരഖണ്ഡം, 249303) പ്രസിദ്ധീകരിച്ചിട്ടുണ്ട്.

# ഈശ്വരകാരുണ്യം
## (ആത്മകഥ)

സ്വാമി പുരുഷോത്തമാനന്ദപുരി
വസിഷ്ഠ ഗുഹ

സ്വാമി ശാന്താനന്ദപുരി സദ്ഗുരു ഭക്തസമിതി
തിരുവനന്തപുരം

ISWARAKARUNYAM
*[Atmakatha]*

**Swami Purushothamananda Puri**

| | | |
|---|---|---|
| Publisher | : | Swami Santhananda Puri Sadguru Bhaktasamiti<br>Thiruvananthapuram |
| First Edition | : | July 1956 |
| Second Edition | : | September 2007 |
| DTP Composing & Printing | : | Akshara Offset<br>Vanchiyoor, Thiruvananthapuram - 695 035<br>Phone: 0471 - 2471174 |

**ഈശ്വരകാരുണ്യം**
(ആത്മകഥ)

സ്വാമി പുരുഷോത്തമാനന്ദപുരി

| | | |
|---|---|---|
| പ്രസിദ്ധീകരണം | : | സ്വാമി ശാന്താനന്ദപുരി സദ്ഗുരു ഭക്തസമിതി<br>തിരുവനന്തപുരം |
| ആദ്യപതിപ്പ് | : | 1956 ജൂലായ് |
| രണ്ടാം പതിപ്പ് | : | 2007 സെപ്റ്റംബർ |
| ഡി.റ്റി.പി. കമ്പോസിങ്ങും<br>അച്ചടിയും | : | അക്ഷര ഓഫ്സെറ്റ്<br>വഞ്ചിയൂർ, തിരുവനന്തപുരം - 695 035<br>ഫോൺ: 0471 - 2471174 |

*(For free distribution among devotees)*

**ഓം**

# സമർപ്പണം

ഹരിപ്പാട്ടു സുബ്രഹ്മണ്യസ്വാമിക്ഷേത്രത്തിന് അടുത്തുള്ള വലിയ കൊട്ടാരത്തിൽ വച്ചാണ് ഇവന് **ശ്രീ നിർമ്മലാനന്ദ സ്വാമി**കളെ പ്രഥമമായി ദർശിക്കുവാൻ സാധിച്ചത്. ആ ദിവ്യപുരുഷന്റെ കടാക്ഷവീക്ഷണത്താൽ ആകൃഷ്ടനായി അദ്ദേഹത്തിന്റെ അടുത്തു ചെന്ന് ഇവന്റെ തല അദ്ദേഹത്തിന്റെ മടിയിൽ വയ്ക്കുവാനും ഇവന്നു ഭാഗ്യം ഉണ്ടായി. തല മടിയിൽ വച്ചതോടുകൂടി ഈ ശരീരവും അവിടെതന്നെ സമർപ്പിക്കുകയാണ് ചെയ്തത്. ഇപ്പോഴും ആ തല അദ്ദേഹത്തിന്റെ മടിയിൽ തന്നെ ഇരിക്കുന്നു എന്നത്രെ ഇവന്റെ തോന്നൽ. ഈ ആത്മകഥയേയും ആ മഹാപുരുഷന്റെ പാദാരവിന്ദങ്ങളിൽ ഭക്തിസമേതം സമർപ്പിച്ചുകൊള്ളുന്നു.

വസിഷ്ഠഗുഹ,
19–9–'55

പുരുഷോത്തമാനന്ദൻ

ഓം

# പ്രസ്താവന

സർക്കാർ ജീവനത്തിൽനിന്നും പെൻഷൻവാങ്ങി വിരമിച്ച ഞാൻ, എന്റെ അനന്തരജീവിതം ആത്മീയമാർഗോന്നതിക്കായി നയിച്ച് ജന്മോദ്ദേശ്യം കൈവരുത്തണമെന്നും, അതിനായി മുഴുവൻ സമയവും വിനിയോഗിക്കണമെന്നും നിശ്ചയിച്ചു. ഭഗവദ് ഭക്തി, ഏകാഗ്രചിന്തനം, സ്ഥിരമായ പരിശ്രമം – ഇവയാൽ ആത്മീയകാര്യങ്ങളിൽ ഉല്ക്കർഷം ലഭിക്കാവുന്നതാണെന്ന്, ജന്മാന്തര പ്രേരണയാലായിരിക്കാം; യുവപ്രായത്തിലും എനിക്ക് അറിവുദിച്ചിരുന്നു. ഇതേ ഉദ്ദേശ്യത്തിൽ കന്യാകുമാരിയിൽ എത്തിച്ചേരുകയും ശ്രീ ജഗദംബാ ഭജനയിൽ ആകണ്ഠം നിമഗ്നനാകയും ചെയ്തു. മൂന്നാലു വർഷക്കാലത്തിനുശേഷം ഭാരതമൊട്ടുക്കുള്ള ക്ഷേത്രദർശനങ്ങൾക്കും തീർത്ഥാടനങ്ങൾക്കും ഞാൻ ഉദ്യുക്തനായി. ഈശ്വരാനുഗ്രഹത്താൽ കന്യാകുമാരി മുതൽ കൈലാസം വരെയ്ക്കും ശ്രീമൽ ദ്വാരക മുതൽ പുരി–ജഗന്നാഥം വരെയ്ക്കും മിക്കവാറും എല്ലാ പുണ്യക്ഷേത്രങ്ങളും സന്ദർശിക്കുന്നതിനും തീർത്ഥസ്നാനാദികൾ യഥോചിതം നടത്തുന്നതിനും വിശേഷിച്ചും "മാനസ സരോവര" തീർത്ഥാടനത്തിനും മഹിമയേറിയ "ശ്രീകൈലാസ" സന്ദർശനത്തിനുംകൂടി എനിക്കു ഭാഗ്യമുണ്ടാകയും ചെയ്തു.

1954–ലെ ആദ്യയാത്രയിൽ ഹൃഷീകേശത്തിലെ ശ്രീ ശിവാനന്ദാശ്രമത്തിൽ വച്ച് – കുറെ അകലെയായി പൂർവ്വകാലത്തെ വസിഷ്ഠഗുഹയുണ്ടെന്നും വിശിഷ്ടനായ ഒരു താപസവര്യൻ 25 കൊല്ലങ്ങളായി സാധനാനുഷ്ഠാന സിദ്ധനായി പ്രസ്തുത ഗുഹയിൽ ആവസിച്ചരുളുന്നുണ്ടെന്നും അറിയുകയാൽ, തമിഴ്ദേശീയനായ മറ്റൊരു സന്യാസിയോടുകൂടി ഞാൻ പ്രസ്തുത വസിഷ്ഠഗുഹയിൽ എത്തിച്ചേരുകയും – ശിശുനിർമ്മലതയും ബ്രഹ്മതേജസ്സ് തുളുമ്പുന്നതുമായ ആ താപസവര്യന്റെ വദനകാന്തിയാൽ ഞാൻ ആകൃഷ്ടനായി ഭക്തിപുരസ്സരം അദ്ദേഹത്തെ നമസ്കരിക്കുകയും ഉണ്ടായി.

തമിഴ് രീതിയിലുള്ള ഞങ്ങളുടെ സംഭാഷണത്തിൽ നിന്നും ഞാനൊരു മലയാളിയാണെന്നു അദ്ദേഹം മനസ്സിലാക്കുകയും എന്നോടുള്ള സംഭാഷണം

അദ്ദേഹം മലയാളത്തിൽ തുടരുകയും ചെയ്തു. ആ ഋഷിവര്യന്റെ പൂർവ്വാശ്രമം, തിരുവിതാംകൂറിൽ തിരുവല്ല താലൂക്കിലാണെന്നു ധരിക്കുന്നതിനിടയായി. അവിടെവച്ചു അദ്ദേഹത്തിന്റെ ശിഷ്യനായ ഒരു ബംഗാളി ബ്രഹ്മചാരിയുമായി ഞാൻ പരിചയപ്പെട്ടു. ചില ഗ്രന്ഥരചനകളിലും ശ്രീ സ്വാമിജി ഏർപ്പെട്ടിരിക്കുകയാണെന്നും സ്വദേശത്തും വിദേശങ്ങളിലുമുള്ള പല ഭക്തജനതയുടെ നിർബന്ധാപേക്ഷകളാൽ സ്വയം ജീവചരിതം അദ്ദേഹം ഇപ്പോൾ എഴുതിവരികയാണെന്നും കൂടി ആ അന്തേവാസി എന്നെ ധരിപ്പിച്ചു. ജീവചരിത്ര രചനയെ ആസ്പദമാക്കിയും ഞങ്ങൾ സംഭാഷണത്തിനു മുതിർന്നു. എഴുതിത്തീർന്നിടത്തോളം ഒന്നു വായിച്ചുനോക്കിയാൽ കൊള്ളാമെന്നുള്ള എന്റെ അപേക്ഷയെ അദ്ദേഹം നിറവേറ്റി. ഒരാവർത്തികൂടി തനിക്കു ഹിമാലയ പരിസരങ്ങളിൽ പരിവ്രജനം നടത്തി ബദരീനാഥം, കേദാരം ആദിയായ പുണ്യക്ഷേത്രദർശനങ്ങൾക്കാശയുണ്ടെന്നും ദൈവകരുണയാൽ താമസിയാതെ അതിനിടയാകുന്നതായാൽ വീണ്ടും സ്വാമിദർശനം നടത്തിക്കൊള്ളാമെന്നും അപ്പോഴേയ്ക്കും ആത്മകഥ പൂർത്തിയാക്കുന്നതായാൽ അതിന്റെ പ്രസാധകത്വം സ്വയം കയ്യേറ്റുകൊള്ളാമെന്നും അദ്ദേഹത്തെ ധരിപ്പിക്കയും ഹൃദയംഗമമായി അദ്ദേഹത്താൽ ഉച്ചരിക്കപ്പെട്ട ആശിസ്സിനെ മഹദനുഗ്രഹമായി കരുതി പിറ്റേന്നാൾ മടങ്ങുകയും ഉണ്ടായി.

1955–ലും അന്തര്യാമി പ്രേരണയാൽ വീണ്ടും ഞാൻ ഹിമഗിരി പര്യടനത്തിലേക്കുദ്യമിച്ചു. വസിഷ്ഠഗുഹയിൽ ചെന്നു ശ്രീസ്വാമിസന്ദർശനവും നടത്തി. ആദ്ധ്യാത്മികമായ അദ്ദേഹത്തിന്റെ ഗുപ്തസാധനാ വൈവിധ്യങ്ങൾക്കു പുറമെ, ജീവസേവാപരമായ പല ധാർമ്മികപ്രവർത്തനങ്ങളും സഫലതയിൽക്കണ്ടു ഞാൻ സന്തോഷിക്കയും പൂർത്തിയാക്കി വച്ചിരുന്ന "ആത്മകഥ" കയ്യെഴുത്തുകടലാസുകളെ ദയാപൂർവം അദ്ദേഹം എന്നെ ഏൽപ്പിക്കയും ചെയ്തു.

സാധുജന സേവനപരമായ ശ്രീ സ്വാമിജിയുടെ നിഷ്കാമ പ്രവർത്തനങ്ങളെ നേരിൽ കണ്ടറിഞ്ഞു സഹാനുഭാവത്താൽ അവയെ രേഖപ്പെടുത്തി കേന്ദ്രമന്ത്രി ശ്രീമാൻ കെ.എം. മുൻഷി അവർകൾ 1953–ൽ പ്രസിദ്ധപ്പെടുത്തീട്ടുള്ള TO BADRINATH എന്ന ഇംഗ്ലീഷുപുസ്തകത്തിലെ ഏതാനും ഭാഗങ്ങൾ അതേപ്രകാരം ചുവടെ ചേർക്കുന്നു.

A few weeks previously while we were guests of the Rajmata of Tehri-Garhwal at Anand Kashi I met a sadhu who lived on the bank of the Ganga in a cave called Vasishtha Guha.

When one morning we visited this natural retreat, we found hanging on the outer wall a portrait of Ramakrishna Paramahamsa; the interior of



the cave was dark and deep. A shrine of Shiva was installed there. An old Sadhu, frail, fragile, tiny, accompanied by his disciples, limped forward to meet us and began to talk in fairly fluent English. His name was Purushothamananda Puri.

We met again in the afternoon and had a long talk. He told me his story. He originally came from Travancore and was initiated by one of the senior disciples of Sree Ramakrishna. After wandering for many years, he heard of a cave in the wilderness in 1928. So, with staff in hand and a blanket on his back, he limped his weary way to Vasishtha Guha, determined to meditate there in solitude.

Another sadhu, however, was in occupation of this cave and refused to share his cave with the newcomer. It is easy enough to leave the world; but very difficult to get rid of one thing, the sense of possession.

But Purushottamanandji was persistent; he refused to give up the idea, to live in the cave; he kept vigil outside it for a few days and slept in the open and had no food; he had no fire at which to warm himself. He remained in the wilderness trusting in God. The ways of the 'Almighty are inscrutable', he said. "A villager gave six matches to light a fire with. A woman gave me some milk and so I managed to live."

The original occupant of the cave eventually left it and went away. Our friend moved in and began to meditate.

After a time Purushothamanandji went to a pilgrimage to Amarnath and did not return until six years later. He first cleared the cave of the silt which had been brought down by the river during the floods, and then once again settled down to meditate. People from surrounding villages flocked to see him, offered him food and afterwards became his disciples. He took a paternal interest in their welfare; helped them, advised them, and induced them to build a high school in the locality. He is now a man of considerable influence in the neighbourhood. Everyone honours and respects him.

He is, I discovered, a deep Vedantin and his ways are simple, innocent, almost child-like; he smiles and smiles all the time. Loneliness, starvation and a hundred other aches mean nothing to him; he lives a real life, possessed

of God Which gives him perpetual Joy and Peace. He has reached this state after years of Sadhana.

Before we parted, he admonished me. He asked, had I not had enough of life? It was high time I realised what I really was. 'I wish I could', I replied.

കുറേ നാൾമുമ്പ് ഞങ്ങൾ ആനന്ദ്കാശിയിൽ ടഹ്റിഗാർവാളിലെ രാജമാതാവിന്റെ അതിഥികളായി പാർത്തു. ആ അവസരത്തിൽ ഗംഗാതീരത്തുള്ള, വസിഷ്ഠഗുഹ എന്നു വിദിതമായ സങ്കേതത്തിൽ താമസിച്ചിരുന്ന ഒരു സാധുവിനെ ഞാൻ കാണുകയുണ്ടായി.

പ്രകൃത്യാതന്നെ ഒരു നിഗൂഢസങ്കേതമായിരുന്ന ആ സ്ഥലം, ഒരു ദിവസം പ്രഭാതത്തിൽ ഞങ്ങൾ സന്ദർശിച്ചു. അപ്പോൾ അവിടെ പുറംഭിത്തിയിൽ രാമകൃഷ്ണപരമഹംസന്റെ ഒരു ചിത്രം തൂങ്ങുന്നതു കണ്ടു. ഗുഹയുടെ അന്തർഭാഗം അന്ധകാരമയവും അഗാധവുമായിരുന്നു. ഒരു ശിവവിഗ്രഹവും അവിടെ പ്രതിഷ്ഠിതമായിരുന്നു. ക്ഷീണഗാത്രനും, അവശനും, ഹ്രസ്വകായനുമായ ഒരു വൃദ്ധസാധു സ്വശിഷ്യന്മാരാൽ അനുഗതനായി, കാലേന്തിവച്ചു നടന്നുകൊണ്ട്, ഞങ്ങളെ സൽക്കരിപ്പാനായി മുന്നോട്ടുവന്നു. അദ്ദേഹം സാമാന്യം ഭംഗിയായി ഇംഗ്ലീഷിൽ ഞങ്ങളോട് സംസാരിക്കാൻ തുടങ്ങി. അദ്ദേഹത്തിന്റെ നാമധേയം പുരുഷോത്തമാനന്ദപുരി എന്നായിരുന്നു.

അപരാഹ്നത്തോടുകൂടി ഞങ്ങൾ വീണ്ടും അടുത്തുകൂടി, ദീർഘനേരം സംഭാഷണത്തിലേർപ്പെട്ടു. അദ്ദേഹം ആത്മകഥ എന്നോടു പറഞ്ഞു. ആൾ തിരുവിതാംകൂറുകാരനായിരുന്നു. ശ്രീരാമകൃഷ്ണന്റെ മുഖ്യശിഷ്യന്മാരിലൊരാളാണ് അദ്ദേഹത്തിനു സന്യാസം നൽകിയത്. വളരെക്കാലം അങ്ങുമിങ്ങും അലഞ്ഞുതിരിഞ്ഞതിനുശേഷം 1928-ൽ, ഒരു വിജനസ്ഥലമായ ഈ ഗുഹയെപ്പറ്റി കേൾക്കുവാൻ അദ്ദേഹത്തിനു സംഗതിയായി. കൈയിൽ ഒരു ദണ്ഡും, ചുമലിൽ ഒരു പുതപ്പും ധരിച്ച് അദ്ദേഹം ആ ഗുഹയിലേയ്ക്കു കടന്നുചെന്നു; ഏകാന്തതയിലിരുന്നു ധ്യാനിപ്പാൻ തീരുമാനിച്ചുംകൊണ്ട്.

അതിനുമുമ്പ് ഈ ഗുഹയിൽ മറ്റൊരു സാധു പാർത്തിരുന്നു. പുതിയ ആൾകൂടി അവിടെ പാർക്കുവാൻ അദ്ദേഹം വിസമ്മതിച്ചു. ലോകത്തെപ്പോലും ഉപേക്ഷിക്കാം; പക്ഷേ, ഒരേ ഒരു സംഗതി മാത്രം കൈവെടിയാൻ ആർക്കും വൈഷമ്യമുണ്ട്. അതു മറ്റൊന്നുമല്ല, കൈവശാവകാശബോധമാണ്.

പുരുഷോത്തമാനന്ദജി വിട്ടില്ല. ഗുഹയിൽ താമസിക്കണമെന്നുള്ള തന്റെ അഭിനിവേശം വെടിയുവാൻ അദ്ദേഹം വിമുഖനായിരുന്നു. കുറേ ദിവസത്തേയ്ക്ക് താൻ അതിനു വെളിയിൽ കാവൽ നിന്നു; വെറും തുറസ്സായ



സ്ഥലത്തു ശയിച്ചു. അദ്ദേഹത്തിന്റെ കൈവശം ആഹാരസാധനമൊന്നും ഉണ്ടായിരുന്നില്ല. ഒന്ന് അനത്തുന്നതിനുപോലും അദ്ദേഹത്തിനു തീ കിട്ടിയില്ല. ഈശ്വരചിന്തയോടെ അദ്ദേഹം ആ ശൂന്യതയിൽ കഴിച്ചുകൂട്ടി. "ദൈവഗതി ദുരൂഹമാണല്ലോ" അദ്ദേഹം പറഞ്ഞു. "തീ കത്തിപ്പാൻ ഒരു ഗ്രാമവാസി എനിക്ക് ആറു തീപ്പെട്ടിക്കോൽ തന്നു. ഒരു സ്ത്രീ കുറെ ക്ഷീരം കൊണ്ടുവന്നു തന്നു. അങ്ങനെ ഈയുള്ളവൻ രക്ഷപ്പെട്ടു."

ഗുഹയിൽ പാർത്തിരുന്ന ആൾ ഒടുവിൽ സ്ഥലംവിട്ടു. നമ്മുടെ സ്നേഹിതൻ അകത്തു പ്രവേശിച്ച് ധ്യാനനിരതനുമായി.

കുറേക്കാലം കഴിഞ്ഞ് പുരുഷോത്തമാനന്ദജി തീർത്ഥാടനാർത്ഥം അമരനാഥിലേക്കു പുറപ്പെട്ടു; ആറുസംവത്സരത്തേയ്ക്കു അദ്ദേഹം മടങ്ങിയില്ല. വെള്ളപ്പൊക്കത്തിൽ നദിയിൽനിന്നും ഗുഹയിലേയ്ക്ക് അടിഞ്ഞു കയറിയ ചളിയെല്ലാം അദ്ദേഹം ആദ്യമായി നീക്കം ചെയ്തു. ധ്യാനിപ്പാനായി വീണ്ടും ആ ഗുഹയിൽ തന്നെ കഴിഞ്ഞുകൂടി. ചുറ്റുമുള്ള ഗ്രാമങ്ങളിൽ നിന്ന് ജനങ്ങൾ അദ്ദേഹത്തെ കാണുവാൻ തടിച്ചുകൂടി; അവർ അദ്ദേഹത്തിന് ഭക്ഷ്യവസ്തുക്കൾ കാഴ്ചവച്ചു; ക്രമേണ അദ്ദേഹത്തിന്റെ ശിഷ്യരാകയും ചെയ്തു. പിതൃനിർവ്വിശേഷമായ ഒരു താൽപര്യമാണ് അവരുടെ യോഗക്ഷേമത്തിൽ അദ്ദേഹം പ്രദർശിപ്പിച്ചത്; ആ പ്രദേശത്ത് ഒരു ഹൈസ്കൂൾ പണിയുന്നതിന് അദ്ദേഹം അവരെ സഹായിക്കയും, ഉപദേശിക്കയും, പ്രേരിപ്പിക്കയും ചെയ്തു. ആ ദിക്കിലെങ്ങും ഗണനീയമായ ഒരു സ്ഥാനമാണ് അദ്ദേഹത്തിനിപ്പോൾ കിട്ടിയിട്ടുള്ളത്. സർവ്വരും അദ്ദേഹത്തെ ആദരിക്കയും പൂജിക്കയും ചെയ്യുന്നു.

അദ്ദേഹം നല്ലൊരു വേദാന്തിയാണെന്നും, അദ്ദേഹത്തിന്റെ മാർഗ്ഗങ്ങൾ ലഘുവും, അനവദ്യവും, മിക്കവാറും ബാലസഹജവുമാണെന്നും മനസ്സിലാക്കുവാൻ എനിക്കു കഴിഞ്ഞു. അദ്ദേഹം സ്മേരവദനനാണ്; എപ്പോഴും അങ്ങനെതന്നെ. ഏകാന്തത, നിരാഹാരം എന്നുവേണ്ട അത്തരമൊരു നൂറുകൂട്ടം കാര്യങ്ങൾ അദ്ദേഹത്തിനു നിസ്സാരമാണ്. ഈശ്വരസാക്ഷാൽക്കാരം നേടിയിട്ട് ശാശ്വതമായ ആനന്ദത്തോടും സമാധാനത്തോടുംകൂടിയുള്ള ഒരു യഥാർത്ഥ ജീവിതമാണ് അദ്ദേഹം നയിച്ചുവരുന്നത്. അനേകകാലത്തെ സാധനയ്ക്കുശേഷമത്രേ അദ്ദേഹത്തിന് ഈ അവസ്ഥ പ്രാപിക്കാൻ കഴിഞ്ഞത്.

ഞങ്ങൾ പിരിയുന്നതിനുമുമ്പ് അദ്ദേഹം എന്നെ ബോധവാനാക്കി. "ജീവിതത്തിൽ ഇനിയും സംതൃപ്തി വന്നില്ലേ? അവിടുന്ന് യഥാർത്ഥത്തിൽ ആരാണെന്ന് അവിടുന്നുതന്നെ ഗ്രഹിക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു" ഞാൻ പ്രതിവചിച്ചു. "ഗ്രഹിപ്പാൻ സാധിച്ചെങ്കിൽ കൊള്ളാമെന്നുണ്ട്."

മർത്ത്യരൂപേണയുള്ള ജന്മലാഭംതന്നെയും ഈശ്വരകാരുണ്യമാണല്ലോ. ജീവിതയാത്രയെ നേർവഴിക്കു നയിക്കുന്ന സാരഥിയും ശ്രീ ഭഗവാൻ തന്നെയാകുന്നു. അഹംഭാവലേശം കൂടാതെ ആ വിധം ചിന്തിക്കുന്നവർക്കും സന്തോഷ സന്താപലാഭങ്ങളിൽ അതേവിധം ഉറച്ച്, ദൈവികതേജസ്സിനെ ഭക്തിപൂർവ്വം ധ്യാനിക്കുകയും സർവ്വാത്മനാ ഭജിക്കയും ചെയ്യുന്നവർക്കും അതു ഉത്തരോത്തരം സുകൃതാനുഭവങ്ങൾക്ക് ഇടയാക്കുന്നു. ജന്മാന്തര വാസനയാൽ സച്ചരിതനായ ഒരു വ്യക്തിയെ, ഈശ്വരപാദ സാമീപ്യത്തിലേക്കു, ശ്രീ ഭഗവാൻ – ഇഷ്ടങ്ങളൊ കഷ്ടങ്ങളൊ നൽകി ഏതുവിധമാണ് സ്വീകരിക്കുന്നതെന്നുള്ള കഥാനായകനായ അഭിവന്ദ്യശ്രീ പുരുഷോത്തമാനന്ദജിയുടെ അനുഭവകഥനങ്ങൾ, ആ മാർഗ്ഗത്തിലേക്ക് ചരിക്കാനാശിക്കുന്ന പലർക്കും മാർഗ്ഗദർശകമായേക്കാനിടയുണ്ട്. ബാല്യാൽ പ്രഭൃതി നിഷ്കളങ്കനായ അദ്ദേഹം, ബാലചിത്താനുസരണം ഇതിൽ രേഖപ്പെടുത്തിയിട്ടുള്ള ആത്മചരിതം അനുവാചകർക്കും ആലോചനാവിഷയമാക്കുന്നതിനുവേണ്ടി അതേപ്രകാരം അച്ചടിലിപിയിൽ പ്രകാശിപ്പിച്ചുകൊള്ളുന്നു.

**പ്രസാധകൻ**

*(1956 ജൂലായ് മാസത്തിൽ പ്രസിദ്ധീകരിച്ച ഒന്നാം പതിപ്പിന്റെ പ്രസാധകൻ മേജർ ജനറൽ പരമേശ്വരൻ പിള്ള എന്നയാളായിരുന്നു. അദ്ദേഹം 1958-ൽ കന്യാകുമാരിയിൽ വച്ച് പുരുഷോത്തമാനന്ദ സ്വാമിജിയിൽ നിന്ന് സന്യാസം സ്വീകരിച്ച് സ്വാമി പരേശാനന്ദ എന്ന പേരിൽ അറിയപ്പെട്ടു.)*

# മുഖവുര

*ഓം ശ്രീ സദ്ഗുരുമൂർത്തയേ നമഃ*

*ശ്രീരാമകൃഷ്ണം ജഗതാം ശരണ്യം*
*ബ്രഹ്മാനന്ദം ബ്രഹ്മസമാധിനിഷ്ഠം*
*തത് ശിഷ്യവര്യം പുരുഷോത്തമം ച*
*ഗുരൂനിമാൻ നിത്യമഹം നമാമി*

പരമപാവന പരംപൂജ്യ ശ്രീ സദ്ഗുരുമഹാരാജിന്റെ 'ആത്മകഥ അഥവാ ഈശ്വരകാരുണ്യം' 51 വർഷം മുമ്പ് ശ്രീ സ്വാമി പരേശാനന്ദജി മഹാരാജ് (മേജർ ജനറൽ പരമേശ്വരൻ പിള്ള) തിരുവനന്തപുരം കമലാലയം പ്രസിൽ അച്ചടിപ്പിച്ച് ഭക്തജനങ്ങൾക്കു വിതരണം ചെയ്തു. ഇപ്പോൾ ശ്രീ ശാന്താനന്ദജി മഹാരാജിന്റെ പ്രേരണ അനുസരിച്ച്, ശ്രീ ശാന്താനന്ദ സദ്ഗുരു ഭക്ത സമിതി, തിരുവനന്തപുരം രണ്ടാം പതിപ്പ് അച്ചടിപ്പിച്ച് സൗജന്യമായി വിതരണം ചെയ്യുന്നതിൽ സന്തോഷമുണ്ട്. ഇത് ശ്രീ പുരുഷോത്തമാനന്ദാ ട്രസ്റ്റിന്റെ അംഗീകാരത്തോടെയാണ്.

ഗുരുമഹാരാജിന്റെ വസിഷ്ഠഗുഹയിലെ 1928 മുതൽ 1961 വരെയുള്ള വാസം വളരെ മഹത്വപൂർണ്ണമായിരുന്നു. 1928-ൽ ഇവിടെ വരുവാൻ, കല്ലും മുള്ളും ചവിട്ടി, 22 കിലോമീറ്റർ കൊടുങ്കാട്ടിലൂടെ നടക്കണമായിരുന്നു. പുലി, കരടി, കടുവ തുടങ്ങിയ വന്യമൃഗങ്ങളുടെയും പെരുമ്പാമ്പ് തുടങ്ങി അനേകം സർപ്പങ്ങളുടെയും ഇടയിൽ ഗുരുദേവൻ യാതൊരു ഭയവും കൂടാതെ വസിച്ചു. ഗംഗയുടെ തീരത്ത് രാത്രി 11-12 മണിവരെ ഏകാന്ത ധ്യാനത്തിലിരിക്കുക ഗുരുദേവന്റെ നിത്യ നിയമമായിരുന്നു. അക്കാലത്ത് ഇവിടെ ഒരു മനുഷ്യനെ കാണുവാൻ വളരെ പ്രയാസമായിരുന്നു. ആഹാരപാനീയങ്ങൾക്കു പകരം ഗുരുമാഹാരാജ് കൂവളത്തിൻകായും കുറുന്തോട്ടി വെള്ളവും കഴിച്ച് സംതൃപ്തനായി വളരെ ദിവസങ്ങൾ കഴിഞ്ഞിട്ടുണ്ട്. ഗുരുദേവൻ വളരെ കുറച്ചേ സംസാരിക്കുമായിരുന്നുള്ളൂ. അദ്ദേഹത്തിന്റെ ഒരു വാക്ക് ഗാഗരത്തിൽ സാഗരം (കുടത്തിൽ സമുദ്രം) പോലെ അഗാധവും അർത്ഥവത്തും ആയിരുന്നു. കേൾക്കുന്നവന് അത് അമൃതസമാനമായിരുന്നു. ആനന്ദമേ ആനന്ദം.

ഈ നാട്ടുകാർ അദ്ദേഹത്തെ ഭഗവാന് സമാനമായ ഭക്തിയോടെ കണ്ടിരുന്നു. അദ്ദേഹത്തിന്റെ ആത്മകഥ 1955 വരെയുള്ള ജീവിതത്തെ കുറിച്ചാണ്. അതിനുശേഷമുള്ള ഗുരുമാഹാരാജിന്റെ ജീവിതകഥ, ശ്രീ സ്വാമി നിർവേദാനന്ദജി മഹാരാജ് ഇംഗ്ലീഷ് പരിഭാഷയിൽ ചുരുക്കി എഴുതിയിട്ടുണ്ട്.

ശ്രീ ഗുരുമഹാരാജിന്റെ മഹാസമാധി 1961 ഫെബ്രുവരി മാസം, 13–ാം തീയതി (മഹാശിവരാത്രി ദിവസം) രാത്രി 10.50–ന് ആയിരുന്നു.

ഗുരുമഹാരാജിന്റെ പഴയ ഭക്തജനങ്ങളിൽ നിന്നും അദ്ദേഹത്തിന്റെ അത്ഭുത ചരിത്രത്തിലെ പല ഏടുകളും കേട്ടിട്ടുണ്ട്. ആ മഹാപുരുഷന്റെ ആത്മകഥ എല്ലാവർക്കും അദ്ധ്യാത്മ മാർഗത്തിൽ, മാർഗദർശനം നൽകുമെന്നു വിശ്വസിക്കുന്നു. ഈ പുസ്തകം ഭംഗിയായി അച്ചടിച്ച്, സാധകന്മാർക്കു വിതരണം ചെയ്യുവാൻ ഭഗവാന്റെ അനുഗ്രഹം 'ശ്രീ ശാന്താനന്ദ സദ്ഗുരു ഭക്തസമിതി' അംഗങ്ങൾക്ക് ഉണ്ടാകട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

വസിഷ്ഠഗുഹ
29 ജൂലായ് 2007
ഗുരുപൂർണിമ

**സ്വാമി ചൈതന്യാനന്ദ**

# PREFACE

Salutations again and again at holy Feet of my Gurudev! It was my rare good fortune to have come under the spiritual umbrella of my Gurudev as early as in 1956 which was possible only due to his grace.

The Autobiography was penned by my Gurudev not only because of the insistence of his devotees but also perhaps to pre-empt any distortions that may occur at the hands of later day biographers. The reader while savouring page after page of the book cannot but fail to notice that Gurudev has portrayed himself only as a sadhak. And what a sadhak! Neither the infirmity which struck him at an early age nor the trials and tribulations that he had to encounter in his quest deterred him from his path of God-realization.

Even as a young boy, Gurudev had a strong spiritual disposition. As a schoolboy, his devotion and faith in the deity of Guruvayoor made him undertake a hazardous journey to that temple town although he was barely able to walk. Gurudev was very keen to pursue his studies but destiny willed otherwise. Yet, even while lying in his sick bed he taught himself Sanskrit, mastered it enough that he could read the Bhagavatham which is certainly not an easy composition to learn. His proficiency complemented by his devotion made him highly popular in the spiritual circle in his home town Tiruvalla and it also led him to Swami Nirmalananda the then president of the Ramakrishna Ashram at Bangalore. Swami Nirmalananda took him under his wing and seeing his purity, innocence and devotion gave him the sobriquet Bhakta Neelakanta. Gurudev has time and again expressed his devotion and gratitude to Swami Nirmalananda. It was Swami Nirmalananda who took Gurudev to Swami Brahmananda.

To have obtained *mantra diksha* from the spiritual son of Ramakrishna Paramahamsa is in itself an eloquent testimony of the spiritual calibre of the future Swami Purushotamanandaji Maharaj. Although closely associated with the activities of the Ramakrishna Mission and possessing considerable organizational skills, Gurudev chose to be a wandering mendicant in the *devabhoomi* of the Himalayas following the call of his heart. This was in fact predicted by Swami Nirmalananda who had once seen Gurudev's palm. In his wanderings Gurudev had to undergo a lot of privations. He had to

endure excruciating physical suffering which on occasions goaded him to even end his life. But divine intervention was always at hand at every moment of crisis at which Gurudev always marvelled. Once after hearing about Vasishta Guha, Gurudev was strongly attracted to that place even while hearing the name and made it his final abode. It was an inhospitable environment but Gurudev resolutely decided to remain there. In his Autobiography, Gurudev has recorded even the small acts of kindness shown to him for example, like the boy in the village who gave him some salt which at that time was so precious a commodity to the villagers that they would never part with it. Touched by the boy's kindness Gurudev enquired from him what he wanted. When the boy replied that he wanted to study he started to teach him and few others and later with the help of the Raja of Tehri Garhwal opened a school in Goolar which is running even today as a Government Inter College. Most of the time at Guha was spent in meditation so much so that at one stage Gurudev gave away his copy of his favourite scripture, Bhagavatham. Bhakti had blossomed to Jnana.

During the years that Gurudev lived in *sahaj samadhi* in the Guha, hundreds of people flocked to see him not only from the plains of northern India but from all parts of the country and even abroad. Gurudev was an embodiment of both jnana and bhakti. Everybody got instantly attracted to his child-like laughter and he exuded a state of bliss which was possible only for one in constant communion with the Supreme Being. There are numerous anecdotes which testify to his infinite compassion which manifested as miracles. My Gurubhai Swami Nirvedananda has recorded in his book, "At the Feet of my Guru", the instance of a stranger who came to the Guha suffering from a chronic condition of piles and was cured after Gurudev with his own hand fed him some pieces of an orange. It is well known that for many years a tiger slept in the same cave where Gurudev resided.

At a glance Gurudev could divine the character of a person and know what was on his mind. Swami Jnanananda Giri, who hails from Switzerland and has been living in India for nearly fifty years, has given a thrilling account of his first meeting with Gurudev. With a heavenly smile which turned into a cheerful laughter, Gurudev picked up a picture postcard which was received in that day's mail and waving it before his visitor asked, "Do you know this country and place?" The picture postcard was of



Zurich in Switzerland depicting that part of the town where Swami Jnanananda Giri was born! Once the Ambassador of Switzerland met Gurudev and asked him if it would not be better for the welfare of the masses if he lived with them rather in seclusion in a cave. In his inimitable style Gurudev replied, "Sitting in a cave one can influence the minds of people far away. One can move mountains! It is not necessary to go anywhere." The diplomat was simply awestruck by this reply.

Innumerable are the people who received his benediction and were saved from calamities. One devotee's little son fell in a cauldron of boiling oil but did not sustain even a trace of burn injury. Even after shedding his mortal coil, Gurudev has appeared before his devotees and saved them from impending crisis. Once a devotee's wife had to deal with her child who was suddenly taken seriously ill. She was all alone in a distant place where there was no communication. Gurudev appeared before her, blessed the child and gave her some instructions. Needless to say that the child recovered. A lady devotee was yearning for *mantra diksha* which was refused by the Swamiji in Vasishta Guha. Somehow she had not got it in Gurudev's lifetime. She was lamenting about this to me when I told her "if your longing is so intense you will get it from my Gurudev himself. I happened to meet her after a passage of time when she ecstatically told me that Gurudev had appeared in her dream and given her *mantra diksha*. It is not as if Gurudev was partial to devotees who had met him. There are both young and old who have had the vision of Gurudev although they had never met him.

These miracles are cited not for any sensational value but to bring home to the reader the boundless compassion of Gurudev that while on the austere spiritual path himself, he understood the problems of people caught in worldly affairs and most graciously came to their succour.

The years of penance that Gurudev performed in Vasishta Guha has further sanctified its holy precincts. Even today numerous visitors to the Guha are overwhelmed by the vibrations that reverberate in this sacred place. Some fortunate ones have even had the vision of Gurudev inside the cave. May Gurudev's life and message further spur the readers in their spiritual endeavour towards God-realisation!

Ramanasramam, Thiruvannamalai
29th July 2007, Guru Poornima

**Swami Shantananda Puri**

# പ്രസാധക കുറിപ്പ്

*വന്ദേ ഗുരുപരമ്പരാം*

ശ്രീ പുരുഷോത്തമാനന്ദ സ്വാമിജിയുടെ 'ആത്മകഥ' – 'ഈശ്വരകാരുണ്യം' പുനഃപ്രസാധനം ചെയ്യുമ്പോൾ അതിയായ ചാരിതാർത്ഥ്യം തോന്നുന്നു.

1956–ൽ, സ്വാമി പരേശാനന്ദ പ്രസിദ്ധീകരിച്ച ഈ പുസ്തകം പിന്നീട് മലയാളത്തിൽ പുനഃപ്രസിദ്ധീകരണം ചെയ്യുന്നത്, 51 വർഷങ്ങൾക്കുശേഷം, ഇപ്പോഴാണ്. 1994–ൽ ശ്രീ പുരുഷോത്തമാനന്ദ ട്രസ്റ്റ് ഇതിന്റെ ഇംഗ്ലീഷ് പരിഭാഷ പ്രസിദ്ധീകരിച്ചിരുന്നു.

പഴയ ലിപിയിലുള്ള, അവ്യക്തമായ കോപ്പി ഉപയോഗിച്ചാണ് ഈ പതിപ്പ് തയ്യാറാക്കിയിട്ടുള്ളത്. സംശയം തോന്നിയ ഭാഗങ്ങളിൽ ശ്രീ സ്വാമി നിർവേദാനന്ദായുടെ മനോഹരമായ ഇംഗ്ലീഷ് പരിഭാഷയും, സ്വാമി ചൈതന്യാനന്ദ, സ്വാമി ശാന്താനന്ദ എന്നിവർ നൽകിയ നിർദ്ദേശങ്ങളുമാണ് അവലംബിച്ചിട്ടുള്ളത്. ഇതോടൊപ്പം സ്വാമിജി എഴുതിയ ബ്രഹ്മകീർത്തനം (ഇത് ആത്മകഥയുടെ ഭാഗമല്ല), അവസാനം അടിച്ചു ചേർത്തിരിക്കുന്നു. 1949–ൽ ഈ കീർത്തനം പ്രസിദ്ധീകരിച്ചിരുന്നു.

പുസ്തകം പുനഃപ്രസിദ്ധീകരിക്കുവാൻ അനുവാദത്തോടുകൂടി മുഖവുര എഴുതി അനുഗ്രഹിച്ച ശ്രീ സ്വാമി ചൈതന്യാനന്ദ, ഇംഗ്ലീഷിൽ ആത്മസ്പർശിയായ അവതാരിക നൽകി അനുഗ്രഹിച്ച ശ്രീ സ്വാമി ശാന്താനന്ദ എന്നിവരോട് നിസ്സീമമായ ആദരവ് പ്രകടിപ്പിച്ചുകൊള്ളട്ടെ. കൂടാതെ വിലയേറിയ നിർദ്ദേശ സഹായങ്ങൾ നൽകിയ ഡോ. വി.എസ്. ശർമ– തിരുവനന്തപുരം, ശ്രീ. ഡി.എൻ. ആനന്ദ് – ബാംഗ്ലൂർ, ഡോ. എസ്. രോഹിണി– ഡൽഹി എന്നിവർക്കും നന്ദി രേഖപ്പെടുത്തുന്നു.

ഈ പതിപ്പ് മനോഹരമായി അച്ചടിച്ച് തയ്യാറാക്കിയ തിരുവനന്തപുരം അക്ഷര ഓഫ്സെറ്റ് പ്രസ് ജീവനക്കാർക്കും മാനേജ്മെന്റിനുമുള്ള നന്ദികൂടി പ്രകാശിപ്പിച്ചുകൊള്ളട്ടെ.

സദ്ഗുരു പാദാരവിന്ദങ്ങളിൽ സാദരപ്രണാമങ്ങളോടെ സമർപ്പിക്കുന്നു.

തിരുവനന്തപുരം
29, ജൂലായ് 2007
ഗുരുപൂർണിമ

**പ്രസാധകർ**
സ്വാമി ശാന്താനന്ദപുരി സദ്ഗുരു ഭക്തസമിതി

**ഓം**

# ഈശ്വരകാരുണ്യം
# (ആത്മകഥ)

ശ്രീ ഗുരുഭ്യോ നമഃ

## അധ്യായം 1

ഇവന്റെ ജീവചരിതത്തെപ്പറ്റി കുറഞ്ഞൊന്നറിവാനായിട്ട് പലർക്കും ആഗ്രഹമുണ്ട്. അതും ഇതും ഒക്കെ എഴുതി സമയം കളയുന്നത് എന്തിനാണെന്നു വിചാരിച്ച് ഇവനോ ഉദാസീനനായിരിക്കുകയായിരുന്നു. ഈ പ്രാവശ്യം കേരളയാത്രാവസരങ്ങളിൽ എല്ലാവരും എന്നു പറയാം. ഇവനെപ്പറ്റി കൂടുതലായി അറിയണമെന്നുള്ള ആഗ്രഹത്തെ പ്രകടിപ്പിച്ച അവസരത്തിൽ "അചിരേണ എന്റെ ജീവചരിത്രത്തെ നിങ്ങളുടെ സമക്ഷം സമർപ്പിക്കാൻ ശ്രമിക്കാം" എന്ന് ഇവൻ പറഞ്ഞിരുന്നത് അസത്യമാക്കരുതല്ലോ എന്നു വിചാരിച്ചു മാത്രമാണ് ഈ ആത്മകഥ എഴുതുവാൻ ഇപ്പോൾ ആരംഭിക്കുന്നത്.

### ജനിച്ച കുടുംബം

ശ്രീവഞ്ചിരാജ്യം, ശ്രീവാഴുംകോട്, വേണാട്, ധർമ്മരാജ്യം എന്ന് പല സ്തുത്യർഹങ്ങളായ നാമധേയങ്ങളോടുകൂടിയ തിരുവിതാംകൂർ സംസ്ഥാനത്തെപ്പറ്റി നിങ്ങൾ കേട്ടിരിക്കുമല്ലോ. ഈ പ്രദേശത്തെ "Star of India", 'ഭാരതത്തിലെ താരം' എന്നാണു നമ്മുടെ പൂർവ്വഭരണാധികാരികൾ വിളിച്ചുവന്നിരുന്നത്. അതിമനോഹരമായ ഒരു രാജ്യമാണ് തിരുവിതാംകൂർ. പ്രജകളെ തങ്ങളുടെ സന്താനങ്ങൾ എന്ന മാതിരി അതിവാത്സല്യത്തോടുകൂടി ഇവിടത്തെ മഹാരാജാക്കന്മാരും പരിപാലിച്ചുപോന്നു. അത്യുന്നതങ്ങ

ളായ പർവ്വതങ്ങൾ, ബോട്ടുവഴിയും വള്ളംവഴിയും ഗതാഗത സൗകര്യമുള്ളതും ശുദ്ധജലപ്രവാഹത്തോടുകൂടിയതുമായ പല നദികൾ, വിശാലങ്ങളും മനഃസന്തോഷജനകങ്ങളുമായ കായലുകൾ, വന്യമൃഗങ്ങളെക്കൊണ്ടും പലമാതിരി വൃക്ഷങ്ങളെക്കൊണ്ടും നിബിഡമായ വനപ്രദേശങ്ങൾ, അനവധി പുരാണക്ഷേത്രങ്ങൾ, പള്ളികൾ, വിദ്യാമന്ദിരങ്ങൾ, കോടതികൾ, റോഡുകൾ, തീവണ്ടിപ്പാതകൾ, തുരങ്കങ്ങൾ എന്നിവയാൽ അലങ്കരിക്കപ്പെട്ട രാജ്യമാണ് തിരുവിതാംകൂർ. ഇവിടെ അക്ഷരാഭ്യാസമില്ലാത്തവർ ഇല്ല എന്നുതന്നെ പറയാം. ഈ രാജ്യത്തിന്റെ മദ്ധ്യപ്രദേശത്ത് "തിരുവല്ല" എന്ന ഒരു താലൂക്ക് സ്ഥിതിചെയ്യുന്നു. ഈ സംസ്ഥാനത്തുള്ള അധിക സ്ഥലങ്ങളുടെയും പേർ അതാത് സ്ഥലത്തുള്ള ദേവാലയങ്ങളുമായി സംബന്ധിക്കുന്നു. ഈ തിരുവല്ലയിൽ ശ്രീവല്ലഭന്റെ പ്രധാനമായ ഒരു പുരാണക്ഷേത്രമുണ്ട്. ശ്രീവല്ലഭന്റെ തത്ഭവമത്രെ 'തിരുവല്ല.'

തിരുവല്ല ക്ഷേത്രത്തിൽ നിന്ന് ഏകദേശം രണ്ടു ഫർലോങ്ങ് കിഴക്കുള്ള "ചക്രശാലക്കടവ്" – (മണിമലയാറിന്റെ ഒരു പിരിവ്) എന്ന നദിക്കു സമീപമാണ് ഈ ശരീരത്തിന്റെ ജന്മസ്ഥാനം. ആ സ്ഥലത്തെ ഇപ്പോഴും "കുഴിയിൽ പറമ്പിൽവീട്" എന്നത്രെ വിളിച്ചുവരുന്നത്. ഒരു പുരാതന നായർകുടുംബമാണ്. പല സ്ഥാനമാനങ്ങളും ഈ കുടുംബത്തിലേക്കു സിദ്ധിച്ചിട്ടുണ്ട്. "കുറുപ്പ്", "പിള്ള" ഇത്യാദി സ്ഥാനമാനങ്ങൾ തന്നെ ഈ കുടുംബത്തിന്റെ ശ്രേഷ്ഠതയെ വിളിച്ചുപറയുന്നുണ്ട്. പക്ഷേ ഒന്നുംതന്നെ സ്ഥിരമല്ലല്ലോ. ചില ഭരണക്കാരുടെ അതിവ്യയത്താലോ അറിവില്ലായ്മയാലോ ഈ കുടുംബത്തിൽ കടം ബാധിച്ച് വസ്തുക്കൾ എല്ലാം ലേലത്തിൽ പോയി. ഇവിടെ ഒന്നു പറയാനുണ്ട്, ഈ കുടുംബം അവിഭക്തമായി തന്നെ അനവധി തലമുറകൾ കഴിഞ്ഞിരിക്കണം. കൊല്ലവർഷം 1030–നോടുകൂടി അതായത്. ക്രി.വ. 1854–ൽ ഈ കുടുംബം രണ്ടു ശാഖകളായി പിരിയേണ്ടിവന്നു. പാപ്പിഅമ്മയും ഉമ്മിണി (രുഗ്മിണി) അമ്മയും ഒരമ്മയുടെ പുത്രിമാർ; പാപ്പി അമ്മയ്ക്ക് നാരായണിഅമ്മ, പാർവ്വതിഅമ്മ എന്ന രണ്ടു പെൺകുട്ടികളും, ഗോവിന്ദപ്പിള്ള, പത്മനാഭപിള്ള എന്ന രണ്ടു പുത്രന്മാരും ഉണ്ടായിരുന്നു. ഉമ്മിണിയമ്മയ്ക്കു കേശവപിള്ള, നാരായണപിള്ള എന്ന രണ്ടു പുത്രന്മാരും കുട്ടിയമ്മ എന്നൊരു പുത്രിയും ഉണ്ടായിരുന്നു. ഉമ്മിണിയമ്മയ്ക്കു ഭർത്താവിൽ നിന്ന് വലിയ സഹായം ലഭിച്ചു. ഇവരുടെയെല്ലാം കാരണവരായ പാർവത്യകാർ ഗോവിന്ദപ്പിള്ളയ്ക്കു ചുമതല വന്നതിനാലാണ് കുടുംബവസ്തു സകലതും – ഒരു പുരയിടംമാത്രം ഒഴിച്ച് – ലേലത്തിൽ വിൽക്കപ്പെട്ടത്. അതിൽ കുറച്ചൊക്കെ ഉമ്മിണിയമ്മയുടെ ഭർത്താവ് കുറഞ്ഞ വിലയ്ക്കു വാങ്ങി ഭാര്യയ്ക്കായിട്ട് – ഉമ്മിണിയമ്മയ്ക്കായിട്ട് സമർപ്പിച്ചു. ഉമ്മിണിയമ്മയുടെ ശാഖക്കാർക്ക് സുഭിക്ഷമായി കഴിയുവാൻ സാധിച്ചു. ഇവർ



നല്ല പുരയും മറ്റും പണിയിച്ച് പ്രത്യേകം താമസമായി. ഈ വീടാണ് **"കിഴക്കെകുഴിയിൽപറമ്പ്."** "പടിഞ്ഞാറെകുഴിയിൽപറമ്പുകാർ" – ഇതര ശാഖക്കാർ – ചെറിയ മൺപുരയും മറ്റും ഉണ്ടാക്കി കാലക്ഷേപം ചെയ്തുവന്നു. തിരുവല്ല ക്ഷേത്രത്തിലെ പൂജയ്ക്കുള്ള നെല്ലു മുഴുവനും കുത്തി അരിയാക്കി കൊടുത്തു വന്നത് മതിൽഭാഗത്തുള്ള ശ്രേഷ്ഠനായർകുടുംബക്കാരായിരുന്നു. ഈ തൊഴിലിൽനിന്നും പാപ്പിയമ്മയ്ക്കു കുറച്ചു കുറച്ചാദായം ലഭിച്ചുകൊണ്ടിരുന്നു. ഭർത്താവിന്റെ സഹായവും ഒട്ടൊക്കെ ലഭിച്ചിരിക്കണം. അവർ രണ്ടു പുത്രിമാരെയും വിവാഹം കഴിച്ചു കൊടുത്തു. ജ്യേഷ്ഠപുത്രിക്ക് ഒരു സന്താനം ലഭിച്ചതോടെ അവർ മരണമടഞ്ഞു. ഇളയപുത്രി പാർവ്വതിയമ്മയെയും – കഥാനായകന്റെ അമ്മയെ – തിരുവല്ല ക്ഷേത്രത്തിനടുത്തുള്ള നാരായണൻനായർക്കാണ് വിവാഹം ചെയ്തുകൊടുത്തിരുന്നത്. അദ്ദേഹം ആ ക്ഷേത്രത്തിലെ പരിചാരകവൃത്തി – വിളക്കുവെപ്പ് മുതലായവ – പാരമ്പര്യമനുസരിച്ച് നടത്തിവന്നു. ഭൂസ്വത്തുക്കളും മറ്റും ഉണ്ടായിരുന്നുവെങ്കിലും അദ്ദേഹം അതിലൊന്നും ദൃഷ്ടിവയ്ക്കാതെ ക്ഷേത്രത്തിൽ നിന്നു കിട്ടുന്ന അനുഭവങ്ങളെക്കൊണ്ട് തൃപ്തിപ്പെട്ടിരുന്നു. പാർവ്വതിയമ്മയ്ക്ക് അദ്ദേഹത്തിന്റെ സഹായം വേണ്ടതുപോലെ ഉണ്ടായിരുന്നുവെന്ന് പറയേണ്ടതില്ലല്ലോ. അദ്ദേഹം – കഥാനായകന്റെ അച്ഛൻ – ഒരു ഭക്തനും വിരക്തനുംകൂടി ആയിരുന്നു. ഗോവിന്ദപ്പിള്ളയും പത്മനാഭപിള്ളയും വിദ്യാഭ്യാസത്തിനുശേഷം ഓരോ ചെറിയ സർക്കാരുദ്യോഗത്തിൽ പ്രവേശിച്ചു. പാപ്പിയമ്മയും മരിച്ചു. ഭാരം എല്ലാം പാർവ്വതിഅമ്മയ്ക്കായി. ഇവർ നിരക്ഷരകുക്ഷിയായിരുന്നുവെങ്കിലും, ഇവരുടെ ബുദ്ധിശക്തിയും കാര്യശേഷിയും അനിതരസാധാരണങ്ങളായിരുന്നു. സത്യം, ദയ, സ്വാഭിമാനം എന്നീ ഗുണങ്ങളും വിശിഷ്യ ഇവരിൽ ശോഭിച്ചിരുന്നു. അന്യന്മാരുടെ സങ്കടത്തിൽ ഇവരുടെ ബുദ്ധി അലിഞ്ഞുകൊണ്ടിരിന്നു. വിവാഹംകഴിച്ചിട്ടു കാലം കുറെയായി – സന്താനം ലഭിക്കുന്നില്ല. സന്താനാർത്ഥം വളരെ പുണ്യകർമ്മങ്ങൾ ചെയ്തു. ദാനം, ദക്ഷിണ, വ്രതാനുഷ്ഠാനം, ക്ഷേത്രങ്ങളിൽ ഭജനം മുതലായ കർമ്മങ്ങളുടെ ഫലമായിട്ടായിരിക്കണം, അവരുടെ ഇരുപത്തഞ്ചാമത്തെ വയസ്സിൽ കൊ.വ. 1054 ക്രി.വ. 1879 വൃശ്ചികമാസം ശുക്ലപക്ഷം ദശമി ഉത്രിട്ടാതി നക്ഷത്രത്തിൽ ധനുലഗ്നത്തിൽ ഈ അമ്മയുടെ ഗർഭത്തിൽ നിന്ന് ഈ പുരുഷൻ ഭൂജാതനായി.

മാതാപിതാക്കന്മാർ, മാതുലന്മാർ, അയൽവാസികൾ ഇവർക്കൊക്കെയും എത്ര പരമാനന്ദമായി എന്ന് ഊഹിക്കാവുന്നതാണ്. ഈ ബാലന് നീലകണ്ഠൻ എന്ന് നാമകരണവും ചെയ്തു. നാലഞ്ചു വയസ്സ് പ്രായമായപ്പോൾ ഭക്തപ്രയത്തുവാര്യത്ത് വിദ്യാരംഭം കഴിപ്പിച്ച് അതിവിദഗ്ദ്ധനായ വേലു ആശാന്റെ കളരിയിൽ – വിദ്യാലയത്തിൽ – അക്ഷരാഭ്യാസത്തിനായി അയച്ചു.

ആശാൻ ബാലനോട് ഏറ്റവും വാത്സല്യം കാണിച്ചു. ഒന്നുരണ്ടു മാസം കൊണ്ട് കുട്ടിക്ക് സാമാന്യം കൂട്ടിവായിക്കുവാനും അതുപോലെ ഗണിക്കുവാനും അല്പാല്പം പരിചയമായപ്പോൾ ക്ഷേത്രത്തിനടുത്തുള്ള 'സർക്കാർ സെൻട്രൽ സ്കൂളിലേ'ക്കയച്ചു. അവിടെ നാലഞ്ചുകൊല്ലം പഠിച്ചു. മുകളിലത്തെ ക്ലാസ്സുവരെ ആയി എന്നു തോന്നുന്നു. ഉപാദ്ധ്യായന്മാരും ബാലനോടു പ്രത്യേകം സ്നേഹം പ്രകടിപ്പിച്ചിരുന്നു. എല്ലാ ക്ലാസിലും സമ്മാനങ്ങളും കിട്ടിക്കൊണ്ടിരിന്നു.

ഈ ബാലന്റെ ഗൃഹത്തിനടുത്ത് 'നല്ലൂപ്പറമ്പിൽ' എന്നൊരു ഭവനമുണ്ട്. സ്നേഹിതനായി അവിടെ കേശവപിള്ള എന്നൊരു കുട്ടിയും ഉണ്ടായിരുന്നു. ഒരു ദിവസം ഈ ബാലൻ കേശവപിള്ളയുടെ ഗൃഹത്തിൽ പോയപ്പോൾ അയാൾ ഏ. ബി. സി. ഡി. എഴുതി പഠിച്ചുകൊണ്ടിരുന്നു. അയാളുടെ ജ്യേഷ്ഠൻ സർക്കാർ ഇംഗ്ലീഷ് സ്കൂളിലെ വിദ്യാർത്ഥിയായിരുന്നു. അനുജനേയും ഇംഗ്ലീഷ് സ്കൂളിലേയ്ക്ക് അയയ്ക്കുവാനുള്ള പ്രാരംഭമായിരുന്നു ഇത്. അതുകണ്ട് ഈ ബാലനും ഇംഗ്ലീഷുപഠിക്കാൻ ആഗ്രഹം ഉദിച്ചു. അപ്പോൾ തന്നെ ഇരുപത്താറക്ഷരവും കണ്ഠസ്ഥമാക്കി. സ്വഗൃഹത്തിൽ പോയി. അമ്മയോടു വിവരം പറഞ്ഞു. അടുത്തദിവസം രണ്ടുപേരെയും ബാലന്റെ മാതുലൻതന്നെ സ്കൂളിൽ കൊണ്ടുപോയി ഒന്നാം ക്ലാസിൽ ചേർത്തു. മാതുലൻ തന്നെയാണ് ചെലവെല്ലാം വഹിച്ചത്. ഇവിടെയും നീലകണ്ഠൻ ഉപാദ്ധ്യായന്മാരുടെ പ്രീതിക്കു പാത്രമായിത്തീർന്നു.

അവിടെ അപ്പോൾ നാലാംഫാറംവരെ മാത്രമേ ഉണ്ടായിരുന്നുള്ളൂ. പൂജ്യശ്രീ. എൻ. നാരായണയ്യരവർകളായിരുന്നു പ്രധാന അദ്ധ്യാപകൻ. ഇദ്ദേഹമോ വളരെ സമർത്ഥനായിരുന്നു. "Tiger of Alleppey" 'ആലപ്പുഴയിലെ കടുവാ' എന്നുകൂടി ഇദ്ദേഹത്തിന് സ്വന്തം ശൗര്യത്തെ പ്രകടിപ്പിക്കുന്ന ഒരു ഉപനാമധേയവുമുണ്ട്. തിരുവല്ലായിൽ നിന്ന് ഒരു പതിനാറുമൈൽ ദൂരെ കോട്ടയത്തുള്ള സി.എം.എസ്സ് കോളേജിലായിരുന്നു പഠിപ്പു തുടരുവാൻ അയച്ചത്. അവിടെയും ഉയർന്ന നിലയിൽതന്നെ അഞ്ചാം ഫാറത്തിൽ ജയിച്ചു ആറിലേയ്ക്കു കയറി.

അക്കാലത്ത് ഇന്നത്തെപ്പോലെ ഗതാഗതസൗകര്യങ്ങൾ ഉണ്ടായിരുന്നില്ല. കാൽനടയായിട്ടാണ് പോകുന്നതും, വരുന്നതും. അവധികഴിഞ്ഞപ്പോൾ പരീക്ഷാഫലം അറിവാനായി ഒരിക്കൽ പോയി – പിന്നെയും അടുത്തുതന്നെ പെട്ടിയും പുസ്തകങ്ങളും വസ്ത്രങ്ങളും ഒക്കെയും കൊണ്ടുപോകുന്നതിനായി സ്വഭവനത്തിലേക്കു വന്നു. അമ്മയ്ക്കും മറ്റും എന്തു സന്തോഷമായി എന്നു പറകവയ്യാ.



"അസ്മാകം തു മനോരഥോ പരിചിതപ്രാസാദവാപീതട ക്രീഡാകാനന കേളി കൗതുക ജുഷാം ആയുഃപരം ക്ഷീയതേ" – കേവലം ലൗകികന്മാരുടെ സുഖം ഒക്കെയും പ്രായേണ മനോരഥത്തിലാണ് നിക്ഷിപ്തമായിരിക്കുന്നത്. അതുപോലെതന്നെ പാർവ്വതിഅമ്മയും വലിയ സമ്പത്സുഖങ്ങളെ ആശിച്ചുകൊണ്ടേയിരിക്കുന്നു. ഇക്കാലത്ത് ഇവന് രണ്ടു സഹോദരന്മാരും രണ്ടു സഹോദരിമാരും ഉണ്ടായിരുന്നു. ഒരു സഹോദരൻ – കൃഷ്ണപിള്ള – നല്ല ബുദ്ധിമാനും ഉത്സാഹിയുമായിരുന്നു. അച്ഛൻ, മാതുലന്മാർ ഇവർക്കെല്ലാം അവരുടെ ഭാവിയെപ്പറ്റി വലിയ പ്രതീക്ഷകളുണ്ടായിരുന്നു. കുട്ടികൾ ഇരുവരും സമർത്ഥന്മാർ. ഒരാൾ മെട്രിക്കുലേഷനിൽ എത്തി. ഇനി നമുക്ക് എന്തു കുറവാണുള്ളത് എന്നിപ്രകാരമുള്ള ഭവിഷ്യ ദ്വിവിചാരങ്ങളിൽ അവർ ആനന്ദിക്കുന്നു. അചിരേണ തിരശ്ശീല വീഴുന്നു. പിന്നീടുള്ള ദൃശ്യം ഭയങ്കരം.

ഈ 'നീലകണ്ഠപ്പിള്ള' സ്വഭവനത്തിൽ ഒരു രാത്രിമാത്രമേ താമസിച്ചുള്ളൂ. അന്നു രാത്രിതന്നെ വലത്തുകാലിൽ അൽപം വേദന തോന്നി. അത് അമ്മയ്ക്കു മനസ്സിലായി. ചോദിച്ചപ്പോൾ 'അമ്മേ ഒന്നും സാരമില്ല' എന്നു പറഞ്ഞു. യാഥാർത്ഥ്യം പറയുകാണെങ്കിൽ കോട്ടയത്തേക്കയക്കാതിരിക്കുമോ എന്നു ഭയപ്പെട്ടു. പ്രാതഃകാലം 5 മണിയോടുകൂടി കുറച്ചു ലഘുഭക്ഷണം കഴിച്ചു പുറപ്പെട്ടു. കാലിലുള്ള വേദന കൂടുതലായിത്തുടങ്ങി. അതൊന്നും കൂട്ടാക്കാതെ നടന്നുനടന്ന് 10 മണിയോടുകൂടി ചങ്ങനാശ്ശേരിയിൽ എത്തി. സാധാരണമായി രാവിലെ പുറപ്പെട്ടാൽ 10 മണിയോടുകൂടി കോട്ടയത്ത് എത്തും. അന്ന് ചങ്ങനാശ്ശേരിയിൽ എത്തുവാൻതന്നെ അഞ്ചാറു മണിക്കൂർ വേണ്ടിവന്നു. വളരെ ക്ഷീണിച്ചു പരവശനായി വഴിയിലുള്ള ഒരാൽത്തറമേൽ ഇരുപ്പായി. വിശപ്പ് ഇല്ലാതില്ല. ആ സമയത്ത് ഒരു നമ്പൂതിരി അവിടെ എത്തി. "നീ ക്ഷീണിച്ചിരിക്കുന്നവല്ലോ; മഠത്തിൽ വന്ന് അൽപം ആഹാരം കഴിച്ചു പോകാം" എന്ന് ഇവനെ ക്ഷണിച്ചു. വളരെ സന്തോഷത്തോടുകൂടി ആ ബ്രാഹ്മണശ്രേഷ്ഠന്റെ ഭവനത്തിൽ എത്തി കുളിയും ഊണും കഴിച്ചു. അദ്ദേഹത്തിനെ പിന്നീട് ഇവൻ കണ്ടിട്ടേ ഇല്ല. എങ്കിലും ഇപ്പോഴും അദ്ദേഹത്തിന്റെ സൗമനസ്യത്തേയും ഔദാര്യബുദ്ധിയേയും സ്മരിക്കാതിരിക്കുന്നില്ല. വീണ്ടും യാത്രയായി. കുറച്ചു നടന്നപ്പോൾ കൂടെയുണ്ടായിരുന്ന കൂലിക്കാരനോടു "നിങ്ങൾ എന്റെ മുമ്പേതന്നെ പോയി പെട്ടിയും മറ്റും ഹോസ്റ്റലിൽ വെച്ചു മടങ്ങിപ്പോരിക" എന്ന് പറയുകയുണ്ടായി എങ്കിലും അയാളെ അസ്വാസ്ഥ്യത്തിന്റെ യാതൊരു വിവരവും അറിയിച്ചില്ല. അമ്മ അറിഞ്ഞു വ്യസനിക്കുമല്ലോ എന്ന് ഇവൻ ശങ്കിച്ചു. നോക്കുക അൽപബുദ്ധിത്വം. ഇതിന്നുള്ള മുഖ്യകാരണം പഠിത്തത്തിലുള്ള അതിയായ ആഗ്രഹവും അഭിരുചിയും തന്നെയായിരിക്കണം. ഏകദേശം അഞ്ചുമണിയോടുകൂടി ഹിന്ദു ഹോസ്റ്റലിൽ, നടന്നും കിടന്നും എത്തി. അവിടെപ്പോയി കിടക്കുകയല്ലാ –

വേദന സഹിക്കാതെ വീഴുകയാണുണ്ടായത്. അവിടുത്തെ മാനേജർ വില്വട്ടത്ത് രാഘവൻനമ്പിയാരവർകളായിരുന്നു. അദ്ദേഹവും പ്രിയപ്പെട്ട സതീർത്ഥ്യന്മാരും ചുറ്റും വന്ന് ഇതിന്ന് എന്താണ് പ്രതിവിധി എന്ന് ആലോചിക്കുകയുണ്ടായി. വല്ല ഉളുക്കോ, മറ്റോ പറ്റിയിരിക്കാമെന്നു വിചാരിച്ച് തിരുമ്മലിന്നു പരിചയമുള്ള ഒരു കൃസ്ത്യാനി മാതാവിനെ വിളിച്ചുകൊണ്ടു വന്ന് കാലു തിരുമ്മിച്ചു. വേദന കൂടുതലാകുന്നു. പിന്നീട് അവർതന്നെ ഒരു നാട്ടുവൈദ്യനെ വിളിച്ചുകൊണ്ടുവന്നു കാണിച്ചു. തിരുമ്മിയതൊക്കെയും അബദ്ധമായിപ്പോയി. ഇനി വേഗം വീട്ടിലേക്കു തന്നെ അയയ്ക്കണം എന്ന് അദ്ദേഹം അഭിപ്രായപ്പെട്ടു. ഇത് കോട്ടയത്തെത്തിയ മൂന്നാമത്തെ ദിനമാണ്. എങ്ങിനെയാണ് തിരുവല്ലായിലേക്കു പോകുക? ഒരടിപോലും നടക്കുക വയ്യാ; കിടന്ന കിടപ്പിൽ കിടക്കാനല്ലാതെ ഇടത്തോട്ടോ, വലത്തോട്ടോ തിരിയുവാൻ പോലും അസാദ്ധ്യം. അത്ര കഠിനവേദനയാണ് ഇവൻ അനുഭവിക്കുന്നത്. ഇപ്രകാരമുള്ള ഒരു രോഗിയേയും കൊണ്ട് തിരുവല്ലായിലേക്കു പോകുവാൻ ആരാണ് സന്നദ്ധനാകുന്നത്? സതീർത്ഥ്യന്മാരെന്നല്ല ഹോസ്റ്റലിലുള്ള എല്ലാവർക്കും ഇവനോടു പ്രേമഭാവമുണ്ടായിരുന്നു. അവരെല്ലാവരും ആലോചിച്ച് ഇവനെ തിരുവല്ലായിലേക്കയച്ചു. കൂടെ സതീർത്ഥ്യന്മാരായ എൻ.പി. വേലുപ്പിള്ളയും, ഗോവിന്ദപ്പിള്ളയും വരികയുണ്ടായി. രാത്രി 10 മണിയോടുകൂടി എടുത്തു വഞ്ചിയിൽ എത്തിച്ചു. അടുത്തദിവസം പകൽ രണ്ടുമണിയോടുകൂടി പെരിങ്ങരക്കടവിൽ എത്തി. ഇവന്റെ ഭവനത്തിലേക്ക് ഒന്നര നാഴിക ദൂരമുണ്ട്. അവിടെ എങ്ങിനെ എത്തും?

ഇവന്റെ ഭവനത്തിന്റെ അടുത്തുതന്നെ ഊരയിൽ എന്നൊരുവീടുണ്ട്. അവിടത്തെ കേശവപിള്ള ഇവനോടു പ്രത്യേകം സ്നേഹമുള്ള ആളാണ്. ഈ സംഗതി വേലുപ്പിള്ളക്കറിയാമായിരുന്നു. ഇവന്റെ മാതാവിനേയും മറ്റും ഉടനടി ഈ പരമ ദുഃഖകരമായ വാർത്ത അറിയിക്കാൻ ശ്രീവേലുപ്പിള്ളയ്ക്ക് കുറച്ചൊരു വൈമനസ്യം ഇല്ലാതിരുന്നില്ല. അദ്ദേഹം ഇവനെ വഞ്ചിയിൽ കിടത്തിച്ചുംവച്ച്, കേശവപിള്ളയുടെ അടുക്കൽ ചെന്നു വിവരം അറിയിച്ചു. അദ്ദേഹം ചിന്താക്രാന്തനായി ഇവന്റെ ഭവനത്തിൽ എത്തി. ഇവന്റെ മാതുലൻ ശ്രീ പത്മനാഭപിള്ളയെ വിവരം ധരിപ്പിച്ചു. അമ്മയെ അറിയിച്ചില്ല. അമ്മ വളരെ ബുദ്ധിമതിയായിരുന്നു. ഇവരുടെ മുഖഭാവത്തിൽ നിന്ന് എന്തോ വലിയ വിപത്തു സംഭവിച്ചിരിക്കാമെന്ന് ഊഹിച്ചു. അവർ തലേദിവസം തുടങ്ങി ഓരോരോ ദുഃസ്വപ്നങ്ങളും ദുർന്നിമിത്തങ്ങളും കണ്ടുകൊണ്ടെ ഇരുന്നു. എണ്ണ നിറച്ചുള്ള ഭരണി എടുത്തുകൊണ്ടു പോകുമ്പോൾ അത് അമ്മയുടെ കയ്യിൽ നിന്ന് വീണ് ഛിന്നഭിന്നമായി. ഇത് ഒരു വലിയ ദുർന്നിമിത്തമാണുപോൽ. പഴഞ്ചൊല്ലുകളിലും സത്യമുണ്ട്.



അമ്മാവനും കേശവപിള്ളയും വേലുപ്പിള്ളയും രണ്ടു മൂന്നു കൂലിക്കാരും കൂടി ചാരുകസേരയുമായി ഉദ്ദേശം പകൽ മൂന്നു മണിക്കു പെരിങ്ങരക്കടവിൽ എത്തുന്നു. ഇവനെ എടുത്തു കസേലമേൽ കിടത്തി വീട്ടിൽ 4 മണിയോടുകൂടി എത്തിച്ചു. അമ്മയ്ക്കു കാര്യമെല്ലാം മനസ്സിലായി. അവരുടെ ധൈര്യം പോയ്പോകുന്നു. അമ്മാവനും മറ്റും അവരെ ആശ്വസിപ്പിക്കുന്നു. അനന്തരകൃത്യങ്ങളെപ്പറ്റി ധരിപ്പിക്കുന്നു. ഇവനെ ഒരു സ്ഥലത്തു കിടത്തി വേലുപ്പിള്ളയ്ക്കും മറ്റും ഉടനടി തിരിച്ചുപോകയും വേണം. അമ്മ അവരെ സുഖമായി ഭക്ഷണം കഴിപ്പിച്ചു. യാത്രച്ചിലവിനുള്ള പണവും സ്വീകരിച്ച് അവർ ഉടനടി കോട്ടയത്തേയ്ക്കു പോകയും ചെയ്തു.

*“അന്യഥാ ചിന്തിതം കാര്യം ദൈവമന്യത്ര ചിന്തയേത്.”*

*“വന്നുവോണം കഴിഞ്ഞു വിഷുവെന്നും*
*വന്നില്ലല്ലോ തിരുവാതിരയെന്നും*
*ഇത്ഥമോരോന്നു ചിന്തിച്ചിരിക്കവേ*
*ചത്തുപോകുന്നു കഷ്ടം ശിവ! ശിവ!”*

ഇവിടെയും മനോരഥക്കോട്ടയെല്ലാം തീപിടിച്ചു. പിന്നെയും പുതിയ കോട്ടകളെ നിർമ്മിക്കുന്നു. ഇവന്ന് അസഹ്യമായ വേദന. കിടക്കുന്ന കട്ടിലിനെത്തന്നെ തൊട്ടാൽ വലിയ വേദന. രുചിയും ഇല്ല. ഇവൻ തന്റെ വേദനയെ അമ്മയേയും മറ്റും അറിയിക്കാതിരിപ്പാൻ ശ്രമിച്ചു. പക്ഷെ നിഷ്ഫലമായി. ആകപ്പാടെ എല്ലാവർക്കും ദുഃഖം. അച്ഛൻ തീർത്ഥാടനാർത്ഥം രാമേശ്വരത്തേയ്ക്കു പോയിരിക്കുകയാണ്. ഇവന്റെ വിദ്യാഭ്യാസച്ചെലവെല്ലാം ശ്രീ ഗോവിന്ദപ്പിള്ള എന്നൊരു അമ്മാവനാണ് വഹിച്ചിരുന്നത്. അദ്ദേഹം മുൻസിഫ് കോടതിയിലെ ഒരു ആമ്യൻ ആയിരുന്നു. ആ ജോലി സംബന്ധിച്ച് അദ്ദേഹം പുറത്തെവിടെയോ പോയിരിക്കയായിരുന്നു. അച്ഛനും ഒരു വാതരോഗിയായിരുന്നു. ചെങ്ങന്നൂർ നാണുവൈദ്യൻ എന്നയാളുടെ ചികിത്സയിലാണ് സുഖപ്പെട്ടത്. എല്ലാവർക്കും ആ വൈദ്യനിൽ വിശ്വാസമുണ്ടായിരുന്നു. അദ്ദേഹത്തെ അമ്മാവൻ തന്നെ കൂട്ടിക്കൊണ്ടുവന്നു. അദ്ദേഹത്തിന്റെ നിശ്ചയപ്രകാരമുള്ള ചികിത്സയും ആരംഭിച്ചു. അപ്പോഴെയ്ക്കു അച്ഛനും രാമേശ്വരയാത്ര കഴിഞ്ഞു മടങ്ങിവന്നു. ഇവന്റെ അവസ്ഥ കണ്ടപ്പോൾ അദ്ദേഹത്തിനും മനോവ്യാകുലത ഇല്ലാതിരുന്നില്ല. എങ്കിലും എന്തും സഹിക്കുന്നതിനുള്ള ഒരു ശക്തി അദ്ദേഹത്തിനുണ്ടായിരുന്നു.

നാട്ടുചികിത്സയിൽ വളരെ കഷ്ടപ്പാടാണ്. അക്കാലത്തു വൈദ്യന്മാർ മരുന്നുകൾ കുറിച്ചുകൊടുക്കുക മാത്രമേ ചെയ്തിരുന്നുള്ളു. മരുന്നു പറിക്കുക, കഷായം വയ്ക്കുക, എണ്ണകാച്ചി ക്ഷീരബല ആവർത്തിക്കുക, എണ്ണ, നെയ്യ്, കുഴമ്പ്, ഇത്യാദികൾ തയ്യാറു ചെയ്യുക എന്നീ പലമാതിരി പ്രവൃത്തികളും

ചെയ്യേണ്ടതുണ്ടായിരുന്നു. വീട്ടുകാർക്കെല്ലാം വേണ്ട ജോലിയായി. കിഴിയോ പിഴിച്ചിലോ തുടങ്ങിയാൽ അന്യന്മാരായ നാലഞ്ചാളുകളുടെ സഹായം ആവശ്യമുണ്ട്. പണവും ധാരാളം ചിലവാക്കണം. ഈ കാര്യങ്ങളൊക്കെയും വിഘ്നം കൂടാതെ നടന്നു വന്നത് അമ്മയുടെ ഒരു വൈഭവംകൊണ്ടാണെന്നേ പറയാനുള്ളൂ.

മലയാളത്തിൽ അക്കാലത്ത് ഒരു ചിട്ടി നടപ്പുണ്ടായിരുന്നു അമ്മ ചിട്ടിയിൽ കൂടിയാൽ എടുപ്പുചിട്ടിയാണെങ്കിൽ – ആദ്യത്തെ ചിട്ടിതന്നെ അമ്മയ്ക്കു കിട്ടാറുണ്ടായിരുന്നു. അപ്പോൾ കിട്ടുന്ന പണത്തിന്റെ പലിശ കൊണ്ട് ആ ചിട്ടി പൂർത്തിയാകുന്നതുവരെ അതാതവസരങ്ങളിൽ കൊടുക്കുവാൻ സാധിക്കുന്നതാണ്. ഇപ്രകാരം നെല്ലായിട്ടും, പണമായിട്ടും, ആഭരണങ്ങളായിട്ടും കുറച്ചു സ്വത്തുകളുണ്ടാക്കിയിരുന്നു. അമ്മാവൻ ഒരു ധാരാളിയായിരുന്നു. തന്റെ സ്ഥിതിയെ അതിക്രമിച്ച് ഇവന്റെ സഹോദരികളുടെ കല്യാണം വലിയ മോടിയിൽ നടത്തി അമ്മയുടെ സ്വത്തെല്ലാം നശിപ്പിച്ചു എന്നുതന്നെ പറയാം. അമ്മയ്ക്കും ചിലവഴിക്കുവാൻ സന്തോഷം. "എന്റെ മക്കൾ പ്രായമാകുമ്പോൾ എനിക്കെന്താണ് കുറവ്" ഈ വിചാരം മുന്നിട്ടിരുന്നു. അധികവും ഇവനിൽതന്നെയാണ് ആശയെല്ലാം നിക്ഷേപിച്ചിരുന്നത്. ഇപ്രകാരമുള്ള ഒരു ക്ഷീണാവസ്ഥയിലാണ് ഇവൻ രോഗിയായി കിടപ്പിലായത്. ഇവനെക്കൊണ്ട് എത്ര ബുദ്ധിമുട്ടാണ് പുത്രവത്സലയായ മാതാവിനും മറ്റെല്ലാവർക്കും ഉണ്ടായിട്ടുള്ളതെന്ന് വായനക്കാർക്ക് ഊഹിക്കാം. ഹേ ഭഗവൻ! എല്ലാം അങ്ങയുടെ ലീല, ഇതിന്റെ രഹസ്യം ആർക്കറിയാം. അചിന്ത്യവൈഭവായ നമോ നമഃ

ശ്രീ നാണുവൈദ്യന്റെ ചികിത്സകൊണ്ട് ഇവന്ന് പറയത്തക്ക ആശ്വാസം കിട്ടിയില്ല. പിന്നീട് കാരക്കൽ ശ്രീ മാധവ വൈദ്യനെ വരുത്തി ചികിത്സയാരംഭിച്ചു. അതിനുശേഷം അഷ്ടവൈദ്യൻ ശ്രീ വയസ്കരമൂസ്സിന്റെ ചികിത്സയായി. കിഴിയും പിഴിച്ചിലും നാലഞ്ചു പ്രാവശ്യം നടത്തി; പണവും ഒട്ടേറെ ചെലവായി.

രോഗാതുരനായിരുന്ന ഈ കാലവും ഇവൻ കേവലം നിരുപയോഗമാക്കിത്തീർത്തില്ല. ബാല്യകാലംമുതല്ക്കേ അതിരാവിലെ കുളിച്ച് ദേവാലയങ്ങളിൽ പോകുന്നതിനും, ഭാഗവതം, രാമായണം മുതലായ ഗ്രന്ഥങ്ങൾ കേൾക്കുന്നതിനും പഠിക്കുന്നതിനും ഏകാദശി, പ്രദോഷം മുതലായ വ്രതങ്ങൾ അനുഷ്ഠിക്കുന്നതിനും അഭിരുചിയുണ്ടായിരുന്നു. അച്ഛൻ ദിവസവും എഴുത്തച്ഛന്റെ ശ്രീഭാഗവതം വായിച്ച് അമ്മയേയും മറ്റു കേൾപ്പിക്കാറുണ്ടായിരുന്നു. ഞാനും ചിലപ്പോൾ ശ്രദ്ധിക്കുകയുണ്ടായിട്ടുണ്ട്. ഒരു ദിവസം



പ്രഹ്ലാദന്റെ കഥ കേട്ടപ്പോൾ സീമാതീതമായ ആനന്ദമുണ്ടായി. പ്രഹ്ലാദന്റെ മാതിരി ഒരു ഭക്തി ഇവനും ലഭിച്ചെങ്കിലോ!

ഇപ്രകാരമുള്ള സംസ്കാരങ്ങൾ ഇവനിലുണ്ടായിരുന്നതുകൊണ്ട് ദേഹാസ്വാസ്ഥ്യത്തെപ്പറ്റി അല്പവും ദുഃഖമുണ്ടായിരുന്നില്ല. എങ്കിലും അന്യന്മാരുടെ ക്ലേശത്തിലായിരുന്നു ഇവന്റെ ദുഃഖം മുഴുവനും. ഇപ്പോഴും പരന്മാരുടെ ദുഃഖത്തിലത്രേ ഇവന്നുള്ള ചിന്ത. ആ ദിക്കുകാരുടെ വാത്സല്യംകൊണ്ട് അവർ കൂടെക്കൂടെ ഇവനെ കാണുവാൻ വരുമ്പോൾ " ഈ നല്ല കുട്ടിക്ക് ഇപ്രകാരം സംഭവിച്ചല്ലോ'' എന്നു പറഞ്ഞ് ദുഃഖിക്കുമായിരുന്നു. ഇവൻ അവരെ സമാധാനപ്പെടുത്തുകയും ചെയ്തിരുന്നു.

തിരുവല്ലാ സ്കൂളിൽ പഠിക്കുമ്പോൾതന്നെ പല സ്തോത്രങ്ങളും പഠിച്ചു വച്ചിരുന്നു. പ്രബുദ്ധഭാരതം മുതലായ മാസികകളും വരുത്തിയിരുന്നു. ഭഗവദ്ഗീതയുടെ ഇംഗ്ലീഷിലുള്ള അനുവാദവും നോക്കിയിരുന്നു. ഭഗവദ് ഗീത മൂലംതന്നെ പഠിക്കണമെന്നു അപ്പോൾ തന്നെ ഒരാഗ്രഹം ജനിച്ചു. ഇതിന്ന് മാത്രമായിട്ടാണ് സംസ്കൃതം അഭ്യസിക്കുവാൻ ഇവന്ന് വലിയ ആഗ്രഹം ഉൽപ്പന്നമായത്. അതു ഈ ദീനക്കിടക്കയിലത്രേ ഏറക്കുറെ സാധിച്ചത്.

ഇവനോട് വാത്സല്യമുള്ള കെ.പി. നീലകണ്ഠപിള്ള എന്നയാൾ ഒരു ദിവസം ഇവനെ കാണാൻ വന്നപ്പോൾ ഭണ്ഡാർക്കരുടെ രണ്ടു സംസ്കൃത പാഠപുസ്തകങ്ങൾ, ഒന്നും രണ്ടും ഭാഗം, എനിക്കായി തന്നു. ഞാൻ അതു രണ്ടും സ്വയമേവ പഠിക്കുവാൻ തുടങ്ങി. ഗീതയും കണ്ഠസ്ഥമായി. മലയാളം സ്കൂളിൽ പഠിക്കുമ്പോൾതന്നെ അമരകോശം, സിദ്ധരൂപം, സംസ്കൃത ജ്ഞാനദീപികാ, ശ്രീരാമോദന്തം എന്നീ പുസ്തകങ്ങളും, വേറെ അനവധി സംസ്കൃതശ്ലോകങ്ങളും പഠിച്ചിട്ടുണ്ടായിരുന്നു. ഈ രോഗാവസ്ഥയിലും ഭർത്തൃഹരി മുതലായ ഗ്രന്ഥങ്ങളും അവലോകനം ചെയ്തുകൊണ്ടേ ഇരുന്നു. ഇത്രയും കൊണ്ട് സംസ്കൃതഭാഷയിൽ കുറച്ചൊരു പരിചയം ലഭിച്ചു.

ഈ സ്ഥിതിയിൽ – രോഗശയ്യയിൽ – കൊല്ലം അഞ്ച് കഴിയുന്നു, ചികിത്സ നടന്നുകൊണ്ടേ ഇരിക്കുന്നു. ഇവനെക്കൊണ്ട് മാതാപിതാക്കന്മാർക്കും മറ്റും നേരിട്ട സങ്കടങ്ങളെ ഓർത്ത് ഇവന്റെ മനസ്സിലും പല വികാരങ്ങളും അങ്കുരിക്കുന്നു. ഇപ്പോൾ വടിയുടെ സഹായത്താൽ അല്പാല്പം നടക്കുവാൻ സാധിക്കുന്നു. ഇവനെ കാണാൻ പലരും വന്നുകൊണ്ടിരുന്നു. ഗുരുവായൂരപ്പന്റെ മഹിമയെപ്പറ്റി അവർ പ്രസ്താവിക്കുകയുണ്ടായി. വാതരോഗിയായിരുന്ന നാരായണഭട്ടതിരിക്ക് അവിടെവച്ചായിരുന്നു രോഗശമനം ഉണ്ടായത്. അദ്ദേഹത്തിന്റെ ഹൃദയത്തിൽ നിന്ന് നിർഗ്ഗളിതമായ നാരായണീയസ്തോത്രത്തെക്കുറിച്ചു കേൾപ്പാനിടയായി. എപ്രകാരമാണ് ഗുരുവായൂർ എത്തുക എന്നുള്ള വിചാരം ഇവന്റെ ഹൃദയത്തിൽ പ്രധാനമായി സ്ഥാനം പിടിച്ചു. ആ സ്ഥലമോ

വളരെ ദൂരെ. അമ്മയുടെയും മറ്റും സമ്മതിയോടുകൂടി അവിടെ പോകുവാൻ സാധിക്കുന്നതല്ല.

അവരെ അറിയിക്കാതെ എങ്ങനെയെങ്കിലും കടക്കണം. ശരീരത്തിനു ബലമില്ല എങ്കിലും മനസ്സിന് ബലമില്ലാതില്ല. ഇവന്റെ ഭവനത്തിൽനിന്ന് ചങ്ങനാശ്ശേരിക്ക് ആറു മൈൽ ദൂരമുണ്ട്. അവിടെ വല്ലവിധത്തിലും എത്തിച്ചേർന്നാൽ തോണിവഴി എറണാകുളത്തും, അവിടെനിന്ന് കാളവണ്ടിയിൽ തൃശ്ശൂരും എത്താം. തൃശ്ശൂരിൽനിന്ന് ഗുരുവായൂർ പതിനാറു മൈൽ അകലെയാണ്. ഇതൊക്കെയും ധരിച്ചിരുന്നു. "ഈശ്വരോ രക്ഷതു."

ഏതു രാത്രിയാണോ പുറപ്പെടുവാൻ നിശ്ചയിച്ചത് അന്നു പകൽതന്നെ, പോകുന്നതിന്നു വേണ്ട ഒരുക്കങ്ങൾ ചെയ്തിരുന്നു. രണ്ടു മൂന്നു പുസ്തകങ്ങൾ, രണ്ടു മൂന്നു വസ്ത്രങ്ങൾ, കുറച്ചു പണം ഇതെല്ലാം ആരും അറിയാതെ കെട്ടിപ്പൊതിഞ്ഞ് ഇവൻ കിടക്കുന്ന മെത്തയുടെ അടിയിൽ വച്ചു."നിങ്ങളുടെ എല്ലാവരുടെയും എന്റെയും ദുഃഖനിവൃത്തിക്കായികൊണ്ട് ഇപ്പോൾ ഞാൻ ഇവിടം വിടുന്നു. ആരും വ്യസനിച്ചിട്ടാവശ്യമില്ല" എന്ന് ഒരു കത്തും എഴുതിവച്ചു. ആ രാത്രി കൂടിയും കഷായം കഴിച്ചു. അടുത്ത ദിവസത്തേക്കുള്ള കഷായവും തയ്യാർ. കഷായം കുടിച്ചു, ഭക്ഷണവും കഴിച്ച് കിടന്നു. മുറിക്കുള്ളിലായിരുന്നു ഇവന്റെ കിടപ്പ്. അച്ഛനും അമ്മയും മറ്റും പൂമുഖത്തിൽ കിടന്നിരുന്നു. ഇവരുടെ ഉറക്കം എപ്പോൾ എപ്പോൾ എന്ന് ഇവൻ പ്രതീക്ഷിച്ചുകൊണ്ടിരിന്നു. അവർ നല്ല ഉറക്കമായെന്നു മനസ്സിലായപ്പോൾ – അപ്പോൾ അർദ്ധരാത്രി ആയിരിക്കണം, ഇവൻ പതുക്കെ എഴുന്നേറ്റു ഭാണ്ഡവും മറ്റും എടുത്തു, ഒരു വടിയുമായി മുറിയിൽനിന്നും വെളിക്കുവന്നു. ഒരു തലയണയെ പുതപ്പിച്ചുവച്ചു. ആ കത്ത് വാതിലിന്റെ മുകളിൽ പതിച്ചു. ഇവൻ ചെയ്യുവാൻ പോകുന്നത് വലിയ കടുംകൈ പ്രയോഗമാണ്. ഗുരുവായൂർ പോയി ഭജനം പാർത്താൽ വലിയ സുഖം കിട്ടുമെന്നുള്ള വിചാരം അത്യധികമായിരുന്നതിനാൽ, ഇവനെ കാണാതെയാകുമ്പോൾ പ്രിയപ്പെട്ട മാതാപിതാക്കന്മാർക്കും മറ്റും ഉണ്ടാകാവുന്ന ദുഃസഹമായ ദുഃഖത്തെപ്പറ്റിയുള്ള വിചാരമേ ഉണ്ടായില്ല. എല്ലാം ഈശ്വരന്റെ ഇച്ഛ !

ആകട്ടെ, തിണ്ണിയിൽ നിന്നം പതുക്കെപ്പതുക്കെ മുറ്റത്തിറങ്ങി. അവിടെനിന്നു റോഡിലേയ്ക്കും. അര മൈൽ ചെന്നപ്പോൾ ഇവനെ പരിചയമുള്ള ഒരാളെ ഇവൻ അടുത്തു കണ്ടു. എന്നാൽ അദ്ദേഹം ഇവനെ കണ്ടില്ല. കണ്ടിരുന്നുവെങ്കിൽ കഥയെല്ലാം മാറുമായിരുന്നു! ഭഗവാൻ തന്നെയാണ് എടുത്തുകൊണ്ടു പോകുന്നത്. ക്ഷേത്രത്തിന്റെ കിഴക്കെ നടയ്ക്കെത്തി ഭഗവാനോടു പ്രത്യേകം പ്രാർത്ഥിച്ച് നമസ്കരിച്ചു. പിന്നെയും നടയായി – കൂരിരുട്ട് – പുലർച്ചയോടുകൂടി പെരുന്നയിൽ (ചങ്ങനാശ്ശേരി) എത്തി. അവിടെ



ഒരു പ്രസിദ്ധ സുബ്രഹ്മണ്യ ക്ഷേത്രമുണ്ട്. അതു സംബന്ധിച്ച ഒരു സത്രവുമുണ്ട്. ആ സത്രത്തിന്റെ ഉള്ളിൽ കടന്നുകൂടി, വിചാരിപ്പുകാരുടെ സമ്മതപ്രകാരം അവിടെത്തന്നെ സാമാനവും മറ്റും വച്ച് കുറച്ചൊന്നു വിശ്രമിച്ചു. അയാളോടു സത്യമെല്ലാം പറഞ്ഞു. വിചാരിപ്പുകാർ ഇവന്റെ വീടും മറ്റും അറിയും – അമ്മാവന്മാരേയും അറിയും.

മടങ്ങി ഗൃഹത്തിലേയ്ക്കു തന്നെ പോകണമെന്ന് അദ്ദേഹം നിർബന്ധിച്ചു. "അല്ലാത്തപക്ഷം ഇപ്പോൾതന്നെ നിന്റെ വീട്ടുകാരെ അറിയിക്കും" എന്ന് അദ്ദേഹം ഭയപ്പെടുത്തി. ഗുരുവായൂർക്കു പോകുന്നതിന്റെ ഉദ്ദേശത്തെപ്പറ്റിയും മറ്റും അദ്ദേഹത്തെ മനസ്സിലാക്കിയപ്പോൾ അദ്ദേഹം ഒരുവിധം സമ്മതിച്ചു. അദ്ദേഹത്തിന് ഒരു പുതിയ വസ്ത്രവും സമ്മാനിക്കാതിരുന്നില്ല.

എന്തായാലും കുളിച്ചു തൊഴണം. പച്ചവെള്ളത്തിൽ കുളിക്കാതെയായിട്ട് അഞ്ചുകൊല്ലം കഴിഞ്ഞിരിക്കുന്നു. പഞ്ചാമ്ലവെള്ളത്തിലാണു കുളിക്കുക. ഇപ്പോൾ എന്തായാലും ധൈര്യമായല്ലോ. അമ്പലക്കുളത്തിൽ പോയി മുങ്ങിക്കുളിച്ചു – ദൈവദർശനം ചെയ്തു – സത്രം വിചാരിപ്പുകാരൻ ആഹാരം കഴിക്കുന്നതിലേയ്ക്കായി അദ്ദേഹത്തിന്റെ ഭവനത്തിലേക്കു കൂട്ടിക്കൊണ്ടുപോയി – നല്ല ചോറും കറികളും – ഇവനോ വിശപ്പില്ലാതില്ല – പക്ഷെ ആഹാരം വായിൽ നിന്നു തൊണ്ടയ്ക്കു താഴെക്കു പോകുന്നില്ല. അമ്മയേയും മറ്റും ഓർത്ത് ഇപ്പോൾ ഇവനും വലിയ വിചാരമായി. ഭവനത്തിലേക്കു തന്നെ പോവുകയോ? മനസ്സ് ഒട്ടും തന്നെ അനുവദിക്കുന്നില്ല. ഗുരുവായൂർക്കുതന്നെ എന്നു തീർച്ചയാക്കി ആഹാരം കഴിച്ച് പിന്നെയും സത്രത്തിൽ വന്നു മിണ്ടാതെ ഇരുപ്പായി. പകൽ നാലുമണിയോടുകൂടി ചന്തക്കടവിലേയ്ക്കു നടന്നു. സത്രം വിചാരിപ്പുകാരനും ഇവന്റെ കൂടെ വന്നുവെന്നു തോന്നുന്നു.

അന്ന് ചന്തദിവസമാണ്. ചങ്ങനാശ്ശേരിയോ വലിയ പ്രസിദ്ധമായ ഒരു ചന്തസ്ഥലം കൂടിയാണ്. ഇവിടെ വില്പനക്കായി പല ദിക്കുകളിൽ നിന്ന് അനവധി സാമാനങ്ങൾ വരികയും, അതുപോലെതന്നെ അവ പല സ്ഥലങ്ങളിലേക്കും വലിയ കെട്ടുവള്ളങ്ങളിലാക്കി കൊണ്ടുപോവുകയും ചെയ്യുന്നുണ്ട്. ഇവൻ എറണാകുളത്തേക്കുള്ള വഞ്ചിയുടെ സമീപത്തിൽ എത്തി. വള്ളക്കാരന്റെ സമ്മതപ്രകാരം ആ വള്ളത്തിനുള്ളിൽ കയറി ഇരുപ്പുമായി. ഇവനെ തിരഞ്ഞുപിടിക്കുവാനായി തിരുവല്ലായിൽ നിന്നും ആരെങ്കിലും വരാതിരിക്കുകയില്ല. അവരിൽനിന്നും ഒളിക്കുവാൻ വേണ്ടിയാണ് ഇപ്രകാരം നേരത്തെതന്നെ വാഴക്കുലകളെക്കൊണ്ടും മറ്റും നിറഞ്ഞ വഞ്ചിയുടെ ഒരു ഭാഗത്ത് ഇരിപ്പായത്. വഞ്ചിക്കൂലി നാലോ അഞ്ചോ അണയിൽ അധികമായില്ല.

ഇപ്പോൾ ഇവിടെ ഇവന്ന് ഒരു അനുയായിയേയും ലഭിച്ചു. ദീർഘ കായൻ, ബലിഷ്ഠശരീരൻ – എവിടെയെങ്കിലും പോകണമെന്നുമാത്രമേ ഈ മനുഷ്യനു ഉദ്ദേശമുണ്ടായിരുന്നുള്ളു. ഇന്ന സ്ഥലത്തേക്കെന്ന് ഉദ്ദേശിച്ചി ട്ടില്ലായിരുന്നു. വള്ളക്കടവിൽ ഇവനുമായി സംസാരിച്ചപ്പോൾ ഇവന്റെ കൂടെതന്നെ പോരണമെന്നു ഉദ്ദേശിക്കുകയും, നിശ്ചയിക്കുകയും ചെയ്തു. ഇവന്റെകൂടെ വഞ്ചിക്കുള്ളിൽ കയറി. ഗൃഹത്തിൽനിന്നും കലഹമുണ്ടാക്കി പുറപ്പെട്ടു പോകയായിരുന്നു ഇദ്ദേഹം. ഭഗവാന്റെ മഹിമയെ ഓർക്കുക! അസഹായന്മാരുടെ വലിയ സഹായി – അദ്ദേഹത്തെപ്പറ്റി ചിന്തിക്കുന്നവർക്ക് അപ്പഴപ്പോൾ സഹായം കൊടുത്തുകൊണ്ടേ ഇരിക്കും. അദ്ദേഹം തന്നെയാണ് നമ്മുടെ യഥാർത്ഥ മാതാവും, പിതാവും, ബന്ധുവും, ധനവും, വിദ്യയും സർവ്വവും –

*"ത്വമേവ മാതാ ച പിതാ ത്വമേവ*
*ത്വമേവ ബന്ധുശ്ച സഖാ ത്വമേവ*
*ത്വമേവ വിദ്യാ ദ്രവിണം ത്വമേവ*
*ത്വമേവ സർവ്വം മമ ദേവദേവ!"*

ഈ തത്വം മനസ്സിലാക്കിയാൽ എല്ലാം മനസ്സിലാകുന്നു. ശ്രീ ഭഗവാനെ ഭജിക്കണമെന്ന് ആഗ്രഹമുള്ളവർക്ക് തുടരെത്തുടരെ ആപത്തുകൾ കൊടുത്തുകൊണ്ടിരിക്കുന്നതും ഈ തത്വബോധത്തിനായിട്ടാണ്. "വിപദഃ സന്തുനഃ ശശ്വത്" എന്നത്രേ ശ്രീ കുന്തീദേവിയുടെ പ്രാർത്ഥന.

രാത്രി എട്ടോ ഒൻപതോ മണിവരെക്കും വഞ്ചി വള്ളക്കടവിൽ കിടപ്പാണ്. യാത്രക്കാർക്ക് എത്ര ക്ലേശമാണ് നേരിടുന്നത്. ഇപ്പോൾ ബസ്സുകളും, സ്റ്റീംബോട്ടും, ട്രെയിനും, ഇതിലൊക്കെയും ഉപരിയായി വിമാനവും നടപ്പാ യിരിക്കുന്നതിനാൽ യാത്രാസൗകര്യം വർദ്ധിച്ചിരിക്കുന്നു. ഒൻപതുമണിക്കു ശേഷം വള്ളം നീങ്ങാൻ തുടങ്ങി. വലിയ ആശ്വാസം. അടുത്ത ദിവസം ഉച്ചയ്ക്കു 1 മണിയോടുകൂടി തണ്ണീർമുക്കത്തെത്തി. അതൊരു ചുങ്കസ്ഥല മാണ്. വഞ്ചികളെല്ലാം പരിശോധിക്കുന്നതിനായി ചുങ്കം ഉദ്യോഗസ്ഥന്മാരുണ്ട്. യാത്രികൾക്കും കുറച്ചു വിശ്രമം കിട്ടുന്നു. കുളിയോ ആഹാരമോ കഴിക്കു വാൻ ഇതൊരു നല്ല അവസരമാണ്. ഇവനും ഇവന്റെ അനുയായിയും വഞ്ചി യിൽ നിന്നിറങ്ങി അടുത്തുള്ള ഒരു അമ്പലക്കുളത്തിൽ കുളിച്ചു ദൈവദർശനം ചെയ്തു മടങ്ങി വന്നു. ഒരു പീടികയിൽ കയറി എന്തോ ഭക്ഷണപദാർത്ഥം – പഴമോ അവിലോ – വിലയ്ക്കു വാങ്ങി ഭക്ഷിക്കുവാൻ ആരംഭിച്ചു. ചങ്ങനാ ശ്ശേരിയിൽ നിന്നും എറണാകുളത്തേക്കു പോകുന്ന വഞ്ചികൾ അപ്പോൾ അഞ്ചും ആറും കാണും. അതിൽ ഒരു വഞ്ചിയിൽ നിന്ന് ഒരാൾ വിളിച്ചു പറയുന്നു. "അതായത് – ആ മനുഷ്യനെ – ഇവനെ ദയവു ചെയ്തു വിടരുത്.



ഞാനിപ്പോൾ തിരുവല്ലായിൽ നിന്നും വരികയാണ്. ഇയാൾ ഒളിച്ചു പോവുക യാണ്. ഇയാളുടെ അമ്മയും മറ്റും വളരെ ദുഃഖിക്കുന്നു. മരിച്ചതിനു തുല്യ മായിരിക്കുന്നു. ആകയാൽ ഇയാളെ തിരിച്ചു തിരുവല്ലായിലേക്കയക്കണം." ഇതുകേട്ട മാത്രയിൽ ഇവന്റെ ചുറ്റും പോലീസുകാർ വന്നുകൂടി. ഇവനെ ഭയപ്പെടുത്തി – പോലീസിന്റെ ബന്തവസ്സിൽ തിരുവല്ലായ്ക്കു തന്നെ കൂട്ടി അയയ്ക്കുമെന്നും മറ്റും പറഞ്ഞു. ഇവനോ നല്ല ധൈര്യം. ഇവൻ അവരോടു പറഞ്ഞു. "ഞാൻ പരീക്ഷയ്ക്കായി എറണാകുളത്തേയ്ക്കു പോകുകയാണ്. നിങ്ങൾ എന്നെപ്പിടിച്ചു എവിടെയെങ്കിലും അയക്കുകയാണെങ്കിൽ എനിക്കു പരീക്ഷയിൽ ചേരുവാൻ സാധിക്കുകയില്ല. എല്ലാ നഷ്ടങ്ങൾക്കും നിങ്ങൾ തന്നെ ഉത്തരവാദികളായിരിക്കും." ഒരു ഭയവും ശങ്കയും കൂടാതെയുള്ള ഇവന്റെ വാക്കുകൾ കേട്ടപ്പോൾ അവർക്കും ഒരു ശങ്കയുണ്ടായി. "എങ്കിൽ നിങ്ങളുടെ ഭാണ്ഡമൊക്കെ നോക്കട്ടെ" എന്നു പറഞ്ഞു. ഇവൻ ഭാണ്ഡം അഴിച്ചു കാണിച്ചു. അവർ പുസ്തകങ്ങളും മുണ്ടുകളും മാത്രമേ കാണുന്നുള്ളു. അതിലുണ്ടായിരുന്ന കാവിമണ്ണ് അവർ കണ്ടതേയില്ല. എറണാകുളത്തേയ്ക്കു തന്നെ പോകുവാൻ അവർ അനുവദിച്ചു. വഞ്ചിക്കാരൻ തിരക്കുകൂട്ടിയതിനാൽ വേഗം വഞ്ചിയിൽ കയറി. ഞാൻ ഒന്നും ഭക്ഷിച്ചില്ല എന്നുതന്നെ പറയാം. എന്റെ അനുയായി ഭക്ഷണം കഴിച്ചു.

വഞ്ചിക്ക് അനുകൂലമായ കാറ്റുകിട്ടി പായെല്ലാം കെട്ടി. വഞ്ചി വേഗം നീങ്ങി. അടുത്ത ദിവസം പ്രാതഃകാലത്ത് ഏഴു മണിക്ക് എറണാകുളത്തെത്തി. ഞങ്ങളിരുവരും കരക്കിറങ്ങി.

മാതാപിതാക്കന്മാരുടെയും മറ്റും ദുഃഖാവസ്ഥയെ തണ്ണീർമുക്കത്തുവച്ച് കേട്ടപ്പോൾ മുതൽ ഇവനും വലിയ അസ്വസ്ഥചിത്തനായി ഭവിച്ചു. എറണാ കുളത്തിറങ്ങിയ ഉടൻതന്നെ 'പോസ്റ്റ്–ടെലഗ്രാം' ആഫീസ് അന്വേഷിച്ചു. എറണാകുളത്ത് ഇതുവരെയും വന്നിട്ടില്ല. ഭവനത്തിനടുത്ത സ്ഥലങ്ങളിൽ തന്നെ പോകുവാൻ മാതാവനുവദിക്കുകയുണ്ടായിട്ടില്ല. ഒഴിച്ചുകൂടാത്തതിനാ ലാണ് കോട്ടയത്തേക്കയച്ചത്. ഇവൻ മാതാവിന്റെ കണ്ണിലുണ്ണി. പോസ്റ്റാഫീസ് തേടിപ്പിടിച്ചു. തിരുവല്ലായിലേക്ക് ഒരു കമ്പി പെട്ടെന്നടിച്ചു. "ഗുരുവായൂരേക്കു പോകുന്നു ആരും സങ്കടപ്പെട്ടിട്ടാവശ്യമില്ല" എന്ന്.

എറണാകുളം കായൽതീരത്താകയാൽ അവിടെയുള്ള എടുപ്പുകളുടെ ശോഭയും സൗന്ദര്യവും ത്രിഗുണീഭവിക്കുന്നു. ഇവനോ ഇതിലൊന്നിലും ഇപ്പോൾ മനസ്സുവയ്ക്കുന്നില്ല. ക്ഷേത്രം എവിടെയാണെന്നന്വേഷിക്കുന്നു. കുളത്തിൽ കുളിയും കഴിച്ച് ദൈവദർശനവും ചെയ്തു. ക്ഷേത്രത്തിൽ കട്ടിച്ചോറു വാങ്ങുവാൻ കിട്ടും. അതു വാങ്ങി ഇരുവരും ഭക്ഷിച്ചു. ഇനിയും തൃശ്ശൂരേക്ക് പോകണം. നാലും അഞ്ചും ആളുകൾക്ക് കയറാവുന്ന കാള

വണ്ടികളോ കുതിരവണ്ടികളോ ലഭിക്കുന്നതാണ്. അപ്പോൾ അധികം ആളുകളും കാൽനടയായിട്ടാണ് പോകുക പതിവ്. ഇവനു നടക്കുവാൻ ശക്തിയില്ലാത്തതുകൊണ്ട് ഒരു വണ്ടിയിൽ മറ്റുള്ളവരുടെ കൂടെക്കയറി തൃശ്ശൂരേക്കു പറപ്പെട്ടു. ഇവന്റെ കൂട്ടുകാരൻ വണ്ടിയോടുകൂടിത്തന്നെ ഇവനേ വിടാതെ കാൽനടയായി തിരിച്ചു. സുമാർ പകൽ നാലുമണിയോടുകൂടി തൃശ്ശൂരിൽ എത്തി. വണ്ടിക്കൂലി ആറോ ഏഴോ അണ കൊടുത്തിരിക്കണം. അവിടെ അനവധി ഭോജനശാലകളുണ്ട്. ഒരു ബ്രാഹ്മണക്ലബ്ബിൽ പോയി സാമാനങ്ങളെല്ലാം വച്ചു. വടക്കുന്നാഥനെ ദർശിക്കുവാനുള്ള വലിയ ആഗ്രഹമായി. ഇരുവരും അമ്പലക്കുളത്തിൽ കുളിച്ച് ക്ഷേത്രത്തിൽ കയറി. ഈ ക്ഷേത്രത്തിൽ ഒരാളുടെ സഹായം കൂടാതെ മുറയ്ക്ക് ദേവദർശനം ചെയ്യുവാൻ അസാദ്ധ്യമത്രേ. ഒരാളും വന്നുകൂടി. ഇയാൾ ഞങ്ങളെ ദർശനം കഴിപ്പിച്ചു. ദീപാരാധനയും കഴിഞ്ഞു. "ഇനിയും നിങ്ങൾ വേഗം ഹോട്ടലിലേയ്ക്കു പോകണം. തസ്കരന്മാർ ഇവിടെ ധാരാളമുണ്ട്. നിങ്ങളുടെ സാമാനങ്ങൾ ആരെങ്കിലും കൊണ്ടുപോയേയ്ക്കും" എന്ന് ഇദ്ദേഹം പറഞ്ഞതനുസരിച്ച് ഞങ്ങൾ വേഗം ഹോട്ടലിലേയ്ക്കു വന്നു. ആഹാരവും കഴിഞ്ഞ് രാത്രി അവിടെത്തന്നെ വിശ്രമിച്ചു.

പ്രാതഃകാലത്തു തന്നെ ഗുരുവായൂരേയ്ക്കു പുറപ്പെട്ടു. ഇവിടെ നിന്നും 16 മൈൽ. പ്രത്യേക വണ്ടി പിടിക്കുവാനുള്ള പണവും ഇല്ല. നടക്കുവാൻ തന്നെ തീർച്ചപ്പെടുത്തി. വടിയും ഊന്നി കഷ്ടിച്ചു കഷ്ടിച്ചു നടപ്പായി. വഴി ചോദിച്ചു ചോദിച്ചു പോയി. ഇവന്റെ കൂട്ടുകാരന്റെ സഹായം സമയത്തു സമയത്തു ലഭിച്ചു. അദ്ദേഹം ഇവനെ എടുക്കുകപോലും ചെയ്തിട്ടുണ്ട്. എന്തു പറയട്ടെ; ഇരുന്നും കിടന്നും ഗുരുവായൂരെത്തി. അഹോ ഭാഗ്യം!

കിഴക്കേനടയിൽ ഗോപുരത്തിന്റെ വെളിക്ക് ഒരു ദീപസ്തംഭം ഉണ്ട്. പ്രസിദ്ധ സർ. സി. ശങ്കരൻനായരാൽ സ്ഥാപിതമാണ് അത്. അവിടെ ഇവനും എത്തി. അകത്തു നട തുറന്നിരിക്കുന്നു. ഇപ്പോൾ പകൽ അഞ്ചുമണിയായിരിക്കണം. "തത്താവത് ഭാതി സാക്ഷാൽ ഗുരുപവനപുരേ ഹന്ത! ഭാഗ്യം ജനാനാം." അകത്തുനിന്ന് മഹത്തായ ഒരു പ്രഭ പുറത്തെയ്ക്കു പ്രസരിക്കുന്നു. ഈ അപൂർവ്വദർശനത്തോടുകൂടി ഇവന്റെ വ്യഥകളെല്ലാം സൂര്യോദയത്തിൽ തമസ്സെന്നപോലെ മറഞ്ഞു. ഹാ! ഇവനിതിനുമുമ്പിൽ ഇവിടെ വരുവാൻ ഭാഗ്യം ലഭിച്ചില്ലല്ലോ എന്നുള്ള വിചാരമാണ്. ഇവന്റെ ഹൃദയത്തിൽ ആദ്യമായി അങ്കുരിച്ചത്. ഇപ്പോഴെങ്കിലും സാധിച്ചുവല്ലോ എന്നു സമാധാനിച്ചു. വേഗം കുളിച്ച് അകത്തു കടന്ന് ദർശനത്തിന്ന് മനസ്സ് ത്വരിക്കുന്നു. ക്ഷേത്രക്കുളത്തിൽ പോയി അടിച്ചുനനച്ചു കുളിയും കഴിഞ്ഞ് അനുയായിയോടുംകൂടി അമ്പലത്തിന്നുള്ളിൽ കയറി ശ്രീകോവിലിന്റെ മുമ്പിൽ എത്തി ദർശനം കഴിച്ചു കൃതാർത്ഥനായി വീണ്ടും കിഴക്കേ ഗോപുരത്തറയിൽ വന്നിരുന്നു. വസ്ത്രവും മറ്റും ഉണങ്ങുവാൻ ഇട്ടു. ഇന്ന് ഒന്നും കഴിച്ചിട്ടില്ല എന്നുതന്നെ പറയാം. ഇപ്പോൾ ആഹാരത്തെപ്പറ്റി വിചാരമായി. ഒരു ഭജനക്കാരനുമായി പരിചയപ്പെട്ടു. അദ്ദേഹത്തിന്റെ കയ്യിൽ കുറച്ചു അണ കൊടുത്തു. ഒൻപതു മണിയോടുകൂടി നിവേദ്യച്ചോറും വാങ്ങി അദ്ദേഹം വന്നു. ഞങ്ങൾ എല്ലാവരും ആ ഗോപുരത്തിന്റെ വെളിക്കുള്ള തെക്കെതിണ്ണയിൽ ഇരുന്നു ഊണു കഴിച്ചു. ഉപദംശം ഒക്കെയും പച്ചവെള്ളവും ഉപ്പും മാത്രം. പക്ഷെ ആഹാരത്തിന്റെ രുചി പറഞ്ഞറിയിക്കുക പ്രയാസം. അതിന്നു മുമ്പോ പിമ്പോ ഈ സ്വാദുള്ള ഭക്ഷണം കഴിച്ചിട്ടേ ഇല്ലെന്നു പറയാം. "Hunger is the best sauce" – വിശപ്പത്രേ ഏറ്റവും സ്വാദുകരമായ ഉപദംശം. അനന്തരം ഈ ഗോപുരത്തറയിൽ തന്നെ വസ്ത്രവും വിരിച്ചു കിടപ്പായി. സുഖമായി ഉറങ്ങി. ✧



## അധ്യായം 2

ഇപ്പോൾ ഈ പുരത്തേയും ക്ഷേത്രത്തെയുംപറ്റി ഒട്ടുകുറെ ജനങ്ങൾക്കറിയാമെന്നിരുന്നാലും ഇവനും ഒന്നു രണ്ടു വാക്കുകൾ പറഞ്ഞുകൊള്ളട്ടെ. ഗുരുവും വായുവും ഒരുമിച്ചു ചേർന്നു പ്രതിഷ്ഠിച്ചിട്ടുള്ളതത്രെ ശ്രീകോവിലിനകത്തുള്ള വിഗ്രഹം. ഈ വിഗ്രഹത്തിനുതന്നെ പ്രത്യേകം ഒരു ദിവ്യത്വം കൽപ്പിക്കപ്പെട്ടിരിക്കുന്നു. ഈ വിഗ്രഹം എവിടെയോ ഒരു നദിയിൽ ഗുരു (വ്യാഴം) പവന (വായു) ന്മാർക്കു ദൃഷ്ടിഗോചരമായിത്തീർന്നു. ഇതിന്റെ ദിവ്യത്വത്തെ അവർ മനസ്സിലാക്കി. ലോകോപകാരാർത്ഥം ഉത്തമമായ ഒരു സ്ഥലത്ത് പ്രതിഷ്ഠചെയ്യുവാൻ ആഗ്രഹിച്ചു. അവർ തിരഞ്ഞെടുത്ത സ്ഥലത്തിന്ന് ഗുരുവായുപുരം – ഗുരുപവനപുരം – എന്ന നാമം സിദ്ധിച്ചു. ഈ ദേവന്ന് ഗുരുവായൂരപ്പൻ – ഗുരുപവനാധീശൻ എന്നീ നാമധേയങ്ങളും ലഭിച്ചു. വളരെ പുരാതനമായ ക്ഷേത്രമാണിത്. വാതം പിടിച്ച് അനങ്ങുവാൻ വഹിയാതായ മേൽപത്തൂർ നാരായണഭട്ടതിരിയെ ഒരു ഉറിയിലാക്കി മണ്ഡപത്തിൽ കെട്ടിത്തൂക്കിയെന്നും, അതിൽ ഇരുന്നുകൊണ്ട് അദ്ദേഹം ഭഗവാനെ ഭജിച്ചുവെന്നും അറിയുന്നു. അദ്ദേഹത്തിന്റെ ഹൃദയാന്തർഭാഗത്തുനിന്നും നിർഗ്ഗളിതമായിട്ടുള്ളതാണ് അത്യുത്തമമായ നാരായണീയം സ്തോത്രം. ഇത് ശ്രീമദ് ഭാഗവതത്തിന്റെ മുഴുവൻ സാരവും അടങ്ങിയതാണ്. സ്തോത്രം പൂർത്തിയായതോടുകൂടി അദ്ദേഹത്തിനു പൂർണ്ണാരോഗ്യം

സിദ്ധിച്ചു. ദൈവദർശനവും ലഭിച്ചു. "അഗ്രേ പശ്യാമി" – "എന്റെ മുമ്പിൽ പ്രത്യക്ഷമായി ഞാൻ കാണുന്നു" എന്നാണ് ഒടുവിലത്തെ ദശകത്തിന്റെ ആദിമശ്ലോകം ആരംഭിച്ചിരിക്കുന്നത്.

ഈ സ്തോത്രം പത്തു പത്തായി ഭാഗിക്കപ്പെട്ടിരിക്കുന്നു. ഒരു പത്തിൽ പത്തും ചിലപ്പോൾ പതിനൊന്നും ശ്ലോകങ്ങൾ കാണുന്നു. ഇപ്രകാരം നൂറിലധികം ദശകങ്ങൾ ഇതിലുണ്ട്. ഓരോ പദ്യത്തിന്റെയും ഒടുവിലത്തെ പദ്യത്തിന്റെ പല്ലവി "ഗുരുപവനപുരാധീശ മാം പാഹി" എന്റെ ഗുരുവായൂരപ്പാ എന്റെ രോഗത്തെ മാറ്റിയാലും എന്നർത്ഥം വരുന്നതാണ്. "കോ ദീർഘ രോഗോ! ഭവ ഏവ സാധോ" ദീർഘരോഗം എന്ത് എന്നു ചോദ്യം. സംസാരം തന്നെയാണ് ദീർഘരോഗം എന്നുത്തരം. 'ശരീരമാദ്യം ഖലു ധർമ്മസാധനം" സംസാരത്തിന്റെ മറുകരയ്ക്കു എത്തിക്കുന്ന കടത്തുവള്ളമാണല്ലോ ഈ ശരീരം. ഈ ശരീരത്തെ സൂക്ഷിക്കണം. ഭഗവത് ഭജനം കൊണ്ട് രണ്ടു രോഗവും ശാന്തമായ് തീരുന്നു; ശരീരരോഗവും സംസാരരോഗവും.

ആ ഭജനക്കാരനിൽനിന്നും ഈ ക്ഷേത്രത്തിലെ സമ്പ്രദായങ്ങളും ഭജന ക്രമങ്ങളും മറ്റും മനസ്സിലാക്കി. മലവിസർജ്ജനത്തിന്നു കുറച്ചു ദൂരെതന്നെ പോകണം. ഞങ്ങൾ ഇരുവരും പ്രാതഃകാലത്ത് മലവിസർജ്ജനാദികളും കഴിച്ച് തിരിച്ചു ക്ഷേത്രത്തിലേയ്ക്കു വരുമ്പോൾ ഇവന്റെ കൂട്ടുകാരൻ ഇവനോട് "എനിക്കിവിടെ താമസിക്കുവാൻ ഇഷ്ടമില്ലാ ഇപ്പോൾതന്നെ തിരിച്ചു ഭവനത്തിലേയ്ക്കു മടങ്ങുവാൻ ആഗ്രഹിക്കുന്നു" എന്നു പറഞ്ഞു. ആ മനുഷ്യന്റെ പക്കൽ പണവും ഇല്ല. അയാളുടെ കടുക്കനും അരഞ്ഞാണവും ക്ഷണത്തിൽ ആർക്കോ വിറ്റു പണംവാങ്ങി അയാൾ ഉടനെതന്നെ ഭവനത്തിലേയ്ക്കു മടങ്ങി. തിരുവല്ലായിൽ കൂടിവേണം പോകുവാൻ. ഇവന്റെ ഭവനത്തിൽ പോയി വർത്തമാനങ്ങൾ ഒക്കെയും അവരെ ധരിപ്പിക്കാമെന്നു പറഞ്ഞു. ഇവന്റെ സഹായത്തിന്നു വേണ്ടിതന്നെയല്ലയോ ഇദ്ദേഹത്തെ അയച്ചുതന്നത് എന്നു വിചാരിച്ചു ഭഗവാന്റെ കാരുണ്യത്തെ ഓർത്ത് അഞ്ജലി ബന്ധിക്കുകയല്ലാതെ എന്താണു ചെയ്യുക!

ഇവൻ പിന്നെയും തനിച്ചായി. ക്ഷേത്രക്കുളത്തിൽ പോയി കുളിച്ച് ക്ഷേത്രത്തിന്നുള്ളിൽ കടന്ന് ഭഗവദ്ദർശനം ചെയ്യുക, നാമം ജപിക്കുക, പ്രദക്ഷിണം വയ്ക്കുക. ഇപ്രകാരം സമയം കഴിച്ചുവന്നു. ആ ഭജനക്കാരൻതന്നെ ക്ഷേത്രത്തിനടുത്തു ഒരു നമ്പൂതിരിഇല്ലത്തു ഊണുകഴിക്കുന്നതിനും, രാത്രി കിടക്കുന്നതിനും സൗകര്യമാക്കി. ദിവസം രണ്ടണയിൽ കൂടുതൽ ചിലവായിട്ടില്ല. ഒരു നേരം മാത്രമായിരുന്നു ഭക്ഷണം. അതും ഉച്ചപ്പൂജ കഴിഞ്ഞ് ഏകദേശം 12 മണിക്കുശേഷം.



എന്തൊരാനന്ദം! വെളുപ്പാൻ കാലത്തു മൂന്നു മൂന്നരമണിക്കുതന്നെ മേൽശാന്തി നമ്പൂതിരി കുളി കഴിഞ്ഞ് നട തുറക്കുന്നു. ദിവസേന ഇവനും ആ സമയത്തുതന്നെ കുളികഴിഞ്ഞ് നിർമ്മാല്യ ദർശനത്തിന്നായി എത്തുന്നു. അപ്പോഴും കുറച്ചുപേർ ദർശനാർത്ഥം ഹാജരുണ്ടായിരിക്കും. ആ വിഗ്രഹത്തിൽനിന്ന് തലേദിവസം ചാർത്തിയിരുന്ന ചന്ദനാദികളും മാലകളും എല്ലാം എടുത്ത് നല്ലെണ്ണ ആടി വാകപ്പൊടികൊണ്ട്, തേച്ച് എണ്ണകളഞ്ഞ് അഭിഷേകം ചെയ്യുന്നു. ഈ അഭിഷേക തീർത്ഥത്തിന്ന് വാകച്ചാർത്തെന്നു പറയുന്നു. ഇത് സിദ്ധൗഷധമായി ഗണിക്കപ്പെട്ടിരിക്കുന്നു. ഈ തീർത്ഥം ഓവിൽക്കൂടി വെളിയിലേക്കു വരുമ്പോൾ അതിനെ ശിരസ്സിലും മറ്റും ധരിക്കുന്നതിനായി കുറെ ആളുകൾ തയ്യാറായിരിക്കും. ഇവനും ദിവസംപ്രതി ഈ തിക്കിനുള്ളിൽ കടന്ന് വാകച്ചാർത്തേറ്റിരുന്നു. പിന്നീട് ശുദ്ധാഭിഷേകം, മലർ നിവേദ്യം, ഉഷഃപൂജ, രാവിലത്തെ ശീവേലി, പന്തീരടി പൂജ, ഉച്ചപ്പൂജ – ഉച്ചപ്പൂജയ്ക്കു പ്രസന്നപൂജ എന്നുകൂടി പറയുന്നു – ഈ പൂജാവസരങ്ങളിൽ ഒക്കെയും കൊട്ടും പാട്ടും നടന്നുകൊണ്ടിരിക്കും. സോപാനത്തിൽ അഷ്ടപദി (ഗീതഗോവിന്ദം) ഇടയ്ക്ക (ഒരു വാദ്യവിശേഷം) യോടുകൂടി പാടുന്നുണ്ടായിരിക്കും. ജയദേവരാൽ നിർമ്മിതമാണ് ഈ ഗീതഗോവിന്ദം. നല്ല സംസ്കൃതം, പദ്യങ്ങളൊക്കെയും കടഞ്ഞെടുത്തത് – ഭക്തിരസപ്രധാനം. ജയദേവർതന്നെ പറയുന്നു.

*"യദി ഹരിസ്മരണേ സരസം മനോ–*
*യദി വിലാസ കലാ സുകുതൂഹലം.........*
*ശൃണു തദാ ജയദേവ സരസ്വതിം"*

അർത്ഥം:- ശ്രീഹരിയെ സരസമായി സ്മരിക്കുവാൻ ഇച്ഛിക്കുന്നുവോ, കലാ വിലാസത്തിൽ കൗതുകം തോന്നുന്നുണ്ടോ, എങ്കിൽ ജയദേവരുടെ സരസ്വതി (കവിത) കേൾക്കുക! എത്രയോ യഥാർത്ഥം. ഇത് ആത്മപ്രശംസ എന്നു വിചാരിക്കരുത്. തന്റെ ഉള്ളിൽ നിന്നും വരുന്ന യഥാർത്ഥ്യത്തെ പറഞ്ഞുവെന്നേ ഉള്ളൂ. ഇവിടെ ഇവനും നാരായണീയം തുടങ്ങിയ സംസ്കൃത ശ്ലോകങ്ങളും മറ്റും കണ്ഠസ്ഥമാക്കുവാൻ തുടങ്ങിയതോടുകൂടി സംസ്കൃത ജ്ഞാനവും വർദ്ധിച്ചു. ഇവൻ എല്ലാ പൂജസമയത്തും അകത്തുതന്നെ ഹാജരുണ്ടായിരിക്കും. മുഖ്യമായിട്ടും ഈ അഷ്ടപദിയുടെ രസത്തെ ആസ്വദിക്കുന്നതിലേക്ക് രാധയുടെ വിരഹവേദനയിലും മറ്റും ഇവനും മനസ്സിന്ന് അതിവേദനയുണ്ടാകതെ ഇരുന്നിട്ടില്ല. ക്രമേണ ഈ അഷ്ടപദിയെല്ലാം അർത്ഥസഹിതം ഇവനും കണ്ഠസ്ഥമാക്കിത്തീർത്തു.

വീടും കൂടും ഒക്കെയും ഇപ്പോൾ മറക്കുന്നു എന്നുതന്നെ പറയാം. ഒരു ദിവസം ഉച്ചപ്പൂജ തൊഴുതിട്ടു തിരിഞ്ഞുനോക്കുമ്പോൾ ഉണ്ട് അമ്മാവനെ

കാണുന്നു. ഇദ്ദേഹത്തിന് ഇവനോടു പ്രത്യേക വാത്സല്യമുണ്ടെന്നു ഇതിന്നു മുമ്പേ പറഞ്ഞുവല്ലോ! കണ്ടയുടൻ ഇവൻ നമസ്കരിച്ചു. അദ്ദേഹത്തിനും ദേവദർശനംകൊണ്ട് വളരെ സന്തോഷം ലഭിക്കുന്നു. ഇവനെ ഭവനത്തിലേക്കു കൊണ്ടുപോകണമെന്ന ഉദ്ദേശത്തോടു കൂടിയാണ് അദ്ദേഹം വന്നത്. ഇവനോടുള്ള ദേഷ്യമെല്ലാം ശമിച്ചു. വളരെ സന്തോഷമായി. "ഇവൻമൂലം എനിക്കും ഈ ഭാഗ്യം ലഭിച്ചുവല്ലോ" എന്നു പറഞ്ഞു. ഇവന്നവിടെ താമസിക്കുവാനുള്ള ചില സൗകര്യങ്ങൾ എല്ലാം ചെയ്തു. വളരെ ദിവസം അവിടെ ത്തന്നെ താമസിക്കണമെന്ന് ഇച്ഛയുണ്ടായിരുന്നു എങ്കിലും ഒന്നു രണ്ടു ദിവസങ്ങൾ കഴിഞ്ഞ് അദ്ദേഹത്തിന്ന് പോകേണ്ടതായി വന്നു. സർക്കാർ ജോലിക്കാരനായിരുന്നവല്ലോ.

മാതാവ് പിതാവ് എന്നുവേണ്ടാ എല്ലാവർക്കും ഇപ്പോൾ ആശ്വാസം കിട്ടി. ഇവന്നും അതുപോലെതന്നെ.

കുളി അമ്പലക്കുളത്തിൽ തന്നെ. രണ്ടുപ്രാവശ്യം നിശ്ചയം. ചിലപ്പോൾ അതിലധികം പ്രാവശ്യവും. ആടിയ എണ്ണയാണ് തേയ്ക്കുന്നത്. മേൽശാന്തിയുടെ പരിചാരകനായ മണ്ണാരത്ത് ഗോപാലൻനായരുടെ പരിചയത്താൽ ഇവന്നു വലിയ സഹായം ലഭിച്ചു. ഭഗവാന്റെ ഇച്ഛതന്നെ. അദ്ദേഹം ഇവനേയും കൂട്ടി മേൽശാന്തിപ്പുരയിൽ താമസിക്കുന്നതിന്നും അവിടെ തന്നെ ഊണു കഴിക്കുന്നതിന്നും അനുവദിച്ചു. മേൽശാന്തി ഊണുകഴിച്ചതിന്നുശേഷമേ ഊണുകഴിക്കാൻ സാധിക്കുകയുള്ളു. പക്ഷെ ഭഗവാനു നിവേദിച്ച ഉത്തമോത്തമ പദാർത്ഥങ്ങളാണ്. ഇതൊരു വലിയ ഭാഗ്യമായി കരുതി. ഇപ്പോൾ ചിലപ്പോൾ ഭക്ഷണം രാത്രിയിലും കഴിക്കുവാൻ തുടങ്ങി.

മൂന്നു മണിക്ക് നടതുറക്കുന്നുവല്ലോ. അപ്പോഴത്തെ ദർശനം – നിർമ്മാല്യ ദർശനം – കണ്ണുകൾക്കും മനസ്സിനും എത്ര ആനന്ദം തരുന്നു. മനസ്സിന്നു ശാന്തി കിട്ടുന്നു. ശാന്തിയിലാണല്ലോ സുഖവും സ്ഥിതി ചെയ്യുന്നത്. ഇവിടെ അനേകം രോഗികൾ വരുന്നു. പലരും സുഖമായി പോകുന്നു. ഈ സംഗതി ഇവന്നുതന്നെ പ്രത്യക്ഷമായി. ഇപ്പോൾ അനുഭവവും കുറച്ചു കുറച്ചുണ്ടാകുന്നു. കുഞ്ഞുണ്ണി നായരെന്ന ഒരു മാന്യന്റെ നാക്കു താണുപോയി. അദ്ദേഹത്തെ ഗുരുവായൂർ കൊണ്ടുവന്നു ഭജനത്തിനിരുത്തി. കുറച്ചു ദിവസം കഴിഞ്ഞപ്പോൾ അദ്ദേഹത്തിന്റെ വായിൽ "കൃഷ്ണാ" എന്ന് ഗംഭീരമായ ഒരു ശബ്ദം പുറപ്പെട്ടു. അന്നു മുതൽ അദ്ദേഹം കീർത്തനങ്ങൾ ഉറക്കെ പാടി ഭഗവാനെ ഭജിക്കുവാൻ തുടങ്ങി; ഒരു ഭക്താഗ്രേസരനായി പരിണമിക്കുകയും ചെയ്തു.

നട തുറക്കുമ്പോൾ ഇവനും "സാന്ദ്രാനന്ദാവ......" എന്ന് നാരായണീയം പാടുവാൻ തുടങ്ങും. പ്രദക്ഷിണവും വയ്ക്കും.. ചിലരോടൊക്കെയും അതിന്റെ



ചില അർത്ഥങ്ങളെയും ധരിപ്പിക്കുന്നു. ഉച്ചപ്പൂജയ്ക്ക് നടതുറക്കുമ്പോഴേക്കും "അഗ്രേ പശ്യാമി....." എന്ന പദ്യം പൂർത്തിയായി ചൊല്ലും.

കാലിന്റെ വേദനയും അസ്വാസ്ഥ്യവും കുറഞ്ഞു കുറഞ്ഞു വരുന്നു. വടി കൂടാതെ തന്നെയാണ് നടക്കുന്നത്. ഇവിടത്തെ ചികിത്സ ഒരു Naturopathy – Natural Cure – സമ്പ്രദായമാണ്. പച്ചവെള്ളത്തിൽ കുളിക്കുക, കണ്ണിന്നു നല്ല ദർശനം, പരിശുദ്ധവായു, പരിശുദ്ധ വിലാസം, ഭാഗവതം മുതലായതു ശ്രവിക്കുക. ഹരിനാമകീർത്തനം, ജപം, ധ്യാനം ഇത്യാദികളിൽ മനസ്സു പ്രവേശിക്കുന്നു. രോഗത്തെപ്പറ്റി മറന്നേപോകുന്നു. മനസ്സിന്നു സദാ സുഖം. ഈ സുഖം ശരീരത്തിലേയ്ക്കു വ്യാപിക്കുന്നു. ഇപ്രകാരമൊരു ജീവിതത്തിന് എത്രയോ ഭാഗ്യമുണ്ടായിരിക്കണം.

ഇപ്രകാരമൊരു ജീവിതത്തോടുകൂടി അഞ്ചോ ആറോ മാസം സുഖമായി നയിച്ചു. അമ്മയാകട്ടെ ഒരിക്കൽ ഇവന്റെ അനുജനെ ഒരു സഹായിയോടു കൂടി അയച്ചു. അവരേയും ഇവൻ യാത്രയാക്കി. ഒടുവിൽ നാട്ടിലേയ്ക്കു പോകുവാൻ തീർച്ചപ്പെടുത്തുന്നു.

"പരോപകാരാർത്ഥമിദം ശരീരം" ഈ തത്വത്തെ ബാല്യം മുതൽക്കു തന്നെ അഭ്യസിച്ചിട്ടുണ്ടായിരുന്നു. നാട്ടുകാരനായ ഒരാളും ഇവിടെ വന്നു ചേർന്നു. അയാളെ മൂന്നു നാലു ദിവസം ഇവന്റെകൂടെ താമസിപ്പിച്ചു. അയാളുടെ പക്കൽ പണവും ഉണ്ടായിരുന്നില്ല. നാലുദിവസം കഴിഞ്ഞപ്പോൾ വന്നയാൾക്ക് പനിയും തലവേദനയുമായി. അടുത്ത ദിവസം മുഖത്തൊക്കെ കുരുക്കളും. ഇത് മസൂരിയുടെ ലക്ഷണമാണ്. ഇവിടെ മസൂരി എന്നു കേൾക്കുമ്പോൾതന്നെ ജനങ്ങൾ വല്ലാതെ ഭയപ്പെടുന്നു. എന്തുചെയ്യാം ആ ഗോപാലൻ നായരും അയാളെ അവിടെനിന്നും കൊണ്ടുപോകാൻ നിർബന്ധിക്കുന്നു. അപ്പോൾ വേനൽക്കാലമായിരുന്നു. പടിഞ്ഞാറെ ഗോപുരത്തിൽകൂടി പടിഞ്ഞാറെ വഴിക്കു പോകുമ്പോൾ ഒരു ചെറിയ പാലം ഇവൻ കണ്ടു വച്ചിരുന്നു. ആദ്യമായി ആ പാലത്തിന്റെ അടിയിൽ ഒരു ഗുപ്തസ്ഥലത്ത് കൊണ്ടുചെന്ന് കിടത്തി. അതിന്നടുത്തുതന്നെ വൃക്ഷങ്ങളെക്കൊണ്ട് നിബിഡമായ ഒരു സ്ഥലം കണ്ടുപിടിച്ചു. അതിന്റെ മദ്ധ്യത്തിൽ താമസിപ്പിച്ചു. ഇവൻതന്നെയാണ് ഇതൊക്കെയും ചെയ്യുക. മരുന്നും ഭക്ഷണസാധനങ്ങളും രാവിലെയും വൈകിട്ടും കൊടുത്തുകൊണ്ടുതന്നെ ഇരുന്നു. അത്ര ദൂരത്തില്ലാതെ ചില മുസൽമാൻമാർ വസിക്കുന്നുണ്ടായിരുന്നു. അവരും മനുഷ്യരാണല്ലോ. ഈ മനുഷ്യന്റെ അസഹായസ്ഥിതിയെ അവരും കണ്ട് ചില സഹായങ്ങൾ ചെയ്തുകൊടുത്തിരുന്നു. എല്ലാം ഭഗവാന്റെ മഹിമയെന്നേ പറയേണ്ടതുള്ളൂ. ഒടുവിൽ ആ മനുഷ്യനെ കുളിപ്പിച്ചു. അദ്ദേഹം കുറച്ചു ദിവസംകൂടി അവിടെ താമസിച്ചു.

പിന്നത്തെ ആലോചനയുണ്ടായത് നാട്ടിലേയ്ക്കു പോകുവാനാണ്. അതിലേയ്ക്കു ആടിയ എണ്ണയും മറ്റും ശേഖരിച്ചുവയ്ക്കുന്നു. ഒരു വലിയ ടിൻ മുഴുവൻ. ഗുരുവായൂരിൽ നിന്നും കുറച്ചകലെയായി ചാവക്കാട് എന്നൊരു സ്ഥലമുണ്ട്. ചങ്ങനാശ്ശേരിയിൽ നിന്നും വാഴക്കുല മുതലായ സാമാനം വാങ്ങിക്കൊണ്ടു വരുവാൻ ഇവിടെ നിന്നും കച്ചവടക്കാർ വഞ്ചിയിലൂടെ പോക പതിവാണ്. ഇവരുടെകൂടെ പോകുവാൻ ഇവൻ തീരുമാനിച്ചു. ഭഗവാന്റെ ആൾ മേൽശാന്തി നമ്പൂതിരിയാണല്ലോ. അദ്ദേഹത്തിന്റെ സമ്മതത്തോടും അനുഗ്ര ഹത്തോടും കൂടി ഒരു ശുഭദിവസം എല്ലാ സാമാനങ്ങളോടുംകൂടി പകൽ സമയത്ത് വഞ്ചി കയറി. ആ ദീനക്കാരനും കൂടി ഉണ്ട്. രണ്ടോ മൂന്നോ ദിവസം വഞ്ചിയിൽ ഇരിക്കേണ്ടിവന്നു. അവിടവിടെ അടുപ്പിച്ച് വള്ളം കെട്ടിയിടുമ്പോൾ സ്നാനഭോജനാദികൾ കഴിച്ചുവന്നു. ചങ്ങനാശ്ശേരി ചന്തക്കടവിൽ എത്തിയത് രാത്രി ഒരു മണിയോടു കൂടിയാണ്. സാമാനങ്ങൾ ഒക്കെയും ഇവന്റെ കൂടെയുള്ള ആൾവശം മുമ്പുതന്നെ അയച്ചു. ഇവൻ ഏകനായി അപ്പോൾ തന്നെ തിരുവല്ലായിലേക്കു തിരിച്ചു. മൂന്നു മണിയോടുകൂടി ഭവനത്തിൽ എത്തി. കാലിനു വലിയ വേദന ഇല്ല. പക്ഷെ ഒരു ചടവു സംഭവിച്ചിട്ടുണ്ട്. അമ്മയ്ക്കു വളരെ സന്തോഷമായി എന്നു പറയേണ്ടതില്ലല്ലോ. ഇപ്പോൾ നേരത്തെ കുളിച്ചു തൊഴുക എന്നുള്ളത് ഒരു നിർബന്ധമായി തീർന്നിരിക്കുന്നു. വീട്ടിൽ ചെന്ന് അൽപം വിശ്രമിച്ചിട്ട് ക്ഷേത്രത്തിലേക്കു പോയി. കുളത്തിൽ കുളിച്ചു ശ്രീവല്ലഭനെ തൊഴുതു. ഒൻപതി മണിയോടുകൂടി ഭവനത്തിലേക്കു മടങ്ങി ആഹാരാദികൾ കഴിച്ചു വിശ്രമിച്ചു. ഔത്സുക്യത്തോടുകൂടി ഇവനെ കാണാൻ വരുന്നവരെയൊക്കെയും സകല ചരിത്രവും ധരിപ്പിച്ചു. സകലരും സന്തോഷിക്കുന്നു.

✧



## അധ്യായം 3

പഠിപ്പ് തുടങ്ങുന്നതിന് ഇവനും ആഗ്രഹമുണ്ട്. സ്കൂൾ വിട്ടിട്ട് അഞ്ചു വർഷത്തിലധികമായിരിക്കുന്നു. എങ്കിലും അധികമൊന്നും മറന്നുപോയിട്ടില്ല. ആറാം ഫോറത്തിൽ പഠിക്കുന്ന വിദ്യാർത്ഥികളുമായുള്ള സംഭാഷണങ്ങളിൽ നിന്നുതന്നെ ഇവന്നിതു ബോദ്ധ്യമായി.

എന്തായാലും അച്ഛൻ അവനെ കോട്ടയത്തേയ്ക്കു കൂട്ടിക്കൊണ്ടുപോയി. ഊരയിൽ കേശവപിള്ള എന്നൊരാൾ ഒരു പ്രസിദ്ധ വക്കീലായിരുന്നു. അദ്ദേഹം അപ്പോൾ കോട്ടയത്തു വക്കീൽപണി നടത്തുന്നു. അച്ഛന്റെ ഒരു മിത്രവുംകൂടിയാണദ്ദേഹം. കോട്ടയത്ത് അദ്ദേഹത്തിന്റെ വസതിയിൽ - തിരുനക്കര ക്ഷേത്രത്തിന്നടുത്ത് പോയി. ഇവന്റെ പ്രകൃതി അദ്ദേഹത്തിന്നറിയാമായിരുന്നു. അദ്ദേഹം സസന്തോഷം ഇവനെ അവിടെത്തന്നെ താമസിപ്പിച്ചു. ഇവന്റെ സൗകര്യംപോലെ അദ്ദേഹത്തിന്റെ അനന്തിരവനായ ഒരു കുട്ടിയെ കുറച്ചു കുറച്ചു പഠിപ്പിക്കയും ചെയ്തുകൊണ്ടിരുന്നു.

ആഹാരവും കഴിച്ച് ഒരു പതിനൊന്നു മണിയോടുകൂടി സി.എം.എസ് സ്കൂളിൽ പുനഃപ്രവേശനം ലഭിക്കുന്നതിനായി പോയി. അപ്പോഴത്തെ പ്രിൻസിപ്പാൾ മി. ആസ്കിത്ത് സായിപ്പായിരുന്നു. അദ്ദേഹത്തെക്കണ്ടു വിവരം പറഞ്ഞു. അദ്ദേഹം പറഞ്ഞത് "സ്ക്കൂൾ വിട്ടിട്ട് അഞ്ചാറു കൊല്ലമായി, ആറാംഫോറത്തിൽ പ്രവേശനം തരികയില്ല. നാലാം ഫോറത്തിലേക്കു വേണമെങ്കിൽ അനുവദിക്കാം" എന്നായിരുന്നു.

ഇവന്റെകൂടെ പഠിച്ചവരൊക്കെയും ഡിഗ്രി എടുത്തുകഴിഞ്ഞു. ആറാം ഫോറത്തിൽ പഠിക്കുക എന്നതുതന്നെ ഇവന്ന് അഭിമാനക്ഷയമാണ്. പിന്നെ നാലാം ഫോറത്തിൽ പഠിക്കുകയോ?

ഇവനാകട്ടെ അദ്ദേഹത്തോട് "എന്നേ ആറാം ഫോാറത്തിൽ തന്നെ ചേർക്കണം." ഇന്ന വർഷത്തിൽ അഞ്ചാം ഫാറത്തിൽ നിന്നും നൂറു വിദ്യാർത്ഥികൾ പരീക്ഷയിൽ ചേർന്നതിൽ ഒമ്പതു വിദ്യാർത്ഥികൾ മാത്രമായിരുന്നു സകല വിഷയങ്ങളിലും പാസായവർ. അധികംപേർക്കും ക്ലാസ്സു കയറ്റം കൊടുക്കുകയായിരുന്നു. ആ പാസ്സായ ഒൻപതിൽ ഒരാളാണ് ഞാൻ." എന്ന് അപേക്ഷയായി പറഞ്ഞു. ഇതുകേട്ട ഉടൻതന്നെ ആസ്കിത്ത് സായിപ്പ് ആ കൊല്ലത്തെ പരീക്ഷാ രജിസ്റ്റർ ബുക്ക് - ഒരു വലിയ പുസ്തകം

തന്നത്താൻ കൊണ്ടുവന്ന് ഇവന്റെ മുമ്പിൽവച്ചുതന്നെ നിവർത്തി. ഒന്നു നോക്കീട്ടു പുസ്തകം അടച്ചു അനന്തരം ഹെഡ്മാസ്റ്ററെ വിളിച്ച് ഈയാളെ ആറാംഫോറത്തിൽതന്നെ ചേർക്കണമെന്ന് ഉത്തരവു കൊടുത്തു. ഈ യാളുടെ ശരീരസ്ഥിതിയെപ്പറ്റി ഒരു ഡോക്ടരുടെ സർട്ടിഫിക്കറ്റും ഹാജരാ ക്കണമെന്നാജ്ഞാപിച്ചു.

വയസ്കര തിരുമേനിയെപ്പറ്റി സകലർക്കും വലിയ ബഹുമാനമാണുള്ളത്. സർട്ടിഫിക്കറ്റിന്ന് അദ്ദേഹത്തിന്റെ ഒരു എഴുത്തു മതിയാകും എന്നു വിചാരിച്ച് പകൽ നാലു മണിയോടുകൂടി അച്ഛനും ഒരുമിച്ച് വയസ്കര ഇല്ലത്ത് ചില കാഴ്ചദ്രവ്യങ്ങൾ സഹിതം എത്തി. അദ്ദേഹമായിരുന്നുവല്ലോ ഇവനെ ചികിത്സിച്ചത്. അദ്ദേഹം കണ്ടയുടൻതന്നെ മനസ്സിലാക്കി. ഇപ്പോൾ അവിടെ ചെന്നതിന്റെ ഉദ്ദേശ്യവും ധരിപ്പിച്ചു. അപ്പോൾ തിരുമേനിയേ കാണുവാനായി ഹെഡ്മാസ്റ്റർ ശ്രീ പി.എം. ചാക്കോയും അവിടെ എത്തി. ഇവന്ന് അനുകൂല മായിത്തന്നെ ശ്രീ പി.എം. ചാക്കോ സാറിനോടു പറഞ്ഞു. “നാളെത്തന്നെ സ്കൂളിൽ ചേർത്തുകൊള്ളാം” എന്നദ്ദേഹം സമ്മതിക്കുകയും ചെയ്തു.

അടുത്തദിവസം സ്കൂളിൽ ആറാംഫാറത്തിൽ ചേർന്ന് പഠിക്കുവാനും തുടങ്ങി. ഒരുവിധം ജാഗ്രതയായി പഠിച്ചുവെങ്കിലും പരീക്ഷയിൽ തോൽക്കു കയാണുണ്ടായത്. ഇവന്റെ മനസ്സിന്ന് യാതൊരു കുണ്ഠിതവും ഉണ്ടായില്ല. എന്നാൽ പിന്നീട് സ്കൂളിൽ പോയതേ ഇല്ല. ഗൃഹത്തിൽ താമസിച്ച് പഠിക്കു കയാണുണ്ടായത്. അപ്പോൾ അമ്മാവൻ മൃത്യുവിന്റെ വായിൽപ്പെട്ടു. വീണ്ടും ഇവൻ രോഗഗ്രസ്തനായി ഭവിച്ചു. വീണ്ടും ചികിത്സയും മറ്റും ആരംഭിച്ചു. ഒരു പ്രാവശ്യം പരീക്ഷയ്ക്കു പണം അടച്ചു. പക്ഷെ പരീക്ഷാവസരത്തിൽ വീണ്ടും രോഗിയായി നടക്കുവാൻ പാടില്ലാതെയായി. അപ്പോൾ ഇനിമേലിൽ പഠിക്കുന്നില്ല എന്നുതന്നെ തീർച്ചയാക്കി. ഗുരുവായൂർക്കു വീണ്ടും പോയി അഞ്ചാറു മാസത്തോളം താമസിച്ചിട്ട് മടങ്ങിവന്നു. അച്ഛനും മൃത്യുവശ നായിത്തീർന്നു. മാതാവിന്നും സുഖമില്ലാത്ത നിലയിലായി “മരണകാലത്ത് ഇവൻ അടുത്തുണ്ടായിരിക്കണം” എന്നു മാത്രമായിരുന്നു മാതാവിനുണ്ടായി രുന്ന വലിയ ആഗ്രഹം.

മതാവിനും ദീനം അധികമായി. ചികിത്സയും മുറയ്ക്കു ചെയ്തുവന്നു. ദീനം ഉണ്ടെങ്കിലും ഗൃഹകാര്യങ്ങൾ ഒക്കെയും ശരിയായി ചെയ്തുകൊണ്ടേ ഇരുന്നു. ഒടുവിൽ കിടപ്പായി. മൂന്നുദിവസം മാത്രമേ കിടന്നുള്ളു. ഇവൻ സദാ അടുത്തുതന്നെ. നാമജപങ്ങളും മുറയ്ക്കു നടന്നുകൊണ്ടേ ഇരുന്നു. മൂന്നാം ദിവസം രാത്രി മാതാവ് പരലോകം പ്രാപിച്ചു.

കഷ്ടപ്പാടു കൂടാതെയുള്ള മരണത്തെ തന്നെ പ്രാർത്ഥിച്ചു പ്രാർത്ഥിച്ചു കൊണ്ടേ ഇരുന്നു. എങ്കിലും ശ്വാസം പോയപ്പോൾ ഇവനുണ്ടായ വേദന



അസഹ്യമായിരുന്നു. ഇവനും വീണുപോയി എന്നേ പറകവേണ്ടു.

*ആസ്താം താവദിയം പ്രസൂതി സമയേ ദുർവാരശൂലവ്യഥാ*
*നൈരുച്യം തനുശോഷണം മലമയീ ശയ്യാ ച സാംവത്സരീ*
*ഏകസ്യാപി ന ഗർഭഭാരഭരണക്ലേശസ്യ യസ്യാഃ ക്ഷമോ*
*ദാതും നിഷ്കൃതിമുന്നതോഽപി തനയസ്തസ്യൈ ജനന്യൈനമഃ*

അടുത്തദിവസം ശവദാഹവും മറ്റും കഴിച്ചു. ശേഷക്രിയ ഇവനും ഇവന്റെ ചെറിയ സഹോദരിയും കൂടി നടത്തി. ഇവന്റെ ഒരു സഹോദരൻ ദേവി കുളത്ത് സർക്കാർജോലിയിലായിരുന്നു. കമ്പി കിട്ടിയ ഉടൻതന്നെ അയാളും വന്നുചേർന്നു. പിണ്ഡംവരെയുള്ള ക്രിയകൾ എല്ലാം കഴിഞ്ഞ് പതിനാറാ മത്തെ ദിവസം ഭംഗിയായ സദ്യയും കഴിച്ചു. പുരോഹിതനേയും തൃപ്തി പ്പെടുത്തി. പിന്നെയും നാൽപത്തിഒന്നാം ദിവസംവരെയുള്ള ദീക്ഷയും ഇവൻ തന്നെ അനുഷ്ഠിച്ചു. നാൽപ്പത്തിഒന്നാം ദിവസം ദക്ഷിണസഹിതമുള്ള ബ്രാഹ്മണഭോജനവും നടത്തി.

ഇവൻ ഇപ്പോൾ സ്വതന്ത്രനായി എന്നുതന്നെ പറയാം. യഥേഷ്ടം ഈശ്വരാരാധനചെയ്ത് കാലം കഴിക്കുവാൻ ഇപ്പോൾ ഏറ്റവും സൗകര്യം ലഭിച്ചു എന്നേ അർത്ഥമാക്കേണ്ടതുള്ളു. എന്തെന്നാൽ എവിടെയും പോകുവാൻ അമ്മ അനുവദിച്ചിരുന്നില്ല. ഇവൻ വ്യർത്ഥമായി കാലം കഴിച്ചി ട്ടില്ല. ദീനക്കിടക്കയിലും പഠിച്ചും പഠിപ്പിച്ചും കൊണ്ടുതന്നെ ഇരുന്നു. സംസ്കൃതത്തിലുള്ള അൽപ്പമായ പരിജ്ഞാനമാണ് ഇവന്ന് അനൽപ്പമായ നന്മയ്ക്കു കാരണമായത്. ചെറിയ കുട്ടികളെ കുറച്ചു കുറച്ചു പഠിപ്പിച്ചു കൊണ്ടേ ഇരുന്നു. ഇവന്റെ ഗൃഹത്തിന്നടുത്തുള്ള ക്ഷേത്രത്തിലെ ഒരു കെട്ടിടത്തെ പാഠശാലയാക്കി അവിടെയും കുറച്ചുകാലം പഠിപ്പിച്ചുകൊണ്ടി രുന്നു. ഒരു മാന്യൻ കല്ലൂപ്പാറ എന്ന സ്ഥലത്തു കൂട്ടിക്കൊണ്ടുപോയി. അവിടെ കുറെ കുട്ടികളെ പഠിപ്പിക്കുവാൻ തുടങ്ങി. ഒരു ചെറിയ സ്കൂളായിട്ടു അഭി വൃദ്ധിയെ പ്രാപിച്ചുവന്നു. പിന്നെയും ഇവൻ കിടപ്പിലായി. ഭവനത്തിൽതന്നെ തിരിച്ചുവന്നു.

കാമ്യങ്ങളായ പ്രവൃത്തികൾക്കൊക്കെയും വിഘ്നങ്ങൾ നേരിട്ടുകൊണ്ടി രുന്നു. ഈശ്വരഭജനത്തിൽതന്നെ അധികസമയവും നയിച്ചുതുടങ്ങി. തിരുവല്ലാക്ഷേത്രവും ഒരു മഹാക്ഷേത്രം തന്നെയാണ്. ക്ഷേത്രത്തിൽ അതി രാവിലെ എത്തി അവിടെത്തന്നെ ജപവും ധ്യാനവും പാരായണവും കഴിച്ചു തുടങ്ങി. ഇപ്പോൾ ഭാഗവതംമൂലം ക്രമമായി വായിപ്പാനും തുടങ്ങി. ക്ഷേത്ര ത്തിന്നടുത്തു ശങ്കരവേലിൽ എന്ന ഗൃഹത്തിലെ നായികയായ അമ്മ ഭാഗവതം കേൾക്കുവാനുള്ള ആഗ്രഹം പ്രകടിപ്പിക്കുകയുണ്ടായി. ദിവസേന

രാത്രി ഇവൻ അവിടെ ഭാഗവതവായന നടത്തിയിരുന്നു. ആ അമ്മയുടെ മൂത്ത പുത്രനായ നാണുപിള്ളയും മറ്റു ചിലരും ആതു കേൾക്കുവാൻ ഹാജരായിരിക്കും. നാണുപിള്ളയ്ക്കു ഇവനോടു വലിയ സ്നേഹവും ഭക്തിയും ഉണ്ടായിരുന്നു; അദ്ദേഹം ഇവന്റെ സഹപാഠിയും ആയിരുന്നു.

ക്ഷേത്രത്തിലും പ്രതിദിനം സന്ധ്യയ്ക്കുള്ള ദീപാരാധനയ്ക്കുശേഷം പലരും ചേർന്നുള്ള കീർത്തനങ്ങളും നടത്തിയിരുന്നു. ഇവന്നു സംഗീത ശ്രവണത്തിൽ ബാല്യത്തിൽതന്നെ അഭിരുചിയുണ്ടായിരുന്നു. ഭക്തിരസ പ്രധാനങ്ങളായ കീർത്തനങ്ങൾ, താളമേളങ്ങളോടുള്ള കീർത്തനങ്ങൾ ഭക്തന്മാരുടെ കണ്ഠത്തിൽനിന്നും പ്രവഹിക്കുന്നത് കേൾക്കമ്പോൾ ഇവന് എത്രയും ആനന്ദമുണ്ടായിരുന്നു. നൃത്തവും മറ്റും ചെയ്യാതിരിക്കാൻ സാധിക്കാതെയാകുമായിരുന്നു. ഒന്നു രണ്ടു മണിക്കൂർ സമയം ഈ കീർത്തനോത്സവം നടന്നുകൊണ്ടേ ഇരിക്കും. അനന്തരം ശങ്കരവേലിൽപോയി വായന തുടങ്ങും. അമ്മയ്ക്കു വളരെ സന്തോഷം, ഇവനോടുള്ള ബഹുമാനവും വർദ്ധിച്ചുവന്നു. പുത്രവാത്സല്യം എന്നുതന്നെ പറയാം ഊണും കിടപ്പും അവിടെത്തന്നെയായി. ഇവന്റെ അമ്മയ്ക്കുശേഷം കിട്ടിയ ഒരു അമ്മ തന്നെയാണ് ഈ ഭാഗ്യവതി. ഇപ്രകാരമുള്ള ഒരു ജീവിതം നയിച്ചു കൊണ്ടുവന്നു.

ഇവന്ന് പ്രിയപ്പെട്ട ഒരു സ്നേഹിതനുണ്ടായിരുന്നു. അദ്ദേഹത്തിന്റെ പേർ പരമുപിള്ള എന്നത്രേ. ഇദ്ദേഹം മുൻസിഫ് കോടതിയിലെ ഒരു ഗുമസ്ഥനായിരുന്നു. അക്കാലത്ത് ശ്രീ. എം.ആർ. നാരായണപിള്ള ആയിരുന്നു തിരുവല്ലായിലെ മുൻസിഫ്. ഇദ്ദേഹം ഒരു ഭക്തനും വിശേഷിച്ചും ഒരു ശ്രീരാമകൃഷ്ണപ്രേമിയും ആയിരുന്നു. അദ്ദേഹത്തിന്റെ ഇച്ഛാനുസരണം തിരുവല്ലായിൽ ഒരു ശ്രീരാമകൃഷ്ണസംഘം 1910–ൽ സ്ഥാപിക്കുകയുണ്ടായി. അതിലെ അംഗങ്ങൾ അധികവും ഗുമസ്ഥന്മാരും വക്കീലന്മാരും ആയിരുന്നു. സംഘം കൂടാൻ ഒരു പൊതുസ്ഥലം ഇല്ലാഞ്ഞ് ഞായറാഴ്ചതോറും രാത്രി ഏഴുമണിക്ക് ഓരോ ഗൃഹത്തിൽകൂടി കീർത്തനപാരായണാദികൾ ചെയ്തുവരികയായിരുന്നു. ക്രമേണ ശ്രീ പരമുപിള്ളയുടെ മുറവന്നു. ആ സംഘത്തിലേയ്ക്ക് ഇവനേയും നിർബന്ധമായി കൂട്ടിക്കൊണ്ടുപോയി. ഇവൻ അവിടെ എന്താണ് കാണുന്നത്? കുറെ ജനങ്ങൾ അവിടെ ഇരിപ്പുണ്ട്. അവർക്കൊരു കൗതുകമോ ഉത്സാഹമോ ഇല്ലതന്നെ. ഇവനും അവിടെ ഇരിപ്പായി. ഇവന്റെ പക്കൽ ഭാഗവതം മൂലമുണ്ടായിരുന്നു. "സ്വാമിയുടെ മുഖത്തിൽനിന്ന് കുറച്ചൊന്നു കേട്ടാൽ കൊള്ളാം" എന്നവർ അപേക്ഷിച്ചു. ഇവൻ സന്യാസിയും മറ്റുമല്ലെങ്കിലും അവർ ഭക്തിമൂലം സ്വാമി എന്നത്രേ ഇവനേ വിളിച്ചിരുന്നത്. ഇവൻ ഭഗവത്സ്മരണാപൂർവ്വം ഭാഗവതം നിവർത്തി ഒരു ഭാഗം വായിക്കാൻ തുടങ്ങി. ആ ഭാഗം ഇപ്പോഴും ഇവൻ ഓർമ്മിക്കുന്നു. ഭഗവാന്റെ



വേണുനാദം ശ്രവിച്ചയുടൻ തന്നെ അനവധി ഗോപിമാർ പരിഭ്രാന്തചിത്തകളായിട്ട് ഭഗവാൻ മുരളീഗാനം ചെയ്യുന്ന വനമദ്ധ്യത്തിൽ ഓടിവന്നു. ഭഗവാനോ അവരെയൊക്കെയും മധുരവാക്കുകളെക്കൊണ്ടു സൽക്കരിച്ചു. പിന്നീട് അവരോട് "നിങ്ങൾ ഈ അർദ്ധരാത്രി സമയത്തു ദുഷ്ടമൃഗങ്ങളും മറ്റും നിറഞ്ഞ ഈ വനത്തിലേയ്ക്കു ഓടിവന്നത് ഒട്ടും നന്നായില്ല. സ്ത്രീകളുടെ ദൈവമാണ് അവരുടെ പതിമാർ. അവരെ ഭക്തിപുരസ്സരം സേവിച്ചാൽ എന്താണ് കിട്ടാതിരിക്കുന്നത്? സർവ്വവും ലഭിക്കും. എന്നൊടു നിങ്ങൾക്കും പരമഭക്തിയുണ്ട് നിശ്ചയം. എന്നെ കണ്ടുവല്ലോ! എനിക്കും വളരെ സന്തോഷമായി. ഇനി താമസിയാതെ അവരവരുടെ ഗൃഹങ്ങളിലേക്കു മടങ്ങുകതന്നെ" എന്നിങ്ങനെ ഉപദേശിച്ചു. ഇതു കേട്ടമാത്രയിൽ ഗോപികമാർക്കെന്തു ദുഃഖമുണ്ടായി എന്നു പറയുക അസാദ്ധ്യം. അവർക്കു ഭഗവാനോടു ഈർഷ്യ ഉണ്ടാകുന്നത് സ്വാഭാവികമാണല്ലോ. അവർ ഗദ്ഗദസ്വരത്തിൽ ഭഗവനോട് "ഹേ! വിഭോ! എല്ലാം ഉപേക്ഷിച്ച് അങ്ങുതന്നെയാണ് ഞങ്ങളുടെ സർവ്വവും എന്നു കരുതി അങ്ങേത്തന്നെ ശരണംപ്രാപിച്ചിട്ടുള്ള ഞങ്ങളോട് ഇപ്രകാരമുള്ള അനിഷ്ടവചനങ്ങൾ പറയരുതേ" ഇത്യാദി.

ഈ ഭാഗമാണ് ഇവൻ വായിച്ച് ഇവരെ അർത്ഥം പറഞ്ഞു ധരിപ്പിച്ചത്. സകലർക്കും ആനന്ദം ലഭിച്ചു. അന്ന് എല്ലാവരും കരയുകതന്നെയുണ്ടായി. സുമാർ ഒൻപതു മണിയോടുകൂടി വായന അവസാനിച്ചു. മംഗലാരതിയും പ്രസാദവിതരണവും കഴിഞ്ഞ് സകലരും അവരവരുടെ വാസസ്ഥാനത്തേയ്ക്കു പോയി. ഇവനോ ശങ്കരവേലിയിലേയ്ക്കും. അവിടെയും പതിവുപോലെയുള്ള വായനയ്ക്കാരംഭിക്കുന്നു. അതെസമയത്തു ഒരു ശിപായി വിളക്കുമായി വരികയായി. ഈയാൾ ഇവനെ കൂട്ടിക്കൊണ്ടു പോകുവാനായിട്ടാണ് വന്നത്.

ഈ സംഘത്തെക്കുറിച്ചു ശ്രീ. നാരായണപിള്ളയ്ക്കു പ്രത്യേകം താൽപര്യമുണ്ടല്ലൊ. അതതു സംഘത്തിലുണ്ടായിരുന്ന വിശേഷങ്ങളെ അപ്പഴപ്പോൾ അദ്ദേഹത്തെ ധരിപ്പിക്കുന്നു. ഇന്നത്തെ കാര്യപരിപാടികളെക്കുറിച്ച് കേട്ടമാത്രയിൽ അദ്ദേഹത്തിന് ഇവനെ കാണുവാൻ വലിയ ആഗ്രഹമായി.

ഇവൻ ശിപായിയും ഒന്നിച്ച് അദ്ദേഹത്തിന്റെ വസതിയിൽ എത്തുന്നു. അദ്ദേഹം ബഹുമാനപുരസ്സരം സൽക്കരിച്ചിരുത്തുന്നു. വേറെയും ചില മാന്യന്മാർ അവിടെ സന്നിഹിതരായിരുന്നു. അദ്ദേഹത്തിനും ഭാഗവതം കേൾക്കണം. പുസ്തകം അദ്ദേഹത്തിന്റെ കയ്വശം ഉണ്ടായിരുന്നു. ഇവൻ വായിച്ചു കേൾപ്പിച്ചു. അദ്ദേഹത്തിനെന്നപോലെ അവിടെയുണ്ടായിരുന്ന എല്ലാവർക്കും സന്തോഷമായി. അന്ന് ആദ്യമായിട്ടാണ് അദ്ദേഹത്തെ കാണുക.

അപ്പോൾതന്നെ ഒരു സ്നേഹം അങ്കുരിച്ചു അത് സ്ഥിരപ്രതിഷ്ഠിതമായി ത്തീർന്നു; ഇതെല്ലാം ഭഗവാന്റെ കളികൾ അത്രേ. അദ്ദേഹം ഇപ്പോൾ ഈ ലോകം വെടിഞ്ഞിരിക്കുന്നു. എങ്കിലും ഇവന്ന് അദ്ദേഹത്തോടുള്ള പ്രേമാനു സ്മരണ തുടർന്നുകൊണ്ടേ ഇരിക്കുന്നു. തിരിച്ച് ഇവനേ ആ ശിപായി ശങ്കര വേലിൽ തന്നെ കൂട്ടിക്കൊണ്ടു പോവുകയും ചെയ്തു.

എല്ലാ സംഘദിവസങ്ങളിലും ഇവന്റെ സാന്നിദ്ധ്യത്തെ ഒഴിക്കുവാൻ വഹിയാതെ ആയി. ആ സമാജത്തിന്റെ അദ്ധ്യക്ഷനായിട്ട് ഇവനെത്തന്നെ തിരഞ്ഞെടുത്തു. ഈ അവസരത്തിൽ പതിവായി സംഘം കൂടുന്നതിന് സൗകര്യമുള്ള ഒരു സ്ഥലം ഇവന്റെയും, എം.ആറിന്റെയും വസതികൾക്കു സമീപമായി ലഭിച്ചു. ഇത് തിരുവല്ലായിലെ ഒരു സുപ്രസിദ്ധ വക്കീലായിരുന്ന ശ്രീമാൻ ഈരയിൽ കേശവപിള്ള അവർകളുടെ ബംഗ്ലാവ് ആയിരുന്നു. ആ സ്ഥലത്തുതന്നെയാണ് മി: എം.ആറിന്റെ സാന്നിദ്ധ്യത്തിൽ ഞായറാഴ്ച തോറും സംഘം തുടർന്നു നടത്തിയത്. നിർവ്വികാരാനന്ദസ്വാമികളുടെ പൂർവ്വാശ്രമം ഇതായിരുന്നു.

ഇപ്പോൾ ജനങ്ങളുടെ ഇടിയിൽ പൂർവ്വാധികം ഉത്സാഹവും ഭക്തിയും വളർന്നു ഗൃഹങ്ങൾതോറും ഭജനവും വായനയും വ്യാപിച്ചുതുടങ്ങി.

എം.ആർ (മുൻസിഫ്) ശ്രീരാമകൃഷ്ണഭക്തനാണെന്നു മുമ്പുതന്നെ പറഞ്ഞുവല്ലോ. ഇതിന്നുമുമ്പ് അദ്ദേഹം ഹരിപ്പാട് മുൻസിഫ് ഉദ്യോഗം വഹിച്ചിരുന്നു. ഹരിപ്പാട്ട് ഇദ്ദേഹത്തിന്ന് പരിചിതമായ സ്ഥലമാണ്. അവിടെയും ഒരു ശ്രീരാമകൃഷ്ണസംഘം സ്ഥാപിച്ചിരുന്നു. ഈ സംഘത്തിന്റെ പ്രധാന അംഗങ്ങൾ വക്കീൽ ശ്രീ. സുബ്ബരായഅയ്യർ, ഡാക്ടർ ചെല്ലപ്പാ തുടങ്ങിയവ രായിരുന്നു. ബാംഗ്ലൂർ ആശ്രമത്തിൽ അന്നു അദ്ധ്യക്ഷൻ ശ്രീ നിർമ്മലാനന്ദ സ്വാമികളായിരുന്നു. ഇദ്ദേഹം ശ്രീരാമകൃഷ്ണന്റെ ശിഷ്യനും ആയിരുന്നു. ശ്രീരാമകൃഷ്ണനെ കാണ്മാനോ യോഗമുണ്ടായില്ല. അദ്ദേഹത്തിന്റെ ശിഷ്യ ന്മാരിൽ ആരെയെങ്കിലും കാണുവാൻ ആർക്കാണ് ആഗ്രഹമുണ്ടാകാതിരി ക്കുക. ഹരിപ്പാട്ട് സംഘക്കാർ അദ്ദേഹത്തെ ഹരിപ്പാട്ടേയ്ക്കു ക്ഷണിച്ചു. വക്കീൽ സുബ്ബരായയ്യർ കൂട്ടിക്കൊണ്ടു വന്നു. ഇന്നദിവസം സ്വാമിജി ഹരിപ്പാട്ടെത്തുമെന്ന് എം.ആറിനും അറിവുകൊടുത്തു. എം.ആർ. പോകുവാൻ സന്നദ്ധനായി. ദിവസേന അദ്ദേഹവും ഇവനും തമ്മിൽ കാണാറുണ്ടായിരുന്നു. ഈ വിവരം ഇവനെ അറിയിച്ചപ്പോൾ ഇവനും ഹരിപ്പാട്ടു പോയി സ്വാമി ദർശനം ചെയ്യുവാൻ വലിയ ആഗ്രഹമുണ്ടായി. എം.ആറിന്നും അതു വലിയ സന്തോഷമായി.

ആ കാലത്ത് സ്ഥാണു ആശാരി എന്ന ഒരു യോഗാഭ്യാസി എം.ആറിന്റെ കൂടെ താമസിച്ചിരുന്നു. അദ്ദേഹം ഒരു സമാധിസ്ഥൻ ആണുപോൽ. അദ്ദേഹ



ത്തിന് ഭാര്യാപുത്രാദികളും ഉണ്ടായിരുന്നു. ഭവനം തിരുവനന്തപുരത്താണ്. അദ്ദേഹത്തോട് പലർക്കും ഗുരുനിർവ്വിശേഷമായ ഭക്തിയുണ്ടായിരുന്നു. അവർ ഇരുവരും ഇവനും ഒരുമിച്ചു സായാഹ്നത്തിൽ പുളിക്കീഴ് കടവിൽ നിന്നും പ്രത്യേക വഞ്ചിയിൽ ഹരിപ്പാട്ടേക്കു തിരിച്ചു. അർദ്ധരാത്രിയോടുകൂടി പള്ളിപ്പാട്ടെത്തി. അവിടെ കോയിക്കലേത്തു ശ്രീമാൻ വേലുപ്പിള്ളയുടെ വസതിയിൽ താമസത്തിന് വേണ്ടത് തയ്യാർ ചെയ്തിരുന്നു. അവിടെ ഒരു നല്ല ശ്രീകൃഷ്ണക്ഷേത്രവും ഉണ്ട്. രാത്രി എന്തൊക്കെയോ ഭക്ഷണം കഴിച്ച് വിശ്രമിച്ചു. അടുത്തദിവസം ശ്രീകൃഷ്ണദർശനവും ചെയ്തു ഭോജനം കഴിച്ചു വിശ്രമിച്ചു.

ഇവന്റെ മനസ്സു മുഴുവൻ ശ്രീ സ്വാമിയിൽതന്നെ. എത്രയും വേഗത്തിൽ സ്വാമിദർശനം ചെയ്യുവാനുള്ള കാംക്ഷ വർദ്ധിച്ചുകൊണ്ടേ ഇരുന്നു. പതിനൊന്നുമണിയോടുകൂടി എല്ലാവരും ഹരിപ്പാട്ടേക്കു പുറപ്പെട്ടു. വണ്ടി യിലും കാൽനടയുമായി പന്ത്രണ്ടുമണിയോടുകൂടി ഹരിപ്പാട്ട് ക്ഷേത്രത്തി നടുത്തുള്ള വലിയകൊട്ടാരത്തിൽ എത്തി. അവിടെയായിരുന്നു സ്വാമികൾക്കു താമസിക്കുവാനുള്ള സ്ഥലം സജ്ജമാക്കിയിരുന്നത്. കൊട്ടാരത്തിനുള്ളിൽ കയറി ഇവന്റെ ഗുരുവായിരുന്ന ശ്രീ സുബ്ബരായ അയ്യരെ അഭിവാദനം ചെയ്തു വിവരങ്ങൾ ഒക്കെയും മനസ്സിലാക്കി.

ശ്രീ സ്വാമിജി അപ്പോൾ ആഹാരം കഴിച്ചു വിശ്രമിക്കയാണെന്നു മനസ്സി ലായി. ഇവന്നു സ്വാമിജിയുടെ ഉച്ഛിഷ്ടം കഴിക്കണമെന്ന് ആഗ്രഹമുണ്ടായി. "ആകട്ടെ ആഹാരം കഴിച്ച ആ ഇല അവിടെയുണ്ടോ" എന്നിവൻ ചോദിച്ച തിന്ന് ഉത്തരമായി "ഉണ്ട് അത് അവിടെത്തന്നെ കിടക്കുന്നതേയുള്ളു" എന്നു പറഞ്ഞ ഉടൻതന്നെ ആ സ്ഥലത്തെത്തി സ്വാമിജിയുടെ ഉച്ഛിഷ്ടം കുറച്ചു കഴിച്ച് സന്തുഷ്ടനായി മടങ്ങി. എം.ആറിന്റെ സമീപത്തെത്തി ദർശനത്തെ തന്നെ കാംക്ഷിച്ചുകൊണ്ട് ആ സ്ഥലത്ത് ഇരുന്നു.

അവിടെ ഒരു ചെറുതായ മണ്ഡപം ഉണ്ടായിരുന്നു. ശ്രീ സ്വാമിജിക്ക് ഇരിക്കുവാനായി ആസനവും മറ്റും അവിടെ തയ്യാറാക്കിയിരുന്നു. വിശ്രമാ നന്തരം പകൽ നാലുമണിയോടുകൂടി ശ്രീ സ്വാമിജി മണ്ഡപത്തിലേക്കു എഴുന്നള്ളി.

*"വസ്ത്രം വപുസ്സു വചനം വിദ്യാ വിനയമെന്നിവ*
*വകാരമഞ്ചും ഇല്ലാത്തോൻ നിസ്സാരൻ ഭുവി കേവലം."*

ശ്രീ സ്വാമിജിയിൽ ഈ വകാരങ്ങൾ ഒക്കെ പരിപൂർണ്ണമായി വികസിച്ചിരുന്നു. ആജാനുബാഹു, തീ പാറുന്ന കണ്ണുകൾ, വീര്യശൗര്യാദികൾ മൂർത്തീ കരിച്ചിട്ടുള്ള ഒരു പുരുഷകേസരി അഥവാ സംഹാരരുദ്രൻ. സകലരുടെയും ദൃഷ്ടി സ്വാമിജിയിൽ പതിയുന്നു.

സ്വാമിജിയെ അവിടേക്കു എതിരേൽക്കുന്നു. തീക്കനൽ ചൊരിയുന്ന കണ്ണുകളെകൊണ്ടു ചുറ്റുപാടും ഒന്നു കടാക്ഷിച്ചു സ്വാമിജി ആസനത്തിൽ ഇരിപ്പായി. ഇവനും എം.ആറും താഴെ മറ്റനേകം ആളുകളുടെ കൂട്ടത്തിൽ ഒരു ബഞ്ചിന്മേൽ ഇരിക്കുന്നു.

ഇവനോ ഒരു പന്നൻ, നിസ്സാരൻ, സ്വാമികളുടെ അടുത്തു പോകുവാൻ കേവലം അയോഗ്യൻ. കാഴ്ചദ്രവ്യമോ ഒന്നുംതന്നെ ഇല്ല. ഒരു നല്ല തുളസീ മാല മാത്രമുണ്ട്. ഇത് സ്വാമികൾ സ്വീകരിക്കുമോ എങ്ങിനെയാണ് പാദ സ്പർശം ലഭിക്കുക? എന്നീ പ്രകാരമുള്ള വിചാരങ്ങളിൽ കുഴങ്ങി വശായിരിക്കുമ്പോൾ ആ പ്രേമമൂർത്തിയായ ഭഗവാൻ ഇവനെനോക്കി "അവനൊരു ഭക്തനല്ലേ" (Is he not a devotee) എന്നന്വേഷിച്ചു. അതു കേട്ട മാത്രയിൽ ഇവന്നുവേണ്ട ധൈര്യം ലഭിച്ചു. സകലതും മറന്നു. പെട്ടെന്ന് സ്വാമിജിയുടെ പാദങ്ങളിലെത്തി നമസ്കരിച്ചു. വാസ്തവത്തിൽ നമസ്കാരമല്ലാ, ശ്രീ സ്വാമിജിയുടെ മടിയിൽ ഇവന്റെ തല വയ്ക്കുകയായിരുന്നു ചെയ്തത്. തലവച്ചതോടുകൂടി ഇവന്റെ സകല ഭാരവും അവിടെത്തന്നെ അറിയാതെ അർപ്പിക്കുകയാണ് ചെയ്തത്. ഇപ്പോഴും ഈ തല ആ മടിയിൽതന്നെ അല്ലയോ? ഒരു ചെറിയ കുട്ടിയെ തന്റെ പിതാവ് എടുത്ത് മടിയിൽ വയ്ക്കുന്നതുപോലെ ഇവനേയും സ്വീകരിച്ചതായി തോന്നി. ഭാരം മുഴുവൻ തീർന്നു – ഭഗവൽ കൃപ തന്നെ – ഓം.

*"കോടിയുഗങ്ങളായ് സഞ്ചയിച്ചീടുന്ന*
*പുണ്യഫലമാണീ മർത്യജന്മം*
*തേടുവിൻ സദ്ഗുരു പാദപദ്മം*
*പുനർനേടുവിൻ സൗഭാഗ്യ ജ്ഞാനാമൃതം."*

✧



## അധ്യായം 4

ഇവൻ വീണ്ടും തന്റെ ആസനത്തിൽ വന്നിരുപ്പായി. കാര്യദർശികൾ മംഗളപത്രവും മറ്റും സമർപ്പിക്കയുണ്ടായി. ശ്രീ സ്വാമികൾ അന്ന് സ്വൽപം മാത്രമേ സംസാരിച്ചുള്ളു. "അൽപനും നിസ്സാരനുമായ എന്നെ ഇത്ര മാത്രം സൽക്കരിക്കുവാൻ നിങ്ങൾക്കു തോന്നിയത് എന്നിൽ ഒരു ഗുണവും ഉണ്ടായിട്ടല്ല. കിന്തു ശ്രീ ഗുരുനാഥന്റെ കൃപ ഒന്നുകൊണ്ടുതന്നെയാണ്." ഇത്രയും സംസാരിച്ച മാത്രയിൽ ശ്രീ സ്വാമികളുടെ കണ്ണിൽനിന്നു അശ്രുധാര ഒഴുകാതിരുന്നില്ല. ഗുരുചരണങ്ങളിൽ ഭക്തിയുള്ളവരത്രേ ഭാഗ്യവാന്മാർ – "ഗുരോരംഘ്രിപത്മേ മനശ്ചേന്ന ലഗ്നം തതഃ കിം തതഃ കിം തതഃ കിം തതഃ കിം" (ലൗകികങ്ങളായ സകല സമ്പത്തുകളും ഉണ്ടെന്നിരുന്നാലും ശ്രീ ഗുരുചരണാരവിന്ദങ്ങളിൽ രതിയില്ലെങ്കിൽ ഈ സമ്പത്തുകളൊക്കെയും നിസ്സാരങ്ങൾതന്നെ – നിസ്സാരങ്ങൾ.)

ശ്രീ സ്വാമികൾ അല്പം സംസാരിച്ചതിന്നുശേഷം വിശ്രമാർത്ഥം തന്റെ മുറിയിലേക്കും സദസ്യന്മാർ എല്ലാവരും സ്വാമിദർശനം കിട്ടുകയാലും മധുരമധുരവാണികൾ ശ്രവിക്കയാലും സംതൃപ്തരായി അവരവരുടെ ഭവനങ്ങളിലേക്കും യാത്രയായി.

ആ രാത്രി ശ്രീ സുബ്രഹ്മണ്യയ്യർ എന്ന ഒരു ബ്രാഹ്മണൻ തന്റെ ഗൃഹത്തിലേക്കു ഇവനെയും മറ്റും ക്ഷണിച്ചുകൊണ്ടു പോയി. അവിടെ ഭക്ഷണവും കഴിച്ച് സ്വാമി എന്ന ഏകവിചാരത്തോടുകൂടി രാത്രി വിശ്രമിച്ചു.

പ്രാതഃകാലത്ത് വീണ്ടും ഹരിപ്പാട്ടെത്തി. രാവിലെ സുബ്രഹ്മണ്യക്ഷേത്രത്തിൽ ശ്രീ സ്വാമികളെ പുരസ്കരിച്ച് ഒരു ഭജനയാത്രയുണ്ടായി. അതിൽ ഇവനും പങ്കുകൊണ്ടു. നല്ല ഭക്തിരസപ്രധാനങ്ങളായ ഭജനപ്പാട്ടു കേൾക്കുവാൻ ഇവനു വലിയ സന്തോഷമത്രെ. അന്നു തന്നെ സായംകാലത്ത് ഹൈസ്കൂളിൽ വച്ച് സ്വാമികൾ ദീർഘമായ ഒരു പ്രസംഗം ചെയ്യുകയുണ്ടായി.

രാത്രി വീണ്ടും സ്വാമിദർശനത്തിനായി എം.ആറും ഒരുമിച്ചു വലിയ കൊട്ടാരത്തിൽ എത്തി. ഭക്ത്യാ നമസ്കരിച്ച് അവിടെ സമീപത്തിൽ നിൽക്കുകയുണ്ടായി. സ്വാമികൾ ഇവനോടു എന്തൊക്കെയോ ചോദിച്ചു. ഒടുവിൽ "ആകട്ടെ നിനക്കു ഗീതഗോവിന്ദം അഷ്ടപദി അറിയാമോ ഒന്നു പാടുക" എന്നു ആജ്ഞാപിച്ചു. ഗീതഗോവിന്ദത്തെപ്പറ്റി അൽപ്പം ഇവൻ മുമ്പുതന്നെ

പ്രസ്താവിച്ചുവല്ലോ. " മാമിയം ചലിത......." എന്ന അഷ്ടപദി ഇവൻ കണ്ഠസ്ഥമാക്കിയിരുന്നു. രാഗമോ, താളമോ ഇവന്നില്ല. എങ്കിലും സ്വാമിജിയുടെ തൃപ്തിക്കുവേണ്ടി ഒരു ലജ്ജയും കൂടാതെ പാടുകയുണ്ടായി. ഹരിപ്പാട് സംഗീതത്തിന്നു പ്രധാനമായ സ്ഥലമാണ്. ആർക്കും അസുഖമായി തോന്നിയില്ലെന്നു തോന്നി.

തദനന്തരം ഇവനെ വിളിച്ച് "നീ തിരുവല്ലായിൽതന്നെ പോകണം. ആ സംഘത്തെ വികസിപ്പിക്കണം'' - ഇങ്ങനെ ആജ്ഞാപിച്ചു. ഇവന്ന് നീലകണ്ഠഭക്തൻ എന്നു നാമവും അരുളിചെയ്തു. ഇവനൊരു പുനർജന്മം തന്നെയല്ലേ ഇങ്ങിനെ ഉണ്ടായത്?

അടുത്ത ദിവസം ഞങ്ങൾ തിരുവല്ലായിലേക്കുതന്നെ പുറപ്പെട്ടു. ശ്രീ സ്വാമിജി അതിന്നുശേഷം ബാംഗ്ലൂർക്കു മടങ്ങി. ബാംഗ്ലൂരിൽ നിന്നും ആദ്യം എം.ആർ. മുഖേനയും പിന്നീട് നേരിട്ടും ഇവന്ന് അടിക്കടി കത്തുകൾ അയച്ചുകൊണ്ടിരുന്നു. ആ കത്തുകൾ ഒക്കെയും ഇവൻ ഭക്തിയോടുകൂടി സൂക്ഷിച്ചു വച്ചിരുന്നു. പക്ഷെ അങ്ങോട്ടും ഇങ്ങോട്ടും ഉള്ള യാത്രനിമിത്തം അവ കൈമോശം വന്നുപോയി എന്നേ പറയേണ്ടു. ✧

## അധ്യായം 5

ഭാരതത്തിലെ പ്രധാന തീർത്ഥസ്ഥലങ്ങൾ ദർശിക്കണമെന്ന ഉദ്ദേശ്യത്തോടുകൂടി ഇവൻ തിരുവനന്തപുരത്തുനിന്നും എം.ആറിന്റെ കൂടെ പുറപ്പെട്ടു. സ്വാമിദർശനത്തിനായി ആദ്യം ബാംഗ്ലൂരിൽ എത്തി. ബാംഗ്ലൂർ ഒരു സുഖവാസസ്ഥാനമാണല്ലോ. അവിടെ ഒരു നല്ല സ്ഥാനത്തുള്ള ഈ ആശ്രമം സ്ഥാപിക്കുവാനായി ആലോചിച്ചത് ശ്രീമത് അഭേദാനന്ദസ്വാമികളാണ്. ശിലാസ്ഥാപനവും അദ്ദേഹംതന്നെ നടത്തി. അതിന്റെ പണി മുഴുവനാക്കി ഇന്നത്തെ സ്ഥിതിയിൽ എത്തിച്ചത് ശ്രീ നിർമ്മലാന്ദ സ്വാമികൾ തന്നെയായിരുന്നു. ഈ ആശ്രമത്തിൽ ഒരു പ്രത്യേക ശാന്തി ചൈതന്യം വിളയാടുന്നു. എല്ലാ പ്രദേശവും വൃത്തിയായും ഭംഗിയായും വച്ചിരുന്നു. പുഷ്പവാടികളെക്കൊണ്ടും ചൂതോപവനങ്ങളെക്കൊണ്ടും അലംകൃതമായിരുന്നു. എല്ലാ വിഷയങ്ങളിലും നല്ല പരിജ്ഞാനമുള്ള ഒരു മഹാപുരുഷനത്രേ ശ്രീ സ്വാമികൾ. സർവ്വകലാകുശലൻ എന്നുതന്നെ പറയാം. ഇപ്രകാരമുള്ള ഒരു മഹാന്റെ ഭരണത്തിലുള്ള ആശ്രമത്തിന്റെ വൈശിഷ്ട്യത്തെപ്പറ്റി കൂടുതൽ പറയേണ്ടതായ ആവശ്യമില്ലല്ലോ.



എം.ആറും ഇവനും അവിടെ സുഖമായി മൂന്നു നാലു ദിവസം താമസിച്ചു. അപ്പോൾ സ്വാമികൾക്ക് നീലഗിരിയിലുള്ള ചില മഹാന്മാരുടെ ക്ഷണം അനുസരിച്ച് അവിടേയ്ക്കു പോകേണ്ട ആവശ്യം നേരിട്ടു. എം.ആറിനേയും ഇവനേയും കൂട്ടി നീലഗിരിക്ക് പുറപ്പെട്ടു. സുഖമായി അവിടെ എത്തി. സ്വാമികളുടെ ആഗമനത്തെ പ്രതീക്ഷിച്ചുകൊണ്ട് പലരും സ്റ്റേഷനിലുണ്ടായിരുന്നു. അവർ സ്വാമികളെ സൽക്കരിച്ചുകൊണ്ടുപോയി. ഒരു നല്ല ബംഗ്ലാവിൽ സ്വാമിജിയും ഒരുമിച്ച് ഇവരും താമസമായി. പരപ്പനങ്ങാടി വക്കീൽ ശ്രീ കുഞ്ഞിരാമമേനോൻ വഴിയിൽവച്ചുതന്നെ സ്വാമിജിയെ പ്രഥമമായി ദർശിച്ചിരുന്നു. ഇവിടെയും അദ്ദേഹം ഇടയ്ക്കിടെ വന്നുകൊണ്ടിരുന്നു.

നീലഗിരി തണുപ്പുള്ള സ്ഥലമാണല്ലോ. ഇവർ അവിടെ എത്തുന്നത് ഉഷ്ണകാലത്താണ്. ഏപ്രിൽ അല്ലെങ്കിൽ മെയ് മാസത്തിൽ. ഇവൻ ആദ്യമായിട്ടത്രേ ഇപ്രകാരം ശൈത്യപ്രദേശങ്ങളിൽ താമസിക്കുവാൻ തുടങ്ങുന്നത്. പ്രതിദിനം സ്വാമികളുടെ പ്രസംഗങ്ങളും സംഭാഷണങ്ങളും നടന്നുകൊണ്ടേ ഇരുന്നു. അതൊക്കെയും ഇപ്പോൾ ഓർമ്മയിൽ വരുന്നതേ ഇല്ല. ഒരു സംഭവം മാത്രം ഇവന്ന് നല്ല ഓർമ്മയുണ്ട്.

സുപ്രസിദ്ധ വക്കീൽ ഹരിപ്പാട്ടു കൃഷ്ണയ്യരവർകൾ ഒരിക്കൽ സ്വാമികളുടെ ദർശനാർത്ഥം വരികയുണ്ടായി. അദ്ദേഹം ഒരു നാസ്തികന്റെ നിലയിലായിട്ടാണ് സ്വാമിജിയുമായി സംസാരിക്കാൻ ആരംഭിച്ചത്. കുറഞ്ഞൊരു പരിവർത്തനത്തോടുകൂടിയാണ് അവിടെനിന്നു മടങ്ങിയത്. യഥാർത്ഥത്തിൽ "ഞാൻ" എന്നത് ആരാണ് അല്ലെങ്കിൽ എന്താണ് എന്നത് അദ്ദേഹത്തെ വിശദമാക്കി ധരിപ്പിച്ചപ്പോൾ അദ്ദേഹം ഒരു ആസ്തികനായിത്തന്നെ തീർന്നു.

"ഞാൻ നിങ്ങളെ കാണുന്നുവല്ലോ. അപ്പോൾ ദൃഷ്ടാവായ ഞാൻ നിങ്ങളിൽനിന്നും അന്യനായിരിക്കണം നിശ്ചയം. നോക്കുക ഞാൻ എന്റെ ശരീരത്തെ കാണുന്നില്ലേ? ഈ ദൃഷ്ടാവ് ശരീരത്തിൽനിന്നും അന്യം നിശ്ചയം. ഇപ്രകാരം ഈ ദൃഷ്ടാവ് മനസ്സിനേയും ബുദ്ധിയേയും അഹങ്കാരത്തേയും മറ്റും കാണുന്നുവല്ലോ. അപ്പോൾ ഈ ദൃഷ്ടാവ് മനസ്സിന്നും ബുദ്ധിക്കും അതീതനായിരിക്കണം നിശ്ചയം. ഈ ദൃഷ്ടാവിനെയാണ് "ചക്ഷുഷശ്ചക്ഷു", "ശ്രോത്രസ്യശ്രോത്രം" - കണ്ണിന്റെ കണ്ണ് - ശ്രോത്രത്തിന്റെ ശ്രോത്രം എന്നും മറ്റും ശ്രുതികൾ ഐകകണ്ഠ്യേന ഘോഷിക്കുന്നത്. ഇതുതന്നെയത്രേ യഥാർത്ഥ 'ഞാൻ' - ആത്മാവ് - ഈശ്വരൻ ഇത്യാദി.

ഒരാഴ്ചവട്ടത്തോളം അവിടെ താമസിച്ചു. പ്രതിദിവസം ഇവൻ അങ്ങാടിയിലും പോകാറുണ്ടായിരുന്നു. ഒരു ദിവസം അങ്ങാടിയിൽ നിന്നുള്ള മടക്കത്തിൽ മഴ ആരംഭിച്ചു. വലിയ മഴയല്ല ചെറിയ ചാറ്റൽമഴ എന്നു പറയാം. എങ്കിലും കുടയോ മറ്റു രക്ഷയോ ഇല്ലാതിരുന്നതുകൊണ്ട് ഇവൻ മഴ നനഞ്ഞ്

കിടുകിടുത്താണ് സ്വാമികളുടെ സന്നിധാനത്തിൽ എത്തിയത്. സ്വാമിജി യാകട്ടെ നല്ല തീ കൂട്ടിയിരുന്നു. ഇവനെ ദൂരത്തുതന്നെ കണ്ടപ്പോൾ "വേഗം വാ – വേഗം ഇവിടെ വന്നിരിക്കുക" എന്നു വിളിച്ച് തീയിന്റെ അരികിൽ ഇരുത്തി. സ്വാമിജി ദയാനിധി! എന്നാൽ ചിലപ്പോൾ കഠോര ഹൃദയനുമാണ്. "വജ്രാദപി കഠോരാണി മൃദുനി കുസുമാദപി." ഇതത്രേ മഹാപുരുഷന്മാരുടെ ഹൃദയലക്ഷണം. ഇത് ഇവൻ സ്വാമികളിൽ അനവധി പ്രാവശ്യം പ്രത്യക്ഷമായി കണ്ടിട്ടുണ്ട്.

ഇവൻ തീയുടെ അടുക്കൽ ഇരുന്നു സുഖിച്ചു. തീ കൂട്ടുവാൻ തുടങ്ങി. സ്വാമിജിയുടെ മട്ടൊക്കെ മാറി. ഇവനെ ശകാരിക്കുവാൻ തുടങ്ങി. വിറകു വയ്ക്കുന്ന സമ്പ്രദായം ഒട്ടും തന്നെ സ്വാമിജിക്കു പിടിക്കുന്നില്ല. സ്വാമിജി "Artist Personified" ഒരു കലാമൂർത്തിതന്നെ. ഇവന്റെ കൊള്ളരുതായ്മയെ പൂർണ്ണമായും മനസ്സിലാക്കിക്കഴിഞ്ഞു. ശ്രീ സ്വാമിജി ഒരു ഗോതമ്പപ്പവുമായി ഇവന്റെ അടുക്കൽ ഇരുന്നു. "നിനിക്കിതു പൊരിക്കുവാനറിയാമോ" എന്നി വനോടു ചോദിച്ചു. എന്താണുത്തരം പറയുക. സ്വാമികൾ തന്നെ കത്തി കൊണ്ട് ആ വലിയ അപ്പത്തെ കഷണം കഷണമായി മുറിച്ച്, തീയിൽ പൊരിച്ചു. നെയ്യും പുരട്ടി ഞങ്ങളെ ഒക്കെയും തീറ്റിച്ചു ചായയും കുടിപ്പിച്ചു. ഇവനോടു ശാസിച്ചു പറയുന്നു "സന്യാസിമാർക്ക് സകല ജോലിയും ചെയ്യുവാനുള്ള സാമർത്ഥ്യം ഉണ്ടായിരിക്കണം, അവരവരുടെ കാര്യങ്ങൾ ഉത്തമ രീതിയിൽ ചെയ്യുവാൻ സാധിക്കാത്തവർ എങ്ങിനെയാണ് സന്യാസി പദവിക്ക് അർഹന്മാരായി ഭവിക്കുക. രാമകൃഷ്ണനെ നിങ്ങൾ ഒക്കെയും മനസ്സിലാക്കി വച്ചിരിക്കുന്നത് ഒരു പ്രവൃത്തിയും ചെയ്യുവാൻ വയ്യാത്ത ഒരു പാമരൻ (Idiot) എന്നപോലെയായിരിക്കാം. ഇതായിരിക്കാം സന്യാസത്തെ പ്പറ്റിയുള്ള നിങ്ങളുടെ ബോധവും."

"കൊള്ളാം. നല്ലതുതന്നെ. അദ്ദേഹം കർമ്മകുശലൻ തന്നെ ആയിരുന്നു. ഞങ്ങൾ ചെയ്യുന്ന ഓരോ പ്രവൃത്തിയും അദ്ദേഹം സൂക്ഷ്മമായി നോക്കി അതിനെ ഒക്കെയും അപ്പഴപ്പോൾ ശാസിച്ചു തിരുത്തുകയുണ്ടായിരുന്നു. മുണ്ടു നനച്ചു ഞങ്ങൾ പല പ്രകാരത്തിൽ ഉണക്കുവാൻ വിരിക്കുമ്പോൾ അദ്ദേഹം തന്നെ വന്ന് ഇപ്രകാരം വിരിക്കണം എന്നു കാണിച്ചുതരും. അയമേൽ ഇടുമ്പോൾ വസ്ത്രം കോടിമോടി പോകാതെ വിളുമ്പുകൾ ഒക്കെയും ഒന്നോടൊന്നു തൊട്ടിരിക്കണം."

"ശ്രീരാമകൃഷ്ണൻ സമാധിസ്ഥനായിരുന്നെങ്കിലും അദ്ദേഹത്തിന്റെ ദൃഷ്ടി സകല സ്ഥലങ്ങളിലും എത്തിയിരുന്നു. പാത്രങ്ങൾ എല്ലാം നല്ലതു പോലെ തേച്ചു മിനുസപ്പെടുത്തുക, അവ എല്ലാം ഭംഗിയായി യഥാസ്ഥാനം വയ്ക്കുക, മുറ്റം അടിക്കുക, അരിവയ്ക്കുക, കറിക്കു വെട്ടുക ഇത്യാദി



നിസ്സാരങ്ങൾ എന്നു ധരിക്കരുത്. ഇതുകൾ ഒക്കെയും ഭംഗിയായി ചെയ്യുവാൻ നിങ്ങൾക്കു കഴിയുമെങ്കിൽ മഹാകാര്യങ്ങളെയും പ്രശംസനീയമായ വിധത്തിൽ നിങ്ങൾക്കു ചെയ്യുവാൻ വേണ്ട ബുദ്ധിശക്തിയും ലഭിക്കും."

"ഞങ്ങളെ ഒക്കെയും എത്ര ശകാരിച്ചാണന്നോ പഠിപ്പിച്ചിരുന്നത്. ഒരിക്കൽ ഞങ്ങളിൽ ഒരു ഭായി അങ്ങാടിയിൽനിന്നും ഒരു ചീനച്ചട്ടി വാങ്ങി ക്കൊണ്ടു വന്നു. ആ ഗുരുഭായി ഒരു സാധുവായിരുന്നതിനാൽ കച്ചവടക്കാർ അദ്ദേഹത്തെ കളിപ്പിച്ചു. ഒരു പൊട്ടച്ചട്ടി കൊടുത്തു. ശ്രീരാമകൃഷ്ണൻ അതു കണ്ടമാത്രയിൽതന്നെ മനസ്സിലാക്കി. അതു കയ്യിൽ എടുത്തു കൊട്ടി പൊട്ടൽ ശബ്ദത്തെ കാണിച്ചുകൊടുത്തു. അദ്ദേഹത്തെ ഒട്ടധികം ശകാരിച്ചു ചട്ടി മാറ്റിക്കൊണ്ടുവരുവിച്ചു."

ഇതെല്ലാം ഇവൻ സാവധാനം കേട്ടു ധരിക്കുന്നു. ഇവന്റെ ആശയങ്ങൾ ക്കൊക്കെയും ഒരു പരിവർത്തനം ലഭിക്കുന്നു. ദുരഭിമാനമാണല്ലോ സർവ്വ നാശം ചെയ്യുന്നത്. ശ്രീസ്വാമിജിയുടെ ശകാരങ്ങൾ ഒക്കെയും ഇവന്റെ അഹങ്കാരത്തെയും കൊള്ളരുതായ്മയെയും നിശ്ശേഷം നശിപ്പിക്കുവാനുള്ള വിലമതിക്കാത്ത സദുപദേശങ്ങൾ തന്നെ ആയിരിന്നുവെന്ന് ഇവന് ഇപ്പോൾ മാത്രമാണ് ദൃഢമായ ബോധം സിദ്ധിച്ചത്. മഹാന്മാരുടെ ആശയം ആർക്ക് എങ്ങിനെ അറിയുവാൻ സാധിക്കും?

ശ്രീസ്വാമിജിയുടെ കൽപ്പനപ്രകാരം എം.ആറും ഇവനും നാട്ടിലേക്കു തന്നെ തിരിച്ചു. അവിടെയും ഇവിടെയും അലഞ്ഞുതിരിയുന്നത് അനാവശ്യ മെന്നത്രേ സ്വാമിജിയുടെ കൽപ്പന. എം.ആർ. തിരുവനന്തപുരത്തേയ്ക്കും ഇവൻ തിരുവല്ലായിലേക്കും പോന്നു. നീലഗിരിയിൽ ശ്രീസ്വാമിജിയുടെ സന്നിധാനത്തിലുള്ള താമസം ഇവന്റെ ജീവിതക്രമത്തെ ഒന്നു പരിഷ്കരി ക്കുവാൻ ഒട്ടേറെ സഹായിച്ചു എന്നു പ്രത്യേകം പറയണമെന്നില്ലല്ലോ.

ഇവൻ തിരുവല്ലായിൽ താമസമായി പൂർവ്വവത് ദൈവികമായ കാര്യങ്ങ ളിൽതന്നെ ശ്രദ്ധിച്ചുവന്നു. കീർത്തനം ഭജനം പാരായണം ഇത്യാദികൾക്ക് ക്രമേണ ഇതരസ്ഥലങ്ങളിലും ഇവനെ കൂട്ടിക്കൊണ്ടുപോകുന്ന പതിവായി. ഭജനസംഘങ്ങളും മറ്റും പലേടത്തും സ്ഥാപിതങ്ങളായി.

ഒരിക്കൽ കന്യാകുമാരിയിൽ പോയി ദേവീദർശനം ചെയ്ത് അവിടെ കുറച്ചു ദിനങ്ങൾ നയിച്ചു. മറ്റൊരുസമയത്ത് മാതാപിതാക്കളുടെ അസ്ഥി സമർപ്പിക്കുവാനായി രാമേശ്വരത്തുപോയി. അവിടെയും ഒരാഴ്ച താമസി ക്കുകയുണ്ടായി. അവിടെ പല തീർത്ഥസ്ഥലങ്ങൾ ഉണ്ട്. അവിടെയെല്ലാം പുരോഹിതന്മാർ കൂട്ടിക്കൊണ്ടുപോയി സ്നാനവും ബലിയും മറ്റും കഴിപ്പിച്ചു. സേതുബന്ധം സമുദ്രസ്നാനവുംകഴിച്ച് അസ്ഥികളാ സമുദ്രത്തിൽ നിക്ഷേ

പിച്ചു. ഈ പുരോഹിതന്മാർ യാത്രികളെ വല്ലാതെ ബുദ്ധിമുട്ടിക്കുന്നുവെങ്കിലും ഇവരുടെ സഹായം പുതുതായി വരുന്ന ആളുകൾക്ക് വളരെ ആവശ്യം തന്നെയാണ്.

ഇവൻ തിരിച്ച് തിരുവല്ലായിൽ വന്നുചേർന്നു. തിരുവനന്തപുരത്തു ഡാക്ടർ ശ്രീ തമ്പിയുടെ അദ്ധ്യക്ഷതയിൽ ഒരു വേദാന്തസംഘം സ്ഥാപിച്ചിരുന്നു. ഈ സംഘക്കാരുടെ ക്ഷണം അനുസരിച്ച് തിരുവനന്തപുരത്തേക്കാണ് അടുത്തപ്രാവശ്യം സ്വാമികൾ വന്നത്. ഈ വിവരം തിരുവല്ലായിലും ധരിപ്പിച്ചിട്ടുണ്ടായിരുന്നു. അപ്പോഴും തിരുവല്ലായിലെ മുൻസിഫ് എം.ആർ. തന്നെയായിരുന്നു. തിരുവല്ലായിലെ പ്രതിനിധികളായി ശ്രീ. കൃഷ്ണയ്യരേയും, ശ്രീ. സി.കെ. കൃഷ്ണപിള്ളയേയും തിരുനന്തപുരത്തേക്കയച്ചു. അവർ തിരുവനന്തപുരത്തുപോയി സ്വാമിദർശനം ചെയ്തു. സംഘ വിഷയങ്ങളിലും പങ്കുകൊണ്ടു. സ്വാമിയുമായി സംസാരിച്ചപ്പോൾ തിരുവല്ലായിലും മറ്റും ഒരു മഠം സ്ഥാപിക്കുവാൻ ആലോചിച്ചു വരുന്നുണ്ടെന്നുംകൂടി സ്വയം ശ്രീ സ്വാമിജിയെ ധരിപ്പിക്കുകയുണ്ടായി. സ്വാമികൾക്ക് ഏറ്റവും സന്തോഷമായി. അവർ മടങ്ങി തിരുവല്ലായിൽ എത്തിയപ്പോൾ ഈ വിവരം എം.ആറിനെയും ഇവനെയും മറ്റും ധരിപ്പിച്ചു. എം.ആർ. വലിയ സ്വാമിഭക്തൻ – എന്നാൽ ഒരു മഠം സ്ഥാപിക്കുന്ന കാര്യം അദ്ദേഹം സ്വപ്നത്തിൽ പോലും വിചാരിച്ചിട്ടില്ലായിരുന്നു. ഇപ്പോൾ എന്താണ് ചെയ്യേണ്ടത് എന്ന് അദ്ദേഹത്തിന് പരിഭ്രമമായി. സ്വാമിജിയോടു പറഞ്ഞ അവസ്ഥയ്ക്ക് മഠം എപ്രകാരമെങ്കിലും സ്ഥാപിക്കണമെന്നുതന്നെ നിശ്ചയിച്ചു.

തിരുവനന്തപുരത്തു നിന്നും സ്വാമിജി സ്വൽപദിവസത്തിനുള്ളിൽ ഹരിപ്പാട്ടേക്കു പോകും അവിടെ നിന്ന് തിരുവല്ലായിലേക്കും. ഇതിനുള്ളിൽ ശിലാസ്ഥാപനത്തിനുള്ള ഒരുക്കങ്ങൾ ചെയ്തിരിക്കണം. ആശ്രമത്തിനുപറ്റിയ സ്ഥലം എവിടെയാണ്? ആരു തരും? എന്ന ആലോചനയായി. ഒരു രാത്രിയിൽ എം.ആറും ഇവനും കൂടി പാലിയക്കര കൊട്ടാരത്തിൽപോയി അപ്പോഴത്തെ അധികാരിയായിരുന്ന കോയിത്തമ്പുരാനവർകളെ കണ്ട് വിവരം അറിയിച്ചപ്പോൾ അദ്ദേഹം സ്ഥലം തരാമെന്ന് സമ്മതിച്ചു. അടുത്തദിവസം തന്നെ കൊട്ടാരംവക സ്ഥലത്ത് – കരുമാലി കൊട്ടാരത്തിന്റെ – കുറച്ചു ഭൂമി ദാനമായി സംഘത്തിലേക്ക് രജിസ്റ്റർ ചെയ്തു തരികയും ചെയ്തു.

ഈ സ്ഥലത്തു വേണ്ട കാര്യങ്ങൾ നടന്നു വരുന്നു. സ്ഥാപനത്തിനുള്ള ശിലയും തയ്യാറാക്കുന്നു. ശ്രീ സ്വാമിജി ഹരിപ്പാട്ട് എത്തിക്കഴിഞ്ഞു. എം.ആറും ഇവനും – ഹരിപ്പാട്ടെത്തി സ്വാമിദർശനം ചെയ്തു. ശിലാസ്ഥാപനത്തിനായി സ്വാമിജിയെ തിരുവല്ലായിലേക്കു ക്ഷണിച്ചു. ഞങ്ങൾ തിരുവല്ലായിലേക്കു ശീഘ്രം മടങ്ങുകയും ചെയ്തു.



രാപ്പകൽ സ്വാമിജിയുടെ വരവിനെപ്പറ്റിയുള്ള പ്രതീക്ഷതന്നെ. സംഘത്തിന്റെ വാർഷികോത്സവവും സ്ഥലത്തുള്ള എം.ജി.എം. ഹൈസ്കൂളിൽ സ്വാമിജിയുടെ അദ്ധ്യക്ഷതയിൽ കൊണ്ടാടുവാൻ നിശ്ചയിച്ചു. രാമകൃഷ്ണനെപ്പറ്റി സ്വല്പം എഴുതിവായിക്കുവാനുള്ള ചുമതല ഇവനെ ഏൽപ്പിച്ചു. ഇവന് പല ചുമതലകളും ഉണ്ടായിരുന്നു. സ്വാമിജി എഴുന്നള്ളുന്നതിന്റെ തലേദിവസം പ്രഭാതത്തിൽ എഴുന്നേറ്റ ഇവൻ എന്തൊക്കെയോ എഴുതികൂട്ടിവെച്ചു. ശ്രീ സ്വാമിജി പരിവാരസമേതം വഞ്ചിവഴി തിരുവല്ലാ പുളിക്കീഴു കടവിൽ ഒരു സുപ്രഭാതത്തിൽ വന്നുചേർന്നു. സ്വാമികളെ എതിരേൽക്കുന്നതിനായി വളരെ ആളുകൾ പ്രഭാതത്തിൽതന്നെ കടവിൽ ഹാജരുണ്ടായിരുന്നു. വാദ്യഘോഷങ്ങളോടുകൂടി സ്വാമിജിയെ എം.ആറിന്റെ വസതിയിലേക്ക് – ഏകദേശം രണ്ടു മൈൽ ദൂരം – എതിരേറ്റു കൊണ്ടുവന്നു. വണ്ടി തയ്യാറാക്കിയിരുന്നുവെങ്കിലും സ്വാമിജി കാൽനടയായിട്ടാണ് വന്നത്.

സ്വല്പം വിശ്രമിച്ചതിനുശേഷം ഭവിഷ്യദാശ്രമത്തിന്റെ ശിലാസ്ഥാപനവും 10 മണിക്കു സുമംഗലമായി സ്വാമികൾ തന്നെ നടത്തി. മടങ്ങി എം.ആറിന്റെ വസതിയിൽ പോയി ആഹാരാദികളും കഴിഞ്ഞ് വിശ്രമിച്ചു.

കൃത്യം നാലുമണിക്ക് സംഘം യോഗം ആരംഭിച്ചു. ഹരിപ്പാട്ട് സുബ്ബരായയ്യർ മുതലായ ചില മാന്യന്മാരും ഹാജരുണ്ടായിരുന്നു. സ്വാമിജി കൃത്യസമയത്ത് വണ്ടിവഴി സ്കൂളിലെത്തി. അപ്പോഴേയ്ക്കും അവിടെ അനവധി ജനങ്ങൾ കൂടിയിരുന്നു. സ്വാമി ആസനസ്ഥനായി. സ്വാഗതാനന്തരം ഉപന്യാസവായന. ഇവൻ പതുക്കെ എഴുന്നേറ്റ് സ്വാമിജിയുടെ പാദസ്പർശം ചെയ്ത് ഉപന്യാസം വായിച്ചു. സ്വാമിജി പിന്നീട് ഇവനോടു കൽപ്പിക്കുകയുണ്ടായി. "ഭക്തന്റെ ഉപന്യാസം സകലരും സശ്രദ്ധം ശ്രവിച്ചുകൊണ്ടേ ഇരുന്നു. അത് പുസ്തകരൂപേണ അടിച്ചു പ്രസിദ്ധംചെയ്യണം" എന്ന്.

ഉപന്യാസാനന്തരം സ്വാമികൾതന്നെ സദസ്യരോട് ഇങ്ങനെ പറയുകയുണ്ടായി. ''നിങ്ങൾക്കാർക്കെങ്കിലും അദ്ധ്യാത്മവിഷയത്തിൽ വല്ല സംശയവും ഉണ്ടെങ്കിൽ ചോദിച്ചുകൊള്ളാം" എന്ന്. പല പ്രശ്നങ്ങളുമുണ്ടായി. സ്വാമികളുടെ ഉടനടിയുള്ള ഗംഭീരസ്വരത്തിലുള്ള മറുപടികൾ പൃച്ഛകന്മാരെ പ്രായേണ സ്തബ്ധരാക്കിത്തീർത്തു. പ്രശ്നങ്ങളുടെ ആശയങ്ങൾ അറിഞ്ഞ് സമയോചിതങ്ങളും ഗംഭീരങ്ങളുമായ പ്രത്യുത്തരങ്ങൾമൂലം പ്രഷ്ടാക്കളെ മൗനമാക്കാനുള്ള ഒരു പാടവം അന്യാദൃശമായിട്ടു തന്നെയാണ് സ്വാമികൾക്കു സിദ്ധിച്ചിരുന്നത്.

ഒരു വിശേഷചോദ്യം ഇപ്പോഴും ഇവന്റെ ഓർമ്മയിൽ വരുന്നു. അത് ഒരു വിദ്വൽസദസ്സുതന്നെയായിരുന്നു. പ്രധാനിയായ ഒരു അദ്ധ്യാപകൻ ഇപ്രകാരം ചോദിച്ചു. "Can a robber be a God'' ഒരു ചോരന് ഈശ്വരനാകാമോ?

സ്വാമികളുടെ മറുപടി "Never, Never. A robber can never be a God" ചോരൻ ഒരിക്കലും ഈശ്വരൻ ആകുകയില്ല. സ്വാമിജിയുടെ പ്രത്യുത്തരത്തിന്റെ രീതിയും ശക്തിയും കൊണ്ട് സദസ്യർ ഒക്കെയും പൊട്ടിച്ചിരിച്ചുപോയി.

ആ രാത്രിതന്നെ സ്വാമികൾ കോട്ടയത്തേയ്ക്കു യാത്രയാണ്. സായം കാലത്തും അനേകം ആളുകൾ സ്വാമിദർശനത്തിന്നായി എം.ആറിന്റെ വാസ സ്ഥാനത്തെത്തി. എല്ലാവരോടും യാത്രപറഞ്ഞ് സ്വാമികൾ കോട്ടയത്തേയ്ക്കു വഞ്ചിവഴി യാത്രയായി. ഇവനും സ്വാമിജിയുടെ കൂടെത്തന്നെ. അടുത്ത ദിവസം രാവിലെ കോട്ടയത്തെത്തി. ശ്രീ. കെ. പത്മനാഭൻതമ്പിയുടെ വസതിയിലത്രേ സ്വാമിജിയുടെ വിശ്രമസ്ഥാനം. പകൽ നാലുമണി സമയത്ത് അവിടെയും വലിയ സംഘം ഉണ്ടായിരുന്നു. സ്വാമികളുടെ സംഭാഷണം കേൾക്കുന്നതിനായി ജനങ്ങൾ തടിച്ചുകൂടിയിരുന്നു. മടങ്ങിയെത്തി രാത്രി ഭക്ഷണവും കഴിഞ്ഞ് എറണാകുളം വഴി ബാംഗ്ലൂർക്ക് സ്വാമിജി പുറപ്പെട്ടു. ഇവനും സ്വാമികളെ അനുഗമിക്കുന്നതിന്നുള്ള ആഗ്രഹത്തെ സൂചിപ്പിച്ചു. സ്വാമികൾ അതു നിഷേധിച്ച് മടങ്ങി തിരുവല്ലായിൽ പോയി വേഗം ആശ്രമം പൂർത്തിയാക്കുവാൻ കൽപിച്ചു. ഇവൻ അങ്ങനെ തിരുവല്ലായിലേയ്ക്കു മടങ്ങി.

പിന്നീട് സ്വാമികൾ ഹരിപ്പാട്ടേയ്ക്കു വന്നത് അവിടുത്തെ ഭവിഷ്യദാശ്രമ ത്തിന്റെ ശിലാസ്ഥാപനം ചെയ്യുന്നതിലേയ്ക്കാണ്. അത് ഒരു ചിങ്ങമാസത്തി ലായിരുന്നു. ഇവൻ മുൻകൂട്ടിതന്നെ ഹരിപ്പാട്ടെത്തിയിരുന്നു. ഇപ്പോഴും വലിയ കൊട്ടാരം തന്നെയായിരുന്നു സ്വാമികളുടെ വാസസ്ഥാനം. ശ്രീ പത്മനാഭൻ തമ്പി അപ്പോൾ അവിടുത്തേ ഒന്നാംക്ലാസ്സ് മജിസ്ട്രേട്ടായിരുന്നു. സുബ്ബ രായയ്യർ, കുളത്തുമണി, ചെല്ലപ്പസ്വാമി, ഇവൻ എന്നു തുടങ്ങിയ ചിലർ സദാപി സ്വാമികളുടെ ശുശ്രൂഷാതല്പരന്മാരായി അവിടെ കൂടിയിരുന്നു.

പ്രതിദിനം രാവിലെ ആറുമണിയ്ക്ക് ധ്യാനപരിശീലനം നടത്തിയിരുന്നു. ഇതിൽ പ്രത്യേക താൽപര്യമുള്ളവർക്കു മാത്രമേ പ്രവേശനം നൽകിയിരു ന്നുള്ളു. സ്വാമിജി അഗ്രാസനത്തിൽ മൗനമായി സ്ഥിതി ചെയ്യും. ജിജ്ഞാ സുക്കൾ ഒക്കെയും ഭക്തിപൂർവ്വം സ്വാമിജിയെ നമസ്കരിച്ചതിന്റെശേഷം അവരവരുടെ ആസനത്തിൽ മൗനമായി ഇരിക്കും. വാതിലെല്ലാം ബന്ധിച്ചു കഴിഞ്ഞിരിക്കും. എല്ലാം നിശ്ശബ്ദം. അൽപസമയാനന്തരം ഓങ്കാരപൂർവ്വമായ പ്രാർത്ഥനയോടും ശാന്തശബ്ദത്തോടുംകൂടി സ്വാമിജി തന്നെ ധ്യാനം പൂർത്തിയാക്കി എഴുന്നേൽക്കും. എല്ലാവരും അവരവരുടെ സ്ഥലങ്ങളിലേക്കു പോവുകയും ചെയ്യും. തദനന്തരം കാപ്പിയും കഴിഞ്ഞ് സ്വാമികൾ കാര്യാന്ത രങ്ങളിൽ ഏർപ്പെടും.

സ്വാമിജിയുടെ ദർശനകാംക്ഷികളായി പലരും വന്നുകൊണ്ടേ ഇരുന്നു. ഇംഗ്ലീഷ് പരിചയമില്ലാത്തവരുടെ ആശയങ്ങളേയും അഭ്യർത്ഥനകളേയും ചില



സമയം ഇവനും സ്വാമികളെ ധരിപ്പിച്ചിരുന്നു. സായാഹ്നത്തിൽ സ്വാമികളുടെ കൂടെ ഇവനും മറ്റും നടക്കുവാൻ പോകുക പതിവായിരുന്നു. ശ്രീസ്വാമികളു മായുള്ള അക്കാലത്തെ വാസം സുഖമേ സുഖം എന്നു വിശിഷ്യ പറയണ മെന്നില്ലല്ലോ.

സ്വാമികൾക്കു ചെറുപ്പക്കാരുടെ പേരിൽ പ്രത്യേകം ശ്രദ്ധയുണ്ടായിരുന്നു. തിരുവല്ലാ മുതലായ സ്ഥലങ്ങളിൽ നിന്ന് ചില വിദ്യാർത്ഥികളും മറ്റും സ്വാമി ദർശനത്തിനായി വരുമ്പോൾ സ്വാമികൾ ഇവനോടു പ്രത്യേകം പറയുകയു ണ്ടായി. "നോക്ക് – ഇവരൊക്കെയും നല്ല കുട്ടികളാണ്. നീ അവരെ സന്മാർഗ്ഗ ത്തിലൂടെ നടത്തുവാൻ തൽപ്പരനായിരിക്കണം" എന്ന്. അവരിൽ പലരും സന്യാസികളായിത്തീർന്നിട്ടുണ്ട്.

അഷ്ടമിരോഹിണി പ്രാതഃകാലമായിരുന്നു ശിലാസ്ഥാപനത്തിനുള്ള മുഹൂർത്തം. അതിനു വേണ്ട ഒരുക്കങ്ങൾ സ്വാമിജിയുടെ ആജ്ഞപ്രകാരം നടന്നുകൊണ്ടിരുന്നു. ഡാക്ടർ സ്വാമി – ചിത്സുഖാനന്ദജി – ആശ്രമസ്ഥാപന ത്തിനായി ഒരു നല്ല സ്ഥലം ദാനം ചെയ്തു. അവിടെയ്ക്ക് അതിരാവിലെ ശ്രീരാമകൃഷ്ണവിവേകാനന്ദന്മാരുടെ പടങ്ങൾ ആനപ്പുറത്ത് എഴുന്നള്ളിച്ചു കൊണ്ട് വാദ്യഘോഷങ്ങളോടുകൂടി സ്വാമിജിയെ മുൻനിർത്തിയും കൊണ്ടുള്ള ഒരു യാത്ര പുറപ്പെട്ടു. ആശ്രമസ്ഥലത്ത് ശ്രീമദ് ഭഗവദ്ഗീതാ പാരായണം, ചണ്ഡീപാഠം മുതലായവ നടന്നു. ഗീതാപാരായണത്തിന്നായി ഇവനെയാണ് നിശ്ചയിച്ചിരുന്നത്. പാരായണം പൂർത്തിയായപ്പോൾ സ്വാമിജി ഘോഷയാത്രയായി സ്ഥലത്തെത്തിക്കഴിഞ്ഞിരുന്നു.

ഡാക്ടർ തമ്പി, എം.ആർ, വേലുപ്പിള്ള മുതലായവരും ഘോഷയാത്ര യോടുകൂടെത്തന്നെ ഉണ്ടായിരുന്നു. മുമ്പുതന്നെ സജ്ജമാക്കിയിരുന്ന പവിത്ര സ്ഥാനത്ത് ശ്രീരാമകൃഷ്ണവിവേകാനന്ദന്മാരുടെ പടങ്ങൾ ഇറക്കിവെച്ചു. സ്വാമികൾതന്നെ പൂജ ചെയ്തു. അനന്തരം ശ്രീസ്വാമികളുടെ തൃക്കൈകൾ കൊണ്ടുതന്നെ ശിലാസ്ഥാപനവും സുമുഹൂർത്തത്തിൽ നടത്തി. ഹരി ഓം.

പ്രസാദവിതരണാനന്തരം എല്ലാവരും പിരിഞ്ഞു. ശ്രീസ്വാമിജിയും പരിവാരങ്ങളും വലിയ കൊട്ടാരത്തിലേക്കും. അവിടെ വലിയ ഒരു സദ്യക്ക് വേണ്ട ഒരുക്കങ്ങൾ ചെയ്തിരുന്നു. പന്ത്രണ്ടുമണിയോടുകൂടി എല്ലാവരും ഭക്ഷണം കഴിച്ച് വിശ്രമിച്ചു. പകൽ നാലുമണിക്ക് സ്കൂളിൽ സ്വാമിയുടെ അദ്ധ്യക്ഷതയിൽ ഒരു സംഘം കൂടി. ശ്രീസുബ്ബരായയ്യർ, പത്മനാഭൻതമ്പി മുതലായവരുടെ പ്രസംഗാനന്തരം പണപ്പിരിവിനാരംഭിക്കുന്നു. ശ്രീസ്വാമികൾ ആദ്യമായി ഒരു രൂപാ കൊടുത്തു. അന്നുതന്നെ ഒരു വലിയ തുക വാഗ്ദാന മായി കിട്ടി.

പിന്നെയും പല ദിവസംകൂടി ഹരിപ്പാട്ടു താമസിച്ചതിനുശേഷം സ്വാമികൾ വഞ്ചി വഴി കൊല്ലത്തേയ്ക്കു പുറപ്പെട്ടു. ഇവനും കൂടെയുണ്ട്. കൊല്ലത്ത്

ഡോക്ടർ രാമൻതമ്പിയുടെ സ്ഥലത്തായിരുന്നു താമസം. കൂടെയുള്ളവരുടെ സുഖത്തെപ്പറ്റി സ്വാമിക്കു വലിയ അന്വേഷണമായിരുന്നു. കൊല്ലത്തു കുറെ ദിവസം താമസിച്ചു. തദനന്തരം തിരുവനന്തപുരംവഴി കന്യാകുമാരിയിൽ എത്തി. ഇവൻ ഇതിനുമുമ്പും കന്യാകുമാരിയിൽ പോയിട്ടുണ്ട്. പക്ഷെ ശ്രീ സ്വാമികളുടെകൂടെ പോകുമ്പോഴുള്ള സുഖം ഒന്നു പ്രത്യേകംതന്നെയാണ്. കന്യാകുമാരിയിൽ സത്രത്തിലായിരുന്നു താമസം. പ്രതിദിനം ക്ഷേത്രത്തിൽ പോയി അമ്മയുടെ ദർശനവും നടത്തി, ശ്രീ വിവേകാനന്ദ സ്വാമികളുടെ ധ്യാനശിലയിൽ എത്തി ധ്യാനിക്കുകയും പതിവായിരുന്നു. സ്വാമികൾ മടങ്ങി കൊല്ലത്തെത്തി. അവിടെനിന്നും ബാംഗ്ലൂർക്കു തിരിച്ചുപോയി. ഇവനെ തിരുവല്ലായിലേക്കും പറഞ്ഞയച്ചു.

അവിടെ ആശ്രമത്തിനുള്ളിൽ കെട്ടിടം പൂർത്തിയാക്കുവാനുള്ള ആരംഭമായി. മേടമാസത്തിലായിരുന്നു ഹരിപ്പാട്ടു പ്രതിഷ്ഠയ്ക്കു നിശ്ചയിച്ചിരുന്ന സമയം. അതോടുകൂടി തന്നെ തിരുവല്ലായിലും പ്രതിഷ്ഠ കഴിക്കണമെന്ന് സ്വാമികൾ അറിയിച്ചിരുന്നു. "Two birds in one shot" ഒരു വെടിക്കു രണ്ടു പക്ഷികൾ.

പണപ്പിരിവിന് ഒരു ലിസ്റ്റു തയ്യാറാക്കി അവിടവിടെ പോയി പണം പിരിക്കുന്നു. തടി കൊണ്ടുവരുന്നു. ഒരു ഗോപാലപിള്ളയ്ക്ക് കോൺട്രാക്ട് കൊടുത്ത് പണി വേഗത്തിൽ നടത്തുന്നു. മേടമാസത്തോടുകൂടി തന്നെ കെട്ടിടവും ഒരുമാതിരി പൂർത്തിയായി. ഹരിപ്പാട്ടെ കെട്ടിടവും പൂർത്തിയായി. സ്വാമികളും ഹരിപ്പാട്ടു വന്നുകഴിഞ്ഞു. ഇവനും അവിടെ എത്തി. സ്വാമികളുടെകൂടെ വിശുദ്ധാനന്ദസ്വാമികളും ഉണ്ടായിരുന്നു. വലിയ ആഘോഷത്തോടുകൂടി സ്വാമികളുടെ കൈകൾകൊണ്ടുതന്നെ പ്രതിഷ്ഠ കഴിച്ചു.

ഹരിപ്പാട്ട് കുറച്ചു വിശ്രമിച്ചതിനുശേഷം സ്വാമികൾ തിരുവല്ലായിലേക്കു വന്നു. വിശുദ്ധാനന്ദസ്വാമികളും കൂടെയുണ്ടായിരുന്നു. ഇവിടെയും ഘോഷയാത്രയും മറ്റും ഉണ്ടായിരുന്നു. ഒരു അക്ഷയതൃതീയദിവസമായിരുന്നു പ്രതിഷ്ഠ. അതേ തുടർന്ന് സ്വാമികളുടെ ഗംഭീരമായ പ്രസംഗവും ഉണ്ടായിരുന്നു. പരപ്പനങ്ങാടി വക്കീൽ ശ്രീ. കുഞ്ഞിരാമമേനോൻ ആ പ്രസംഗം തർജ്ജമ ചെയ്ത് ഇംഗ്ലീഷ്ഭാഷാഭിജ്ഞന്മാരല്ലാത്തവരെ രസമായി ധരിപ്പിച്ചു. ആശ്രമത്തിൽതന്നെ താമസിച്ച് ഭിക്ഷയെടുത്ത് സ്വയം പാകംചെയ്യുക, പൂജ, നിവേദ്യം മുതലായവ നടത്തുക, യുവാക്കന്മാരെയും പരിശീലിപ്പിക്കുക, വേണ്ട ധർമ്മതത്വങ്ങളെ അനുഷ്ഠിക്കുകയും അതുകളെ പ്രചാരത്തിൽ വരുത്താൻ നല്ലവണ്ണം ശ്രമിക്കുകയും ചെയ്യുക എന്നു തുടങ്ങിയ നാനാ കർത്തവ്യങ്ങളെയും ഇവനേ ഏൽപ്പിച്ചതിന്റെശേഷം സ്വാമികൾ ചെങ്ങന്നൂർവഴി കൊല്ലത്തു ചെന്ന് ബാംഗ്ലൂർക്ക് പുറപ്പെട്ടു. (ക്രിസ്തുവർഷം 1913) ✧



## അധ്യായം 6

ഇവനിപ്പോൾ സ്വതന്ത്രമായി ഈശ്വരവിചാരം ചെയ്യുവാനുള്ള ഒരു സ്ഥലം ലഭിച്ചു. തിരുവല്ലാ ക്ഷേത്രത്തിൽ ദൈവദർശനം ചെയ്യുന്ന അവസരങ്ങളിൽ ആ വിഗ്രഹത്തിന്റെ അടുത്തുചെന്ന് പൂജിക്കണം, നമസ്കരിക്കണം എന്നു വലിയ ആഗ്രഹമുണ്ടായിരുന്നു. അതൊക്കെയും ഇപ്പോൾ സാദ്ധ്യമായി. ഇവൻ ഏകാകിയായി താമസിക്കുകയാണെങ്കിലും സഹായാർത്ഥം ചില ചെറുപ്പക്കാർ വന്നു കൊണ്ടിരുന്നു – രാമൻപിള്ള, പത്മനാഭപിള്ള, ഗോവിന്ദപ്പിള്ള എന്നു തുടങ്ങിയവർ. ഇവരെപ്പറ്റി പ്രത്യേകം ശ്രദ്ധിക്കണമെന്നു സ്വാമികൾ ഇവനോടു മുമ്പുതന്നെ കല്പിച്ചിട്ടുണ്ടായിരുന്നു. അതിഥികളും കൂടെക്കൂടെ വന്നുകൊണ്ടിരുന്നു. എം.ആറും കുടുംബസമേതം വന്നു പൂജകളിൽ പങ്കുകൊള്ളും. സന്ധ്യാസമയങ്ങളിൽ ധ്യാനം, ഭജനം, കീർത്തനം എന്നിവയിൽ എട്ടും പത്തും, ചിലപ്പോൾ വിശേഷദിവസങ്ങളിൽ ഒട്ടധികവും, ഭക്തന്മാർ വന്നുകൊണ്ടിരുന്നു. ഇതിനിടയ്ക്ക് ഓരോരുത്തരുടെ വകയായി വിശേഷപൂജയും ഉണ്ടായിരിക്കും. വിശേഷപൂജകളിൽ ചിലപ്പോൾ അന്യപ്രദേശങ്ങളിൽ നിന്ന് – മാന്നാർ, കവിയൂർ മുതലായവ – ആളുകൾ വന്ന് ഭജനഭോജനാദികൾ കഴിഞ്ഞു മടങ്ങിയിരുന്നു. ഇവൻ രവിവാരംതോറും പെരിങ്ങര, മുത്തൂർ, മേപ്രാൽ മുതലായ സ്ഥലങ്ങളിൽ പോയി വിദ്യാർത്ഥികളിൽ കർത്തവ്യശ്രദ്ധയെ ജനിപ്പിക്കുവാനും ശ്രമിച്ചുവന്നു.

കൊല്ലംതോറും ശ്രീരാമകൃഷ്ണ വിവേകാനന്ദ തിഥി പൂജകളും നടത്തിപ്പോന്നു. വർഷോത്സവം പ്രായേണ ശ്രീ സ്വാമിജി വരുമ്പോൾ മാത്രമാണ് നടത്തിപ്പോന്നത്. സ്വാമിജി വർഷംപ്രതി ദർശനം തന്നുകൊണ്ടേ ഇരുന്നു. സ്വാമിജിയുടെ കൂടെയുള്ള വാസം തന്നെയാണ് ഇവന് നാൾക്കുനാൾ ശ്രദ്ധയും ശക്തിയും തന്നുകൊണ്ടിരുന്നത്.

*കിൽബിഷമൊക്കെയും പോക്കുവാനുള്ളോരു*
*സിദ്ധൗഷധം മഹൽപാദസേവ*
*ശ്രദ്ധയായ് ചെയ്കിലോ ചിത്തം തെളിഞ്ഞാശു*
*ഭക്തിയും, മുക്തിയും ലഭ്യമാകും.*

സ്വാമിജി ഒരു നിർമ്മല ഹൃദയനാണ്. ഒന്നും മറയ്ക്കുകയില്ല. അകത്തുള്ളതൊക്കെയും പുറത്തുവരും. എല്ലാം പരസ്യം – ഒന്നും രഹസ്യമില്ല. എല്ലാ

വരുടെയും വിശിഷ്യ, ഇവന്റെയും പ്രവൃത്തികളെയും സൂക്ഷിച്ചു നോക്കിക്കൊണ്ടേ ഇരിക്കും. തെറ്റുകൾ കണ്ടാൽ അപ്പോൾ തിരുത്തുകയില്ല. വളരെയാളുകൾ ഉള്ളപ്പോൾ അവരുടെ മദ്ധ്യത്തിൽ വെച്ചാണ് ഇവനെ തെറ്റുകൾ തിരുത്തുന്നതിനുവേണ്ടി ഉഗ്രമായി ശകാരിച്ചിരുന്നത്. ചിലപ്പോൾ വടിയും എടുക്കാതിരിക്കുകയില്ല. ഒരു ഉദാഹരണംമാത്രം ഇപ്പോൾ പ്രസ്താവിക്കാം:- വിവേകാനന്ദസ്വാമികളുടെ ജന്മമഹോത്സവം നടക്കുന്നു. ബാലികാ വിദ്യാലയത്തിൽ സ്വാമികളുടെ അദ്ധ്യക്ഷതയിൽ വലിയസംഘം കൂടുന്നു. മാന്യന്മാരായ പലരുടെയും പ്രസംഗങ്ങൾ കഴിഞ്ഞു. കാര്യദർശിയുടെ നിലയിൽ ഇവനും എന്തൊക്കെയോ പറയുകയുണ്ടായി. അതിന്റെ സ്വരമോ രീതിയോ സ്വാമികൾക്കു പിടിച്ചതേ ഇല്ല. സംഘം അവസാനിച്ച് രാമകൃഷ്ണമന്ദിരത്തിലെത്തി. അവിടെയും ജനബാഹുല്യമുണ്ടായിരുന്നു. ഇവനോടും അവർക്കു കുറച്ച് പ്രേമാദരങ്ങൾ ഉണ്ടായിരുന്നു. ഇവൻ വന്നയുടൻതന്നെ സ്വാമികൾക്ക് കാപ്പിയുമുണ്ടാക്കി സ്വാമികളുടെ അടുത്ത് ഗ്ലാസുമായി എത്തുന്നു. സ്വാമികൾക്ക് കടുംകാപ്പി വേണം. അതു ചുടുചുടെ ഇരിക്കണം. കാപ്പിയും ചായയും ഉണ്ടാക്കുവാനുള്ള ക്രമവും രീതിയും ഇവനെ പലപ്രാവശ്യവും സ്വാമികൾ പഠിപ്പിച്ചിട്ടുണ്ട്. ആകട്ടെ കാപ്പിപ്പാത്രവുമായി സ്വാമിജിയുടെ സമീപത്തിൽ എത്തി ഇവൻ നിൽക്കുകയായി. സ്വാമികളോ ഒരു സിംഹം എന്നപോലെ ഇവനെ നോക്കി ഗർജ്ജിക്കുവാൻ തുടങ്ങി. " What ! you are posing yourself as a Bhakta. You are a false Bhakta. Try to become a true Bhakta. And then why do you care for these Ashramas made of stone and timber. Build the Ashram in your own heart and install Sree Guru Maharaj there." (നീയാണോ ഭക്തൻ, കള്ള ഭക്തൻതന്നെ, യഥാർത്ഥഭക്തനാകുവാൻ ശ്രമിക്കുക. പിന്നെയും ഈ കല്ലും മരവും കൊണ്ടുണ്ടാക്കിയിട്ടുള്ള ആശ്രമങ്ങളെപ്പറ്റി നീ എന്താണ് ഇത്ര ഗൗരവമായി വിചാരിക്കുന്നത്. നിന്റെ ഹൃദയത്തിൽതന്നെ ആശ്രമംകെട്ടി അതിൽ ഗുരുമഹാരാജിനെ പ്രതിഷ്ഠിക്കുക.) എത്രയോ ദിവ്യവചസ്സുകളാണിത്. അമൃതവാണി എങ്കിലും ആ അവസരത്തിൽ ഇവനും അത് രുചിച്ചില്ലാ എന്നേ പറയേണ്ടു. ഇതിനുകാരണം ഇവന്റെ അഹങ്കാരം അല്ലെങ്കിൽ മറ്റെന്തുതന്നെ ആയിരിക്കണം? ഈ നിർമ്മല വാണികളുടെ മഹിമയേയും രസത്തേയും ഇവൻ ഇപ്പോൾ അത്രേ പൂർണ്ണമായി ആസ്വദിക്കുന്നത്.

സ്വാമികൾ കാപ്പികുടിച്ചു വിശ്രമിച്ചു. ഇവനും കൃത്യാന്തരങ്ങളിൽ ഉദ്യുക്തനായി. ചില ദിവസങ്ങൾ ഇവിടെ താമസിച്ചതിൽപിന്നെ സ്വാമികൾ മാന്നാർ, ഹരിപ്പാട്, കൊല്ലം, തിരുവനന്തപുരം, കന്യാകുമാരി എന്നീ സ്ഥലങ്ങൾ സന്ദർശിച്ചതിന്റെ ശേഷം ബാംഗ്ലൂർക്കുപോയി. തിരുവിതാംകൂറിൽ



സകല സ്ഥലങ്ങളിലും സ്വാമികളുടെകൂടെ ഇവനും പോകുക പതിവായിരുന്നു. ആശ്രമകൃത്യങ്ങളെ മറ്റു ചിലരിൽ സമർപ്പിച്ചിട്ടായിരുന്നു പോകുക.

തിരുവല്ലാ ആശ്രമത്തിൽ സ്വാമികൾക്കു താമസിക്കുവാൻ വലിയ അസൗകര്യമാണെന്നിരുന്നാലും കൊല്ലംതോറും അവിടെ വന്ന് നാലും അഞ്ചും ദിവസങ്ങൾ ഒന്നായി താമസിക്കാറുണ്ടായിരുന്നു. സ്വാമിജിയുടെ ഈ അസൗകര്യത്തെ കണ്ടിട്ട് ഇവനും വ്യാകുലമനസ്കനായിത്തീർന്നിട്ടുണ്ട്. സ്വാമിജിക്കു താമസത്തിനായി കൂടുതൽ സ്ഥലവും സൗകര്യവുമുള്ള മറ്റൊരു കെട്ടിടം ഉണ്ടാക്കുവാനായി വിചാരിച്ചുകൊണ്ടേ ഇരുന്നു. അപ്പോൾ വെളിയത്തു ആശാനെ കണ്ടുമുട്ടി. ഇദ്ദേഹം പുരാതനമായ ഒരു നായർകുടുംബത്തിലെ അംഗമായിരുന്നു. വളരെയധികം ഭൂസ്വത്തുക്കളും ഉണ്ടായിരുന്നു. ലക്ഷ്മി അസ്ഥിരയാണല്ലോ. ഭൂമിയൊക്കെയും മറ്റുള്ളവരുടെ കൈവശത്തിലാണ്. ഇദ്ദേഹത്തിന്റെ വകയായി തുകലശ്ശേരിയിൽ ഒരു ഉയർന്ന സ്ഥലം തരിശായി കിടപ്പുണ്ടായിരുന്നു. ഈ സ്ഥലം ആശ്രമത്തിന് പറ്റിയതുമായിരുന്നു. ആശാൻ ഞങ്ങളുടെ ആവശ്യം അറിഞ്ഞമാത്രയിൽതന്നെ വളരെ സന്തോഷിച്ച് ആ സ്ഥലം ദാനമായി തരാമെന്നു സമ്മതിച്ചു. സ്വാമികളുടെ കല്പനപ്രകാരം അതു രജിസ്റ്റർ ചെയ്തു വാങ്ങി. ഒരുപ്രാവശ്യം സ്വാമിജി തിരുവല്ലായിൽ സന്നിഹിതനായിരുന്നപ്പോൾ ഇവൻ സ്വാമിജിയെ കൂട്ടിക്കൊണ്ടുപോയി ആ സ്ഥലം സന്ദർശിക്കയുണ്ടായി. സ്ഥലം കണ്ടപ്പോൾ സ്വാമിജിക്കും സന്തോഷമായി.

ഇപ്രകാരം കാലം കഴിഞ്ഞുകൊണ്ടേ ഇരിക്കുന്നു. " കാലോ ന യാതോ വയമേവ യാതാഃ" യഥാർത്ഥത്തിൽ കാലമല്ലാ പോകുന്നത് നാം തന്നെയാണ് മുന്നോട്ടു മുന്നോട്ടു പോയി മൃത്യുവോടു സമീപിക്കുന്നത്.

ഇവന്നു സ്വാമികൾ മുറയ്ക്കു മുറയ്ക്കു എഴുത്തയയ്ക്കാറുണ്ടായിരുന്നു. ഒരു കത്തിൽ ഇപ്രകാരം എഴുതിയിരുന്നു. "പ്രസിഡന്റ് മഹാരാജിനേയും കൂട്ടിക്കൊണ്ട് കന്യാകുമാരിവരെ പോകണമെന്നുദ്ദേശിക്കുന്നു. അദ്ദേഹത്തെ വഴിപോലെ സൽക്കരിക്കേണ്ടതിലേയ്ക്ക് വേണ്ട ഒരുക്കങ്ങൾ ചെയ്തുകൊള്ളണം. മഹാരാജ് വരുന്ന ദിവസം പിന്നീട് ധരിപ്പിക്കാം" എന്ന്. ഇത് വായിച്ചപ്പോൾ സന്തോഷവും സംഭ്രമവും ഉണ്ടാകുന്നു. തിരുവല്ലായിലെ ധനസ്ഥിതി വളരെ മോശം. ആശ്രമകാര്യങ്ങൾ ഒരുവിധം കഴിഞ്ഞുകൂടുന്നു എന്നേയുള്ളൂ. ആശ്രമത്തിലേ നിത്യച്ചെലവിലേയ്ക്കു ഒരു മൂലധനം സമ്പാദിച്ചുവയ്ക്കണമെന്ന് ഇവന്ന് ഒട്ടുംതന്നെ ആഗ്രഹമില്ലായിരുന്നു. "അർത്ഥമനർത്ഥം". എന്തായാലും സ്വല്പമായ ഒരു തുക മഹാരാജിന്റെ യാത്രാച്ചെലവിലേയ്ക്ക് അയയ്ക്കുവാൻ ഭാഗ്യമുണ്ടായി. ആലുവായിൽ അടുത്തുതന്നെ പരിവാരസമേതം വരുന്നതായിട്ടുള്ള കത്തും കിട്ടി. ഇവൻ ആലുവായിലെത്തി. 1916-ൽ ആണെന്നു തോന്നുന്നു. ശ്രീ പത്മനാഭൻതമ്പിയും മറ്റും

മുമ്പുതന്നെ അവിടെ എത്തി ആലുവാപ്പുഴയ്ക്കു സമീപം താമസത്തിനായി ഒരു സ്ഥലം എടുത്തിരുന്നു.

മഹാരാജും പരിവാരങ്ങളും വരുന്ന വണ്ടി പ്രതീക്ഷിച്ചുകൊണ്ട് ഇവനും മറ്റുള്ളവരോടുകൂടി ആലുവാസ്റ്റേഷനിൽ ഹാജരുണ്ടായിരുന്നു. സുമാർ സായംകാലം നാലുമണിക്കു വണ്ടി സ്റ്റേഷനിൽ എത്തുന്നു. ഓരോരുത്തരുടേയും പരിഭ്രമം എത്ര എന്നു പറയുക വഹിയാ. ആദ്യമായി സ്വാമിജി വണ്ടിയിൽ നിന്നും ഇറങ്ങി പിന്നീട് പതുക്കെ മഹാരാജും ഇറങ്ങി.* എല്ലാവരും നമസ്കരിക്കുന്നു. ഇവന് ഒരു മഹദ്ദർശനം അത്രേ ലഭിക്കുന്നത്. ദിവ്യമായ ശാന്തരസം മൂർത്തീകരിച്ചോ എന്നു തോന്നും. മഹാരാജിന്റെകൂടെ മൂന്നു നാലു സന്യാസിമാരും രണ്ടു ബ്രഹ്മചാരികളും ഒരു വയ്പുകാരനും ഉണ്ടായിരുന്നു. കുഞ്ഞിരാമമേനോൻ, അപ്പുമേനോൻ, നാരായണൻ നായർ എന്നു തുടങ്ങിയ ഭക്തന്മാരും മാർഗ്ഗമദ്ധ്യേ സ്വാമിജിയുടെ ആജ്ഞപ്രകാരം കൂടിയിരുന്നു.

എല്ലാവരും വാസസ്ഥലത്തെത്തി. ലഘുഭക്ഷണം കഴിച്ച് എല്ലാവരും വിശ്രമിക്കുന്നു. ശ്രീ സ്വാമിജി ഇവനോടു പറയുന്നു. "നോക്ക് നിന്റെ ഈശ്വരനാണ് വന്നിരിക്കുന്നത്. നിനക്കു മന്ത്രദീക്ഷയും മറ്റും ഇപ്പോൾ കിട്ടും." നാലഞ്ചു വർഷം മുഴുവനും സ്വാമിജിയുടെ കൂടെത്തന്നെ ഉണ്ടായിരുന്നുവെങ്കിലും ധ്യാനത്തേയോ മന്ത്രജപത്തെയോ ഉദ്ദേശിച്ച് ഒരു ശബ്ദവും സ്വാമിജിയുടെ മുഖത്തിൽനിന്നും ഉത്ഭവിച്ചിട്ടില്ലാ. ഇവനോ ഏറ്റവും പ്രസന്നചിത്തനായി മഹാരാജിന്റെ സേവാതല്പരനായിത്തന്നെ ഇരുന്നു. മഹാരാജിന്റെ കൂടെയുള്ള മറ്റു സ്വാമിമാരേയും തൃപ്തിപ്പെടുത്തുവാൻ കഴിയുന്നത്ര ശ്രമിച്ചുകൊണ്ടേ ഇരുന്നു.

മഹാരാജിന്റെ കൂടെ ശ്രീമത് നിർമ്മലാനന്ദസ്വാമികൾ കൂടാതെ ശങ്കരാനന്ദസ്വാമികൾ, ദുർഗ്ഗാനന്ദസ്വാമികൾ, ഭൂമാനന്ദസ്വാമികൾ, യതീശ്വരാനന്ദസ്വാമികൾ, ബ്രഹ്മചാരി ഗോപാൽ എന്നിവർ ഉണ്ടായിരുന്നു. ശങ്കരാനന്ദസ്വാമികൾ ഇപ്പോഴത്തെ പ്രസിഡന്റാണ്. യതീശ്വരാനന്ദസ്വാമികൾ ഇപ്പോൾ ബാംഗ്ലൂർ ആശ്രമത്തിലാകുന്നു.

മഹാരാജ് ആലുവായിൽ സുഖമായി താമസിക്കുന്നു. വരാന്തയിൽ ഒരു ചാരുകസേരയിൽ നദിക്കഭിമുഖമായി ചാരിക്കിടക്കുന്നു പല ഭക്തന്മാരും ദർശനത്തിനായി വന്നുകൊണ്ടേ ഇരിക്കുന്നു. മഹാരാജ് എപ്പോഴും സമാധിസ്ഥൻതന്നെ. അധികമായി സംസാരിക്കുന്ന പതിവേ ഇല്ല. എന്നിരുന്നാലും ഭക്തന്മാരുടെ ആവശ്യത്തിനനുസരിച്ച് വൃന്ദാവനം മുതലായ തീർത്ഥസ്ഥലങ്ങളുടെയും പുണ്യദേവാലയങ്ങളുടെയും മഹിമയെക്കുറിച്ച് കുറച്ചൊന്ന് മൃദു

** രാമകൃഷ്ണ പരമഹംസദേവന്റെ പ്രിയശിഷ്യനും, രാമകൃഷ്ണ മിഷന്റെ ആദ്യ പ്രസിഡന്റുമായിരുന്ന സ്വാമി ബ്രഹ്മാനന്ദജി മഹാരാജ് (രാഖാൽ, ശ്രീ മഹാരാജ് എന്നീ പേരുകളിൽ അറിയപ്പെട്ടിരുന്നു.)*



ഭാഷയിൽ സംസാരിക്കാതിരുന്നില്ല. സകലരും ആനന്ദഭരിതരായിത്തീരുന്ന ദർശനംതന്നെ വലിയ ശാന്തിയെ നൽകുന്നു. അതോടൊപ്പം കുറച്ചു വചനാമൃതംകൂടി ആസ്വദിക്കാൻ സംഗതിയായാൽ എത്ര സുഖമെന്ന് പറയണമോ?–

ഇവനും സൗകര്യം കിട്ടുമ്പോൾ ഒക്കെയും ഭഗവാന്റെ അടുക്കൽതന്നെ ചെന്നു നിൽക്കുക പതിവായി. ഭഗവാന്റെ അംഗലാവണ്യത്തിൽ പതിയുന്ന കണ്ണുകളെ വലിച്ചെടുക്കുവാൻ പ്രയാസം തന്നെ. ഒരു ദിവസം ഭഗവാനെത്തന്നെ അനുനിമിഷം നോക്കിക്കൊണ്ടിരിക്കുമ്പോൾ ഭഗവാൻ ഇവനോട് "What do you want. What do you want" (നിനക്കെന്തു വേണം, എന്തു വേണം) എന്നു ചോദിച്ചു. അവിടുത്തെ പാദത്തിലുള്ള ചെരിപ്പുകൾ മാത്രമേ ഇവന്നാവശ്യമുള്ളൂ എന്നുമാത്രം അപേക്ഷിക്കുവാനേ ഇവന്നു തോന്നിയുള്ളൂ. ഉടനെ ഭഗവാൻ "ഇതു തുകൽചെരുപ്പാണ്. ഞാൻ കൽക്കട്ടായിൽ എത്തിയാൽ ഉടനെ ഞാൻ ഉപയോഗിച്ചിരുന്നു മെതിയടികൾ അയച്ചു തരാം" എന്നു സദയം കല്പനയായി. ഉടൻ തന്നെ ഭഗവാന്റെ പ്രൈവറ്റു സെക്രട്ടറി ആയിരുന്ന ശ്രീ ശങ്കരാനന്ദസ്വാമികളോട് മെതിയടി ഇവന്നയച്ചു കൊടുക്കണമെന്ന് കല്പിക്കുകയും ചെയ്തു. അതിപ്പോഴും തിരുവല്ലാ ശ്രീരാമകൃഷ്ണാശ്രമത്തിൽ ഭദ്രമായി സൂക്ഷിച്ചുവരുന്നു.

മഴയുണ്ടായിരുന്നു എങ്കിലും സുഖമായിത്തന്നെ ആലുവായിൽ രണ്ടു മൂന്നു ദിവസം താമസിച്ചതിനുശേഷം ഒരു രാത്രി കോട്ടയത്തേയ്ക്കു സ്പെഷ്യൽ സ്റ്റീംബോട്ടുവഴി പുറപ്പെട്ടു. മഴയും കാറ്റും ഉണ്ടായിരുന്നു. ബോട്ട് അങ്ങോട്ടും ഇങ്ങോട്ടും ഇളകുവാൻ തുടങ്ങി. പ്രസിഡന്റ് മഹാരാജ് എല്ലാവരേയും ശാന്തപ്പെടുത്തി. രാവിലെ കോട്ടയത്ത് സുഖമായി എത്തി. ശ്രീപത്മനാഭൻ തമ്പി തയ്യാറാക്കിയിരുന്ന ബംഗ്ലാവിൽ താമസമായി. ഇവിടെ ഒന്നോ രണ്ടോ ദിവസം താമസിച്ചതേയുള്ളു. ഇവിടെനിന്നും സ്പെഷ്യൽ കാർവഴി പ്രസിഡന്റ് മഹാരാജ് പ്രൈവറ്റ് സെക്രട്ടറിയും പത്മനാഭൻ തമ്പിയും ഒന്നിച്ച് ഹരിപ്പാട്ടേയ്ക്കു പുറപ്പെട്ടു. ഇവനും മറ്റു ചിലരും ബോട്ടുവഴിക്കും ഹരിപ്പാട്ടേയ്ക്കു തിരിച്ചു. പ്രസിഡന്റ് മഹാരാജിനെ സൽക്കരിക്കുവാനായി അതതു സ്ഥലങ്ങളിൽ പലരും സന്നിഹിതരായിരുന്നു.

ഏകദേശം പകൽ നാലുമണിയോടുകൂടി പ്രസിഡന്റ് മഹാരാജ് ഹരിപ്പാട്ടെത്തി. അദ്ദേഹത്തെ എതിരേറ്റ് ആശ്രമത്തിലേക്കു കൊണ്ടുപോകുന്നതിനായി വലിയ ഒരുക്കങ്ങൾ മുമ്പുതന്നെ ചെയ്തിരുന്നു. വേദധ്വനി, പൂർണ്ണകുംഭം, നാഗസ്വരം, കീർത്തനം മുതലായ ഘോഷങ്ങളോടുകൂടി ഒരു പല്ലക്കിൽ ആശ്രമത്തിലേക്ക് എതിരേറ്റു കൊണ്ടുപോകണമെന്നായിരുന്നു അവരുടെ ആഗ്രഹം. എന്നാൽ ഇതുകൾക്കൊന്നും പ്രസിഡന്റ് മഹാരാജ് വഴിപ്പെട്ടില്ല. അദ്ദേഹം ചോദിച്ചു "എന്ത് ഈ ആഘോഷങ്ങൾ ഒക്കെയും എന്തിന്? എന്നെ പാണിഗ്രഹണോത്സവത്തിനായി കൊണ്ടുപോവുക

യാണോ?" എന്ന്. ഹരിപ്പാട്ട് ആശ്രമത്തിൽ എത്തി സുഖമായി വിശ്രമിച്ചു. ഇവനും മറ്റും രാത്രി എട്ടുമണിയോടുകൂടി ഹരിപ്പാട്ട് സ്റ്റീംബോട്ടുവഴി വന്നിറങ്ങി. ഇവൻ നേരിട്ട് പ്രസിഡന്റ് മഹാരാജിന്റെ അടുത്തുപോയി നമസ്കരിച്ചു. സ്വാമിജിയേയും ദർശിച്ചു. രാത്രി ഭക്ഷണാനന്തരം സുഖമായി വിശ്രമിച്ചു.

പ്രസിഡന്റ് മഹാരാജ് ഹരിപ്പാട്ട് ആശ്രമത്തിൽ വളരെ സുഖമായിത്തന്നെ താമസിച്ചു. അദ്ദേഹത്തിന്റെ ഹിതം അറിഞ്ഞു പെരുമാറാനായി ശ്രീ സ്വാമിജി എപ്പോഴും സന്നദ്ധനായിരുന്നു. എത്രയോ ഭക്തിയോടുകൂടിയാണ് സ്വാമിജി പ്രസിഡന്റ് മഹാരാജിനോട് പെരുമാറുന്നത് എന്നു കണ്ടെങ്കിൽ മാത്രമേ അറിയാവൂ. പ്രസിഡന്റ് മഹാരാജിന്റെ കൂടിയുള്ളവർക്കെല്ലാം ശയനാദികൾക്ക് നല്ല നല്ല സ്ഥലംകൊടുത്ത് ഒടുവിൽ സ്വാമിജി പൂമുഖത്തിന്റെ ഒരു കോണിലത്രേ സ്ഥലംപിടിച്ചത്. അടുത്തുള്ള സ്ഥലങ്ങളിൽനിന്നു ദർശ നാർത്ഥം ഭക്തസമൂഹങ്ങളും വന്നുകൊണ്ടേ ഇരിക്കുന്നു. ഇപ്പോൾ സ്വാമിജി ഇവനോടു പറയുന്നു. "നോക്ക് നാളെ രാവിലെ പ്രസിഡന്റ് മഹാരാജ് നിനക്ക് മന്ത്രദീക്ഷ തരും. നീ തയ്യാറായിക്കൊള്ളുക രാത്രി ഭക്ഷണം കൂടാതിരിക്കു ന്നത് നല്ലത്. രാവിലേയും ഉപദേശാനന്തരം മാത്രമേ ജലപാനം പോലും ചെയ്യാവൂ. പ്രാതഃകാലത്തുതന്നെ കുളിച്ചുവന്ന് സന്നദ്ധനായിക്കൊള്ളുക. ഫലപുഷ്പാദികളും കയ്യിലുണ്ടായിരിക്കണം. പണമില്ലെങ്കിൽ ഞാൻ തരാം" എന്ന്. ഇവന് വളരെ സന്തോഷമായി. കുറച്ച് പണം ഇവന്റെ കൈവശംതന്നെ യുണ്ടായിരുന്നു. മറ്റു ചിലരോടും ഇപ്രകാരം പറയുകയുണ്ടായി അവരും എല്ലാം തയ്യാറായി. ഇവനും അങ്ങാടിയിൽ പോയി ഫലമൂലഗന്ധപുഷ്പാദി കൾ വാങ്ങിക്കൊണ്ടുവന്നു. രാത്രി മുഴുവനും ഈ ഒരേ ചിന്തയിൽ കഴിച്ചു കൂട്ടി. പ്രാതഃകാലത്ത് സ്നാനാദികൾ കഴിച്ച് പൂജാമുറിയുടെ അടുത്തുതന്നെ നില്പായി. ശ്രീമഹാരാജനും പ്രാതഃകാലത്തുതന്നെ പൂജാമുറിയിൽ എഴുന്ന ള്ളിയിരുന്നു. ശ്രീമദ് ശങ്കരാനന്ദസ്വാമികൾ മുറിയുടെ വാതുക്കൽനിന്നു. നമ്മുടെ സ്വാമികളും അവിടെ തന്നെ ഉണ്ടായിരുന്നു. ആദ്യമായി ഇവനെ സ്വാമികൾ വിളിച്ചു പൂജാമുറിയിലേക്ക് പോകുവാൻ നിയോഗിച്ചു. ശ്രീ ശങ്കരാനന്ദ സ്വാമികളേയും നമസ്കരിച്ച് ഇവൻ അകത്തുകടന്നു. മനോഹര മായ ദൃശ്യം. ദക്ഷിണാമൂർത്തിതന്നെ ധ്യാനമഗ്നനായിരിക്കുന്നു. ഇവൻ ഭഗവാനെ സാഷ്ടാംഗം നമസ്കരിച്ചു. അദ്ദേഹത്തിന്റെ കല്പനപ്രകാരം ഇവന്നായി നിശ്ചയിച്ചിട്ടുള്ള ആസനത്തിൽ സുഖമായി സ്ഥിതിചെയ്തു. ആചമനം മുതലായതിനു ശേഷം മന്ത്രോപദേശവും ചെയ്തു ഇവനു സുഖമേ സുഖം. തദനന്തരം ഉപഹാരദ്രവ്യങ്ങൾ ഭഗവാന്റെ പാദങ്ങളിൽ സമർപ്പിച്ചു നമസ്കരിച്ചതിന്റെ ശേഷം ഉല്ലാസമായി വെളിയിൽ ഇറങ്ങി.



പ്രസിഡന്റ് മഹാരാജിന്റെ ശയ്യാമുറിയിൽതന്നെ വളരെനേരം ജപധ്യാന മഗ്നനായിരിക്കുകയുണ്ടായി.

ഉച്ചക്കു പന്ത്രണ്ടു മണിക്കു വലിയ സദ്യ. അടുത്ത ദിവസം തന്നെ കൊല്ല ത്തേക്കു യാത്രയാണ്. ഇവനും കൂടിയുണ്ട്. ഡാക്ടർ തമ്പി തയ്യാർചെയ്തു വച്ചിട്ടുള്ള ഒരു കെട്ടിടത്തിൽ എത്തിയപ്പഴേക്കും രാത്രിയായി. അവിടെയും മൂന്നു ദിവസം താമസിച്ചു. പിന്നീട് തിരുവനന്തപുരത്തേക്കാണ് യാത്ര.

ശ്രീ സ്വാമിജി തിരുവനന്തപുരത്തുള്ള കാര്യങ്ങളെ നിർവ്വഹിക്കുന്നതി ലേക്കായി കൊല്ലത്തുനിന്നും നാലഞ്ചു യുവാക്കന്മാരെ അവിടേക്കയച്ചിരുന്നു. പ്രസിഡന്റ് മഹാരാജനും പരിവാരവും ഒരു സായാഹ്നം കാർവഴി തിരുവനന്ത പുരത്ത് എത്തി. ഇവനും മറ്റും ബസ്സുവഴിയും. അന്നു ഒരു ശുഭദിനമായിരുന്നു. പിറ്റെ ദിവസം തൃക്കാർത്തിക. കെട്ടിടം മുഴുവനും ദീപമാലയാൽ ശോഭിത മായിരുന്നു. പ്രസിഡന്റ് മഹാരാജിന് ഇവിടെ ഒരു ശിലാസ്ഥാപനവും നടത്തേണ്ടതായുണ്ട്.

തിരുവനന്തപുരം ടൗണിൽ നിന്നും നാലഞ്ചു മൈൽ ദൂരത്തിൽ വട്ടിയൂർക്കാവ് എന്നൊരു സ്ഥലമുണ്ട്. അവിടെ ഒരു മനോഹരമായ കുന്നിൽ പ്രദേശം ഉണ്ട്. അതിന്നുപരി ഒരാശ്രമം കെട്ടണമെന്ന് ശ്രീ സ്വാമിജിക്ക് വലിയ ആഗ്രഹമുണ്ടായിരുന്നു. ശ്രീ ബാനർജി എന്ന ഒരു സ്റ്റേറ്റ് എൻജിനീയർ (Engineer), ഘോഷ് എന്ന് ഒരു ഗവൺമെന്റ് കോൺട്രാക്ടർ ഇവരുടെ പ്രേരണയാൽ ആ സ്ഥലത്തിന്റെ ഒരു വലിയഭാഗം സ്ഥലഉടമസ്ഥൻ ആശ്രമ ത്തിനുവേണ്ടി ദാനം ചെയ്തു. പേരൂർക്കട വാര്യരവർകൾ, ഡാക്ടർ തമ്പി ഇവരൊക്കെയും ഇതിൽ ഉത്സാഹികളായിരുന്നു. പ്രസിഡന്റ് മഹാരാജ് തിരുവനന്തപുരത്ത് എത്തിച്ചേർന്നതിന്റെ രണ്ടാമത്തെ ദിവസം പ്രാതഃകാല മാണ് ശിലാസ്ഥാപനത്തിനായി നിശ്ചയിക്കപ്പെട്ട ശുഭമുഹൂർത്തം. അതിന്റെ തലേദിവസം രാത്രിതന്നെ ശ്രീ സ്വാമികൾ തൽസ്ഥാനത്തെത്തി ചില ഹോമങ്ങളും പൂജകളും മറ്റും കഴിച്ചു. അതിരാവിലെ പ്രസിഡന്റ് മഹാരാജ് കാർമാർഗ്ഗം ആശ്രമത്തിന്നുള്ള സ്ഥലത്തെത്തി. ഇവനും മറ്റും പുറകെ കാൽ നടയായും ചിലർ കുതിരവണ്ടി വഴിയും. ഒട്ടുവളരെ ആളുകൾ അവിടെ ചെന്നു കൂടി. അവിടെ പ്രസിഡന്റ് മഹാരാജിന് ഇംഗ്ലീഷ് ഭാഷയിലും സംസ്കൃത ഭാഷയിലും ഓരോ മംഗളപത്രം സമർപ്പിക്കുകയുണ്ടായി. ശിലാസ്ഥാപനത്തിന് ശ്രീ യതീശ്വരാനന്ദ സ്വാമികൾ മഹാരാജിന്റെ ആജ്ഞ അനുസരിച്ച് ഒരു പൂജ നടത്തുകയുണ്ടായി. തദനന്തരം പ്രസിഡന്റ് മഹാരാജൻ തൃക്കൈകൊണ്ട് ശിലാസ്ഥാപനവും നടത്തി. പ്രസാദം സകലർക്കും വിതരണംചെയ്തു. അവിടെ വച്ച് ഒരു ഫോട്ടോ എടുക്കുകയുണ്ടായി. അത് ഇപ്പോഴും ചില ആശ്രമങ്ങളിൽ കാണാവുന്നതാണ്.

ആൾക്കാർ ഓരോരുത്തരായി പിരിയുന്നു. പ്രസിഡന്റ് മഹാരാജൻ ഒരു കസാലമേൽ ഇരിക്കുന്നു. ഈ സ്ഥലം അദ്ദേഹത്തിന്റെ മനസ്സിന് ഏറ്റവും പിടിച്ചു. ഇവൻ മഹാരാജന്റെ അടുത്തുതന്നെ നിൽക്കുന്നുണ്ട്. ഇവനോടു പറയുന്നു "ഭക്താ എന്തു മനോഹരമായ സ്ഥലമാണിത്! സാധനഭജനയ്ക്ക് പറ്റിയ സ്ഥലം തന്നെയാണ്. നീ ഇവിടെ താമസിച്ച് കുറെ യുവജനങ്ങളെ ബ്രഹ്മചാരികൾ (ത്യാഗികൾ) ആക്കിത്തീർക്കണം" എന്ന്.

മഹാരാജന്റെ കേരളപ്രസ്ഥാനത്തിന്റെ മുഖ്യോദ്ദേശ്യം കന്യാകുമാരിയിൽ കുമാരി ദർശനം സാധിക്കുക എന്നുള്ളതായിരുന്നു. അതു സാധിക്കുന്നതിലേക്കു അന്നുതന്നെ ഭക്ഷണാനന്തരം അല്പം വിശ്രമിച്ചതിനുശേഷം കന്യാകുമാരിയിലേക്കു കാർവഴി പുറപ്പെട്ടു. സായംകാലത്തോടുകൂടി അവിടെ എത്തി. ഇവനും ഒക്കെ പിന്നാലെ എത്തി. മഹാരാജന് താമസിക്കുവാൻ ഒരു നല്ല കെട്ടിടം നിശ്ചയിച്ചിട്ടുണ്ടായിരുന്നു. അദ്ദേഹത്തിന്റെ പരിവാരങ്ങളും അവിടെ താമസമായി. ഇവനും മറ്റും അടുത്തുതന്നെയുള്ള സർക്കാർ സത്രത്തിലും.

എത്തിയ ദിവസംതന്നെ സന്ധ്യക്ക് ദീപാരാധന തൊഴുവാനായി കാൽനടയായി ക്ഷേത്രത്തിലേയ്ക്കു പുറപ്പെട്ടു. എല്ലാവരും ഭജനവും കീർത്തനവും പാടിക്കൊണ്ട് പിന്നാലെയുംകൂടി. മഹാരാജ് നിശ്ശേഷം മൗനം. ശ്രീസ്വാമികളും അടുത്തുതന്നെയുണ്ട്. ക്ഷേത്രത്തിനുള്ളിൽ പ്രവേശിച്ചു ശ്രീകോവിലിന്റെ സമീപം എത്തി സർവ്വാഭരണവിഭൂഷിതയും ജഗന്മോഹിനിയും, ജഗദുദ്ധാരിണിയും ആയ ദേവിയുടെ ദർശനമാത്രയിൽതന്നെ മഹാരാജ് സകലതും മറന്ന് ഒരു നിലയിൽ നിന്നുപോയി. പരമാനന്ദംതന്നെ. എല്ലാവരും കൃതാർത്ഥന്മാരായി.

മഹാരാജ് പ്രസാദവും മറ്റും സ്വീകരിച്ച് തിരിച്ചു വാസസ്ഥാനത്തേയ്ക്കു പോകുവാൻ ഒരുങ്ങുമ്പോഴേയ്ക്കും ഒട്ടുവളരെ കുമാരികൾ മഹാരാജിന്റെ അടുക്കൽവന്ന് കൈനീട്ടുവാൻ തുടങ്ങി. ശ്രീസ്വാമികൾ മഹാരാജിന്റെ അടുത്തുതന്നെ പണക്കിഴിയും എടുത്തുകൊണ്ട് തയ്യാറായി നില്പുണ്ടായിരുന്നു. സ്വാമികൾ അതിയായ സന്തോഷത്തോടുകൂടി പണം മഹാരാജിന്റെ കയ്യിൽ ഇട്ടുകൊണ്ടേ ഇരിക്കുന്നു. മഹാരാജൻ കൊടുത്തുകൊണ്ടും ഇരിക്കുന്നു. ഈ ബാലസൈന്യം മഹാരാജിന്റെ വാസസ്ഥാനംവരേയ്ക്കും അനുഗമിച്ചിട്ട് മടങ്ങിപ്പോകുന്നു. പ്രതിദിനവും ഇപ്രകാരം നടന്നുംകൊണ്ടേ ഇരുന്നു. പകൽസമയത്തും ചെറുകുട്ടികൾ മഹാരാജിന്റെ വാസസ്ഥാനത്തു വന്നുകൊണ്ടിരുന്നു. അവർക്കു ചില ഖാദ്യദ്രവ്യങ്ങൾ ചിലപ്പോൾ മഹാരാജൻ തന്നെ കൊടുക്കും. ചില ഹാസ്യരസങ്ങളും മറ്റും അഭിനയിച്ച് അവരുടെകൂടെ താനും ഒരു കുട്ടിയേപ്പോലെ കളിച്ചു ചിരിച്ച് ഉല്ലസിക്കുന്നതു കണ്ടപ്പോൾ എല്ലാവർക്കും പ്രത്യേക കൗതുകം ഉണ്ടായി.



ഒരു ദിവസം അവിടെവെച്ച് ഒരു കുമാരിപൂജ നടത്തി. അവർക്കെല്ലാം ശ്രേഷ്ഠമായ അന്നവസ്ത്രാദികളും ഭക്ഷണവും നൽകി അവരെ തൃപ്തിപ്പെടുത്തി. ഈ കുമാരികൾ നൃത്തഗാനങ്ങൾ സോത്സാഹംചെയ്ത് അവരവരുടെ ഗൃഹങ്ങളിലേയ്ക്കു മടങ്ങുകയും ചെയ്തു. ബാലഭോജനംമൂലം ഭഗവാൻ സന്തുഷ്ടനായിത്തീരുന്നു എന്നതിൽ വളരെ സത്യം അടങ്ങിയിരിക്കുന്നു.

പ്രസിഡന്റും മഹാരാജും ഭക്തഗണങ്ങളും ഒരാഴ്ചമുഴുവൻ കന്യാകുമാരിയിൽ താമസിക്കുകയുണ്ടായി. സൗകര്യം കിട്ടുമ്പോൾ ഒക്കെയും ഇവൻ മഹാരാജിന്റെ സമീപംതന്നെ ഉണ്ടായിരിക്കും. മഹാരാജ് ഒരു ദിവസം ഇപ്രകാരം അരുളുകയുണ്ടായി. "ഹാ എന്തു രമണീയമായ സ്ഥാനം. എനിക്കു മടങ്ങിപ്പോകുവാനേ ഇച്ഛയില്ല. ഒരു ചെറിയ പർണ്ണശാല കൂടി കെട്ടിത്തരികയാണെങ്കിൽ എന്റെ ബാക്കി ആയുഷ്ക്കാലം അത്രയും ഇവിടെത്തന്നെ നയിക്കാമായിരുന്നു" എന്ന്. മഹാപുരുഷന്മാരുടെ ചിത്തവൃത്തിയെ സൂക്ഷ്മമായി അവലോകനം ചെയ്യുക. അവരുടെ ലോകവാസം "പദ്മ പത്രം ഇവ അംഭസി"എന്ന പ്രകാരമാണ്. ലൗകികവിഷയങ്ങൾ അവരുടെ ഹൃദയത്തെ സ്പർശിക്കുന്നതേ ഇല്ല. ബ്രഹ്മാനന്ദത്തെ സർവ്വദാ ആസ്വദിച്ചു തൃപ്തന്മാരായ ഈ പുണ്യഭാഗ്യവാന്മാരെ വിഷയസുഖത്തിനു തീണ്ടുവാൻ സാധിക്കുമോ? ഒരിക്കലുമില്ല.

ശ്രീ സ്വാമിജിക്ക് ഒരേ വിചാരമേ ഉണ്ടായിരുന്നുള്ളൂ. പ്രസിഡന്റ് മഹാരാജിനേയും കൂടെവന്നിട്ടുള്ള പരിവാരങ്ങളേയും സർവ്വപ്രകാരേണയും തൃപ്തിപ്പെടുത്തണം എന്ന്. സ്വാമികൾക്ക് അവസരം ഉള്ളപ്പോൾ ഒക്കെയും ഇവൻ അദ്ദേഹത്തിന്റെ ചുറ്റുപാടും പോയി ഇരിക്കുക പതിവായിരുന്നു. അദ്ദേഹത്തിന് എല്ലാ വിദ്യയും അറിയാമായിരുന്നു എന്ന് മുമ്പുതന്നെ പ്രസ്താവിച്ചുവല്ലോ. ഒരു ദിവസം ഇവനും എല്ലാവരും സ്വാമിജിയുടെ അടുത്തിരിക്കുകയായിരുന്നു. അദ്ദേഹം ഓരോരുത്തരെ വിളിച്ച് അവരുടെ ഹസ്തരേഖ നോക്കുവാൻ തുടങ്ങി. ഇവനേയും വിളിച്ച് ഒന്നു നോക്കിയമാത്രയിൽ പറയുന്നു. "Bhaktha will go into a cave and go on meditating and meditating" (ഭക്തൻ ഒരു ഗുഹയിൽ കയറി ധ്യാനിച്ചുകൊണ്ടേ ഇരിക്കും) എന്ന്.

കന്യാകുമാരിയിലെ താമസം സമാപിക്കുവാൻ തുടങ്ങുന്നു. മഹാരാജ് കന്യാകുമാരി വിടുന്നതിനു മുമ്പായി ചിലർക്കു മന്ത്രദീക്ഷ കൊടുക്കുകയുണ്ടായി. ജർമ്മനിയിൽനിന്നും തിരിച്ചെത്തിയ ഒരു പത്മനാഭപിള്ള, ഇപ്പോഴത്തെ സുഖാനന്ദജി മഹാരാജ് എന്ന ചില ഭാഗ്യവാന്മാർ ഇതിൽ ഉൾപ്പെടുന്നവരാണ്.

അക്കാലത്ത് നാഗർകോവിൽ ഇൻജിനീയർ ശ്രീ താണുപിള്ള അവർകളായിരുന്നു. അദ്ദേഹം ഒരു ഭക്തനുംകൂടിയായിരുന്നു. പ്രസിഡന്റ് മഹാരാജിനേ നാഗർകോവിലിലേയ്ക്കു ക്ഷണിച്ചുകൊണ്ടുപോയി. ഇവനുംകൂടിയുണ്ട്. ഒരു പൊടിപൂരമായ സദ്യയ്ക്കു വട്ടംകൂട്ടിയിരുന്നു. ഭക്ഷണം കഴിച്ചു രാത്രി അവിടെത്തന്നെ വിശ്രമിച്ചു. പ്രാതഃകാലത്തു കൊല്ലത്തേയ്ക്കു യാത്ര തിരിച്ചു.

ഈ പ്രാവശ്യം കൊല്ലത്തു അഞ്ചാറു ദിവസം താമസിക്കുകയുണ്ടായി. ഡാക്ടർ തമ്പി മുമ്പുതന്നെ പ്രസിഡന്റ് മഹാരാജിൽ നിന്നും ഉപദേശം വാങ്ങിയ ആളായിരുന്നു. മഹാരാജിന്റെ ഹിതത്തെ അനുവർത്തിക്കാൻ അദ്ദേഹം സദാ ബദ്ധശ്രദ്ധനായിരുന്നു ശ്രീ ആഗമാന്ദസ്വാമികൾക്കും മറ്റും മഹാരാജ് ഇവിടെവച്ചാണ് ഉപദേശം നൽകിയത്. ഒരു എൻജിനീയർക്കും.

ഹരിപ്പാട്ടു നിന്നും ചെല്ലപ്പാ ബ്രഹ്മചാരിയും സുബ്ബരായരവർകളും കൊല്ലത്തു വന്നു. മഹാരാജിനെ ഒരു പ്രാവശ്യം കൂടി ഹരിപ്പാട്ടേക്കു കൊണ്ടുപോകണമെന്നുള്ള വലിയ ആശയോടുകൂടിയാണ് അവർ വന്നത്. മഹാരാജനും ഹരിപ്പാട്ടു പോകുവാൻ സന്തോഷം തന്നെയായിരുന്നു. പക്ഷെ കൽക്കത്തായിൽ അചിരേണ എത്തിച്ചേരണമെന്നുള്ളതുകൊണ്ട് അവരുടെ നിർബ്ബന്ധപൂർവ്വമുള്ള അപേക്ഷയെ സാധിച്ചുകൊടുക്കുവാൻ അദ്ദേഹത്തിനു നിവൃത്തിയില്ലാതായി.

മഹാരാജ് ഇതാ നേരിട്ട് എറണാകുളത്തേക്കു സ്പേഷ്യൽ സ്റ്റീംബോട്ടുവഴി എഴുന്നള്ളുകയായി. ഇവന് വിശ്രമമേ ഇല്ലായിരുന്നു. ശരീരം വളരെ ക്ഷീണിക്കുകയും ചെയ്തു. പക്ഷെ മനസ്സിന്നു സിദ്ധിച്ച ശക്തിയും പൗരുഷവും ഒന്നു പ്രത്യേകമായിരുന്നു.

*"കിൽബിഷമൊക്കെയും പോക്കുവാനുള്ളോരു*
*സിദ്ധൗഷധം മഹത് പാദസേവ*
*ശ്രദ്ധയായ് ചെയ്കിലോ ചിത്തം തെളിഞ്ഞാശു*
*ഭക്തിയും മുക്തിയും ലഭ്യമാകും–*
*ശുദ്ധ ഭക്തിയും മുക്തിയും ലഭ്യമാകും."*

*" ദുർലഭം ത്രയമെവൈതത് ദൈവാനുഗ്രഹഹൈതുകം*
*മനുഷ്യത്വം മുമുക്ഷുത്വം മഹാപുരുഷസംശ്രയം"*

ഈശ്വര നിർവിശേഷമായ ഭക്തിയോടുകൂടിയത്രേ പ്രസിഡന്റ് മഹാരാജന്റെ ശുശ്രൂഷയിൽ ഇവൻ രാപ്പകൽ എന്നപോലെ ബദ്ധശ്രദ്ധനായിരുന്നത്. മഹാരാജിന്റെ അരിവയ്പുകാരനോടുകൂടിയും ഇവന്നു ഭക്തിയുണ്ടായിരുന്നു. കന്യാകുമാരിയിൽ താമസിച്ചിരുന്ന കാലത്ത് കുളക്കരയിൽ അരിവയ്പുകാരന്റെ വസ്ത്രം കിടക്കുന്നത് കണ്ടു. ആ വസ്ത്രങ്ങളെ നനച്ചു



അടിക്കുവാൻ തുടങ്ങുമ്പോഴേക്കും യതീശ്വരാനന്ദസ്വാമികൾ വന്നു തടഞ്ഞു. ഇവൻ ആ കൃത്യം സ്വയമായി ചെയ്യുകയായിരുന്നു. വയ്പുകാരന്റെ ആവശ്യപ്രകാരമാണ് ഇവൻ ഇപ്രകാരം ചെയ്യുന്നത് എന്ന് അദ്ദേഹം തെറ്റിദ്ധരിച്ച് ഇവനോടു പറയുന്നു. "What are you doing? He (the Cook) is taking too much advantage of your leniency'' (നിങ്ങൾ എന്തു ചെയ്യുവാനാണ് ഭാവിക്കുന്നത്. അയാൾ (അരിവയ്പുകാരൻ) നിങ്ങളുടെ ഉദാരബുദ്ധിയെ മനസ്സിലാക്കി ആവശ്യമില്ലാത്ത അകൃത്യങ്ങളേയും ചെയ്യിക്കുവാൻ തുടങ്ങുന്നു) എന്ന്. വയ്പുകാരനെ ശാസിച്ചുകൊണ്ട് വസ്ത്രങ്ങൾ ഇവന്റെ കയ്യിൽനിന്നും പിടിച്ചുവലിച്ചു എറിഞ്ഞുകളഞ്ഞു. വയ്പുകാരൻ ഈ സംഗതി അറിഞ്ഞിട്ടുണ്ടെന്നു തോന്നുന്നില്ല.

ഇവൻ ആദ്യവസാനവേഷമാണല്ലോ. എല്ലാവർക്കും വിളമ്പിക്കൊടുത്ത് ഊട്ടി തൃപ്തിപ്പെടുത്തിയതിനുശേഷമായിരിക്കും ഇവൻ അഹാരം കഴിക്കുവാൻ തുനിയുന്നത്. വിചാരിച്ചിരിക്കുന്നതിൽ അധികം ആളുകൾ ചിലപ്പോൾ ഭക്ഷണത്തിന്ന് ഹാജരുള്ള പക്ഷം ഇവന് ആഹാരം കിട്ടാത്ത ദിവസവും അപൂർവ്വം ഇല്ലാതില്ല. അപ്പോൾ വല്ല ഹോട്ടലിലേക്കും ഓടിപ്പോയി ഭക്ഷണം കഴിച്ചു വരികയായിരുന്നു പതിവ്. പ്രസിഡന്റ് മഹാരാജിനെ തൃപ്തിപ്പെടുത്തുവാൻ ഒരു പ്രയാസവുമുണ്ടായിരുന്നില്ല. എന്നാൽ അദ്ദേഹത്തിന്റെ കൂടെയുള്ള ചില യുവസന്യാസികളെ തൃപ്തിപ്പെടുത്തുവാൻ പ്രയാസം തന്നെയായിരുന്നു. കൊല്ലത്തെ സംഭവമാണിത്. ഒരു ദിവസം ഇവൻ ഏകനായി എല്ലാവർക്കും, ഒരു പതിനഞ്ചുപേർ കാണും – വിളമ്പിക്കൊടുത്തുകൊണ്ടിരിക്കുന്നു. ഭൂമാനന്ദസ്വാമികൾ കുറെ ഉപ്പ് ചോദിച്ചു. ഇവൻ തെറ്റിദ്ധരിച്ചു കൊടുത്തത് പഞ്ചസാരയാണ്. അദ്ദേഹത്തിന് ഇവനോട് വാത്സല്യം ഇല്ലാതില്ല. പക്ഷെ ഈ സന്ദർഭത്തിൽ വളരെ കഠോരഭാവത്തോടുകൂടി ഇവനെ ശാസിക്കുവാൻ തുടങ്ങി. "ഞാൻ ഉപ്പു ചോദിച്ചു – ഇവൻ എന്താണ് പഞ്ചസാര തരുന്നത്" എന്ന്. ശ്രീ സ്വാമിജിയും അടുത്ത് ആഹാരം കഴിച്ചുകൊണ്ടിരുന്നു. ഭൂമാനന്ദസ്വാമികളുടെ ഈ വേണ്ടാത്ത ശാസന കേട്ടമാത്രയിൽ ശ്രീ സ്വാമിജി സിംഹം എന്നപോലെ ഭൂമാനന്ദസ്വാമികളോടു പെരുമാറുവാൻ തുടങ്ങി. "What! Have you no eyes to see. Serving and serving, he is reduced to a skeleton. He might have made mistake. But this is not the way to behave towards him (എന്ത്? നിങ്ങൾക്കു കണ്ണില്ലേ കാണുവാൻ? അവൻ നമ്മളെ ഒക്കെയും പരിചരിച്ചു പരിചരിച്ചു വളരെ ക്ഷീണിതനായിരിക്കുന്നു. അവനു തെറ്റു പറ്റിയിരിക്കാം പക്ഷെ ഇപ്രകാരമാണോ അവനോടു പെരുമാറുക) എന്നു സിംഹഗർജ്ജനത്തോടുകൂടി. വന്യമൃഗങ്ങളെല്ലാം നിശ്ശേഷം മൗനം. എല്ലാവരും മൗനാവലംബികളായി ആഹാരംകഴിച്ച് അവരവർക്കുള്ള സ്ഥാനത്തേക്കു പോയി.

ശ്രീ സ്വാമികളുടെ ആശ്രിതവാത്സല്യത്തെ ഉദാഹരിക്കുവാൻ മാത്രമാണ് ഈ സംഗതി ഇവിടെ ഉദ്ധരിച്ചിട്ടുള്ളത്. താൻ ചെയ്തിട്ടുള്ള പ്രതിജ്ഞയെ സ്മരിക്കുകപോലും ചെയ്യാതെ തേരിൽ നിന്നും എടുത്തുചാടി ഭീഷ്മരുടെ അടുക്കലേക്കു പായുന്ന ചക്രായുധനായ ശ്രീകൃഷ്ണന്റെ ഓർമ്മയാണ് ഇവനിവിടെ ഉണ്ടാകുന്നത്.

ആകട്ടെ, പ്രസിഡന്റ് മഹാരാജ് അടുത്ത ദിവസം രാവിലെ എറണാകുളത്തേക്കു സ്റ്റീംബോട്ടുവഴി എഴുന്നള്ളുകയാണ്. ഇവനും അദ്ദേഹത്തിന്റെ കൂടെ കൽക്കത്തായിലേക്കു പോകുവാൻ വലിയ ആഗ്രഹം. ഇവന്റെ പ്രാർത്ഥനയെ മഹാരാജ് സ്വീകരിക്കുകതന്നെ ചെയ്യുമെന്നാണ് ഇവന്റെ നിശ്ചയം. പക്ഷെ ശ്രീ സ്വാമിജിയുടെ അനുവാദം ഇല്ലാതെ എങ്ങിനെയാണ് പോവുക? ഇവനുംകൂടി മഹാരാജന്റെകൂടെ പോയാൽകൊള്ളാമെന്നാഗ്രഹമുണ്ട് എന്നുള്ള ശബ്ദം സ്വാമികൾ കേട്ടമാത്രയിൽതന്നെ "If you go away who would be here to look after my work, the Ashram etc;?" – നീ പോവുകയാണെങ്കിൽ തിരുവല്ലാ മുതലായ ആശ്രമങ്ങളെ നടത്തുവാൻ പിന്നെ ആരാണുള്ളത് – എന്നു ശാസിക്കുകയുണ്ടായി – ഇവൻ മൗനം.

അതിരാവിലെ ഇവൻ കാപ്പി എല്ലാം തയ്യാറാക്കി. കാപ്പി കഴിക്കാതെ തന്നെ സ്വാമിജി ബോട്ടുകടവിലേക്കു നടന്നു. ഇവനോ അമ്പരന്നുപോയി. കാപ്പി അങ്ങനെതന്നെ അടുപ്പത്തുവെച്ചിട്ട് ഇവനും പിന്നാലെ ഓടി ബോട്ടിൽ കയറി. കാപ്പി എവിടെ എന്നു സ്വാമിജി ചോദിച്ചു. വീണ്ടും ഓടിപ്പോയി കാപ്പി കൊണ്ടുവന്ന് എല്ലാവരേയും കുടിപ്പിച്ചു. സ്വാമിജിക്കും സന്തോഷമായി.

ബോട്ടു തിരിച്ചു. തൃക്കുന്നപ്പുഴയിൽ ഒരു പന്ത്രണ്ടു മണി – ഉച്ചക്ക് – എത്തി. അവിടെ ആഹാരവും മറ്റും തയ്യാറാക്കി ശ്രീ സുബ്ബരായ അയ്യരും ചെല്ലപ്പാ സ്വാമിയും പ്രസിഡന്റ് മഹാരാജിനെ പ്രതീക്ഷിച്ചുകൊണ്ടിരിക്കുകയായിരുന്നു. പ്രസിഡന്റ് മഹാരാജനേയും, പരിവാരങ്ങളേയും, ശ്രീ സ്വാമിജിയേയും ഇപ്പോൾ വിട്ടുപിരിയേണ്ട ഘട്ടമായി. ശ്രീ മഹാരാജിന്റെയും, സ്വാമികളുടെയും അനുഗ്രഹത്തോടുകൂടി ബോട്ടിൽനിന്നും കരക്കിറങ്ങി. നാലഞ്ചു മിനിറ്റിനുള്ളിൽ ബോട്ടും അപ്രത്യക്ഷമായി. ശിവ ശിവ!

ഇവന്റെ കഥ എന്തുതന്നെ – ജാജ്ജ്വല്യമാനമായ പ്രകാശത്തിന്റെ മദ്ധ്യത്തിൽനിന്നും ഉടനടി അന്ധകാരമയമായ നിബിഡവനത്തിൽപെട്ടാലുള്ള അവസ്ഥതന്നെ. എന്തായാലും ആഹാരം ഒട്ടു കഴിച്ചു കഴിച്ചില്ലാ എന്നു വരുത്തി. ചെല്ലപ്പാസ്വാമികളോടുകൂടി ഹരിപ്പാട്ടാശ്രമത്തിൽ എത്തി. രാത്രി വിശ്രമിച്ചു.

ഓം! ഓം! ഓം!



## അധ്യായം 7

ഇവൻ അടുത്ത ദിവസം പ്രാതഃകാലത്തുതന്നെ പള്ളിപ്പാട്ടു വഴിയായി തിരുവല്ലായിലേക്കു പുറപ്പെട്ടു. പള്ളിപ്പാട്ടു ചെറുതും മനോഹരമായതും ആയ കൃഷ്ണസ്വാമിക്ഷേത്രം കോയിക്കലത്തുകാരുടെ സ്വന്തമായിട്ടുണ്ടായിരുന്നു. ആ ക്ഷേത്രത്തിൽ ഇതിന്നുമുമ്പു ഇവൻ ഒന്നോ രണ്ടോ മാസക്കാലം ഭജനയായി കൂടിയിരുന്നു. ഒരിക്കൽ ശ്രീ ഭാഗവത സപ്താഹവും അവിടെവച്ചു നടത്തുകയുണ്ടായി. ഈ ക്ഷേത്രത്തിന്റെ ഉടമസ്ഥന്മാർ, ശ്രീ ഗോവിന്ദപിള്ളയും വേലുപ്പിള്ളയും ഇവനു പരിചിതരായിരുന്നു.

തിരുവല്ലാ ആശ്രമത്തിൽ എത്തി ആശ്രമകാര്യങ്ങൾ അന്വേഷിച്ചുകൊണ്ടേ ഇരുന്നു. മനസ്സു മുഴുവനും പ്രസിഡന്റ് മഹാരാജന്റെ യാത്രാവസരങ്ങളിൽപെട്ട ഓരോരോ സംഭവങ്ങളിലും നിമഗ്നനായിരുന്നു. മഹാരാജ് കൽക്കത്തായിൽ എത്തിയ ഉടനെ തന്നെ ഇവന്ന് പാദുകങ്ങൾ അയച്ചുതന്നു. ഇവൻ അതുകളെ ബഹു ഭക്തിയോടുകൂടി പൂജിച്ചുകൊണ്ടിരുന്നു. ഇപ്പോൾ അതുകൾ തിരുവല്ലാ ആശ്രമത്തിൽ ഇരിപ്പുണ്ട്.

മഹാരാജന്റെ പീയൂഷം തുളുമ്പുന്ന ഓരോ വാണിയും ഓർത്തോർത്ത് ഇവന്ന് വിവിധങ്ങളായ മനോവികാരങ്ങൾ ഉണ്ടാകുന്നു. ആ മധുരവാണി ശ്രവിക്കുവാനും ദിവ്യദർശനം ലഭിക്കുവാനും ഇനിയും എപ്പോഴാണു ഭാഗ്യമുണ്ടാകുക! ഒരിക്കൽ മഹാരാജിന്റെ ശരീരത്തിൽ ഒരു സ്വാമി എണ്ണ പുരട്ടുകയായിരുന്നു. ആ കൃത്യത്തെ ഇവനും ചെയ്യുവാൻ ആഗ്രഹമുണ്ടായി. അടുത്തു ചെന്ന് അദ്ദേഹത്തിന്റെ പിറകുഭാഗത്ത് ഇവനും എണ്ണ പുരട്ടുവാൻ തുടങ്ങി. മഹാരാജ് ചിരിച്ചുകൊണ്ടു പറയുന്നു "ഭക്തൻ എന്താണ് ചെയ്യുന്നത്. ചിത്രം വരയ്ക്കുകയാണോ?" (What is Bhaktha doing? Painting?) ഇവൻ പതുക്കെ പതുക്കെ എണ്ണ പുരട്ടുകയായിരുന്നു. എണ്ണ പുരട്ടി അടിച്ചു തിരമ്മുകയാണു വേണ്ടത്. ഇതിവന്ന് അറിഞ്ഞുകൂടായിരുന്നു.

മഹാരാജ് സഹജസമാധിസ്ഥനാണ്. ഇവൻ അടുത്തുചെല്ലുമ്പോൾ ഒക്കെയും പറയും "Meditate, Meditate, No time to lose" – (ധ്യാനിക്കുക, ധ്യാനിക്കുക, സമയം വൃഥാ കളയരുത് ) എന്ന്. മഹാരാജ് അടുക്കൽ വരുമ്പോഴേയ്ക്കുതന്നെ മനസ്സ് ശാന്തമായി തീരുന്നു. അത്ര മഹത്തായ ഒരു സാന്നിദ്ധ്യമത്രേ അനുഭവമാകുന്നത്. ഇവൻ കൂടെക്കൂടെ മഹാരാജിന്റെ

സന്നിധിയിലേക്കു പോയ്ക്കൊണ്ടേ ഇരുന്നു. മഹാരാജ് ഹരിപ്പാട്ടാശ്രമത്തിലെ ഒരു മുറിയിൽ കട്ടിലിന്മേൽ കിടക്കുകയായിരുന്നു. ആ ദൃശ്യം ഇവന്റെ മനസ്സിൽ ഇപ്പോഴും പുതുതായി കാണപ്പെടുന്നു. "കരാരവിന്ദേ പദാരവിന്ദം, മുഖാരവിന്ദേ വിനിവേശയന്തം, വടസ്യപത്രസ്യ പുടേ ശയാനം, ബാലം മുകുന്ദം മനസാ സ്മരാമി....." ഇപ്രകാരം തന്നെ........ "കോടിയുഗങ്ങളായി സഞ്ചയിച്ചീടുന്ന പുണ്യഫലമാണീ മർത്യജന്മം, തേടുവിൻ സദ്ഗുരുപാദപത്മം പുനർ നേടുവിൻ സൗഭാഗ്യജ്ഞാനാമൃതം – പുനർ നേടുവിൻ സൗഭാഗ്യ ജ്ഞാനാമൃതം."

ഇവൻ അധികവും തിരുവല്ല ആശ്രമത്തിൽ തന്നെ താമസമായി. ചിലപ്പോൾ ഹരിപ്പാട്ടേയ്ക്കും ചിലപ്പോൾ തിരുവനന്തപുരത്തേയ്ക്കും പോയിക്കൊണ്ടിരുന്നു. ശ്രീ സ്വാമിജി തിരുവല്ലയിൽ എത്തിയാൽ അവിടെനിന്നും മടങ്ങുന്നതുവരേയ്ക്കും ശുശ്രൂഷാപരനായി അദ്ദേഹത്തിന്റെ കൂടെത്തന്നെയായിരിക്കും താമസം. തിരുവനന്തപുരത്തുള്ള ആശ്രമം ഏറ്റവും വേഗത്തിൽ പൂർത്തിയാക്കുവാനായി സ്വാമിജി കഠിനമായി ശ്രമിച്ചിരുന്നു. അതിന്റെ ചിലവിലേക്കുള്ള പ്രാരംഭക്രിയ നടത്തിയത് തിരുവനന്തപുരത്തുവച്ച് ഒരു രാത്രിയിലായിരുന്നു. ആദ്യമായിട്ടു അഭ്യർത്ഥനാ ബുക്കിൽ സ്വാമികൾ തന്നെ തന്റെ പേരെഴുതി ഒരു രൂപ അപ്പോൾ തന്നെ കൊടുക്കുകയും ചെയ്തു. അപ്പോൾ തന്നെ സുമാർ 2000 ക യോളം വാഗ്ദാനമായി കിട്ടുകയുണ്ടായി. പേരൂർക്കട ശ്രീ രാമവാര്യർ സ്വാമികളുടെ വലിയ ഭക്തനായിരുന്നു. ഇദ്ദേഹം ആശ്രമത്തിനു വേണ്ടി എന്തും ചെയ്യുവാൻ സദാ തയ്യാറായിരുന്നു. ഇവരിൽ ഒക്കെയും ഭാരം ചുമത്തിയിട്ടു സ്വാമികൾ കന്യാകുമാരിയിലും പോയി. ഒടുവിൽ ബാംഗ്ലൂരിലേക്കു മടങ്ങുകയാണ് പതിവായിരുന്നത്.

സ്വാമികൾ ഇവന്നു കൂടെകൂടെ കത്തുകൾ അയച്ചുകൊണ്ടേ ഇരുന്നു. ഒരു കത്തിൽ ഇപ്രകാരം എഴുതിയിരുന്നു. "Bhakta, you go to Trivandrum. They are all sleeping. Wake them up." (ഭക്താ നീ തിരുവനന്തപുരത്തു പോകുക; ഉറങ്ങിക്കിടക്കുന്ന അവരെയൊക്കെയും ഒന്നുണർത്തുക) എന്ന്. ഇവൻ ഉടൻ തന്നെ തിരുവനന്തപുരത്തെത്തി ഭക്തജനങ്ങളെ ഒക്കെയും കണ്ടു. സ്വാമികളുടെ ശാസനയേയും അറിയിച്ചു. അവരെല്ലാം കഴിയുംപോലെ അധ്വാനിച്ചുകൊണ്ടേ ഇരുന്നു. കെട്ടിടത്തിനു വേണ്ട കല്ലും മരവും മറ്റും ശേഖരിച്ച് തുടങ്ങിയിരുന്നു. ഇവൻ ആശ്രമസ്ഥാനത്തുതന്നെ മൂന്നു ദിവസം താമസിക്കുകയുണ്ടായി. കേവലം വിജനപ്രദേശം. ആ സ്ഥലത്തിന്റെ ഉടമസ്ഥനായ മിസ്റ്റർ അരുണാചലംപിള്ള ആ കുന്നിന്റെ താഴെ സകുടുംബം താമസിക്കുന്നുണ്ടായിരുന്നു. അദ്ദേഹം ഇവന് ഭക്ഷണം എത്തിച്ചുകൊണ്ടേ ഇരുന്നു. ആഹാരം ഒരുനേരം മാത്രം, വളരെ സുഖമായ് മൂന്നുദിവസം കഴിച്ചു. മൂന്നാമത്തെ ദിവസം രാവിലെ ഒൻപതുമണിയോടുകൂടി എൻജിനീയർ



ബാനർജി അവിടെ എത്തി. എല്ലാവർക്കും വലിയ സന്തോഷമായി. അപ്പോൾ തന്നെ സ്ഥലം പരിശോധിച്ച് കെട്ടിടം പണിയാനുള്ള സ്ഥാനത്തെ ദർശിച്ച് ഓരോ വിഭാഗങ്ങളേയും തിരിച്ചുകാണിക്കുന്നതിനായി കുറ്റിയടിച്ചു. അദ്ദേഹത്തിന്റെകൂടെ പണിക്കാരിൽ പ്രധാനിയും ഉണ്ടായിരുന്നു. അന്നു മുതൽക്കു തന്നെ പണി ആരംഭിച്ചു എന്നുപറയാം. ഇവൻ പിന്നീട് കന്യാകുമാരിയിൽ പോയി കുമാരീദർശനം ചെയ്ത് തിരുവല്ലായിലേക്കു മടങ്ങുകയും ചെയ്തു. വിവരമെല്ലാം സ്വാമികളെ ധരിപ്പിച്ചു. സ്വാമികൾക്കു സന്തോഷമായി എന്നു പറയേണ്ടതില്ലല്ലോ.

തിരുവനന്തപുരം ആശ്രമത്തെപ്പറ്റി സ്വാമിജിക്കു പ്രത്യേകം ശ്രദ്ധയുണ്ടായിരുന്നു. പ്രതിഷ്ഠയും പ്രസിഡന്റ് മഹാരാജിനെക്കൊണ്ടുതന്നെ കഴിപ്പിക്കണം എന്നായിരുന്നു സ്വാമിജിയുടെ അഭിലാഷം. പണപ്പിരിവാനായി പല സ്ഥലങ്ങളിലും സ്വാമിജിതന്നെ പോയിരുന്നു. കൂടെക്കൂടെ തിരുവനന്തപുരത്തും വന്നുകൊണ്ടിരുന്നു. ഭിത്തികൾ കെട്ടിത്തുടങ്ങി. വലിയ വലിയ കൽത്തൂണുകൾ മിനുസമായി പണിചെയ്ത് ഉയർത്തപ്പെട്ടു. ഇവനും സ്വാമിജിയുടെ കൂടെ പോയി ഇതെല്ലാം കണ്ടുകൊണ്ടേ ഇരുന്നു. ആശാരിമാർ, കല്ലന്മാർ, വേലക്കാർ എന്നു തുടങ്ങിയവരെ പ്രോത്സാഹിപ്പിക്കുന്നതിലേക്ക് സ്വാമിജി താമസിക്കുന്ന സ്ഥലത്തുവച്ച് ഒരു വലിയ സദ്യ കഴിക്കുകയുണ്ടായി.

സ്വാമിജി ഇവിടെ കുറച്ചധികം ദിവസം താമസിക്കുകയുണ്ടായി. സ്വാമിജിയും ഒന്നിച്ച് ഇവനല്ലാതെ മറ്റാരും ഉണ്ടായിരുന്നില്ല. സ്വാമിജി വലിയ ലഹളയിലൊക്കെ ഉൾപ്പെടുന്നുവെങ്കിലും അദ്ദേഹത്തിന്റെ മനസ്സ് സദാ ശാന്തമായിതന്നെ ഇരുന്നു. ഇവിടെവച്ചു സ്വാമിജി ഇവനോട് സസന്തോഷം പറയുകയുണ്ടായി. "ഭക്താ – നോക്ക് – ഇത് എന്തൊരു വിജനസ്ഥാനം. കൂടെ ആരും ഇല്ലാതിരുന്നത് എത്ര സുഖാവഹമാണ്. നമുക്ക് യഥേഷ്ടം ഭഗവാനെ സ്മരിക്കാം. ഉറച്ചു പാടാം – നൃത്തം ചെയ്യാം – ആരാണ് കാണുകയോ കേൾക്കുകയോ ചെയ്യുക."

ശ്രീ സി.കെ. കൃഷ്ണപിള്ള മജിസ്ട്രേട്ടും സ്വാമിജിയുടെ വലിയ ഭക്തനുമായിരുന്നു. ക്ഷണം അനുസരിച്ച് അദ്ദേഹത്തിന്റെ വസതിയിലേക്കും പോകുകയുണ്ടായി. അവിടെ നിന്നും കന്യാകുമാരിക്ക് – കന്യാകുമാരിയിൽ നിന്നും മടങ്ങി കൊല്ലത്തെത്തി.

വടക്കേ മലബാറിൽ കൊയിലാണ്ടി എന്ന സ്ഥലത്ത് അവിടെയുള്ള ചില പ്രധാനികളുടെ ഉത്സാഹത്തിൽ ഒരു യോഗമഠം സ്ഥാപിച്ചിരുന്നു. ശ്രീ കൃഷ്ണൻ നായർ, കേളപ്പൻകിടാവ്, ഇട്ടിരാരപ്പമേനോൻ എന്നു തുടങ്ങിയവരായിരുന്നു ആ മഠത്തിലെ പ്രധാന അംഗങ്ങളും അധികാരികളും. അവർ

ഈ മഠത്തെ സ്വാമിജിക്കായിട്ട് 1915-ൽ സമർപ്പിച്ചു. ആ അവസരത്തിൽ ഇവന്നും കൊയിലാണ്ടിയിൽ എത്തിയിരുന്നു. അന്നുമുതൽ യോഗമഠം രാമകൃഷ്ണാശ്രമമായി പരിണമിച്ചു. ആ ആശ്രമവും അതിന്റെ കീഴിലുള്ള സംസ്കൃതവിദ്യാലയവും ഭരിക്കുന്നതിനായി സ്വാമിജി ഒരാളെ ചിന്തിച്ചു കൊണ്ടിരിക്കുകയായിരുന്നു. അതിന് ഇവനെതന്നെ തിരഞ്ഞെടുത്തു.

തിരുവല്ലാ ആശ്രമത്തിൽ ആ കാലത്ത് രണ്ടുമൂന്നു ബ്രാഹ്മചാരികൾ വന്നു ചേർന്നു; ശ്രീ രാമൻപിള്ള (ശേഖരാനന്ദസ്വാമികൾ), രാമൻപിള്ള (ചിത്ഭാസാനന്ദസ്വാമികൾ), പത്മനാഭപിള്ള (നിർവികാരാനന്ദസ്വാമികൾ), പാച്ചുപിള്ള, ശങ്കരയ്യർ മുതലായവർ. സ്വാമിജി ഒരു ദിവസം ഡാക്ടർ തമ്പി യോടും മറ്റും പറയുകയുണ്ടായി. " I am going to install Bhakta at Quilandy" (ഞാൻ ഭക്തനെ കൊയിലാണ്ടി ആശ്രമത്തിൽ പ്രതിഷ്ഠിക്കുവാൻ തുടങ്ങു കയാണ്.) സ്വദേശമായ തിരുവല്ലായിൽനിന്നു ഒരു മാറ്റം ഇവനും സന്തോഷ കരമായി തന്നെ ഇരുന്നു. 'എന്നാൽ നീ ഇന്നുതന്നെ കൊയിലാണ്ടിയിലേക്കു പോകുക' എന്നു സ്വാമിജി നിയോഗിച്ചു. ഡാക്ടർ തമ്പി പണം തന്നാലും സ്വീകരിച്ചിട്ടാവശ്യമില്ലെന്നും പറഞ്ഞ് 10 രൂപയും തന്ന് ബോട്ടുകടവിലേക്ക് ഒരാളെയും കൂട്ടി അയച്ചു.

കൊല്ലത്തുനിന്നും എറണാകുളം, എറാകുളത്തുനിന്നും തീവണ്ടിവഴി പരപ്പനങ്ങാടി. ഇവിടെ ശ്രീ കുഞ്ഞിരാമമേനോൻ വക്കീൽ താമസിക്കുന്നുണ്ട്. അദ്ദേഹം സ്വാമിജിയുടെ വലിയ ഭക്തനും ആശ്രമകാര്യങ്ങളിൽ പ്രത്യേക ശ്രദ്ധയുള്ള ആളും ആയിരുന്നു. അവിടെ ഒന്നോ രണ്ടോ ദിവസം കഴിച്ചതിന്നു ശേഷം ഒരു ദിവസം സായംകാലത്ത് കൊയിലാണ്ടി ആശ്രമത്തിൽ എത്തി. ഉടനടി ഉണ്ടായ ഒരു ദൃശ്യം ഇവിടെ പ്രസ്താവയോഗ്യമാണ്. ഇവനെ ദൂരെ നിന്നു കണ്ടമാത്രയിൽ ഒരു ബ്രഹ്മചാരി – ആശാൻ – ബാണംവിട്ടപോലെ ഇവന്റെ അടുക്കൽ ഓടിവന്ന് സാഷ്ടാംഗം നമസ്കരിച്ചു. പെട്ടെന്ന് ഒരു തെങ്ങിൽ വലിഞ്ഞുകയറി ഒരു ഇളനീരു പൊട്ടിച്ചു രണ്ടുകൈകൊണ്ടും എടുത്തു കൊണ്ട് ഇവനേ കുടിപ്പിക്കുവാനായി തയ്യാറായി നിൽക്കുന്നു. ശുദ്ധപ്രേമത്തിന്റെ മാഹാത്മ്യം! പിന്നീട് അവിടത്തെ മഠാധികാരി എന്ന നിലയിൽ താമസിച്ചുകൊണ്ടിരുന്ന ശ്രീ കൃഷ്ണൻ നായർ, മറ്റു ബ്രഹ്മചാരി കൾ, ഉപാദ്ധ്യായന്മാർ, വിദ്യാർത്ഥികൾ ഇവർ ഒക്കെയുമായി കുശലപ്രശ്നാ ദികൾ ചെയ്ത് ഒട്ടു വിശ്രമിച്ചു. കുളിയും ജപവും എല്ലാം നടത്തി ആഹാ രവും കഴിച്ച് രാത്രി സസുഖം വിശ്രമിച്ചു.

ഇപ്പോൾ പ്രസ്തുത ആശ്രമത്തെപ്പറ്റി കുറച്ചൊന്നു പറയേണ്ടിയിരിക്കുന്നു. ഈ ആശ്രമത്തെ ശ്രീ സ്വാമിജിക്കായി സമർപ്പിച്ചു എന്നു മുമ്പുപറഞ്ഞുവല്ലോ. എന്നിരുന്നാലും ശ്രീ. കൃഷ്ണൻ നായർ തന്നെയായിരുന്നു ആശ്രമകാര്യങ്ങൾ



എല്ലാം വഹിച്ചിരുന്നത്. അദ്ദേഹം ആശ്രമത്തിൽ തന്നെ താമസിച്ചിരുന്നു. ഇവൻ അവിടെ എത്തുമ്പോൾ മൂന്നു ബ്രഹ്മചാരികളും താമസിക്കുന്നുണ്ടാ യിരുന്നു. കൃഷ്ണൻനായരുടെ ശുശ്രൂഷകൾ എല്ലാം അവർ തന്നെ ചെയ്തു കൊണ്ടിരുന്നു. അവരെ കേവലം പണിക്കാർ എന്ന നിലയിലേ കൃഷ്ണൻ നായർ കരുതിയിരുന്നുള്ളു. കൂടാതെ കൃഷ്ണൻ നായർക്ക് ഒരു ഭാര്യയും ഉണ്ടായിരുന്നു. ആശ്രമത്തിനടുത്തുതന്നെ ആശ്രമം വകയായി ഒരു സ്ഥലം ഉണ്ടായിരുന്നു. അതിലാണ് അവർ താമസിച്ചു വന്നിരുന്നത്. ശ്രീ നായരുടെ കൈവശത്തുനിന്നും ആശ്രമത്തെ എടുത്ത് ശ്രീ സ്വാമിജിയുടെ കൈവശം തന്നെ ആക്കുന്നതിലേക്കല്ലയോ ഇവനേ ഈ സ്ഥലത്തേക്കയച്ചതെന്ന് ശങ്കിക്കുന്നു. ഇതിന്റെ കീഴിൽ ഒരു സംസ്കൃത പാഠശാലയും ഉണ്ടായിരുന്നു. ഗവർമ്മേന്റിൽ നിന്നും ഒരു ചെറിയ ഗ്രാന്റും കിട്ടിയിരുന്നു. സ്വാമിജി ഇവനേ ഇവിടെക്കു വെറുതെ അയക്കുകയല്ലാ ഉണ്ടായത്. ഈ കൃത്യങ്ങൾ ഒക്കെയും വഹിക്കുവാൻ വേണ്ട ശക്തിയും നൽകിയിരുന്നു.

കൊയിലാണ്ടിയിൽ എത്തിയ അടുത്ത ദിവസം മുതലേ' ഇവൻ ജോലി യിൽ പ്രവേശിച്ചു. ആദ്യമായും വിദ്യാഭ്യാസത്തിൽ ദൃഷ്ടിപതിപ്പിച്ചു. കുട്ടിക ളുമായി പരിചയിക്കുവാൻ തുടങ്ങി. കുട്ടികൾക്കും ഇവനോടു സന്തോഷമായി. കുട്ടികളുടെ സംഖ്യയും വർദ്ധിച്ചു. ഇവൻ പ്രധാനാദ്ധ്യാപകനായി. അല്പം ഇംഗ്ലീഷുഭാഷയും അഭ്യസിപ്പിക്കുവാൻ തുടങ്ങി. സ്കൂൾ ഇൻസ്പെക്ടർ വന്നു പരിശോധന നടത്തിയപ്പോൾ അദ്ദേഹവും സന്തോഷിച്ചു. 25 രൂപാ കൂട്ടിത്തന്നു.

ക്രമേണ കൃഷ്ണൻ നായരുടെ മാനേജർസ്ഥാനവും ഇവനിൽ സമർപ്പിച്ചു. കൃഷ്ണൻനായർ ആശ്രമത്തിൽ നിന്നൊഴിഞ്ഞ് ഭാര്യയോടുകൂടി താമസവു മായി. എന്നിരുന്നാലും അപ്പോഴപ്പോൾ വന്ന് ആശ്രമത്തെപ്പറ്റി അന്വേഷിക്കാ തിരുന്നില്ല. സ്വാമികളും പ്രതിവർഷം ആശ്രമത്തിൽ വന്നുകൊണ്ടേ ഇരുന്നു. സ്വാമികൾക്കും സന്തോഷമായി.

ശ്രീ സ്വാമിജിയുടെ കല്പനയനുസരിച്ച് ആശ്രമകാര്യങ്ങൾ ഒക്കെയും ഇവൻ തന്നെ നടത്തിവന്നു. ഞാൻ, ഞാൻ, എന്റേത്, എന്റേത് എന്ന് നടിച്ചു വന്ന ചില പ്രമാണികൾക്ക് ഇവനോട് ഉള്ളിൽ രസമില്ലാതെയായി. അവർക്ക് സ്വാതന്ത്ര്യമില്ലാതെയായപ്പോൾ ആശ്രമത്തെ വീണ്ടെടുത്ത് കൈവശം വച്ചു കൊണ്ടിരിക്കുന്നതിനായും അവർ ഉദ്യമിച്ചു തുടങ്ങി. അവരുടെ ഒരു ഗുരു സ്വാമിയെ ആശ്രമത്തിൽ താമസിപ്പിക്കുന്നതിനായി ശ്രമിച്ചു. ഇവനോട് അനു വാദം ചോദിച്ചു. ഇവനും അവരുടെ അന്തരംഗമായ ഉദ്ദേശ്യം മനസ്സിലായി. ശ്രീ സ്വാമിജിയുടെ അനുവാദം കൂടാതെ ഇവിടെ ആരെയും താമസിപ്പിക്കു വാൻ നിവൃത്തിയില്ല എന്നു നിഷേധിച്ചു. ഇത് അവർക്കൊട്ടും രസിച്ചില്ല. ഇവനോടുള്ള ദ്വേഷം ശതഗുണീഭവിച്ചു എന്നുതന്നെ പറയാം. ഇവന്റെ കൂടെ

യുണ്ടായിരുന്ന ബ്രഹ്മചാരികളും ആശ്രമംവിട്ടു പോകയായി. ഇവൻ ഏകൻ. കുട്ടികളെ പഠിപ്പിക്കണം, പൂജ നടത്തണം, ആഹാരം തയ്യാറാക്കണം, അങ്ങാടിയിൽ നിന്നും മറ്റും സാമാനങ്ങൾ തേടിക്കൊണ്ടുവരണം, തപാലാപ്പീസിലും ചിലപ്പോൾ പോകണം. ഇപ്രകാരമുള്ള വിവിധകൃത്യങ്ങളെ തെറ്റാതെ നടത്തിക്കൊണ്ടുവന്നു.

ഇങ്ങിനെ ഇരിക്കെ ഇവന്റെ ഒരു വിദ്യാർത്ഥി – ഇദ്ദേഹം അടുത്തുള്ള ക്ഷേത്രത്തിലെ ശാന്തിക്കാരന്റെ കുട്ടി ആയിരുന്നു – ഇവനോടു രഹസ്യമായി പറയുന്നു. "സ്വാമിജി, ഇന്നലെ വളരെ ആൾക്കാർ അമ്പലത്തിൽ വന്നിരുന്നു. സ്വാമിജിയെ ഇവിടെ നിന്നും ഓടിക്കുവാനായി അവർ എല്ലാവരും ശ്രമിച്ചു വരുന്നു. ടീപാർട്ടിയും മറ്റും ഉണ്ടായിരുന്നു. ഇന്നു തന്നെ വൈകിട്ട് അവർ ബലാൽ ആശ്രമത്തിൽ പ്രവേശിച്ച് ആശ്രമം കൈവശപ്പെടുത്തുവാനാണ് ഉദ്ദേശിക്കുന്നത്." ഇവൻ ഇതിനെ ശാന്തമായി കേൾക്കുകയുണ്ടായി. ഇവന്റെ ബലം എല്ലാം സ്വാമിബലം തന്നെ. അവർ വന്നുകൊള്ളട്ടെ എന്നുമാത്രം ആ വിദ്യാർത്ഥിയോടു മറുപടി പറഞ്ഞു. ആ സായംകാലത്ത് തപാലാപ്പീസിൽ അവശ്യം പോകേണ്ടതുണ്ടായിരുന്നു. ഇവന്നൊരു ഭയവും തോന്നിയില്ല. അവർ വരികയാണെങ്കിൽ വാതൽ തുറക്കുവാനുള്ള ബുദ്ധിമുട്ടുപോലും അവർക്കുണ്ടാവാതിരിക്കട്ടെ എന്നു വിചാരിച്ച് പടിവാതലും തുറന്നിട്ടിരുന്നു. പോസ്റ്റ് ആഫീസിൽ പോയി മടങ്ങുന്നതിന് ഒന്നരമണിക്കൂർ പിടിക്കും. ഇവന്റെ അന്തരംഗത്തിൽ ബലമായ വിശ്വാസമുണ്ടായിരുന്നു – ഒരു കുട്ടി പോലും ഇവന്റെ സമ്മതം കൂടാതെ ആശ്രമത്തിനുള്ളിൽ കയറുന്നതല്ലാ – എന്ന്. അപ്രകാരം തന്നെ സംഭവിക്കുകയും ചെയ്തു. ഇവൻ തിരിച്ചുവരുമ്പോൾ എല്ലാം പൂർവവൽ ശാന്തം – ശാന്തം. സത്യത്തിനുള്ള ശക്തി ഒന്നു വേറെതന്നെയാണ്. ഗുരുവിന്റെ ആഗ്രഹത്തിനും മഹത്തായ ശക്തിതന്നെ. ശ്രീ സ്വാമിജി ആ അവസരങ്ങളിൽ സദാ എന്നപോലെ ഇവന്റെ അടുത്തുതന്നെ ഉണ്ടെന്നു തോന്നിയിരുന്നു. ഈ സംഭവങ്ങൾ ഒക്കെയും ഇവന്നു കൂടുതൽ കൂടുതൽ ശക്തിയേയും വിശ്വാസത്തേയും നൽകുവാൻ ഒട്ടധികം സഹായിച്ചു എന്നുള്ളതും പ്രസ്താവയോഗ്യമത്രേ.

ഇവിടെ നാനാപ്രകാരത്തിലുള്ള ബുദ്ധിമുട്ടുകൾ ഉണ്ടായിക്കൊണ്ടേ ഇരുന്നു. ആദ്യത്തെ ജർമ്മൻ യുദ്ധകാലമാണ്. അരിക്കും മറ്റും വില വളരെ കൂടുന്നു. ആശ്രമത്തിൽ ആഹാരം കഴിക്കുവാൻ നാലഞ്ചു ആൾക്കാരും ഉണ്ട്. അരി കഴുകിയ വെള്ളമെങ്കിലും കിട്ടിയാൽ മതിയെന്ന് ഇവൻ വിചാരിക്കുകയുണ്ടായി. കണ്ണിൽ നിന്നും അശ്രുക്കൾ പതിയാതെയും ഇരുന്നില്ല. അടുത്ത ക്ഷണം തന്നെ അതിനുള്ള പരിഹാരമാർഗ്ഗവും ഉണ്ടായി. അതിൽ പിന്നെ ഇപ്രകാരം ഒരു അവസ്ഥ ഉണ്ടായിട്ടില്ലെന്നു പറയാം.



കുറച്ചുകാലം ഈ ആശ്രമത്തിൽ വക്കീൽ ശ്രീ. കുഞ്ഞിരാമപ്പതിയാർ – ഇപ്പോൾ ചിന്മയാനന്ദസ്വാമികൾ – താമസിച്ചു. അദ്ദേഹം ഒരു ഭക്തനും, വിരക്തനും ആയിരുന്നു. സ്കൂളിലെ വിദ്യാർത്ഥികളെ പഠിപ്പിച്ചുകൊണ്ടിരുന്നു. ഇവനും വലിയ സഹായമായി. സർവ്വവും ഉപേക്ഷിച്ച് ആശ്രമവാസം തന്നെ ചെയ്യണമെന്നായിരുന്നു അദ്ദേഹത്തിന്റെ ആഗ്രഹം. എന്നിരുന്നാലും അദ്ദേഹത്തിന് പെട്ടെന്ന് കൊയിലാണ്ടിയിൽ നിന്നു സ്വഗൃഹത്തിലേക്കു പോകേണ്ടതായി വന്നു. കുഞ്ഞിരാമപ്പതിയാർ വക്കീൽപ്പണി നിർത്തിവച്ചു പട്ടാമ്പിയിൽ "കുടിയാൻ" പത്രത്തിന്റെ പത്രാധിപരായി. പിന്നീട് പട്ടാമ്പി സംസ്കൃത കോളേജ് പ്രിൻസിപ്പാളായി വളരെ കാലം ഇരുന്നു. ഒടുവിൽ സന്യാസിയായി.

കൊയിലാണ്ടി ആശ്രമത്തിൽ ഇവൻ തനിച്ചായിരുന്നപ്പോൾ ശ്രീ സ്വാമിജി യുവാക്കന്മാരായ ബ്രഹ്മചാരികളേ അയച്ചുകൊണ്ടിരുന്നു. ഒരിക്കൽ ഇവന്റെ കൂടെ താമസിച്ചിരുന്നത് രാമശരണം ശേഖരാനന്ദസ്വാമികളായിരുന്നു. അത് 1919–ൽ ആയിരിക്കണം. സ്വാമിജിയുടെ കത്തുകൾ വന്നുകൊണ്ടേ ഇരുന്നു. ബാംഗ്ലൂരിൽ പോയി സ്വാമിജിയുടെ കൂടെ താമസിക്കുവാനുള്ള ആഗ്രഹം വർദ്ധിച്ചുകൊണ്ടുവന്നു. അതിനു അനുവാദം ചോദിക്കുകയാണെങ്കിൽ കിട്ടുകയില്ല. ഒരു ദിവസം എന്തായാലും സ്വാമിജിസന്നിധിയിലേക്കു ഇവൻ തിരിക്കുന്നുവെന്ന് പദ്യരൂപേണ ഒരു കത്തയച്ചു. ഇവൻ ആശ്രമകാര്യങ്ങൾ ഒക്കെയും ബ്രഹ്മചാരിയിൽ സമർപ്പിച്ച് ബാംഗ്ലൂർക്ക് പുറപ്പെടുകയും ചെയ്തു. പ്രാതഃകാലത്ത് ഒൻപതുമണിയോടുകൂടി ആശ്രമത്തിൽ എത്തി. സ്വാമിജി കാപ്പികുടിയും കഴിഞ്ഞ് തോട്ടത്തിൽ ചില പ്രവൃത്തികൾ ചെയ്തുകൊണ്ടിരിക്കുകയായിരുന്നു.

ശ്രീ സ്വാമികൾ അതിരാവിലെ എണീറ്റ് ശൗചാദികൾ നിർവഹിച്ച് തന്നത്താൻ കാപ്പി ഉണ്ടാക്കി താൻ കുടിച്ച് ബാക്കിയുള്ളതു ആശ്രമവാസികൾക്ക് കൊടുക്കും. പാത്രവും താൻതന്നെ കഴുകി അതിന്റെ സ്ഥാനത്ത് ഭംഗിയായി വയ്ക്കും. പിന്നീട് പുകവലിച്ച്, അനന്തരം ഒട്ടും താമസിയാതെ തന്നെ കൈക്കോട്ടോ അരുവാളോ മറ്റോ എടുത്തുകൊണ്ട് തോട്ടത്തിലേക്കു പുറപ്പെടും. ഈ പ്രവൃത്തികൾ ഒക്കെയും ചെയ്യുമ്പോഴും സ്വാമികൾ നിശ്ശേഷം മൗനം തന്നെ – ശാന്തം – ശാന്തം – "യദ്യത് കർമ്മ കരോമി തത്തദഖിലം ശംഭോ തവാരാധനം" – ഈ തത്വം പ്രതിനിമിഷവും ശ്രീ സ്വാമിജിയിൽ നിന്നും ബുദ്ധിമാന്മാർക്ക് മനസ്സിലാക്കാവുന്നതാണ്. കർമ്മകൗശലം തന്നെയാണല്ലോ യോഗവും. സ്വാമിജിയാകട്ടെ ഒരു യഥാർത്ഥഭക്തനും, യോഗിയും, ജ്ഞാനിയും, കർമ്മിയും ആയിരുന്നു. ഇതൊക്കെയും ഇപ്പോൾ മാത്രമാണ് ഇവന്ന് പൂർണ്ണമായും ബോധ്യമാകുന്നത്.

തോട്ടത്തിലെ പണി – അഥവാ – പൂജ – പതിനൊന്നുമണിയോടുകൂടി അവസാനിപ്പിക്കും. പിന്നീട് സ്നാനം – വസ്ത്രങ്ങൾ തന്നെത്താൻ അടിച്ചു

നനച്ചു ഭംഗിയായി വിരിക്കും. തദനന്തരം പൂജാമുറിയിൽ പോയി തീർത്ഥവും മറ്റും സേവിച്ചതിന്റെ ശേഷം തനിക്കു നിശ്ചയിച്ചിട്ടുള്ള ആസനത്തിൽ ഭോജനത്തിനായി ഇരിക്കും. ആശ്രമത്തിലുള്ള ബ്രഹ്മചാരികളും സന്യാസിമാരും സ്വാമിജിയുടെ കൂടെത്തന്നെ ഒരു പന്തിയായി ഇരിക്കും. ഭോജനാനന്തരം പിന്നെയും ഒരുപുക. അനന്തരം വിശ്രമം. പകൽ മൂന്നുമണിയോടുകൂടി ശൗചാദികൾ കഴിച്ച് അൽപം ഫലഭക്ഷണത്തോടുകൂടി ചായയും കഴിക്കും. സ്വാമിജിയെ കണ്ട് വന്ദിക്കുവാനുള്ള അവസരം അപ്പോൾതന്നെയാണ്. വിദ്യാർത്ഥികളെ പ്രേമപുരസ്സരം സ്വീകരിച്ചു ഗംഭീരസ്വരത്തിൽ അവരുമായി സംസാരിച്ച് എല്ലാവരേയും തൃപ്തിപ്പെടുത്തും. സായംകാലത്തുള്ള ദീപാരാധനയും വീക്ഷിച്ചു രാത്രി ഭോജനവും കഴിച്ചു. സുഖശയ്യയിൽ നിദ്രാസമാധിസ്ഥനാകും. സ്വാമിജിയുടെ മുറിയിൽ അടുത്തുതന്നെ കിടക്കുവാൻ ഇവനും ഭാഗ്യം ലഭിച്ചിട്ടുണ്ട്.

*"കിൽബിഷമൊക്കെയും പോക്കുവാനുള്ളോരു*
*സിദ്ധൗഷധം മഹത് പാദസേവ*
*ശ്രദ്ധയായ് ചെയ്കിലോ ചിത്തം തെളിഞ്ഞാശു*
*ഭക്തിയും മുക്തിയും ലഭ്യമാകും."*

ആകട്ടെ! ഇവൻ എവിടെയാണിപ്പോൾ. ഇവന്റെ കയ്യിൽ ചില കാഴ്ചദ്രവ്യങ്ങളുമുണ്ട്. സ്വാമിജിയുടെ സ്വഭാവം ഇവന്ന് നല്ലവണ്ണം അറിയാം. വിറച്ചു വിറച്ചാണ് ഇവൻ സ്വാമിജിയുടെ അടുക്കലേക്കു പോകുന്നത്. അതും പിൻഭാഗത്തുകൂടി: സ്വാമിജി കർമ്മൈകനിരതനായിരിക്കുകയാണ്. ഒരിക്കൽ ഒന്നു പുറകോട്ടു തിരിഞ്ഞുനോക്കുകയായി. ഇവൻ സ്വാമിജിയുടെ പാദങ്ങളിൽ പതിച്ചു. "Who asked you to come here." (നീ ഇവിടെ വരുവാൻ ആരു പറഞ്ഞു) എന്നു കോപസ്വരത്തിൽ ശാസിക്കുന്നു. ഇവൻ അയച്ച പദ്യശകലങ്ങളെ ആക്ഷേപസ്വരത്തിൽ സ്വാമിജി തന്നെ ഉച്ചരിക്കുകയായി.

ഇവൻ വല്ലാതെ വിഷമിച്ചു. അപ്പോൾ ഇവൻ സ്വാമിജിയുടെ ബാഹ്യഭാവത്തെ മാത്രമേ മനസ്സിലാക്കിയതുള്ളു. ശുദ്ധപ്രേമത്താൽ പൂർണ്ണമായിരിക്കുന്ന സ്വാമിജിയുടെ അന്തരംഗത്തെ മനസ്സിലാക്കുവാനുള്ള വൈഭവം ഇവന്ന് അക്കാലത്ത് ഇല്ലതന്നെ ഇല്ല. ഇവനു കൂടുതൽ ശക്തി നൽകുന്നതിന് സഹായകങ്ങളായ അനുഗ്രഹവാണികൾ ആയിരുന്നു ഇവയെല്ലാം എന്ന് ഇപ്പോൾ അത്രേ മനസ്സിലാകുന്നുള്ളു.

എന്താണു പ്രവർത്തിക്കുക എന്നാലോചിച്ചു. ഇവിടം വിട്ടു പോകുകയോ – എന്തായാലും പതുക്കെ ആശ്രമത്തിന്റെ വാതിൽ തുറന്ന് പുറത്തിറങ്ങി. അപ്പോഴത്തെ ദൃശ്യം ഇന്നും പുതുതായി തന്നെ ഇവന്റെ മനസ്സിൽ സ്ഥിതി ചെയ്യുന്നു. വിശാലമായ ഗഗനപ്രദേശം – ശൂന്യങ്ങളായ പരിസരങ്ങൾ. ഇവൻ



ഏകൻ – ആരും ഒരു സഹായത്തിനില്ല – കേവലം ഭഗവാൻ മാത്രം. ഈ ഒരു ഭാവം വന്നതോടുകൂടി വേണ്ട ശക്തിയും ബുദ്ധിയും ലഭിച്ചു. ആശ്രമത്തിലേയ്ക്കുതന്നെ പോയി. "ഭക്തൻ എവിടെ?" എന്നു സ്വാമികളും ഇവനേപ്പറ്റി അന്വേഷിച്ചുകൊണ്ടേ ഇരുന്നു! സ്വാമിജിക്കും വളരെ സന്തോഷമായി. ഇവൻ അവിടെത്തന്നെ താമസവുമായി.

പ്രസിഡന്റ് മഹാരാജ് (അതായത് ആദ്യത്തെ പ്രസിഡന്റ്) സ്വാമിജിയെപ്പറ്റി ഇപ്രകാരം പറഞ്ഞിട്ടുള്ളതായി കേൾക്കുന്നു. "He is a terrible man. But he is a great devotee as well" (അദ്ദേഹം ഒരു ഗംഭീര പുരുഷനാണ്; എന്നാൽ ഒരു വലിയ ഭക്തനും അത്രേ). ഇരുട്ടും വെളിച്ചവും എന്നപോലെ പരസ്പരവിരുദ്ധങ്ങളായ ഭാവങ്ങൾ ഒരുവനിൽ ഉണ്ടായിരിക്കുന്നത് എങ്ങിനെയെന്നുള്ള ശങ്കയ്ക്കു സമാധാനം സ്വാമിജിയുടെ ജീവിതക്രമം തന്നെയാണ്. മൂന്നുനാലു ദിവസം അവിടെ വളരെ സുഖമായിത്തന്നെ നിവസിച്ചു. ഒരു ദിവസം സ്വാമിജി ഇവനോടു പറയുന്നു. "Bhakta, why not you go to Thiruvalla and take charge of the Ashram there? There all are yearning for you." (നിനക്കു തിരുവല്ലാ ആശ്രമത്തിൽ തന്നെ താമസിക്കരുതോ. അവിടെയുള്ളവരെല്ലാം നിന്നെത്തന്നെ നോക്കിയിരിക്കുന്നു) എന്ന്. ഇത് ഒരു കൽപ്പനതന്നെയായിരുന്നു. ഇവൻ ഉടനടി തന്നെ അതിനെ സസന്തോഷം സ്വീകരിച്ചു. അടുത്ത ദിവസം തന്നെ പോകുവാനായും നിശ്ചയിച്ചു.

വടക്കെ മലയാളത്തുള്ള ചില ഭക്തന്മാർക്കുവേണ്ടി കത്തുകൾ എഴുതുവാൻ ആജ്ഞാപിച്ചു. ഇവൻ എഴുതുവാൻ തുടങ്ങി. സ്വാമിജിയുടെ കസാലയിൽ തന്നെ ഇവനെ നിർബന്ധമായി പിടിച്ചിരുത്തി. ഒരു ഉരുളൻ കസാലയാണത് – സ്വാമിജിക്ക് ഏറ്റവും പ്രിയപ്പെട്ടതും. ഇവനു ഗത്യന്തരമില്ലല്ലോ. അവിടെ ഇരുന്നു കത്തുകൾ എഴുതി. സ്വാമിജി സമീപത്തിൽ നിന്നുകൊണ്ട് എഴുതുവാനുള്ള സംഗതികൾ പറഞ്ഞുതന്നു. നോക്കുക സ്വാമിജിയുടെ മാതൃസദൃശമായ വാത്സല്യം. ഇതുകളെ ഒക്കെയും ഓർക്കുമ്പോൾ മനസ്സു സ്വാമിജിയിൽ തന്നെ ലയിച്ചുപോകുന്നു.

അടുത്ത ദിവസം പകൽ നാലുമണിയോടുകൂടി സ്വാമികൾ ഇവനെ യാത്രയാക്കി. സ്വാമിജിയുടെ കല്പനയനുസരിച്ച് വീരേശൻ എന്ന ബ്രഹ്മചാരി ഒരു കുതിരവണ്ടി കൊണ്ടുവരുന്നു. ഇവന്നും, കൊയിലാണ്ടിയിൽ മറ്റുള്ളവർക്കും, നല്ല നല്ല വസ്ത്രങ്ങളും വഴിച്ചെലവിനുള്ള പണവും തരുന്നു. സേലത്ത് ഒരു ആശ്രമം ഉണ്ട്. അവിടെ ഇറങ്ങി ആ ആശ്രമതോട്ടത്തിൽ നടുവാനായി കുറെ കൂവളത്തിന്റെ തൈകളും മറ്റും തന്ന് ഇവനെ വണ്ടി കയറ്റി സ്റ്റേഷനിലേയ്ക്കയച്ചു. വീരേശബ്രഹ്മചാരിയും കൂടെയുണ്ട്. സ്റ്റേഷനിൽ എത്തി ഇവനെ തീവണ്ടിയിൽ കയറ്റിയിട്ട് വീരേശൻ മടങ്ങുകയും ചെയ്തു. ഇദ്ദേഹം അന്നു

തന്നെ അതിസാമർത്ഥ്യമുള്ള ഒരു ചെറുപ്പക്കാരനായിരുന്നു. ഇപ്പോൾ അദ്ദേഹത്തിന്റെ പേര് ശാംഭവാനന്ദസ്വാമികൾ എന്നത്രേ.

അടുത്ത ദിവസം സേലത്തിറങ്ങി ശ്രീ സ്വാമിജിയുടെ ഒരു വലിയ ഭക്തന്റെ ഗൃഹത്തിൽ പോയി സ്വാമിജിയുടെ കത്തു കൊടുത്തു. അദ്ദേഹം ഇവനെ പ്രേമപുരസ്സരം സ്വീകരിച്ചു. അന്നുതന്നെ സായംകാലത്തു ആശ്രമത്തിൽ പോയി. തോട്ടത്തിൽ സ്വാമിജി കല്പിച്ചിരുന്ന പ്രകാരംതന്നെ, നല്ലവണ്ണം കുഴിച്ച് വളവും മറ്റും ഇട്ട് അതിന്റെ മുകളിൽ പിന്നെയും മണ്ണിട്ട് തൈകൾ എല്ലാം നടുകയുണ്ടായി. ഇവൻ പിന്നീട് സേലത്തു പോയിട്ടില്ല. അവ എല്ലാം നല്ല വൃക്ഷങ്ങളായി പ്രശോഭിക്കുന്നു എന്ന് പലരും പറഞ്ഞു കേൾക്കുന്നു.

ശ്രീ നാമഗിരി എന്നാണ് ഈ (സ്വാമിജിയുടെ സേലത്തെ പ്രേമി) ഭക്തന്റെ പേർ. അദ്ദേഹം പല മഹാജനങ്ങളെയും ഇവന്ന് പരിചയപ്പെടുത്തി. രണ്ടു മൂന്നു ദിവസം അവിടെ താമസിച്ചതിന്നുശേഷം ഇവൻ കൊയിലാണ്ടിയിലേക്കു യാത്രയാകുകയും ചെയ്തു. ഇടയ്ക്കു പട്ടാമ്പിയിലും ഇറങ്ങുകയുണ്ടായി. ഇവനോ ഏറ്റവും സൗഹാർദ്ദമുള്ള ശ്രീ കുഞ്ഞിരാമപതിയാരെ – ചിന്മയാനന്ദ സ്വാമികളെ – കാണുവാൻ മാത്രം. അവിടെ നിന്നും കൊയിലാണ്ടിയിലും എത്തി.

ഇപ്പോൾ പൂജവയ്പുകാലമാണ്. വസ്ത്രം എല്ലാവർക്കും വീതിച്ചു കൊടുത്തു. എല്ലാ കഥകളേയും ബ്രഹ്മചാരിയോടു പറഞ്ഞു. ഇവന്റെ ബുദ്ധിയൊക്കെയും ഒന്നു പൊടുന്നനവേ മാറുന്നു. പിന്നെയും തിരുവല്ലായ്ക്കു പോകുവാനാണ് സ്വാമിജിയുടെ കല്പന. തിരുവല്ലായോ സ്വദേശം. അവിടെ പോകുന്നപക്ഷം സാധനഭജന ചെയ്യുന്നതിലേയ്ക്കുള്ള വിഘ്നങ്ങൾ അധികമാവുകയേ ഉള്ളു. അതുകൊണ്ട് അവിടെ പോകുവാൻ മനസ്സുവരുന്നതേ ഇല്ല. ബാംഗ്ലൂരിൽ വച്ച് സ്വാമികൾ പ്രയോഗിച്ച ശകാരവർഷങ്ങളും ഇതിന്നനുകൂലമായി തീരുന്നു. സ്വാമിജിയുടെ ആജ്ഞയെ ലംഘിക്കുകയോ? ഇതെല്ലാം ഗാഢമായി ആലോചിച്ചു. ഉടൻതന്നെ സ്വാമിജിക്ക് ഒരു കത്ത് എഴുതി. ആ കത്തിന്റെ ചുരുക്കം ഇപ്രകാരമായിരുന്നു. "Now I am going not to Thiruvalla but to Gokarnam where I intend to do Thapasya for some time. Whatever I have done was only to please Swamiji. With Swamiji's blessings now I am going. All is false and I cannot rest satisfied until and unless I come face to face with truth" (ഇവൻ ഇപ്പോൾ പോകുന്നത് തിരുവല്ലായിലേക്കല്ല, ഗോകർണ്ണത്തേയ്ക്കാണ്. അവിടെ കുറച്ചുകാലം തപസ്സായി താമസിക്കുവാൻ ഇച്ഛിക്കുന്നു. അവിടത്തെ സന്തോഷത്തെ മാത്രം ഉദ്ദേശിച്ചാണ് എല്ലാം ഇവൻ പ്രവർത്തിച്ചിട്ടുള്ളത്. ഈ ലോകം എല്ലാം ഒരു പൊയ്യായി തോന്നുന്നു. സത്യം വല്ലതും ഉണ്ടോ എന്നറിയുന്നതുവരേയും ഇവനു സ്ഥൈര്യം ലഭിക്കുന്നതല്ല) എന്ന്.



ഇപ്രകാരം കത്തെഴുതി ഉടൻതന്നെ തപാലിൽ ഇവൻ തന്നെ ഓടിപ്പോയി ഇടുകയും ചെയ്തു. തിരിച്ച് ആശ്രമത്തിലെത്തിയപ്പോഴാണ് ഇവന്റെ ഈ സാഹസത്തെപ്പറ്റി വിമർശിക്കുവാൻ തുടങ്ങിയത്. അബദ്ധമേ അബദ്ധം! ഇത്ര ദയാലുവായിരിക്കുന്ന സ്വാമിജിയോടു ഇപ്രകാരം പെരുമാറുന്നത് വലിയ കടുംകൈയായിട്ടുതന്നെ തോന്നി. പക്ഷെ ഇപ്പോൾ പോകാതെയിരിക്കാനും നിവർത്തിയില്ല. വേണ്ടാത്ത ദുരഭിമാനവും ഇവനിൽ ഉണ്ടല്ലോ. കുമാർഗ്ഗത്തിലേക്കല്ലല്ലോ പോകുന്നത്. ഈശ്വരനെ ഭജിക്കുവാനല്ലേ? ഈ വിചാരം സമാധാനം തന്നു. ദുർഗ്ഗാഷ്ടമി ദിവസം കുമാരീപൂജയും നടത്തി. ദശമി ദിവസം കൊയിലാണ്ടി ആശ്രമം വിട്ടു. കുറെ പണവും മറ്റും ഉണ്ടായിരുന്നത് ബ്രഹ്മചാരി വശം ഏല്പിച്ചു. ഒരു പൈസാ പോലും എടുക്കാതെ പുറപ്പെട്ടു. ഭഗവാൻ തന്നെ ശരണം – ത്വമേവ സർവ്വം മമ ദേവ ദേവ. ✧

## അധ്യായം 8

ആശ്രമത്തിന് ഏകദേശം രണ്ടു മൈൽ ദൂരെ ശാരികാ കോവിൽ എന്നൊരു ദേവീക്ഷേത്രം ഉണ്ട്. ആ രാത്രി ആ ക്ഷേത്തിലുള്ള കളത്തട്ടിൽതന്നെ സുഖമായി കഴിച്ചുകൂട്ടി. അടുത്ത ദിവസം അവിടെനിന്നും തിരിച്ച് ഉടുപ്പിയിൽ ഒന്നു രണ്ടു ദിവസംകൊണ്ടു എത്തി. ഉടുപ്പിയിലുള്ളത് കൃഷ്ണസ്വാമിക്ഷേത്രമാണല്ലോ. കൃഷ്ണദർശനവും ചെയ്ത് അവിടെ മൂന്നു ദിവസം താമസിച്ചു. ഗോകർണ്ണം വരേക്കും നടന്നു പോകുക വളരെ ദുസ്സാധമായി തോന്നി. ബലച്ചിയിൽ നിന്നും സ്റ്റീംബോട്ടുവഴി ഗോകർണ്ണത്തു പോകുകയാണ് നല്ലതെന്നു ചിലർ പറഞ്ഞതനുസരിച്ച് ഒരു സായംകാലത്ത് ബലച്ചിയിൽ എത്തി. മംഗലാപുരത്തുനിന്നും വരുന്ന ബോട്ടു കാത്തിരുന്നു. സൗജന്യമായി പോകാമെന്നാണ് ഇവൻ വിചാരിച്ചിരുന്നത്. ടിക്കറ്റുകൂടാതെ പോകുവാൻ അസാദ്ധ്യമായി തോന്നി. ബോട്ടു ബലിച്ചിയിൽ എത്തി. യാത്രക്കാർ ഒക്കെയും ബോട്ടിൽ കയറുകയായി. ഇവൻ ഏകൻ ശേഷിച്ചു. സ്റ്റേഷൻ മാസ്റ്ററോട് വിവരം ധരിപ്പിച്ചു. അദ്ദേഹം പറയുന്നു "നിങ്ങൾ എന്താണ് ഈ വിവരം മുമ്പുതന്നെ പറയാതിരുന്നത്. ഞാൻ നിങ്ങളെ സുഖമായി അയക്കുമായിരുന്നല്ലോ. ഇനി ഇപ്പോൾ എന്താണ് ചെയ്യുക. ആകട്ടെ നിങ്ങളുടെ പക്കൽ എത്ര പണമുണ്ട്." ഞാൻ നോക്കുമ്പോൾ എങ്ങിനെയോ എന്റെ കൈവശം മൂന്നു രൂപയുണ്ട്. അവിടെനിന്നും ഗോകർണ്ണത്തേയ്ക്കു അഞ്ചു രൂപയാണ് കൂലിയെന്നു തോന്നുന്നു. പോരാത്തപണം അദ്ദേഹംതന്നെ എടുത്ത് ഒരു

ടിക്കറ്റ് വാങ്ങിതന്നു. എട്ടണ എന്റെ കയ്യിലും തന്നു, ഭക്ഷണസാധനം വാങ്ങുന്നതിലേക്ക്. രണ്ടോ മൂന്നോ അണയ്ക്ക് അവലും വാങ്ങിക്കൊണ്ട് ഓടിപ്പോയി ബോട്ടിൽ ഇരുന്നു.

ഇത് ഇവന്റെ ആദ്യമായ സമുദ്രയാത്രയാണ്. രാമേശ്വരത്തേക്കു പോയപ്പോഴും അല്പം സമയം സമുദ്രയാത്ര ചെയ്യാതിരുന്നില്ല. അതു വളരെ സുഖകരമായി തോന്നി. പലമാതിരിയുള്ള ദൃശ്യങ്ങളെ കണ്ട് മനസ്സ് വിനോദിച്ചു പോകുന്നു. പണം ഉള്ളപക്ഷം ആഹാരത്തിനും മറ്റും ഒരു പ്രയാസവുമില്ല. ഇവന്റെ കയ്യിലോ നാലഞ്ച് അണ മാത്രമാണുള്ളത്. കുറച്ചു അവലും. ആ അവൽ ശുദ്ധജലത്തിൽ അല്പസമയം വച്ചിരുന്നതിന്റെ ശേഷം അതിൽ കലക്കി കൂടെക്കൂടെ കുടിച്ചുകൊണ്ടിരുന്നു. ഇപ്പോൾ ഒരു ചന്ദ്രഗ്രഹണവും സമീപിച്ചു വരുന്നു. അവിടവിടെ പോയി യാത്രക്കാരേ തേടിപ്പിടിച്ചുകൊണ്ട് പോകുവാനായി പുരോഹിതന്മാരും ഈ ബോട്ടിൽ കൂടിയിട്ടുണ്ട്. ഇവൻ സ്വാമിജി നൽകിയ വിലപിടിച്ച വസ്ത്രങ്ങളും മറ്റും ധരിച്ചിരുന്നതുകൊണ്ട് പണക്കാരനാണെന്നു കരുതി ഇവനേയും ചിലർ ബുദ്ധിമുട്ടിച്ചുകൊണ്ടിരുന്നു. ഇവന്റെ കൈവശം പണമില്ലാ എന്ന് എത്ര പ്രാവശ്യം പറഞ്ഞാലും അവർക്കു വിശ്വാസമാകുന്നില്ല. എന്തായാലും ഒരാൾ ഇവനേ വിട്ടില്ല. "എനിക്കു പണവും മറ്റും ആവശ്യമില്ല – ഞാൻ നിങ്ങളെ കൊണ്ടുപോയി എന്റെ മഠത്തിൽ തന്നെ സുഖമായി താമസിപ്പിക്കാം" എന്ന് നിർബന്ധിച്ചു. അടുത്ത ദിവസം സായാഹ്നത്തോടു കൂടി ബോട്ട് നിശ്ചിതസ്ഥലത്തെത്തി. എല്ലാവരും ഇറങ്ങി. അവിടെനിന്നും ഗോകർണ്ണം ക്ഷേത്രത്തിലേക്ക് ഉദ്ദേശം മൂന്നു മൈൽ ദൂരമുണ്ട്. ആ ബ്രാഹ്മണൻ ഇവനെ കൂട്ടിക്കൊണ്ടുപോയി. അദ്ദേഹത്തിന്റെ മഠത്തിൽ എത്തി. അവിടെ താമസിക്കാം എന്നു പറഞ്ഞ് ഇവന്റെ കയ്യിൽ ഉണ്ടായിരുന്ന ചില്ലറ സാമാനങ്ങൾ അവിടെ തന്നെ ഒരു മുറിയിൽ വച്ചു. അപ്പോൾ രാത്രി ഒൻപതു മണിയായി. എങ്കിലും ക്ഷേത്രത്തിന്റെ ചുറ്റുപാടും ഒന്നു നോക്കി കുളികഴിച്ച് വീണ്ടും ബ്രാഹ്മണഗൃഹത്തിൽ വന്നു. വിശപ്പു നല്ലതുപോലെ ഉണ്ടായിരുന്നു. അദ്ദേഹം തണുത്തു തണുത്തുള്ള ചോറാണ് ഭോജനത്തിനായി തന്നത്. അതു കുറച്ചു കഴിച്ചു കഴിച്ചില്ലാ എന്നു വരുത്തി. ആ ഗൃഹത്തിന്റെ തിണ്ണയിൽ തന്നെ കിടന്നു സുഖമായി ഉറങ്ങി.

അടുത്ത ദിവസം നേരത്തെ ഉണർന്ന് ശൗചാദികർമ്മത്തിനായി അവിടെ നിന്നും തിരിച്ചു. സാമാനം എല്ലാം അവിടെത്തന്നെ വച്ചു. പൗർണ്ണമാസിയാണ്. ചന്ദ്രഗ്രഹണവും പകൽ അഞ്ചുമണിയോടുകൂടി ഉണ്ടായിരിക്കും. പൂജാദികൾ ഒക്കെയും എളുപ്പത്തിൽ സമാപ്തിയാക്കി പത്തുമണിക്ക് മുമ്പുതന്നെ ക്ഷേത്രവും അടയ്ക്കും. ഇവൻ സമുദ്രതീരത്തൂടെ നടന്നുനടന്ന് മനോഹരമായ ഒരു ഏകാന്തസ്ഥാനത്ത് എത്തി. അവിടെ എല്ലാ സൗകര്യങ്ങളും ഉണ്ട്. കുളിക്കുവാനും കുടിക്കുവാനും ശുദ്ധജലം. സീതാരാമന്റെ ഒരു ചെറിയ ക്ഷേത്രം. അതിനോട് ചേർന്നുതന്നെ ഒരു ചെറിയ പാചകശാല. ഇത് കുറച്ചു ഉയർന്ന സ്ഥലമാണ്. സമുദ്രമോ തൊട്ടുതന്നെ കിടക്കുന്നു. ഇവിടെ നിന്നുമുള്ള ദൃശ്യം അതിമനോഹരമെന്നേ പറയേണ്ടതുള്ളൂ. ഇവൻ കുളിയും മറ്റും വേഗം കഴിച്ച് രാമദർശനവും ചെയ്ത് ആ ക്ഷേത്രത്തിന്റെ മുൻവശത്തുള്ള വരാന്തയിൽ തന്നെ ഇരുന്നു ധ്യാനജപാദികൾ ചെയ്തു. പത്തുമണിയോടു കൂടി ബ്രാഹ്മണഗൃഹത്തിൽ പോയി ഭിക്ഷകഴിച്ചു. പിന്നീട് സമീപ സ്ഥലങ്ങൾ ഒക്കെയും നിരീക്ഷിച്ചു.



രാവണൻ ഘോരമായി തപസ്സുചെയ്ത സ്ഥലമാണല്ലോ ഇത്. രാവണൻ മൂത്രമൊഴിച്ചതാണെന്നു പറയുന്ന സ്ഥലം ഇപ്പോഴും ഒരു ചെറിയ കുളം പോലെ അവിടെ കാണ്മാനുണ്ട്. വെള്ളം സ്പർശയോഗ്യമല്ല. ശിവനെ ആണല്ലോ ഇവിടെ പ്രതിഷ്ഠിച്ചിരിക്കുന്നത്. പല സ്ഥലങ്ങളിൽ നിന്ന് അനേകായിരം ജനങ്ങൾ ഇവിടെ ദർശനത്തിനായി വരുന്നു. എല്ലാവർക്കും സ്വാതന്ത്ര്യമായി ക്ഷേത്രത്തിനുള്ളിൽ കടന്ന് ശിവദർശനം ചെയ്യാവുന്നതാണ്. എന്നാൽ മലയാളികൾക്കു സ്വാതന്ത്ര്യമില്ല. ഒരു ചെറിയ സംഖ്യ, എട്ടണയോ മറ്റോ, കൊടുത്തുവെങ്കിൽ മാത്രമേ, അകത്തുകയറി ശിവദർശനം ചെയ്യുവാൻ അനുവദിക്കുകയുള്ളൂ. ഇവന്റെ കയ്യിൽ എവിടെയാണ് പൈസ?

ഗ്രഹണമോചനം സായംകാലത്ത് ആറുമണിക്കു ശേഷമായിരുന്നു എന്നു തോന്നുന്നു. ആ സമയം അനേകം സ്ത്രീപുരുഷന്മാർ ആബാലവൃദ്ധം സമുദ്രസ്നാനം കഴിച്ച് ക്ഷേത്രത്തിലേക്കു ഭക്തിസമേതം പോയിക്കൊണ്ടിരുന്നു. ഇവനും അവരുടെ കൂടെ ഉണ്ട്. അകത്തു കയറി. തൊഴുവാൻ വേണ്ട പണം ആ പുരോഹിതൻ ഇവനു തരാമെന്ന് നിർബന്ധമായി പറഞ്ഞു. കടം വാങ്ങുവാൻ ഇവന് ഒട്ടും തന്നെ മനസ്സില്ല. ഇവൻ പുറത്തു പ്രദക്ഷിണം കഴിച്ചു സ്തോത്രങ്ങളും മറ്റും പാടി ഒരു സ്ഥലത്തു സ്വസ്ഥമായിരുന്ന് ശ്രീഗുരുനാഥൻ ഉപദേശിച്ചിരുന്ന മന്ത്രം ജപിച്ചു കൃതാർത്ഥനായി. രാത്രി വീണ്ടും ബ്രാഹ്മണഗൃഹത്തിൽ പോയി ഭക്ഷണം കഴിച്ചു ഉറങ്ങി. ഇവന്റെ കൈവശം പണം തീരെ ഇല്ലെന്നു ഇപ്പോൾ ഈ ബ്രാഹ്മണന് മനസ്സിലായിരിക്കണം – എന്നിരുന്നാലും ഇവനെ അവിടെത്തന്നെ ഒരു കോണിൽ ഇരിക്കുവാൻ അനുവദിക്കാതിരുന്നില്ല. പക്ഷെ ഗൃഹത്തിൽ എവിടെയും താമസിക്കുവാനല്ലല്ലോ ഇവൻ ഇവിടെ എത്തിയിരിക്കുന്നത്.

അടുത്ത ദിവസം തന്നെ രാമതീർത്ഥസ്ഥാനത്തേക്കു മാറുകയായി – വിജനസ്ഥാനം – ഗോകർണ്ണത്ത് അനേകം സാധുക്കൾ വന്നു പോയിക്കൊണ്ടിരുന്നു. മലയാളികളും ധാരാളം ഉണ്ട്. ഇവൻ ആരേയും പരിചയപ്പെടുവാൻ തുനിഞ്ഞില്ല. ഗൃഹങ്ങൾ തോറും പോയി മധുരിക ഭിക്ഷയെടുത്തു

ജീവിക്കുവാൻ തുടങ്ങി. പക്ഷെ ഈ സ്ഥാനത്തുനിന്നും അവിടവിടെ പോയി ഭിക്ഷയെടുത്തു വരണമെങ്കിൽ രണ്ടുമൂന്നു മണിക്കൂർ വേണം. രണ്ടുമൂന്നു ദിവസം ആഹാരം കൂടാതെയും ഇരിക്കുകയുണ്ടായി.

പൂജ തുടങ്ങുന്നതിനുമുമ്പായി പൂജക്കുള്ള സാമഗ്രികൾ ഒക്കെയും അടുപ്പിച്ചുവച്ചിരിക്കണം. "ശരീരമാദ്യം ഖലു ധർമ്മ സാധനം" ആഹാരം കൊടുത്തില്ലെങ്കിൽ ശരീരം ക്ഷീണിച്ചു നശിക്കുമെന്നല്ലാതെ മനസ്സുകൊണ്ട് ഈശ്വരനെ ധ്യാനം ചെയ്യുവാൻ സാധിക്കുന്നതല്ലാ. മധുരികഭിക്ഷയാണ് ഉത്തമം. പക്ഷെ ഒന്നു രണ്ടു മൈൽ ദൂരെ പോയി ഭിക്ഷയെടുക്കുക ഇവന്ന് ദുസ്സഹമായിത്തോന്നി. ഇവന്റെ കാലിനു നല്ല സ്വാധീനമില്ലല്ലോ. സ്നേഹിതന്മാർക്ക് എഴുതി അയച്ച് കുറച്ചു രൂപാ വരുത്തി സ്വയം പാചകം ചെയ്ത് ജീവിക്കുവാൻ തുടങ്ങി. ഇപ്പോൾ ഇവന്നോടൊപ്പം ഒരു പരിചയക്കാരനായ ഭിക്ഷുവും വന്നുകൂടി. ഇദ്ദേഹം ഇവന്ന് സാമാനങ്ങൾ അങ്ങാടിയിൽ നിന്നും വിലയ്ക്കു വാങ്ങി അയച്ചുകൊണ്ടിരുന്നു.

ചില ദിവസങ്ങൾ രാമാശ്രമത്തിൽ തന്നെ ഇപ്രകാരം കഴിച്ചുകൂട്ടി. ശ്രീ സ്വാമിജിക്കു കത്തുകൾ അയച്ചുകൊണ്ടേ ഇരുന്നു. ഇവിടെ നിന്നും ഒരു മൂന്നു മൈൽ ദൂരത്ത് ഉമാമഹേശ്വരം എന്നൊരു സ്ഥാനമുണ്ടെന്നു കേട്ടു. ആ സ്ഥാനം ഒരു ദിവസം പോയി നോക്കി. അതിരമണീയം. ഒരു കുന്നിന്റെ മുകൾ ഭാഗത്ത്. അവിടെ ഒരു ചെറിയ ക്ഷേത്രം. ഒരാൾക്കു മാത്രം അതിൽ കഷ്ടിച്ചു കഴിച്ചുകൂട്ടാം. തപസ്സിനു പറ്റിയ സ്ഥാനം. സമുദ്രം അലയടിച്ചുകൊണ്ടിരിക്കുന്നു. ഇതിന്റെ താഴ്‌വരയിൽ ശുദ്ധജലം കിട്ടുന്നതാണ്. ഒരു തെങ്ങിൻ തോപ്പും അതിൽ ഒരു ചെറിയ ധർമ്മശാലയും ഉണ്ട്. ഈ പ്രദേശങ്ങൾ ഒക്കെയും കണ്ടമാത്രയിൽതന്നെ ഇവന് അവിടെ താമസിക്കുവാൻ ആഗ്രഹമുണ്ടായി. തിരിച്ചു രാമാശ്രമത്തിൽ എത്തി. ഇവന്റെ സ്നേഹിതനോടു വിവരങ്ങൾ പറഞ്ഞു. അദ്ദേഹത്തിന്റെ പക്കൽ കുറച്ചു പണവും കൊടുത്തു. ചെറുപയറു കൊണ്ടുമാത്രം ജീവിക്കുവാൻ നിശ്ചയിച്ചു. കുറച്ചു ചെറുപയറും മറ്റും വാങ്ങിക്കൊണ്ട് അടുത്ത ദിവസം തന്നെ ആ ദിവ്യസ്ഥാനത്ത് എത്തി. ആ ക്ഷേത്രത്തിനുള്ളിൽ തന്നെ താമസവും ആയി.

ഭഗവാൻ ഇവനേക്കൊണ്ട് എന്തെല്ലാമോ ചെയ്യിക്കുന്നു. അതിരാവിലെ ഒരു ജലപാത്രവും ഏന്തിക്കൊണ്ട് താഴ്‌വരയിൽ പോയി ശൗചാദികൾ കഴിക്കുന്നു. സമുദ്രസ്നാനാനന്തരം ശുദ്ധജലമുള്ള അരുവിയിലും സ്നാനം കഴിക്കുന്നു. കുന്നിന്റെ മുകളിൽ ഒരു തുള്ളി വെള്ളംപോലും കിട്ടുന്നതല്ലല്ലോ. ഒരു പാത്രത്തിൽ കുറച്ചു വെള്ളവും എടുത്തുകൊണ്ടാണ് മുകളിലേക്കു കയറുന്നത്. ചിലപ്പോൾ കുറച്ചു വിറകും കൊണ്ടുവരണം. അതൊരു മൊട്ടക്കുന്നുംപുറമാണ്. പുല്ലുമാത്രമല്ലാതെ വൃക്ഷങ്ങൾ ഇല്ലേ ഇല്ല.



ഇപ്രകാരമുള്ള ബുദ്ധിമുട്ടുകൾ ഒക്കെയും ഉണ്ടെന്നിരുന്നാലും മനസ്സിനു നല്ല സുഖമേ സുഖം. ധ്യാനജപാദികളിൽ തന്നെ തല്പരനായിരുന്നു. പയറ് വേവിച്ചു ഒരു പ്രാവശ്യം മാത്രം കഴിക്കും. ചില ദിവസങ്ങളിൽ രാത്രിയിലും അല്പം വല്ലതും കഴിക്കാതിരിക്കുന്നില്ല. ഇവനോടു പരിചയമുള്ള ചില സാധുക്കളും ചിലപ്പോൾ വന്നുകൂടാറുണ്ടായിരുന്നു. പയറിന്റെ ഒരു ഓഹരി അവർക്കും കൊടുത്ത് ബാക്കി ഇവനും ഭക്ഷിക്കും. എല്ലാം സുഖം തന്നെ സുഖം. അപൂർവ്വം ചില സന്ദർഭങ്ങളിൽ രുദ്രാഭിഷേകത്തിനായി ബ്രാഹ്മണർ വന്ന് പൂജ മുതലായത് നടത്തി വലിയ സദ്യ കഴിച്ചിരുന്നു. ആ അവസരങ്ങളിൽ എല്ലാം ഇവനേയും ക്ഷണിക്കുക പതിവായിരുന്നു.

ഒരു ദിവസം പകൽ ഉദ്ദേശം നാലുമണിക്ക് ഇവൻ ധ്യാനിച്ചുകൊണ്ടിരിക്കുകയായിരുന്നു. ധ്യാനത്തിൽ വളരെ സുഖം തോന്നി. ശരീരത്തിന് അല്പം കിടുകിടുപ്പു തട്ടുന്നു. അതും സുഖമായിട്ടുതന്നെ തോന്നി. ഹൃദയത്തിൽ നിന്നും പദ്യശകലങ്ങളും താനേ നിർഗ്ഗമിക്കുവാൻ തുടങ്ങി. കുറച്ചു നേരം കഴിഞ്ഞപ്പോഴേയ്ക്കും അതെല്ലാം ശാന്തമായി. ഇവൻ അതിനെ അത്ര സാരമായി ഗണിച്ചില്ല. അടുത്ത ദിവസവും അതേ സമയത്ത് അപ്രകാരം തന്നെ സംഭവിച്ചു. ഇത് ദിവസേന കൂടുതൽ കൂടുതലായി തീർന്നു. ഭക്ഷണത്തിനു രുചിയില്ലാതെയായി. ഇത് മലമ്പനിയാണെന്നും മനസ്സിലായി. സമുദ്രസ്നാനവും മറ്റും മുറയ്ക്കു നടന്നുകൊണ്ടേ ഇരുന്നു. ഇവനു പരിചയമുള്ള ആ സാധു ഉമാമഹേശ്വരത്തു നിന്നും ഇവനെ പഴയ രാമതീർത്ഥത്തിലേക്കു കൂട്ടിക്കൊണ്ടുപോയി. അദ്ദേഹത്തിന്റെ നിർദ്ദേശപ്രകാരം ചില മരുന്നുകളും സേവിക്കുകയുണ്ടായി. എങ്കിലും പനി പിടിച്ചു കുടയുവാൻ തുടങ്ങി. ഗോകർണ്ണം അസുഖകരമായിത്തന്നെ തോന്നി. വീണ്ടും കൊയിലാണ്ടിയിലേക്കുതന്നെ പോകുവാൻ തീർച്ചയാക്കി.

ഗോകർണ്ണക്ഷേത്രത്തിൽ പോയി അകത്തുകയറി ശിവലിംഗദർശനം കഴിച്ചു. ചില വഴിപാടുകളും സാധുഭോജനവും നടത്തി. സ്റ്റീംബോട്ടുവഴി മംഗലാപുരത്തേയ്ക്കു യാത്രയായി. ശ്രീ സ്വാമിജിക്കും ഈ വിവരം എല്ലാം എഴുതിയിരുന്നു. മംഗലാപുരത്തിറങ്ങി അവിടെനിന്നും കൊയിലാണ്ടി ആശ്രമത്തിൽ ഒരു രാത്രി എത്തിച്ചേർന്നു. അപ്പോൾ അവിടെ ശരണം ബ്രഹ്മചാരിയും ഒരു ആശാനും ഉണ്ടായിരുന്നു. അവർക്കെല്ലാവർക്കും വലിയ സന്തോഷമായി.

കൊയിലാണ്ടി ആശ്രമത്തിൽ കുറച്ചു ദിവസം താമസിച്ചു. പനി മുറയ്ക്കു വന്നുകൊണ്ടിരുന്നു. തീരെ കിടപ്പിലായിട്ടില്ല. ഒന്നിട വിട്ട് പനി കൃത്യമായിട്ട് വന്നു. അതു കഴിഞ്ഞാൽ പിന്നെയും ഇവനുള്ള പ്രവൃത്തികൾ ചെയ്തുകൊണ്ടിരുന്നു. അവിടെ നിന്നും ഗുരുവായൂരേയ്ക്കു പോയി. അവിടെയും

കുറച്ചു ദിവസം ഭജനംപാർത്തു. ഒടുവിൽ തിരുവല്ലായിൽ തന്നെ ചെന്നു ചേർന്നു. അവിടെ ആശ്രമത്തിൽ ചില ബ്രഹ്മചാരികൾ താമസിച്ചിരുന്നു.

ഇപ്പോൾ ശ്രീ സ്വാമിജി തിരുവനന്തപുരത്തു വന്നതായി അറിവു കിട്ടി. സ്വാമിജിയെ കാണ്മാനായി തിരുവനന്തപുരത്തെത്തി. ആശ്രമത്തിന്റെ പണി പൂർത്തി ആയിട്ടില്ല. അതിനെ എളുപ്പത്തിൽ പൂർത്തിയാക്കുന്നതിനായി സ്വാമികൾ നല്ലവണ്ണം ശ്രമിച്ചുവരുന്നു. സ്വാമികൾ തന്നെ മറ്റു ചിലരോടൊരുമിച്ച് പണപ്പിരിവിനായി അവിടവിടെ പൊയ്ക്കൊണ്ടിരുന്നു. ശ്രീ സ്വാമിജിയെ ദർശനം കഴിച്ചു. "ഗോകർണ്ണത്തേയ്ക്കു സ്വാമിജിയുടെ സമ്മതമില്ലാതെ പോയതിനെപ്പറ്റി മനസ്സിൽ വല്ലാത്ത പരിഭവം ഇവനോടുണ്ട്. ഇവന്റെ ശരീരവും ക്ഷീണിച്ചിരിക്കുന്നു. ഗോകർണ്ണത്തു പോയി മലമ്പനിയും കൊണ്ടുവന്നു. ഇനിയും മൂകാംബികയ്ക്കു പോകണം" എന്നിപ്രകാരം ശകാരിച്ചു. അന്നു രാത്രി മുമ്പുണ്ടായിട്ടില്ലാത്ത വിധത്തിൽ അതിഘോരമായ പനി പിടിച്ചു. അവിടെയുള്ള ബ്രഹ്മചാരികൾ ഡാക്ടർ തമ്പിയെ കൂട്ടിക്കൊണ്ടുവന്നു കാണിച്ചു. അദ്ദേഹം ശരീരം നല്ലവണ്ണം വിയർപ്പിച്ചു. ആസ്പരിൻ ആയിരിക്കണം സേവിപ്പിച്ചത്. അതോടുകൂടി പനി ശമിച്ചു. അടുത്ത ദിവസം ജനറൽ ഹോസ്പിറ്റലിൽ തന്നെ പോയി അദ്ദേഹത്തിന്റെ ചികിത്സയിൽ ഇരുന്നു ഏകദേശം നാലഞ്ചു ദിവസം കൊണ്ട് സുഖമായി. അദ്ദേഹം ഇൻജക്ഷൻ ചെയ്തു. ആശ്രമത്തിൽ നിന്നും വെളിയിൽ ഇറങ്ങി. ഒരു മാന്യന്റെ വസതിയിൽ സുഖമായി ഒരാഴ്ചയോളം താമസിച്ചു. സ്വാമിജി തിരുവനന്തപുരത്തു നിന്നും പോകുകയും ചെയ്തു.

ഇവനും തിരുവനന്തപുരത്ത് നിന്നും തിരുവല്ലാ ആശ്രമത്തിൽ എത്തി. അവിടെ നിന്നും വീണ്ടും ഗുരുവായൂരെത്തി. അവിടെ രണ്ടു മൂന്നു മാസം ഭജനമായി താമസിച്ചശേഷം കൊയിലാണ്ടിയിൽ എത്തി. ആശ്രമവാസത്തിൽ അഭിരുചി കുറഞ്ഞു വന്നു. ഇപ്പോൾ മൂകാംബിയിലേക്കു പോകുവാൻ തീർച്ചപ്പെടുത്തി. സ്വാമിജിക്കു എഴുതി അയച്ചു. "I have made Bhaktha free" (ഞാൻ ഭക്തനെ സ്വതന്ത്രനാക്കിയിരിക്കുന്നു) എന്ന് സ്വാമിജി അരുളിയിരുന്നു.

എന്തായാലും മൂകാംബിയിലേക്കു പുറപ്പെടുകയായി. ഇപ്പോൾ ഒരു സഹായിയും വന്നുകൂടി. കൈവശം അല്പം പണവും ഇല്ലാതിരുന്നില്ല. വഴിയിൽ ഇടയ്ക്കിടയ്ക്കു വിശ്രമിച്ച് ഒരു സായാഹ്നത്തിൽ മൂകാംബിയിൽ എത്തി. ഉടൻ തന്നെ നദിയിൽ – നദി അടുത്തു തന്നെ ഒഴുകുന്നുണ്ടല്ലോ – കുളികഴിച്ച് ദേവീദർശനത്തിന്നായി കോവിലിൽ എത്തി. ദേവിയെ ദർശിച്ചു കൃതാർത്ഥനായി. സകലരേയും, വിശേഷിച്ച് കേരളീയരെ, അനുഗ്രഹിക്കുവാനായിട്ടുള്ള ഒരു നിലയാണ് അവിടെ. നിരക്ഷരകുക്ഷികളായ മലയാളികളും അവിടെ ഭജിച്ചു വലിയ വിദ്വാന്മാരായിത്തീർന്നിട്ടുള്ള സംഗതി പ്രസിദ്ധമാണല്ലോ. ഇവന്റെ ഭജനം ഒരു ഇച്ഛയോടു കൂടിയതല്ല. വിഷയവിരക്തിയുണ്ടായി ശുദ്ധഭക്തി ഹൃദയത്തിൽ മാറാതെ ഇരിക്കണം.



ഒരു മിനിറ്റ് അവിടെ ദർശനസുഖം അനുഭവിച്ചുകൊണ്ടു നിൽക്കുവാൻ സാധിക്കുന്നതിനു മുമ്പുതന്നെ ഒരാൾ വന്ന് വേഗം വെളിക്കിറങ്ങിക്കൊൾവാനായി പറയുന്നു. കാരണം ഇവിടെ മലയാളികൾക്കു ദർശനത്തിനായി ഒരു രൂപാ കൊടുക്കണം. ഇവൻ പെട്ടെന്നു വെളിയിൽ വന്നു. അവിടെത്തന്നെ ഗോപുരത്തിൽ കൂട്ടുകാരനും ഒരുമിച്ചു കിടന്നു സുഖമായി ഉറങ്ങി.

അടുത്ത ദിവസം സ്നാനാനന്തരം വിധിപ്രകാരം ഒരു രൂപയും മറ്റും കൊടുത്ത് ക്ഷേത്രത്തിന്നുള്ളിൽ കടന്ന് സുഖമായി ദർശനം ചെയ്തു. ക്ഷേത്രത്തിനടുത്തുതന്നെ പല ബ്രാഹ്മണഗൃഹങ്ങളും ഉള്ളതുകൊണ്ട് മധുരികഭിക്ഷകൊണ്ട് ദിവസങ്ങൾ കഴിച്ചുപോയി. കൂടാതെ ഒരു നാലണ കൊടുക്കുന്ന പക്ഷം രാത്രിയിൽ ക്ഷേത്രത്തിൽ നിന്നും ധാരാളം അപ്പങ്ങളും വടകളും ലഭിക്കുന്നതാണ്. ഈ ക്ഷേത്രത്തിൽ നിന്നും ഉദ്ദേശം ഒരു മൈൽ ദൂരത്തിൽ ഒരു ചെറിയ ഗണേശക്ഷേത്രം ഉണ്ട്. കാടിന്റെ മദ്ധ്യത്തിലാണ്. ഇവനാകട്ടെ ഈ സ്ഥലത്തേക്കു മാറിത്താമസമായി. ശങ്കരാചാര്യമഠത്തിലുള്ള ഒരു ബ്രാഹ്മണനെയാണ് ഇവൻ പുരോഹിതനായി സ്വീകരിച്ചിരുന്നത്. അവിടെയും ചിലപ്പോൾ ഭോജനം കഴിച്ചുവന്നു. അവിടെ ഒരു പപ്പയ്ക്ക വൃക്ഷത്തിൽ നിറച്ചു പപ്പയ്ക്കാ പിടിച്ചിരുന്നു. അന്ന് അവിടെയുള്ള ബ്രാഹ്മണർ പപ്പയ്ക്കാ ഭക്ഷിക്കുകയില്ലായിരുന്നുപോൽ. ഇവൻ പ്രതിദിനം രണ്ടും മൂന്നും പപ്പയ്ക്കാ അവിടെനിന്നും കൊണ്ടുപോയി. ഗണേശക്ഷേത്രത്തിൽ വച്ച് പാകം ചെയ്തു ഭുജിച്ചു സുഖമായി താമസമായി. അതിനടുത്തുതന്നെ നദിയോടു തൊട്ട് ഒരു ഗുഹ കണ്ടുപിടിച്ചു. ആ ഗുഹയുടെ പേർ ഗരുഡഗുഹ എന്നാണ്. ഇവൻ അവിടേയ്ക്കു വാസം മാറ്റി. ഇവിടെ നല്ല വിഷമുള്ള പാമ്പുകൾ ധാരാളം ഉണ്ട്. ഇവനെ അതൊന്നും ഉപദ്രവിച്ചില്ല. പ്രതിദിനം ക്ഷേത്രത്തിലേയ്ക്കും പോയ്ക്കൊണ്ടുതന്നെ ഇരുന്നു. മലയാളികളാണ് ഇവിടെ അധികമായും ഭജനം പാർത്തു വസിക്കുന്നത്.

ഇവനും നാലഞ്ചുമാസം ഇവിടെ ഭജനമായി താമസിച്ചു. ശ്രീ വിവേകാനന്ദ സ്വാമികളുടെ ജന്മദിനം അടുത്തുവരുന്നു. പ്രതിവർഷം ആശ്രമങ്ങളിൽ ആയിരിക്കുമ്പോൾ ഈ പുണ്യദിനത്തെ ആദരിച്ചു പൂജ, സദ്യ എന്നിവ കഴിച്ചുകൊണ്ടിരുന്നു. ബാംഗ്ലൂർക്കും ഒരു ചെറിയ സംഖ്യ അയച്ചുകൊണ്ടേ ഇരുന്നു. ഇപ്പോൾ ഇവന്റെ കൈവശം പണമില്ല. ഉണ്ടായിരുന്ന നാലണ മാത്രം അയച്ചുകൊടുത്തു. അയച്ചു കഴിഞ്ഞപ്പോൾ സ്വാമിജിയെ കാണണമെന്നുള്ള വിചാരവും തിരക്കു കൂട്ടിത്തുടങ്ങി. ഉടനടി ബാംഗ്ലൂരേക്ക് യാത്രയായി. സാഗർ എന്ന സ്ഥലത്തെത്തി. അത് ഒരു നാട്ടുംപുറമാണ്. പാഠശാലകളും കോടതി

കളും മറ്റും ഉണ്ട്. ഒരു ബ്രാഹ്മണ ഗൃഹത്തിന്റെ പുറംതിണ്ണയിൽ ഒന്നോ രണ്ടോ ദിവസം വിശ്രമിച്ചു. അവിടെ നിന്നും ബസ്സു വഴി കുറച്ചുദൂരം പോയാൽ പിന്നെ ട്രെയിൻ വഴി ബാംഗ്ലൂരിൽ ചെന്നെത്താവുന്നതാണ്. ഈ ദൂരമെല്ലാം നടന്നു പോകുക അസാദ്ധ്യമായി തോന്നി. പണവും ഇല്ല. മാന്യനായ ഒരു വക്കീലിന്റെ അടുക്കൽ ചെന്ന് വിവരം പറഞ്ഞപ്പോൾ വണ്ടിച്ചിലവിനുള്ള പണം മുഴുവനും ഒന്നോടെ തരികയുണ്ടായി. ഇനിയും എന്തിനാണ് അമാന്തിക്കുന്നത്? ബസ്സു കയറി സ്റ്റേഷനിൽ എത്തി, അവിടെ നിന്നും ട്രയിൻ മാർഗ്ഗം ബാംഗ്ലൂരിലും. സ്റ്റേഷനിൽ നിന്നും കുറച്ചകലെയാണ് ആശ്രമം. പതുക്കെപ്പതുക്കെ നടന്ന് രാവിലെ പത്തുമണിയോടുകൂടി ആശ്രമത്തിൽ എത്തി. സ്വാമീ പാദങ്ങളിൽ വീണു. ഇപ്പോൾ എന്തായാലും സ്വാമിജി ശകാരിക്കുവാൻ തുടങ്ങിയില്ല. കുശലപ്രശ്നാനന്തരം ഇവനേ നോക്കിപ്പറഞ്ഞു. "നീ വേഗം നിന്റെ മുടിവെട്ടിച്ചു വരിക" എന്ന്. സ്വാമിജി തന്നെ മുടിവെട്ടുന്ന യന്ത്രവും ഇവന്റെ പക്കൽ തന്നു. ഇവൻ ബ്രഹ്മചാരി വീരേശന്റെ മുറിയിൽ പോയി. അദ്ദേഹത്തിനും ഇവനോടു വളരെ സന്തോഷമായിരുന്നു. മുടിവെട്ടുവാൻ തുടങ്ങി. ഇവനെക്കൊണ്ടു സാധിക്കുന്നില്ലെന്നു കണ്ടപ്പോൾ അദ്ദേഹം തന്നെ ആ ക്രിയ ഭംഗിയായി നിർവഹിച്ചു. സ്നാനഭക്ഷണാദികൾ കഴിഞ്ഞു വിശ്രമിച്ചു.

ആശ്രമത്തിലുള്ള ഓരോ ജോലികളും ഇവൻ ചെയ്തുതുടങ്ങി. അപ്പോൾ പണിത്തിരക്കുള്ള കാലമായിരുന്നു. വിവേകാനന്ദ സ്വാമികളുടെ ജന്മോത്സവം അടുത്തു. സ്വാമിജിക്കും സന്തോഷം തന്നെ. ശ്രീ സുഖാനന്ദ സ്വാമിയും ആശ്രമത്തിലുണ്ടായിരുന്നു. അദ്ദേഹം പൂജാരിയാണ്. സ്വാമിജി ഇവനോടു പറയുകയുണ്ടായി "നീ അവിടെയും ഇവിടെയും തപസ്സിനായി പോയി. പ്രസിഡന്റ് മഹാരാജ് ഇവിടെ എത്രയോ ദിവസം താമസിച്ചു – സുഖാനന്ദനു സന്യാസവും കൊടുത്തു."

സന്യാസത്തെപ്പറ്റി – ബാഹ്യവേഷത്തെപ്പറ്റി – ഇവന്നൊരു ആശയും ഇല്ലായിരുന്നു. മനസ്സു ശുദ്ധമായി തീരട്ടെ, ഇതായിരുന്നു ഇവന്റെ ലക്ഷ്യം. വിവേകാനന്ദ സ്വാമിയുടെ ജന്മോത്സവവും ഭംഗിയായി കഴിഞ്ഞു. മലയാളത്തു നിന്നും സ്വാമിജിക്കു ക്ഷണക്കത്തുകളും വന്നുകൊണ്ടേ ഇരുന്നു. സ്വാമിജി മലയാളത്തേക്കു പോകുവാൻ ഒരുങ്ങുകയായി. ആശ്രമത്തിൽ തന്നെ താമസിക്കുവാൻ ഇവനോടു കല്പനയായി. ഇവൻ അതേപ്രകാരം തന്നെ ആശ്രമത്തിൽ ഒരോ ജോലിയും ചെയ്തുകൊണ്ടു താമസിച്ചു. മൂന്നു നാലു പശുക്കൾ ആശ്രമം വകയായി ഉണ്ടായിരുന്നു. അവയേ പാലിക്കുവാനായി ഇവൻ തുനിഞ്ഞു. നല്ല പുല്ലും വെള്ളവും ഉള്ള സ്ഥലങ്ങളിൽ അവയെ എല്ലാം അടിച്ചുകൊണ്ടുപോയി മേച്ചു, കുളിപ്പിക്കുക പതിവായിരുന്നു.



പതിനൊന്നു മണി വരെ ഈ ജോലി. പിന്നീട് ആശ്രമത്തിൽ വന്ന് ആഹാരം കഴിക്കുക, പുസ്തകങ്ങൾ അവിടെ വളരെയുണ്ട്, ഇവന്നു രുചിയുള്ള പുസ്തകങ്ങൾ വായിക്കുക, അഞ്ചുമണിയോടുകൂടി തോട്ടത്തിലുള്ള ചെടികൾക്കു വെള്ളം കോരുക, ഈ ജോലികൾ ഒക്കെയും സ്വയമായിട്ടു തന്നെ സസന്തോഷം ചെയ്തുവന്നു.

സ്വാമിജി മലയാളത്തെത്തിയ വിവരത്തിന് ഇവന്റെ പേർക്കാണ് കത്തയയ്ക്കുന്നത്. ഇപ്പോൾ ബ്രഹ്മചാരി വീരേശനാണ് അവിടുത്തെ പ്രധാനി. അദ്ദേഹത്തിനെ എഴുത്തു കാണിച്ചു. ഇവൻ മറുപടി എഴുതുവാൻ തുനിഞ്ഞില്ല. അദ്ദേഹത്തിനെക്കൊണ്ടുതന്നെ എല്ലാ വിവരത്തിനും മറുപടി എഴുതിക്കുകയാണ് ചെയ്യുന്നത്.

"ദിനമപി രജനീ സായം പ്രാതഃ" ഇപ്രകാരം ദിനങ്ങൾ പോയിക്കൊണ്ടേ ഇരിക്കുന്നു. ഒരു ശാന്തജീവിതം തന്നെ. കുറച്ചു ദിവസം കഴിഞ്ഞപ്പോൾ സ്വാമിജിയുടെ കമ്പി വരുന്നു. "ശ്രീ പ്രസിഡന്റ് മഹാരാജ് ശരീരം ഉപേക്ഷിച്ചു" എന്ന്. ആശ്രമത്തിൽ എല്ലാവർക്കും ഒരു വ്യാകുല ഭാവമുണ്ടായി. സമാധി പ്രമാണിച്ച് വിശേഷ പൂജയും സദ്യയും മറ്റും വളരെ ഭംഗിയായി നിർവഹിച്ചു. അനന്തരം ഏകദേശം ഒരു മാസത്തിനുള്ളിൽ സ്വാമിജിയും മലയാളത്തു നിന്നും മടങ്ങി ആശ്രമത്തിൽ എത്തി. എല്ലാവർക്കും സന്തോഷമായി.

"എങ്കിൽ നീ കൊയിലാണ്ടിയിലേക്കു തന്നെ പോകുക" എന്നിപ്രകാരം അരുളിചെയ്ത് ഇവനെ വീണ്ടും കൊയിലാണ്ടിയിലേക്കു യാത്ര അയയ്ക്കുകയും ചെയ്തു. ഇപ്പോഴും ശരണം ബ്രഹ്മചാരി ("ശേഖരാനന്ദൻ") തന്നെ അവിടെ ഭരിച്ചു വരുന്നു. കുറച്ചു ദിവസം കഴിഞ്ഞപ്പോൾ അദ്ദേഹത്തിനു തിരുവല്ലായിലേക്കു പോകേണ്ടി വന്നു. ഇവന്റെ കൂടെ താമസിക്കുവാൻ ഓരോരുത്തർ മാറി മാറി വന്നുകൊണ്ടിരുന്നു. ആശ്രമകാര്യങ്ങൾ എല്ലാം ഭംഗിയായി തന്നെ നടന്നു വന്നു. ശ്രീ കുണ്ടുപ്പണിക്കർ അപ്പോൾ കൊയിലാണ്ടിയിലെ മുനിസിപ്പായിരുന്നു. അദ്ദേഹം മുഖാന്തരം ഭാഗവതവായനയും നടപ്പിലായി. അദ്ദേഹത്തിന്റെ വസതിയിൽ വച്ചും പിന്നീട് ഓരോ ഭക്തന്മാരുടെ ഗൃഹത്തിൽ വച്ചും ആഴ്ചയിൽ ഒരിക്കൽ ഭാഗവതപാരായണം അർത്ഥസഹിതം ഇവൻ തന്നെ നടത്തിവന്നു.

കുട്ടമത്തു കുറുപ്പന്മാർ പ്രസിദ്ധപ്പെട്ട ജന്മികളായിരുന്നു. ഒരിക്കൽ സ്വാമിജിയെ അവരുടെ ഭവനത്തിലേക്കു ക്ഷണിച്ചു. വളരെ ആഡംബരത്തോടുകൂടിയാണ് വള്ളക്കടവിൽ നിന്നും അവരുടെ ഭവനം വരേയും എഴുന്നള്ളിച്ചുകൊണ്ടുപോയത്. കരിമരുന്നു പ്രയോഗവും മറ്റും ഉണ്ടായിരുന്നു. ഇവനും സ്വാമിജിയുടെ കൂടെയുണ്ടായിരുന്നു എന്ന് വിശിഷ്യ പറയേണമെന്നില്ലല്ലോ. അവിടെ ഒന്നോ രണ്ടോ ദിവസം സുഖമായി താമസിച്ചതിന്റെ ശേഷം സ്വാമിജി ബാംഗ്ലൂരേക്കു തന്നെ യാത്രയായി. ഇവനാകട്ടെ കൊയിലാണ്ടിയിലേക്കും.

ഈ പ്രാവശ്യം രണ്ടുവർഷം ഇവൻ കൊയിലാണ്ടിയിൽ താമസിച്ചു എന്നു തോന്നുന്നു. സ്വാമിജി തന്നെ ഇവനേ ബേലൂർ ആശ്രമത്തിൽ കൊണ്ടു പോകാമെന്നു പറഞ്ഞിട്ടുണ്ടായിരുന്നു. എന്നാൽ ഇതുവരേയും അതു സാധി ച്ചില്ല. ശ്രീരാമകൃഷ്ണൻ തപസ്സു ചെയ്തു താമസിച്ച സ്ഥലം, ദക്ഷിണേശ്വരം, ബേലൂർമഠം മുതലായ സ്ഥലങ്ങൾ വിശേഷിച്ചു ദർശിക്കുവാനായി സ്വാമിജി യുടെ അനുമതി അപേക്ഷിച്ചു. സ്വാമിജി അനുവദിച്ച് മറുപടി അയയ്ക്കു കയും ചെയ്തു.

ഇപ്പോൾ രാമൻപിള്ള എന്നൊരു ബ്രഹ്മചാരിയായിരുന്നു ആശ്രമത്തിൽ ഇവന്റെ കൂടെ ഉണ്ടായിരുന്നത്. ആശ്രമത്തിന്റെ ചുമതലയെല്ലാം അദ്ദേഹത്തിൽ ഏല്പിച്ചു. ഇവൻ പിന്നെയും കുറച്ചു ദിവസം ഗുരുവായൂർ താമസിച്ചതിനു ശേഷം കോഴിക്കൊട്ടെത്തി. പാലാട്ടു പാറുക്കുട്ടിയമ്മ, സ്വാമിജിയുടെ വലിയ ഭക്തയാണ്. ആശ്രമത്തിലേക്കു അവർ കുറച്ചു പണം പ്രതിമാസം അയച്ചു കൊണ്ടിരുന്നു. ആ അമ്മയെ കണ്ടു ആ ഭാഗ്യവതി ഇവനെ മദ്രാസിലേക്കു വണ്ടി കയറ്റി അയച്ചു. മദ്രാസ് ആശ്രമത്തിൽ എത്തി. ശ്രീ ശിവാനന്ദസ്വാമിക ളായിരുന്നു അപ്പോൾ അവിടത്തെ പ്രസിഡന്റ്. അദ്ദേഹം ഒരു മാതൃമന്ദിരവും തുറന്നിരുന്നു. ആ മന്ദിരത്തിലേക്ക് അദ്ദേഹത്തിന്റെ ആവശ്യപ്രകാരം ഒരു സ്ത്രീയേയും പാറുക്കുട്ടിയമ്മ ഇവന്റെ കൂടെ അയച്ചിരുന്നു. ശിവാനന്ദ സ്വാമിജിയോടു എല്ലാ വിവരങ്ങളും പറഞ്ഞു. അവിടെ തന്നെ ഒരാഴ്ചയോളം താമസിക്കുകയുണ്ടായി. പാറുക്കുട്ടി അമ്മയുടെ മൂത്ത മകൻ സ്വാമി തപസ്യാനന്ദ (ബാലകൃഷ്ണമേനോൻ) അന്നു മദ്രാസിൽ പഠിച്ചുകൊണ്ടിരി ക്കയായിരുന്നു. അമ്മയുടെ കത്തനുസരിച്ച് അദ്ദേഹവും കുറെപണം ഇവന്റെ യാത്രാ ചെലവിലേക്കു നൽകുകയുണ്ടായി.

ഇവന്റെ ഉദ്ദേശ്യം ബാംഗ്ലൂരിൽ പോയി സ്വാമിദർശനം ചെയ്തതിന്റെ ശേഷം കൽക്കത്തായിലേക്കു പോകണമെന്നായിരുന്നു. ഈ സംഗതി ഇവൻ ശിവാനനന്ദ സ്വാമിജിയെ ധരിപ്പിച്ചപ്പോൾ അദ്ദേഹം പറയുന്നു. "നിനക്കു ബേലൂർ മഠത്തിൽ പോകണമെന്നാഗ്രഹമുണ്ടെങ്കിൽ ഇവിടെ നിന്നും നേരിട്ടു പോകുക. ബാംഗ്ലൂർക്ക് പോകുന്നപക്ഷം അവിടെതന്നെ താമസിക്കേണ്ടി വരും ബേലൂർ മഠത്തിൽ പോകുന്ന കാര്യം പൂജ്യം തന്നെ" എന്ന്. മദ്രാസിൽ നിന്നും ബേലൂർ മഠത്തിലേക്കു പോകുവാൻ മറ്റൊരു മാന്യയുവാവും തയ്യാറായിരുന്നു. ഇതു തന്നെ നല്ല അവസരം എന്നു കരുതി നേരെ കൽക്കത്തായിലേക്കു പുറപ്പെടുവാൻ നിശ്ചയിച്ചു.

✧



## അധ്യായം 9

ശ്രീമത് ശർവ്വാനന്ദസ്വാമികൾ അപ്പോഴത്തെ പ്രസിഡന്റായിരുന്നു. മഹാപുരുഷ മഹാരാജിന്റെ പേർക്ക് ഒരു കത്തും ഇവന്റെ കയ്യിൽ സമർപ്പിച്ചു. സന്യാസാനന്തരം മദ്രാസ് ആശ്രമത്തിൽ താമസിച്ചുവന്ന ഈശ്വരാനന്ദസ്വാമികളാണ് ഇവനെ കൽക്കത്തായിലേക്കു വണ്ടികയറ്റി അയച്ചത്.

വളരെക്കാലമായി കാംക്ഷിച്ചുകൊണ്ടിരുന്ന ഒരു ആഗ്രഹം സഫലമാ കുന്നു. അതിപാവനവും പ്രശാന്തവുമായ ബേലൂർ മഠത്തിൽ സുഖമായി എത്തിച്ചേർന്നു. മഹാപുരുഷമഹാരാജിന്റെ ദർശനവും ലഭിച്ചു. കത്തു കൊടുത്തു. അദ്ദേഹം വിവരങ്ങൾ എല്ലാം ചോദിച്ചു മനസ്സിലാക്കി അവിടെ ത്തന്നെ താമസിക്കുവാൻ ആജ്ഞാപിക്കയും ചെയ്തു. മഹാപുരുഷ മഹാരാജ് കരുണാമൂർത്തിതന്നെയാണ്.

ഇവൻ ബാംഗ്ലൂരേക്കു സ്വാമിജിക്കും കത്തയച്ചു. സ്വാമിജിയുടെ മറുപടി ഇപ്രകാരമായിരുന്നു. "ബേലൂർ മഠത്തിലേക്കു നേരേ പോയതു നന്നായി. മഹാപുരുഷമഹാരാജ് വലിയ ദയാലുവാണ്. നീയോ പ്രസിഡന്റ് മഹാ രാജിന്റെ പക്കൽ നിന്നും മന്ത്രദീക്ഷയും സ്വീകരിച്ചിരിക്കുന്ന സ്ഥിതിക്ക് വിശേഷമായ കത്തിന്റെ ആവശ്യമേ ഇല്ല" എന്ന്.

ഇപ്പോൾ ദുർഗ്ഗാപൂജയുടെ സമയം അടുത്തു. കേരളം, മൈസൂർ എന്നീ സ്ഥലങ്ങളിൽ മാത്രമല്ല ഭാരതം മുഴുവൻ ഓരോ രീതിയിലും വിവിധ നാമങ്ങളിലും അനുഷ്ഠിച്ചുപോരുന്ന ഒരു ധാർമ്മികാഘോഷമാണിത്. എന്നാൽ ബംഗാളിലെപ്പോലെ ഇത്ര ആഡംബരമായിട്ടും ഇത്ര പണച്ചെലവു ചെയ്തും ഏറ്റവും ഭക്തിയോടു കൂടിയും ഈ പൂജ മറ്റെവിടെയും നടത്തു ന്നില്ല. ബംഗാളിലാകട്ടെ ഗൃഹംതോറും ഉത്സവം തന്നെ. മലയാളികൾ ഓണം പൊടിപൊടിക്കുന്നപോലെ ബംഗാളികൾ കടം വാങ്ങിയെങ്കിലും ദുർഗ്ഗാപൂജ കേമമാക്കുന്നു. ഇത് ഭക്തിരസപ്രധാനമാണ്. ചളിമണ്ണുകൊണ്ട് അമ്മയുടെയും മറ്റും വിഗ്രഹമുണ്ടാക്കുവാൻ സാമർത്ഥ്യമുള്ള ഒരുകൂട്ടം ആളുകൾ ഇവിടെ ഉണ്ട്. ഒരു പതിനഞ്ചു ദിവസം മുമ്പുതന്നെ ഇവർ വിഗ്രഹം ഉണ്ടാക്കുവാൻ തുടങ്ങും. ശുക്ലപഞ്ചമിയോടുകൂടി അതെല്ലാം പൂർത്തിയായിരിക്കും. പൂജയ്ക്കു നിർദ്ദേശിച്ചിട്ടുള്ള സ്ഥാനത്ത് ഈ വിഗ്രഹങ്ങളെ ആഗമവിധിപ്രകാരം

പ്രതിഷ്ഠിക്കുന്നു. തന്ത്രോക്തപ്രകാരമുള്ള പൂജകൾ മുഴുവനും ശരിക്കു നടത്തിവരുന്നു. വസ്ത്രം, ചന്ദനം, കുങ്കുമം, മാലകൾ ഇത്യാദികളാൽ അലംകൃതമായിരിക്കുന്ന ഈ വിഗ്രഹത്തെ കാണുമ്പോൾ സാക്ഷാൽ ദേവി തന്നെ എന്ന് ആർക്കും തോന്നിപ്പോകും. ദുർഗ്ഗാഷ്ടമി പ്രധാനമായി ഗണിക്കപ്പെട്ടുവരുന്നു. അന്ന് പൂജയും സദ്യയും പൊടിപൊടിക്കുന്നു. സർവ്വത്ര മഹോത്സവം. ആളുകൾ ആഹ്ലാദഭരിതന്മാർ – മഹാപുരുഷമഹാരാജ് ഇവനോടു കൂടെക്കൂടെ പറയും "നീ നോക്കുക, ദുർഗ്ഗാപൂജ. ഇപ്രകാരം ഒരു പൂജ ഇവിടെ ബംഗാളത്തല്ലാതെ മറ്റൊരിടത്തും നിനക്കു കാണുവാൻ സാധിക്കുന്നതല്ല. ഈ സമയത്തു നീ ഇവിടെ വന്നത് നന്നായി" എന്ന്. ദശമി ദിവസം പൂജയെല്ലാം സമാപിച്ച്, ഈ പ്രതിമയെ ഗംഗയിൽ ആഘോഷമായി കൊണ്ടുപോയി വിസർജ്ജിച്ച് തിരികെ വന്ന് എല്ലാവരും പരസ്പരം പ്രേമപുരസ്സരമുള്ള ആലിംഗനാശ്ലേഷാദികൾ ചെയ്തു പിരിയുന്നു. രാത്രി കേമമായ ഭോജനവും ചെയ്തു വിശ്രമിക്കുന്നു. സാക്ഷാൽ ജഗദംബയുടെ സാന്നിദ്ധ്യം തന്നെ അനുഭവിക്കുന്നു എന്നു പറഞ്ഞാൽ മതിയല്ലോ.

ഇവനും ആനന്ദപുരസ്സരം ദിനങ്ങൾ കഴിക്കുന്നു. പ്രതിദിനം രണ്ടു പ്രാവശ്യം മഹാപുരുഷമഹാരാജന്റെ ദർശനസുഖം അനുഭവിച്ചു വന്നു. അദ്ദേഹം ഇരിക്കുന്ന മുറിയിൽ തന്നെ സൗകര്യമുണ്ടെങ്കിൽ കുറച്ചു നേരം ഇരുന്നു ധ്യാനിക്കുകയും പതിവായിരുന്നു. മഹാപുരുഷമഹാരാജ് നേരമ്പോക്കു പറയുന്നതിലും സമർത്ഥനായിരുന്നു. ഒരു ദിവസം മറ്റു പലരും ഉള്ളപ്പോൾ പറയുന്നു. "കംബലവന്തം ശീതോ ന ബാധതേ" കുറച്ചു ശീതമുള്ള സമയമായിരുന്നു അപ്പോൾ. ഇതിൽ ചോദ്യവും ഉത്തരവും അടങ്ങിയിരിക്കുന്നു.

*ചോദ്യം:* കം ബലവന്തം ശീതോ ന ബാധതേ, ഏതു ബലവാനെയാണ് ശീതം ബാധിക്കാത്തത്?

*ഉത്തരം:* കംബലവന്തം ശീതോ ന ബാധതേ – കമ്പിളിയോടു കൂടിയവനേ ശീതം ബാധിക്കുന്നല്ല.

ദയാമൂർത്തിയും കൂടിയാണ് മഹാരാജൻ. ഇവന് അല്പം പനിപിടിക്കാതിരുന്നില്ല. അതിനെപ്പറ്റി പ്രത്യേകം അന്വേഷിച്ചു പരിഹരിക്കുന്നതിൽ അദ്ദേഹം ജാഗരൂകനായിരുന്നു.

മഹാരാജ് മുകളിലത്തെ തട്ടിലാണ് താമസിച്ചിരുന്നത്. ഒരു ദിവസം ഇവൻ താഴത്തെ നിലയുടെ വരാന്തയിൽ ഒരു ബഞ്ചിന്മേൽ ഇരിക്കുകയായിരുന്നു. മഹാരാജ് പെട്ടെന്നു അവിടെ വരികയുണ്ടായി. ഇവൻ നമസ്കരിച്ചു. നിനക്കെന്തു വേണമെന്നു ചോദിച്ചു. ഉടൻ തന്നെ എന്റെ മറുപടി "എനിക്ക് ഒരു കാഷായവസ്ത്രം വേണം," എന്നായിരുന്നു. "എന്റെ ഈ വസ്ത്രം



നിനക്കു വേണമോ" എന്നു പിന്നെയും ചോദിച്ചു. "ഇവൻ സന്യാസത്തിനായി കാംക്ഷിക്കുന്നു" എന്നുത്തരം പറഞ്ഞു. മാതാപിതാക്കന്മാരുടെ അടുക്കൽ എപ്രകാരമോ അതുപോലെയോ അല്ലെങ്കിൽ അതിലും അധികമായോ ഉള്ള സ്വാതന്ത്ര്യം മഹാരാജിന്റെ സന്നിധിയിലുണ്ട്.

ആ ദിവസം ത്രയോദശി ആയിരിക്കണം. ഇവനേയും കൂട്ടിക്കൊണ്ടു മുകളിലേക്കു പോയി പഞ്ചാംഗം എടുത്ത് ശുഭദിനം നോക്കി ഇവനോടു പറയുന്നു. "നീ തയ്യാറായിക്കൊള്ളുക. ഈ വെളുത്തവാവു ദിവസം നിനക്കു സന്യാസം കിട്ടും."*

അപാരകരുണാസിന്ധുവാണല്ലോ മഹാപുരുഷമഹാരാജ്. സന്യാസത്തിനു വേണ്ടുന്ന സാമഗ്രികൾ എല്ലാം തയ്യാറാക്കി വയ്ക്കുന്നതിന് അഖണ്ഡമഹാരാജനോടും മറ്റും അരുളിച്ചെയ്യുകയും ചെയ്തു. വസ്ത്രാദികൾക്ക് ആവശ്യമുള്ള പണം അവരുടെ പക്കൽ ഇവൻ കൊടുക്കുകയുണ്ടായി. സന്യാസലബ്ധിയുടെ തലേദിവസം ക്ഷൗരകർമ്മാദികൾ എല്ലാം ചെയ്തു ശ്രാദ്ധക്രിയയും നടത്തി. അന്നു ജലപാനം പോലും ചെയ്തിട്ടില്ല. വെളുപ്പിന് മൂന്നുമണിക്കുതന്നെ ഗംഗാസ്നാനവും കഴിഞ്ഞ് വരാന്തയിൽ നാമവും ജപിച്ചുകൊണ്ടിരുന്നു. മഹാരാജും ശരീരശുദ്ധിയെല്ലാം നടത്തി വിരജാഹോമത്തിന്നായി നിശ്ചയിച്ചിട്ടുള്ള സ്ഥാനത്ത് ഇരിപ്പുമായി. ഇവൻ അവിടെച്ചെന്നു ഭക്തിപൂർവ്വം നമസ്കരിച്ചതിന്റെ ശേഷം നിർദ്ദിഷ്ടമായ ആസനത്തിൽ ഇരിപ്പായി. പൗരോഹിത്യം വഹിച്ചത് ഓംകാരാനന്ദസ്വാമികളായിരുന്നു. ഹോമം പൂർത്തിയായി. സന്യാസമന്ത്രം ഉപദേശിച്ചു. ഇവൻ വസ്ത്രങ്ങളെല്ലാം ഉരിഞ്ഞുകളഞ്ഞു. യജ്ഞോപവീതവും ഉപേക്ഷിച്ചു. ശിഖ, മഹാരാജ് തന്നെ കത്രിക കൊണ്ടു വെട്ടി. പുതിയ വസ്ത്രങ്ങളും, ഭിക്ഷാവസ്ത്രവും തന്നു; ഒരു ദണ്ഡും തന്ന് **പുരുഷോത്തമാനന്ദൻ** എന്ന പേരും വിളിച്ചു. മഹാരാജിനേയും മറ്റുള്ളവരെ ഒക്കെയും നമസ്കരിച്ചിട്ട് ഗംഗയിൽ പോയി സ്നാനം ചെയ്തു. ദണ്ഡ് ഗംഗയിൽ തന്നെ നിക്ഷേപിച്ചു. പുതിയ വസ്ത്രങ്ങളും ധരിച്ചു. ഒരു സന്യാസിയായി, വീണ്ടും മഹാരാജിന്റെ സന്നിധിയിൽ വന്നു നമസ്കരിച്ച്, ഇവൻ താമസിച്ചു വന്ന സ്ഥാനത്തിലേക്ക് – പ്രേമാനന്ദഹാൾ – പോകുന്നു. പോകുമ്പോൾ ഇവന്റെ പ്രിയ സുഹൃത്തായ ഗോപാലാനന്ദജി മഹാരാജ് കുറെ പഴവുമായി വന്ന് ഇവന് മുറിച്ചു മുറിച്ചു തരുന്നു. മഹാപുരുഷ മഹാരാജ് ചിന്നു എന്ന ബ്രഹ്മചാരിയെ വിളിച്ച് ചുടുചുടെയുള്ള കാപ്പിയും ഇവനു കൊടുത്തയച്ചു. അന്ന് ആശ്രമത്തിൽ തന്നെ എല്ലാ സന്യാസിമാരിൽ നിന്നും ഒരോപിടി ഭിക്ഷയെടുത്തു ഭക്ഷിച്ചു. രണ്ടുമൂന്നു ദിവസം ഇങ്ങനെതന്നെ അവിടെ താമസിച്ചു.

---

* *മഹാപുരുഷ മഹാരാജ് സന്യാസിദീക്ഷ നൽകിയത് കാർത്തിക മാസത്തിലെ പൂർണിമ ദിവസം, അതായത്, 1923, ഒക്ടോബർ മാസം ആയിരുന്നു.*

ബേലൂർ മഠത്തിൽ ഒരു പണ്ഡിതൻ ബ്രഹ്മചാരികളെയും സന്യാസിക ളെയും ശാസ്ത്രം അഭ്യസിപ്പിച്ചു വന്നിരുന്നു. അധികാരം അനുസരിച്ച് ഉപനിഷത്തുകളും ബ്രഹ്മസൂത്രവും പ്രതിദിനം പഠിപ്പിച്ചുകൊണ്ടിരുന്നു. ഇവനും അദ്ദേഹത്തിന്റെ മുഖത്തുനിന്നും ബ്രഹ്മസൂത്രം ശ്രീശങ്കരഭാഷ്യ സമേതം ശ്രവണം ചെയ്തിരുന്നു. "തദ് തു സമന്വയാത്" എന്ന സൂത്രം വരെയും ഒരുമാതിരി മനസ്സിലാക്കി. ഇപ്പോൾ സന്യാസവും ലഭിച്ചു. ശ്രീ സ്വാമിജിക്കും ഉടൻ തന്നെ കത്തയച്ചു. ശ്രീരാമകൃഷ്ണന്റെ തപോഭൂമിയായ ദക്ഷിണേശ്വരത്തും കൂടെക്കൂടെ പോകാറുണ്ടായിരുന്നു. ഇപ്പോൾ ഹരിദ്വാരം മുതലായ സ്ഥലങ്ങൾ ദർശിക്കുന്നതിലേക്കു വടക്കെ ഇൻഡ്യയിലേക്കു പോകു വാൻ ആഗ്രഹമുണ്ടായി. വിവരം മഹാപുരുഷമഹാരാജനെ ധരിപ്പിച്ചു. അദ്ദേഹം അനുമതി തന്നു. ഇവന്റെ ശരീരം തുലോം ക്ഷീണിച്ചിരിക്കുന്നതുകണ്ട് അദ്ദേഹം കല്പിക്കുകയുണ്ടായി "നീ ഹരിദ്വാരത്തു പോയി അവിടെ നിന്നും വേഗം തന്നെ മദ്രാസിലേക്കു പോകണം" എന്ന്. അടുത്ത ദിവസം തന്നെ അവിടെ നിന്നും പുറപ്പെടുവാൻ നിശ്ചയിച്ചു. കാശിയിലെ അദ്വൈതാശ്രമ ത്തിലെ മഹന്ത് അന്ന് ചന്ദ്രമഹാരാജ് ആയിരുന്നു. അദ്ദേഹത്തിന്റെ പേർക്ക് ഒരു കത്തും ഇവന്റെ കയ്യിൽ മഹാരാജ് നൽകി സന്തോഷമായി യാത്ര അയച്ചു. ഇടയ്ക്ക് ഗയയിൽ ഇറങ്ങി ഗയാസ്നാനവും ചെയ്ത് ഒരുരാത്രി അവിടെ താമസിച്ചു. അടുത്ത ദിവസം കാശീസ്റ്റേഷനിൽ എത്തി. അവിടെ നിന്നും ഒരു രാവിലെ ഒൻപതുമണിയോടുകൂടി ആശ്രമത്തിലും എത്തിച്ചേർന്നു.

ചന്ദ്രമഹാരാജ് വാതം പിടിച്ചു സ്തംഭിച്ചു അവശനായിരിക്കുന്ന ഒരാളാണ്. അദ്ദേഹത്തിന് ഒരു സ്ഥലത്തു നിന്നും മറ്റൊരു സ്ഥലത്തേക്ക് നീങ്ങുവാൻ തന്നെ പ്രയാസം. ഒരു കസാലയിൽ ഇരിക്കുക മാത്രമാണ് ചെയ്യുന്നത്. ആ ഇരിപ്പിൽ തന്നെയാണ് ആശ്രമകാര്യങ്ങൾ ഒക്കെയും അനിതരസാധരണമായ ശക്തിയോടും പാടവത്തോടും കൂടി ഭരിച്ചുവന്നത്. ഘടിയുടെ സൂചികൾ എന്ന പ്രകാരം ഒരു മാറ്റവും കൂടാതെ എല്ലാ സംഗതികളും മുറയ്ക്കു മുറയ്ക്കു നടന്നുകൊണ്ടേ ഇരിക്കുന്നു. ശ്രീ ഗുരു മഹാരാജിന്റെ പരമഭക്തൻ, ഗംഭീരപുരുഷൻ എന്നു പറഞ്ഞാൽ മതിയല്ലോ.

ഈ മഹാരാജിന്റെ കയ്യിൽ കത്തു സമർപ്പിച്ചു. 'ആകട്ടെ, നീ ഇവിടെ കുറച്ചു ദിവസം താമസിക്കുക' എന്നരുളി ചെയ്തു. താമസിക്കുന്നിലേക്കുള്ള സ്ഥാനവും നിർദ്ദേശിച്ചു. ഇവൻ കെട്ടും, ഭാണ്ഡവുമായി ആ സ്ഥാനത്തുതന്നെ താമസവും തുടങ്ങി. അദ്വൈതാശ്രമത്തിൽ അപ്പോൾ എട്ടു പത്തു സ്വാമി മാർ സ്ഥിരമായി താമസിക്കുന്നുണ്ടായിരുന്നു. അവർ എല്ലാവരും ഇവനോടു അനുകൂലഭാവം കാണിച്ചു എങ്കിലും ജഗദാനന്ദമഹാരാജിന് ഇവന്റെ പേരിൽ പ്രത്യേകം ശ്രദ്ധയും സൗഹാർദ്ദവും ഉണ്ടായിരുന്നു എന്നുള്ളത് പ്രസ്താവ യോഗ്യമാണ്. അദ്ദേഹം വലിയ വിദ്വാനായിരുന്നു. പ്രതിദിനം ജിജ്ഞാസുക്ക



ളായ സാധുക്കളെ വേദാന്തവും പഠിപ്പിച്ചുകൊണ്ടിരുന്നു. ഇവനും ചില സമയങ്ങളിൽ ശ്രവണം ചെയ്യുകയുണ്ടായി.

സ്നാനാഹാരാദികൾ നിർവഹിച്ചു വിശ്രമിച്ചു. അന്നു തന്നെ സായം കാലത്തു ഒരു സ്വാമിജി ഇവനെ കൂട്ടിക്കൊണ്ടു വിശ്വനാഥദർശനം ചെയ്യിച്ചു.

*"ഗംഗാ തരംഗ രമണീയജടാ കലാപം*
*ഗൗരീ നിരന്തര വിഭൂഷിതവാമഭാഗം*
*നാരായണപ്രിയനംഗമദാപഹാരം*
*വാരാണസീപുരപതീം ഭജ വിശ്വനാഥം."*

എന്ന ശ്ലോകം ഇപ്പോഴും ഓർമ്മവരുന്നു. ദീപാരാധന സമയത്ത് വലിയ തിരക്കാണ്. എട്ടു പത്തു ശ്രദ്ധാലുക്കളായ പണ്ഡിതന്മാർ സ്നാനാനന്തരം ഭസ്മവിലേപനം ചെയ്ത് വിശ്വാനാഥന്റെ അഭിഷേകം മുതലായവ കഴിക്കുന്നു. മന്ത്രോച്ചാരണത്തോടുകൂടിയുള്ള ദീപാരാധന കാശിയിൽ ഒന്നു പ്രത്യേകം തന്നെയാണ്. ഈ ദീപാരാധന കണ്ടു തൊഴുവാനായി കൂടുന്ന ജനങ്ങളുടെ തള്ളും തിരക്കും അതികഠിനം തന്നെയാണ്. ഇവനും ഒരുവിധം ദീപാരാധന ദർശനം ചെയ്തു കൃതാർത്ഥനായി. പിന്നീട് അന്നപൂർണ്ണാദർശനം.

*"അന്നപൂർണ്ണേ സദാപൂർണ്ണേ, ശങ്കരപ്രാണവല്ലഭേ*
*ജ്ഞാനവൈരാഗ്യസിദ്ധ്യർത്ഥം, ഭിക്ഷാം ദേഹി ച പാർവ്വതി."*

ദർശനാനന്തരം പ്രദക്ഷിണം. തദനന്തരം ഒരു സ്ഥാനത്ത് മൗനമായിരുന്നു ധ്യാനം, ജപം ഇതെല്ലാം സുഖമായി നടത്തി. മടങ്ങി ആശ്രമത്തിൽ എത്തി രാത്രി ഭോജനവും ചെയ്തു വിശ്രമിച്ചു.

ആ ദിവസങ്ങളിൽ പ്രതിദിനം ഗംഗാസ്നാനവും വിശ്വനാഥദർശനവും ചെയ്തുകൊണ്ടിരുന്നു. ഗംഗാദർശനം സദൈവദുസ്സംഗ നാശത്തേ ചെയ്ത് മനസ്സിന് പ്രത്യേകമായ വികാസവും തന്മയത്വവും ജനപ്പിക്കുന്നു.

*"നമോസ്തു തേ ഭഗവതീ ഗംഗേ ദുസ്സംഗനാശിനി*
*തനൊതു ഭക്തിം വിമലാം നിഃശ്രേയസസുഖാവഹാം"*

അവിടെ കടവുകൾ വളരെയുണ്ട്. ദശാശ്വമേധഘട്ട്, മണികർണ്ണികാഘട്ട്, ഹരിശ്ചന്ദ്രഘട്ട് ഇത്യാദി. സായംകാലത്തു ദർശനം വളരെ വിശേഷമാണ്. തിരമാലകൾ അടിച്ചുകൊണ്ടിരിക്കുന്നു. അനേകം ബോട്ടുകൾ ഭക്തജനങ്ങളെ വഹിച്ചുകൊണ്ട് അങ്ങോട്ടും ഇങ്ങോട്ടും പോയിക്കൊണ്ടിരിക്കുന്നു. എല്ലാവരും ആനന്ദഭരിതരായി ഗാനങ്ങൾ ചെയ്തു സ്തുതിക്കുന്നു. ഒരു സ്ഥലത്ത് ഹരികഥ കേമമായി നടക്കുന്നു. മറ്റൊരിടത്ത് ഭജനം. ഇനിയൊരിടത്ത് ഭാഗവതാദി പുരാണപഠനം. ജലത്തോടു തൊട്ടുതന്നെ പലകകൾ പാകി വച്ചിട്ടുണ്ട്. അവിടെ ഭക്തജനങ്ങൾ സ്ത്രീകളും പുരുഷന്മാരും, ചുറ്റുപാടും നടക്കുന്ന കോലാഹലങ്ങളിൽ ശ്രദ്ധവയ്ക്കാതെ മൗനമായി ധ്യാനജപാദിക

ളിൽ മഗ്നരായിരിക്കുന്നു. ഇവൻ അവിടെ എവിടെയെങ്കിലും ചെന്നിരുന്ന് പുതുതായി കിട്ടിയിട്ടുള്ള സന്യാസമന്ത്രങ്ങളെ പലവുരു ജപിച്ച് സുഖം അനുഭവിക്കുന്നു. ആശ്രമത്തിൽ എത്തുമ്പോഴേക്കും ചിലപ്പോൾ രാത്രി ഒൻപതു മണിയാകാറുണ്ട്. നിസ്സംശയം കാശി മുക്തിക്ഷേത്രം തന്നെ; മാത്രമല്ല ഭക്തിക്ഷേത്രവുമാണ്.

ഇപ്പോൾ കാളീപൂജയുടെ സമയമായി. ഇത് ബംഗാളികൾക്കു വളരെ വിശേഷമാണല്ലോ. ആശ്രമത്തിൽ ഇതു വിശേഷമായി കൊണ്ടാടുന്നു. പല മാതിരി ഭോഗപദാർത്ഥങ്ങൾ കാളീമാതാവിനു സമർപ്പിക്കുന്നു. രാത്രി മുഴുവനും പൂജയും ഭജനയും സംഗീതവുമായി കഴിയുന്നു. ഇവനും ഇതിൽ ഒക്കെയും സശ്രദ്ധം പങ്കുകൊള്ളുന്നു. വെളുപ്പിനു നാലുമണിയോടുകൂടി പൂജ സമാപിക്കുകയായി. അനന്തരമാണ് ഭക്ഷണം കഴിക്കുന്നത്. അസമയത്ത് എല്ലാം തണുത്തു തണുത്തത് ഇവനും ധാരാളം കഴിച്ചു. പത്തുമണിക്കു ഗംഗാസ്നാനത്തിനായി പോയി. ദീപാവലി ദിവസം അന്നപൂർണ്ണയുടെ വിശേഷ ദർശനം ലഭിക്കുന്നു. സുവർണ്ണത്താലും രത്നങ്ങളാലും സർവ്വാഭരണ വിഭൂഷിതയായ അന്നപൂർണ്ണാ മാതാവിന്റെ ദർശനത്തിനായി പല ആളുകളും വന്നുചേരുന്നു. ഇവനും സുഖമായി ദർശനം കഴിച്ച് ആശ്രമത്തിലേക്കു തന്നെ മടങ്ങി. വയറ്റിൽ ഒരുമാതിരി പൊട്ടലും മറ്റും ആരംഭിച്ചു. കിടുകിടുപ്പും ഉണ്ട്. ആശ്രമത്തിൽ എത്തി. ഇവന്റെ അസുഖാവസ്ഥ കണ്ടപ്പോൾ ഇവൻ സേവാശ്രമത്തിൽ ചികിത്സയ്ക്കായി അയയ്ക്കപ്പെട്ടു. ഇപ്രകാരമുള്ള ഒരു സേവാശ്രമം ഭാരതത്തിൽ എവിടെയും ഇല്ല എന്നുതന്നെ പറയാം. ശ്രീരാമകൃഷ്ണ സംഘത്തിൽ നിന്നും നടത്തിവരുന്ന കംഖാൽ സേവാശ്രമം (ഹരിദ്വാരം) മുതലായ പല സ്ഥാപനങ്ങൾ ഉണ്ടെന്നിരുന്നാലും, ഈ സ്ഥാപനത്തിന്റെ വൈപുല്യവും വിശിഷ്ടതയും ഒന്നു പ്രത്യേകം തന്നെ. ഇവിടെ രോഗികളെ മാതൃനിർവിശേഷമായ ശ്രദ്ധയോടുകൂടി പരിപാലിച്ചുവരുന്നു എന്നു പറഞ്ഞാൽ മതിയല്ലോ. ഇവനും രോഗിയായി അവിടെ കിടപ്പായി. അദ്വൈതാശ്രമത്തിൽ നിന്നും സ്വാമികൾ കൂടെക്കൂടെ വന്ന് അന്വേഷിച്ചുകൊണ്ടിരുന്നു. എന്തായാലും ഇവനു നാൾക്കുനാൾ രോഗം കൂടുതലാകുന്നതെ ഉള്ളു. അപ്പോൾ വൃശ്ചിക മാസമായി. ഇവന്റെ ജന്മനക്ഷത്രവും സമീപിച്ചു. ഈ ശരീരം വെടിയുവാൻ തയ്യാറായി തന്നെ ഇരിക്കുന്നു. ഇവന്റെ അടുത്തുള്ള മറ്റൊരു കിടക്കയിൽ സംസ്കൃത പരിചയമുള്ള ഒരു സാധുവും രോഗാതുരനായി കിടപ്പുണ്ട്. പരസ്പരം വാദിച്ച് പ്രയാണകാലത്തിന്റെ സമയവും കാത്തുകൊണ്ടിരുന്നു. അപ്പോൾ സ്വാമിമാർ അവിടെ പ്രസിദ്ധപ്പെട്ട ഒരു ഭിഷഗ്വരനെ വിളിച്ച് ഇവനേ പരിശോധിച്ചു. അദ്ദേഹം ചില മരുന്നും കുത്തിവച്ചു. രോഗത്തിനു കുറച്ചു ശമനം കിട്ടി. പതുക്കെ പതുക്കെ ഒരുവിധം സുഖമായി. ശരീരത്തിനു നല്ലശക്തി ലഭിച്ചതിനുശേഷമേ സേവാശ്രമം വിടാവൂ എന്ന്



ആശ്രമത്തിലെ സ്വാമിമാർ ഇവനോടു പറഞ്ഞിരുന്നുവെങ്കിലും പെട്ടെന്ന് ഒരു ദിവസം ഇവനെ അവർ പിരിച്ചുവിട്ടു. അനന്തരം അദ്വൈതാശ്രമത്തിൽ വന്നു. ആശ്രമത്തിൽ തന്നെ ആഹാരം കഴിക്കും. ചിലപ്പോൾ മധുരികഭിക്ഷക്കും പോകും. പനിയും വയറുകടിയും വീണ്ടും ഉപദ്രവിക്കാൻ തുടങ്ങി. പിന്നെയും സേവാശ്രമം തന്നെ ശരണം. നല്ല സുഖം കിട്ടുന്നതുവരെയും അവിടെത്തന്നെ താമസിക്കുവാൻ അവർ അനുവദിക്കുകയും ചെയ്തു.

ആയിടയ്ക്ക് പ്രയാഗയിൽ കുംഭമേള സമാപിച്ചു. പ്രയാഗ, ഹരിദ്വാരം, നാസിക്, ഉജ്ജയിൻ എന്നീ സ്ഥലങ്ങളിൽ പന്ത്രണ്ടു (12) വർഷങ്ങൾക്കിടയിൽ പൂർണ്ണകുംഭവും ആറാറു വർഷങ്ങളിൽ അർദ്ധകുംഭവും നടന്നുവരുന്നു. തുടങ്ങിയപ്പോൾ ഇത് മഹാത്മാക്കളുടെ ഒരു സമ്മേളനം തന്നെയായിരുന്നിരിക്കണം. "തച്ചിന്തനം, തത്സ്മരണം, അന്യോന്യം ച തത്പ്രബോധനം; തദ് ഏകപരത്വം ച ബ്രഹ്മാഭ്യാസം വിദുർജനാഃ" സാധു മഹാശയന്മാർ ഈ സുഖം അനുഭവിക്കുന്നതിനായിട്ടായിരുന്നു ഈ മേളയിൽ പങ്കുകൊണ്ടിരുന്നത്. മേള എന്നതിന്റെ അർത്ഥം കൂടിച്ചേരുക എന്നാണല്ലോ. എന്നാൽ ഇപ്പോൾ ഇത് എത്രയോ അധഃപതിച്ചു പോയിരിക്കുന്നു. എന്നിരുന്നാലും ശ്രദ്ധാലുക്കളായ ജിജ്ഞാസുക്കൾക്ക് ഇതുകളിൽ പലതും കണ്ടും കേട്ടും ഗ്രഹിക്കുവാനുണ്ട്. പല മഠാദ്ധ്യക്ഷന്മാരും, മണ്ഡലേശ്വരന്മാരും, അവരവരുടെ ശിഷ്യന്മാരോടുകൂടി മേളസ്ഥലത്ത് ആഘോഷമായി വന്ന് ഒന്നുരണ്ടു മാസം താമസിക്കുക പതിവുണ്ട്. ശ്രീ ഭാഗവതാനന്ദൻ എന്ന മഠാദ്ധ്യക്ഷൻ കാശിയിൽ ആശ്രമത്തിലുള്ള സ്വാമിമാരെ ക്ഷണിക്കുകയുണ്ടായി. അവരുടെ കൂടെ ഇവനും പ്രയാഗയിൽ എത്തി. ഇതൊരു പുതിയ അനുഭവമാണ്. മലയാളത്ത് ബ്രാഹ്മണരെ പൂജിക്കുകയും അവർക്കു സദ്യ കൊടുക്കുകയും ആണല്ലോ ചെയ്യുക. ഇവിടെയാകട്ടെ സാധുപൂജയും സാധുഭോജനവും പ്രധാനമായി കരുതി വന്നു. ദിവസവും പൊടിപൊടിച്ച സദ്യയാണ്. സ്വസ്ഥമായി ഒരു മുറിയിലിരുന്ന് നാമം ജപിക്കുവാനും വളരെ സൗകര്യമുണ്ട്. പ്രയാഗയിൽ പ്രായേണ എല്ലാ മേളക്കാലത്തും അഗ്നിബാധ ഉണ്ടാകാറുണ്ട്. ഒരു ദിവസം ഭാഗവതാനന്ദസ്വാമികളുടെ ആസ്ഥാനത്തിന്നടുത്തും തീപിടിക്കുവാൻ തുടങ്ങി. സാധുക്കൾ ഒരുമിച്ചു കൂടി തീ കെടുത്തി. അധികം നഷ്ടമുണ്ടായില്ല. മേളയും അവസാനിച്ചു. സാധുക്കൾ പലരും അവിടം വിട്ടു പോയി. ഇവനേയും ആരോ കൂട്ടിക്കൊണ്ടുപോയി ജൂഷിയിൽ ഗോവിന്ദഗിരി സ്വാമികളുടെ ആശ്രമത്തിൽ താമസിപ്പിച്ചു. ഇതൊരു പ്രസിദ്ധസ്ഥാനമാണ്. അവിടെ സാധുക്കളും നിത്യമായി താമസിച്ചു വരുന്നു. ആ സ്ഥാനംവകയായി ഒരു സംസ്കൃതപാഠശാലയും ഉണ്ട്. വിദ്യാർത്ഥികൾക്കും ഭോജനാദികൾ സൗജന്യമായി കൊടുത്തു വരുന്നു. ഇവൻ അവിടെ സുഖമായി താമസിച്ചു. മഹാശിവരാത്രിയും കഴിഞ്ഞു.

ഇവിടെ ചൂടു കൂടിക്കൂടി വന്നു. അതുകൊണ്ട് ഹരിദ്വാരത്തേക്കു പോകുവാൻ ഉദ്ദേശിച്ചു. ശ്രീരാമന്റെ ജന്മസ്ഥലമായ അയോദ്ധ്യയും ദർശിക്കണം എന്നാഗ്രഹമുണ്ടായി. പണം ഇവന്റെ പക്കൽ കുറച്ചുണ്ടായിരുന്നു. വണ്ടി കയറി അയോദ്ധ്യയിൽ എത്തി. അവിടെ നാലഞ്ചു ദിവസം സുഖമായി താമസിച്ചു. ജന്മസ്ഥാനം ദർശിച്ചു. സരയൂനദിയിൽ സ്നാനാദികൾ കഴിച്ച് അതിനു സമീപം താമസിച്ചു. അനന്തരം അവിടെ നിന്നും ഹരിദ്വാരത്തേക്കു ഗമിച്ചു. കംഖലിൽ ആണല്ലോ ശ്രീരാമകൃഷ്ണാശ്രമം ഉള്ളത്; അവിടെ, ആശ്രമത്തിൽ, ഒരു സായംകാലം എത്തി. അവിടെ താമസിക്കുവാൻ സ്വാമിമാർ ആദ്യം തടസ്സം പറഞ്ഞു. എങ്കിലും, പരിചയപ്പെടുത്തിയപ്പോൾ എത്ര ദിവസം വേണമെങ്കിലും സുഖമായി താമസിക്കുവാൻ അനുവദിച്ചു. അപ്പോൾ അവിടുത്തെ മഹന്ത് – അദ്ധ്യക്ഷൻ ശ്രീകല്യാണാനന്ദസ്വാമിജി ആയിരുന്നു. അദ്ദേഹത്തിന് സഹായിയായി നിശ്ചലാനന്ദജി മഹാരാജും ഉണ്ടായിരുന്നു. ഈ ആശ്രമത്തിന്റെ ഉദ്ഘാടനകർമ്മം നടത്തിയത് ശ്രീ വിവേകാനന്ദസ്വാമികളായിരുന്നു. ശ്രീ പ്രസിഡന്റ് മഹാരാജിന്റെ പാദസ്പർശത്താലും അനുഗ്രഹീതമായ ഒരു സ്ഥലമാണിത്. രോഗികളെ പരിചരിക്കുന്നതിനായി ഒരു ആതുരശാലയും ഇവിടെയുണ്ട്. കാശിയിലുള്ള ആതുരാലയത്തിനുശേഷം ഈ ശാല തന്നെയാണ് മുന്നിട്ടു നിൽക്കുന്നത്. ഇവൻ അവിടെ ആറേഴു ദിവസം താമസിച്ചതിന്റെ ശേഷം ഒരു കുതിരവണ്ടിയിൽ കയറി ഹൃഷികേശത്തെക്കു യാത്രയായി. ഹൃഷികേശത്തേക്കു ഒരു ബ്രഹ്മചാരിയും ഇവനെ അനുഗമിച്ചു.

ഹരിദ്വാരത്തിനു ഗംഗാദ്വാരം എന്നുകൂടി പേരുണ്ട്. ഹരനെ അല്ലെങ്കിൽ ഹരിയെ പ്രാപിക്കുവാനുള്ള ഒരു ദ്വാരം. ദ്വാരത്തിന്ന് വാതൽ എന്നുകൂടി അർത്ഥം എടുക്കാം. ഇവിടെ പല പല മഹർഷിമാർ ഘോരമായ തപസ്സു ചെയ്ത് ഭഗവന്മയമായിത്തന്നെ തീർന്നിരിക്കുന്നു. പണ്ട് ഇവിടെ അധികവും വിജനസ്ഥലമായിരുന്നല്ലോ. *ഹരകീ – പൗഡി – ഇവിടെ വിശാലമായ ഒരു പ്ലാറ്റ്ഫാറം ഉണ്ട്. തറയെല്ലാം മാർബിൾ കല്ലുകൊണ്ടു കെട്ടിപ്പടുത്തിരിക്കുന്നു. ബ്രഹ്മകുണ്ഡവും ഇവിടെയാണ്. ഭാഗവതപ്രകാരമുള്ള വിദൂരമൈത്രേയ സംവാദം നടന്നിട്ടുള്ളത് ഇവിടെവച്ചാണ്. ബ്രഹ്മദേവൻ സകല ദേവഗണങ്ങളോടുംകൂടി ഗംഗയെ സ്വാഗതം ചെയ്തത് ഈ സ്ഥാനത്തു വച്ചായിരുന്നു. ആകയാൽ ബ്രഹ്മകുണ്ഡം എന്നു പേരും സിദ്ധിച്ചു. ദക്ഷപ്രജാപതിയുടെ രാജധാനിയായിരുന്നുപോൽ കംഖാൽ. ദക്ഷഘട്ട് അദ്ദേഹം യജ്ഞം ചെയ്ത സ്ഥലമാണ്. ഇവിടെയൊരു ശിവക്ഷേത്രം ഉണ്ട്. സീതാദേവി ദേഹത്യാഗം

** ഹരിദ്വാരത്തെ ' ഹരദ്വാരം' എന്നും വിളിച്ചുവരുന്നു. ഹരൻ അഥവാ ഹരി നിവസിക്കുന്ന ഒരു മുറിയുടെ – ദ്വാരം – വാതുക്കലേക്കു കയറുവാനുള്ള പൗഡി (പടി) എന്നായിരിക്കാം ഈ വാക്കുകളുടെ അർത്ഥം.*



ചെയ്ത സ്ഥലമത്രേ സതീകുണ്ഡം. സപ്തസരോവരം തപസ്സിന് ഇപ്പോഴും പറ്റിയ ഒരു സ്ഥലമാണ്. ഇവിടെയാണല്ലോ ദുര്യോധനന്റെ പിതാവായ ധൃതരാഷ്ട്രർ ശരീരം വെടിയുകയുണ്ടായത്. അദ്ദേഹത്തിന്റെ ധർമ്മപത്നി ഗാന്ധാരി, ഭർത്താവിന്റെ മൃതശരീരത്തോടുകൂടി തന്റെ ദേഹവും അഗ്നിയിൽ ദഹിപ്പിച്ചുകളഞ്ഞു. പർവ്വത ശിഖരങ്ങളിൽ ചണ്ഡീദേവിയുടെയും മാനസദേവിയുടെയും ക്ഷേത്രങ്ങൾ സ്ഥിതി ചെയ്യുന്നു. സാധുക്കളുടെ ആശ്രമങ്ങളും ആസ്ഥാനങ്ങളും ധർമ്മശാലകളും ഒട്ടധികം ഉണ്ട്. ഇവിടെ പന്ത്രണ്ടു വർഷത്തിലൊരിക്കൽ മേള നടക്കുന്നു. രവി കുംഭം രാശിയിലും വ്യാഴം മേടം രാശിയിലും, ആയിരിക്കുമ്പോഴാണ് ഈ വലിയ ആഘോഷം കൊണ്ടാടുന്നത്. ഗൃഹസ്ഥന്മാരും സാധുക്കളും ലക്ഷോപലക്ഷം വന്നും പൊയ്ക്കോണ്ടും ഇരിക്കുന്നു. ഒടുവിലത്തെ സ്നാനസമയത്ത് ഒരു അൻപതുലക്ഷം ആളുകൾ വന്നുകൂടുന്നു. ഹരിദ്വാരത്തിന്റെ മഹിമ അവർണ്ണനീയം തന്നെ. ഹരിഹരന്മാരുടെ ദ്വാരം തന്നെയാണിത്.

ഇവൻ ബ്രഹ്മചാരിയൊരുമിച്ച് ഹൃഷികേശത്തിൽ എത്തി. ഇവിടെ അനവധി സാധുക്കൾ താമസിച്ചു വരുന്നുണ്ട്. ചിലർ ധർമ്മശാലകളിലും മറ്റു ചിലർ അവരവർ നിർമ്മിച്ചിട്ടുള്ള പർണ്ണകുടികളിലും താമസിക്കുന്നു. കാളി കമ്പളിവാലയുടെയും പഞ്ചാബ് സിന്ധികളുടെയും വകയായി രണ്ടു ഭാരിച്ച ക്ഷേത്രങ്ങളുണ്ട്. സാധുക്കൾക്കെല്ലാം രാവിലെ പത്തുപതിനൊന്നു മണിയോടുകൂടി പാകം ചെയ്ത അന്നം ലഭിക്കുന്നു. ഇവനും ഒരു സ്ഥലം കിട്ടി അവിടെ താമസിച്ചു. സത്രത്തിൽ പോയി ഭിക്ഷ കൊണ്ടുവന്നു ദിനങ്ങൾ കഴിച്ചുകൂട്ടി. ചില സായാഹ്നസത്രങ്ങളും ഉണ്ട്. വൈകുന്നേരം ഇവിടെ നിന്നും റൊട്ടിയും പരിപ്പും കിട്ടുന്നതാണ്. ഒരു ജീർണ്ണസ്ഥലമാണ് ഇവന് ആദ്യമായി താമസിക്കുവാൻ കിട്ടിയത്. കുറച്ചു ദിവസങ്ങൾക്കുശേഷം കൽക്കത്താ ധർമ്മശാലയിൽ ഒരു മാന്യൻ കൂട്ടിക്കൊണ്ടുപോയി താമസിപ്പിച്ചു. തദനന്തരം ബ്രഹ്മാനന്ദാശ്രമത്തിലേക്കു മാറി. ഈ ആശ്രമം കൈലാസാശ്രമത്തിന്റെ മേൽനോട്ടത്തിലായിരുന്നു. ശ്രീ പ്രേമപുരിയായിരുന്നു ആ ആശ്രമത്തിന്റെ അദ്ധ്യക്ഷൻ. ഇദ്ദേഹം നല്ല പണ്ഡിതനും വിരക്തനും ആയിരുന്നു. അദ്ദേഹത്തിന് ഇവനോടു പ്രത്യേകം സ്നേഹമുണ്ടായിരുന്നു. ഒന്നു രണ്ടു മാസക്കാലം ഇവിടെ താമസിച്ചിരിക്കണം. അപ്പോൾ ക്രിസ്തുവർഷം 1924 ഏപ്രിൽ മാസം ആയിരിക്കണം.

ത്രിവേണിഘാട്ട് ഒരു തീർത്ഥസ്ഥലമാണ് – മായാകുണ്ഡം, വസുധാരാ, ശേഷധാരാ, ലക്ഷ്മണജൂല, ഭരതമന്ദിരം ഇത്യാദികളും പുണ്യസ്ഥാനങ്ങളാണ്. മായാകുണ്ഡം നദീതീരത്തിൽ, പുരാണകാലത്ത് ധ്യാനിക്കുവാനായി ആരെങ്കിലും ഇരുന്നുവെങ്കിൽ അവിടെ നിന്നും എഴുന്നേല്ക്കുവാനായി

അവർക്കു മനസ്സില്ലായിരുന്നുപോൽ. ഇപ്പോൾ എവിടെ നോക്കിയാലും സ്ത്രീ പുരുഷന്മാരെ ധാരാളം കാണാം. ഹൃഷികേശത്തിന്റെ മഹത്വം ഒട്ടധികം ഇല്ലാതെയായിരിക്കുന്നു. എങ്കിലും ശ്രദ്ധാലുക്കൾക്ക് ഇപ്പോഴും അവിടെ ഒരു മഹിമ അനുഭവിക്കാവുന്നതാണ്. ഹൃഷീകം = ഇന്ദ്രിയം. ഹൃഷീകേശം = ഇന്ദ്രിയങ്ങളുടെ ഈശൻ (ഹൃഷീകാനാം ഈശഃ). ഇവിടെ തപസ്സു ചെയ്താൽ അചിരേണ ഇന്ദ്രിയമനസ്സുകളുടെ ഈശനായി ഭവിക്കാം എന്നതിനാണല്ലയോ ഹൃഷികേശം എന്ന നാമം സിദ്ധിച്ചത് എന്നിവൻ സംശയിക്കുന്നു. ഈ സ്ഥലത്തിന് കുബ്ജാമ്രപുരിയെന്നുകൂടി ഒരു പേരുണ്ടായിരുന്നുപോൽ. ഒരു വളവുള്ള വൃക്ഷത്തിൽ നിന്നത്രേ ഈ നാമധേയം സിദ്ധിച്ചിട്ടുള്ളത്.

ഉത്തരകാശി തപസ്സിനു പറ്റിയ സ്ഥലമെന്നു കേൾക്കുന്നു. എങ്കിൽ അവിടേയ്ക്കുതന്നെ പോകണമെന്നുള്ള ആഗ്രഹം ബലമായി വന്നുതുടങ്ങി. ആവശ്യമുള്ള വസ്ത്രങ്ങളും പണവും കൈവശമുണ്ടായിരുന്നു. ഹൃഷികേശത്തുനിന്നും വണ്ടി കയറി ഡെറാഡൂണിൽ എത്തി. അവിടെ രണ്ടു മൂന്നു ദിവസം താമസിച്ചു. ഇനി എന്താണ് വേണ്ടത് എന്ന് ആലോചനയായി. ആദ്യമായും മസ്സൂരിയിൽ എത്തണം. അതു പതിമൂന്നുമൈൽ കയറ്റമേ കയറ്റമാണ്. ഇവർ എങ്ങനെയാണ് ആ കുന്നെല്ലാം കയറിപ്പോകുന്നത്. മാത്രമോ ഭാണ്ഡവും പേറണം. ഒരു ദിവസം പ്രാതഃകലത്ത് സ്നാനാനന്തരം ഈ ഒരു വിചാരത്തോടുകൂടി നാമജപത്തിനാരംഭിച്ചു. അപ്പോൾ മനസ്സു തെളിഞ്ഞു വരുന്നു. ഉടൻതന്നെ മസ്സൂരിക്കു പുറപ്പെടുവാൻ നിശ്ചയിച്ചു. ഭാണ്ഡവും പേറിക്കൊണ്ടു കുന്നുകയറുവാൻ തുടങ്ങി. ഈ സാഹസ പ്രവൃത്തി വിചാരിച്ചിട്ട് ഇവൻതന്നെയും ചിരിച്ചു പോകുന്നു. ഭഗവാനും ഇതു കണ്ട് നിശ്ചയമായും ചിരിച്ചിരിക്കണം. "പങ്ഗും ലംഘയതേ ഗിരിം" ഇത് ഇവനനുഭവപ്പെട്ടു. വൈകിട്ട് നാലുമണിയോടുകൂടി മസ്സൂരിയിൽ എത്തിയെന്നു പറഞ്ഞാൽ മതിയല്ലോ. അവിടെ സനാതനധർമ്മശാലയിൽ സ്ഥലംപിടിച്ചു. ഭക്ഷണവും കഴിച്ച് സുഖമായി ഉറങ്ങി.

അടുത്ത ദിവസം മസ്സൂരി ഒക്കെയും ഒന്നു ചുറ്റിക്കണ്ടു. പാശ്ചാത്യരായിരുന്നുവല്ലോ അപ്പോഴത്തെ ഭരണാധികാരികൾ. അവർക്ക് ഏറ്റവും പ്രിയപ്പെട്ട സ്ഥലമാണ് മസ്സൂരി. മുക്കും മൂലയും തെരുവും നിരത്തും എല്ലാം വളരെ വൃത്തിയായും ശുചിയായും വച്ചിരുന്നു. നിരത്തുകളിൽ ഒരഴുക്കും കാണുകയില്ല. കടലാസ്സിന്റെ ഒരു തുണ്ടുപോലും. കുളിക്കുന്നതിനും കുടിക്കുന്നതിനും പറ്റിയ ഒരരുവി ഇവന്റെ താമസസ്ഥലത്തുനിന്നും രണ്ടുമൈൽ അകലെയുണ്ട്. അവിടെ ചിലപ്പോൾ പോയി സ്നാനാദികൾ കഴിച്ച് സുഖിച്ചുവന്നു. ഇപ്പോൾ മാന്യനായ ഒരു പാർസിയെ കണ്ടുമുട്ടുകയുണ്ടായി. അദ്ദേഹം ബോംബെയിൽ ഒരു ഹൈ സ്കൂളിലെ പ്രഥമാദ്ധ്യാപകനായിരുന്നു. അദ്ദേഹത്തിനും കുറച്ചു



വൈരാഗ്യംപിടിച്ചിട്ടുണ്ട്. അദ്ദേഹവും ഉത്തരകാശിയാത്രയ്ക്കു സന്നദ്ധനാണ്. കൂടെ ഒരു ഭൃത്യനും ഉണ്ട്. ഇവനേക്കുറിച്ച് നല്ല അഭിപ്രായമുണ്ടായി. അടുത്ത ദിവസം തന്നെ പ്രാതഃകാലത്തു എല്ലാവരും ഒരുമിച്ച് ഭഗവത്സ്മരണയോടുകൂടി ഉത്തരകാശിയിലേക്കു തിരിച്ചു. നാലാമത്തെ ദിവസം വൈകുന്നേരം നാലുമണിയോടുകൂടി ഉത്തരകാശിയിൽ കാളിക്കമ്പിളി ധർമ്മശാലയിൽ എത്തി വിശ്രമിച്ചു.

വഴിക്കു പലവിധ കഷ്ടതകൾ ഉണ്ടായിരുന്നുവെങ്കിലും അതുകളെല്ലാം ഉത്തരകാശിയിൽ ചെല്ലണമെന്നുള്ള ദൃഢനിശ്ചയത്തിൽ അന്തർധാനം ചെയ്തുപോയി. ഈ മാന്യനായ പാർസി ഭ്രാതാവിന്റെ സഹായവും ഇവനു നല്ലവണ്ണം ഉണ്ടായിരുന്നു എന്നുള്ള സംഗതിയും പ്രസ്താവയോഗ്യമാണ്. ഭഗവാൻ തന്നെ ശരണം. ✧

## അധ്യായം 10

ഞങ്ങൾ എല്ലാവരും ഭക്ഷണാനന്തരം കാളിക്കമ്പിളി ധർമ്മശാലയിൽതന്നെ രാത്രി കഴിച്ചുകൂട്ടി. പ്രാതഃകാലത്തു നിത്യാനുഷ്ഠാനങ്ങൾക്കുശേഷം ഉത്തരകാശിയിലുള്ള പ്രധാനപ്പെട്ട സ്ഥലങ്ങൾ സന്ദർശിക്കുവാൻ തുടങ്ങി. ആദ്യമായും വിശ്വനാഥനെ ദർശിച്ചു. അനന്തരം ശക്തിദർശനം ചെയ്തു. അങ്ങിനെ പോയിപ്പോയി ലക്ഷേശ്വര മഹാദേവന്റെ ദർശനവും കഴിച്ചു. ഈ ക്ഷേത്രം വളരെ പുരാതനമാണ്. ഭാഗീരഥിയുടെ കരയ്ക്കു തന്നെയാണ്. ഇവിടെ ഒരു ധർമ്മശാലയും ഉണ്ട്. എട്ടുപത്തു സാധുക്കൾക്ക് സുഖമായി ഇവിടെ താമസിക്കാവുന്നതാണ്. സ്ഥലം വളരെ രമണീയം. ജനബാധയും ഇല്ല. ഈ സ്ഥലം കണ്ടമാത്രയിൽതന്നെ ഇവന്റെ മനസ്സ് ഇവിടെത്തന്നെ യോജിച്ചുപോയി. അന്ന് അവിടത്തെ മഹന്ത് ചരണദാസൻ എന്ന ഒരു ഉദാസീന സാധുവായിരുന്നു. പിന്നെയും നാലഞ്ചു സാധുക്കൾ അവിടെ താമസമുണ്ടായിരുന്നു. അവർ വിരക്ത സന്യാസിമാരായിരുന്നു. അവിടെ താമസിക്കുന്നതിലേക്ക് മഹന്ത് ഇവനേയും അനുവദിച്ചു. മടങ്ങി കാളിക്കമ്പിളിവാലാ സത്രത്തിൽ പോയി ആഹാരംകഴിച്ചു വിശ്രമിച്ചു. സായംകാലത്ത് തിരിച്ചു ലക്ഷേശ്വരത്ത് വരികയും അവിടെത്തന്നെ താമസമാക്കുകയും ചെയ്തു.

പ്രതിദിനം ഭിക്ഷ വാങ്ങുവാനായി കാളിക്കമ്പിളിവാലാ സത്രത്തിൽ പോകണം. ഒന്നരമൈൽ നടക്കണം. ഭിക്ഷയും വാങ്ങിക്കൊണ്ട് – റൊട്ടിയും

ചോറും പരിപ്പും – പിന്നെയും ഒന്നര മൈൽ നടന്ന് ഇവന്റെ വാസസ്ഥാനത്തിൽ എത്തി. ഗംഗാതീരത്തിൽ പോയി ഭിക്ഷ കഴിക്കുന്നു. ഭിക്ഷ ധാരാളം കിട്ടുമല്ലോ. സായംകാലത്തേക്കും കുറച്ചു വച്ചിരിക്കും. ചിലപ്പോൾ അടുത്തുള്ള കൈലാസാശ്രമത്തിൽ നിന്നും വൈകുന്നേരം ഭിക്ഷ കിട്ടിക്കൊണ്ടിരുന്നു. ഇപ്രകാരം സുഖമായി ദിനങ്ങൾ കഴിച്ചുവന്നു. ശ്രീ ബ്രഹ്മപ്രകാശ് തുടങ്ങി പഠിപ്പുള്ള സ്വാമിമാരുടെ സഹവാസംകൊണ്ട് ഇവനു വളരെ ഗുണം സിദ്ധിച്ചിരുന്നു. കൂടാതെ കൈലാസാശ്രമത്തിനു സമീപം ഒരാശ്രമത്തിൽ ശ്രീ ദേവഗിരിസ്വാമികൾ താമസിച്ചിരുന്നു. ഇദ്ദേഹം വലിയ ദയാലുവും പണ്ഡിതനും ആയിരുന്നു. ഗീതാശങ്കര ഭാഷ്യം മുഴുവൻ അക്ഷരശഃ കണ്ഠസ്ഥമാക്കിയിരുന്നു. ഇവന്ന് ഇനിയും ഹിന്ദിയിൽ പരിചയമില്ല. ഇദ്ദേഹത്തിനു സംസ്കൃത പരിചയമുള്ളതുകൊണ്ട് ഇദ്ദേഹവുമായി മാത്രമേ ഇവന് സ്വാതന്ത്ര്യമായി സംസാരിക്കുവാൻ സാധിച്ചതുള്ളു. കൂടെക്കൂടെ ഇദ്ദേഹത്തെക്കണ്ട് വന്ദിച്ച് അല്പസമയം അവിടെ തന്നെ സൽസംഭാഷണത്തിൽ കഴിച്ചുവന്നു.

മലയാളത്തു ചെരിപ്പിടുക പതിവില്ലല്ലോ. കൂർത്തമൂർത്തുള്ള കല്ലുകളാണ് ഇവിടെയുള്ളത്. ചെരുപ്പുകൂടാതെ ഇവിടെ നടക്കുവാനും അസാദ്ധ്യം. ഇവനും ചെരിപ്പിട്ടുകൊണ്ടായിരുന്നു മസ്സൂരിയിൽനിന്നും ഇത്രത്തോളം നടന്നുവന്നത്. ഭിക്ഷക്കു പോകുമ്പോൾ ചെരിപ്പു ഉപയോഗിച്ചുകൊണ്ടിരുന്നു. അങ്ങനെ കാലെല്ലാം പൊട്ടി നടക്കുവാൻ ദുസ്സാധമല്ല, അസാദ്ധ്യമായിതന്നെ ഭവിച്ചു. ഒരു ദിവസം ഭിക്ഷ വാങ്ങിക്കൊണ്ടു വരുംവഴി ലക്ഷേശ്വരത്തിനു സമീപമായപ്പോൾ ഒരു മലയാളി യുവാവിനെ കാണുവാനിടയായി. ഇവനെ കണ്ടമാത്രയിൽത്തന്നെ അയാൾ ഇവന്റെ അടുക്കൽ വരികയും അഭിവാദനം ചെയ്യുകയും ഉണ്ടായി. ഈ യുവാവും ഇവനുംകൂടി ലക്ഷേശ്വരത്തിൽ എത്തി ഗംഗാതീരത്തിൽ ചെന്നു ഭിക്ഷകഴിച്ചു. ഇവന്നു കിട്ടുന്ന ഭിക്ഷകൊണ്ട് ഒരാൾക്കുകൂടി നിറച്ചു കഴിക്കുവാൻ സാധിക്കും. ഈ മനുഷ്യന് ഇവന്റെ കൂടെ താമസിക്കുവാൻ വലിയ ആഗ്രഹമായി. ഇവനും ഇപ്പോൾ വലിയ സഹായമായി. ഭഗവാൻതന്നെ ഈ ഘട്ടുവിൽ ഇദ്ദേഹത്തെ അയച്ചുതന്നതാണെന്നു വിചാരിച്ച് ഇവന്റെ കൂടെതന്നെ താമസിപ്പിച്ചു. ഈ മനുഷ്യൻ തന്നെ ഇവന്റെ ഭിക്ഷയുംകൂടി കൊണ്ടുവന്നുതുടങ്ങി. ഈയാൾ ചെറുപ്പക്കാരനും ദൃഢഗാത്രനും ആയിരുന്നു.

ഇവർ ഉത്തരകാശിയിൽ എത്തിയത് 1924 മെയ് മാസത്തിലായിരിക്കണം. ലക്ഷേശ്വരം ഗംഗാജിയുടെ കരയ്ക്കാണല്ലോ. അവിടെ ചെന്നുപറ്റിയാൽ വലിയ ഉഷ്ണബാധകൂടാതെ കഴിക്കാം. കുറച്ചുദിവസംകൊണ്ട് ഇവന്റെ കാൽ സുഖമായി. തന്നത്താൻ ഭിക്ഷയ്ക്കു പോയിത്തുടങ്ങി. പരാശ്രയം കൂടാതെ



കഴിക്കാമെങ്കിൽ കൂടുതലായി ശരീരമനസ്സുകൾക്ക് ബലവും ശക്തിയും ലഭിക്കുമെന്നുള്ളതിൽ സന്ദേഹമില്ല. ഇപ്പോൾ മഴയുടെ ആരംഭമായി. ഇവന്റെ കൂടെവന്ന പാഴ്സിഭ്രാതാവ് കൈലാസാശ്രമത്തിനടുത്തുള്ള ഒരു ചെറിയ കുടിലിൽ താമസിച്ചുവരുന്നു. ലക്ഷേശ്വരത്തിനടുത്ത് തന്നെ കുറച്ചുയരത്തിൽ ഒരു ചെറിയ ഗുഹയുണ്ടായിരുന്നു. അതിലും ചില ദിവസം ഇവൻ പോയി ഇരിക്കുകയുണ്ടായി. അഷ്ടമിരോഹിണിയും കഴിയുന്നു. ഇവന്നു പനിയും ആരംഭിക്കുന്നു. കെട്ടും ഭാണ്ഡവും പേറിക്കൊണ്ട് ഇവൻ പാഴ്സിഭ്രാതാവ് താമസിക്കുന്ന സ്ഥാനത്തെത്തി അദ്ദേഹം ഒരുമിച്ച് താമസിക്കുവാൻ തുടങ്ങി. മഴയും ധാരാളം വർഷിക്കുന്നു. ആ പാഴ്സി ബദ്രീനാരായണം മുതലായ സ്ഥലങ്ങളിലേക്ക് യാത്രയാകുന്നു. ഇവൻ ഇവിടെ ഈ കുടിലിൽ തനിച്ചായി. വലിയ പനി, രക്താതിസാരവും തുടങ്ങി.

ഭഗവാന്റെ ലീല വിചിത്രംതന്നെ. ഒരു ഇരുപതു ദിവസം ഈ കിടപ്പിൽ കിടന്നു. വഴിക്കരികിലാണല്ലോ ഈ കുടി. സാധു മഹാത്മാക്കൾ സത്രത്തിലേക്കു ഭിക്ഷയ്ക്കു പോകുമ്പോഴും വരുമ്പോഴും ഇവന്റെ കാര്യത്തെപ്പറ്റി അന്വേഷിക്കുന്നുണ്ടായിരുന്നു. ദേവഗിരിസ്വാമികളും അടുത്താണല്ലോ താമസിക്കുന്നത്. അദ്ദേഹത്തിനു ചില മരുന്നുകളും അറിയാമായിരുന്നു. ആ മരുന്നുകൾ തരും. തന്നത്താനെ കഞ്ഞിവച്ച് ഇവന്ന് ദിനംപ്രതി ഒന്നുരണ്ടു പ്രാവശ്യം തന്നുകൊണ്ടിരുന്നു. ഈ കുടിയിൽ മൂട്ടയുടെ ഉപദ്രവം ധാരാളമുണ്ടായിരുന്നു. ഗംഗയിൽ മുഴുകിക്കളയട്ടയോ എന്നു പലപ്രാവശ്യവും വിചാരിച്ചു. ഗംഗ കുറച്ചു ദൂരെയാകയാൽ നടന്നുപോകുവാൻ സാധിക്കാതെയായി. ഒടുവിൽ ആസ്പത്രിയിൽനിന്നും ഇവന്റെ ഒരു സ്നേഹിതനായ ഹെഡ്മാസ്റ്റർ കേവലരാമൻ കുറെ ഔഷധം കൊടുത്തയച്ചു. അതു സേവിച്ച് പാലും കഴിച്ചു. പനി മാറുവാൻ തുടങ്ങി. ക്രമേണ സുഖമായി. ശരീരം വളരെ ശോഷിച്ചു.

അക്കൊല്ലത്തെ മഴ വളരെ ഗംഭീരമായിരുന്നു. വലിയ വെള്ളപ്പൊക്കം നിമിത്തം പല കെട്ടിടങ്ങൾക്കും ആളുകൾക്കും നഷ്ടം സംഭവിച്ചു. ഇവൻ അപ്പോൾ താമസിച്ചുവന്ന ഗുഹയിൽ ഭജനം ചെയ്തുകൊണ്ടിരുന്ന ഒരു സാധുവും അക്കൂട്ടത്തിൽ മരിച്ചുപോയി എന്ന് പിന്നീടു കേട്ടു. ഹൃഷീകേശത്തു ഝാഡി – തപസ്സിനു യോഗ്യമായ വനം – എന്നൊരു സ്ഥലം ഗംഗയുടെ ഇരുകൈകൾക്കും മദ്ധ്യേ ഉണ്ടായിരുന്നു. അത് തപസ്സിനു വളരെ പറ്റിയസ്ഥാനം. ഇവൻ ഹൃഷീകേശത്തു താമസിച്ചിരുന്നപ്പോൾ ആ രമണീയ സ്ഥാനത്തു പോകുകയും അവിടെത്തന്നെ താമസിക്കുവാൻ നിശ്ചയിക്കുകയും ചെയ്തിരുന്നു. എന്നാൽ ഭഗവാന്റെ ഇച്ഛ അതല്ലായിരുന്നു. അവിടെ ആയിരുന്നുവെങ്കിൽ അനേകം സാധുക്കളുടെ കൂട്ടത്തിൽ ഇവനും ഗംഗാപ്രവാഹത്തിൽപെട്ടുപോകുമായിരുന്നു.

ക്രമത്തിൽ ഇപ്പോൾ കുറേശ്ശേ നടക്കുവാൻ തുടങ്ങി – കൈലാസാശ്രമത്തിൽ അന്നത്തേ മഹന്ത് വിദ്വാനും വിരക്തനുമായ ഒരു ബംഗാളിയായിരുന്നു. അദ്ദേഹത്തിന് ഇവനോട് അനുകമ്പ തോന്നി അവിടെത്തന്നെ രണ്ടുനേരവും ഭക്ഷണം കഴിക്കുന്നതിനായി ഏർപ്പാടു ചെയ്തു. അപ്പോൾ അവിടെ അദ്ദേഹം ഭാഗവതപാരായണവും ചെയ്തുകൊണ്ടിരുന്നു. ഇവനും കേൾക്കുമായിരുന്നു. നല്ല സ്വാദുള്ള ആഹാരവും ലഭിച്ചുകൊണ്ടിരുന്നു.

തുലാമാസം ആരംഭിച്ചു. തുലാമാസത്തിൽതന്നെ ഇവിടെ തണുപ്പ് ആരംഭിക്കും. ഇവനോട് ഏറ്റവും പ്രിയപ്പെട്ട ദേവഗിരിസ്വാമികളും ഇവനോടു സ്നേഹവാത്സല്യം നിമിത്തം കലശലായി നിർബന്ധിക്കുന്നു "നിങ്ങൾ ഈ തണുപ്പുകാലത്ത് ഇവിടെ താമസിക്കരുത്. വേഗം മദ്രാസിലേക്കു പോകണം. മഞ്ഞ് മഴ പെയ്യുന്ന സ്ഥലമാണിത്" എന്നും മറ്റും. ഇതെല്ലാം ഇവൻ കേൾക്കുന്നു. പക്ഷെ ഉത്തരകാശിവിട്ടു പോകുവാൻ മനസ്സേ ഇല്ല. മരിക്കുകയാണെങ്കിലും ഇവിടെത്തന്നെ ആയിക്കൊള്ളട്ടെ. ഇവന്റെ ഇപ്രകാരമുള്ള നിശ്ചയം കണ്ടപ്പോൾ ദേവഗിരിസ്വാമികൾ തന്നെ ഇവനെ അവിടെ താമസിക്കുവാൻ അനുവദിച്ചു. ദേവഗിരിസ്വാമികളുടെ ആശ്രമത്തിൽ നിന്നും അല്പം ഉയരത്തിൽ ഉജ്ജെലി എന്ന സ്ഥലത്ത് ഒരു കെട്ടിടം ഒഴിഞ്ഞുകിടപ്പുണ്ടായിരുന്നു. അത് ഇദ്ദേഹത്തിന്റെ ഭക്തനായ ചരണദാസൻ എന്ന ഒരു വൈശ്യന്റെ വകയാണ്. സ്വാമികളുടെ കൈവശമായിരുന്നു ആ കെട്ടിടം. അതിൽവേണ്ട സൗകര്യങ്ങൾ ഒക്കെയും ഉണ്ടായിരുന്നു. ഭക്തിപരമായും വേദാന്തപരമായും ഉള്ള പുസ്തകങ്ങളും അനവധിയുണ്ടായിരുന്നു. തണുപ്പുകാലത്ത് ദേവഗിരി സ്വാമികൾ കുറെ സാധുക്കൾക്ക് രണ്ടുനേരവും ഭക്ഷണവും കൊടുത്തുകൊണ്ടിരുന്നു. ഇവന്ന് ഇതൊന്നും മുമ്പ് അറിവില്ലായിരുന്നു. എന്തായാലും അദ്ദേഹം ഇവനെ ആ സ്ഥലത്തുതന്നെ താമസിപ്പിച്ചു. സകല സ്വാതന്ത്ര്യവും ഇവനു തരികയും ചെയ്തു.

വളരെ സുഖമായിത്തന്നെ കാലംകഴിഞ്ഞു. പുസ്തകങ്ങൾ പലതും വായിച്ചു. തുളസീകൃതരാമായണവും ഇവിടെവച്ചാണ് ആദ്യമായി വായിക്കുവാൻ ഭാഗ്യമുണ്ടായത്. സംസ്കൃതത്തിൽ അല്പം പരിചയമുള്ളതുകൊണ്ട് ഈ രാമായണം ഹിന്ദി ഭാഷയിലാണെങ്കിലും ഏറെക്കുറെ മനസ്സിലാക്കുവാൻ സാധിച്ചു. ഗീത, ഉപനിഷത്ത്, ബ്രഹ്മസൂത്രം ഇവയാണല്ലോ പ്രസ്ഥാനത്രയം. ഇവയിലുള്ള തത്വങ്ങളേയും അല്പാല്പം മനസ്സിലാക്കി. ഇപ്പോൾ വേദാന്ത മാർഗ്ഗത്തിൽ കൂടുതൽ അഭിരുചിയുണ്ടായി. ഇവന്റെ കൈവശമുണ്ടായിരുന്ന ഭാഗവതം ആർക്കോ സമ്മാനിക്കുകയും ചെയ്തു. ഇവിടെ സത്സംഗത്തിനു മാർഗ്ഗമുണ്ടായിരുന്നു. ദേവഗിരിസ്വാമികൾ, കേവലാശ്രമസ്വാമികൾ, സിദ്ധാശ്രമസ്വാമികൾ, ബ്രഹ്മപ്രകാശ്ജി, ഭിക്ഷുസ്വാമികൾ, ശങ്കരാനന്ദഭാരതി, ശങ്കരാനന്ദസ്വാമികൾ എന്നു തുടങ്ങിയ മഹാത്മാരെ കൂടെക്കൂടെ ദർശനം ചെയ്തുകൊണ്ടിരുന്നു. കൂടാതെ രാമകൃഷ്ണമിഷനിലുള്ള ഒരു യുവ സന്യാസി – ധീരാനന്ദമഹാരാജ് – ഇവിടെത്തന്നെ താമസിച്ചുകൊണ്ടിരുന്നു. അദ്ദേഹം ബിരുദധാരിയും, മഹാത്യാഗിയും ആയിരുന്നു. ബേലൂർ മഠത്തിൽ വച്ചുതന്നെ അദ്ദേഹവുമായി പരിചയമായി. ഇവിടെയും കൂടെക്കൂടെ കണ്ടുമുട്ടിക്കൊണ്ടിരുന്നു.



തണുപ്പ് വർദ്ധിക്കുവാൻ തുടങ്ങി. ഇവന്നു വേണ്ട സൗകര്യങ്ങൾ ലഭിച്ചിരുന്നതിനാൽ തണുപ്പുകൊണ്ടുള്ള ക്ലേശം അനുഭവിക്കുവാൻ ഇടയായില്ല. മഞ്ഞ് മഴ മൂന്നുദിവസം അടുപ്പിച്ചുണ്ടായി. ആദ്യമായിട്ടാണല്ലോ ഈ മഴ കാണുന്നത്. സർവ്വത്ര വെളുപ്പേവെളുപ്പ്. വൃക്ഷങ്ങളുടെ ശാഖകൾ ഒടിഞ്ഞു വീഴുന്നു. വാഴ മുതലായവയ്ക്കു നാശം ഭവിക്കുന്നു. പാദത്രാണംകൂടാതെ നിരത്തിൽകൂടി പോകുവാൻ പ്രയാസം. തണുത്ത കാറ്റും ഘോരമായി വീശുന്നു. വെളിയിൽ ബാഹ്യകർമ്മങ്ങൾക്കു പോകുവാൻ വലിയ പ്രയാസം. മുറിക്കകത്തുകയറി കതകും അടച്ച് ധ്യാനം ആരംഭിക്കുമ്പോളുണ്ടാകുന്ന പരമാനന്ദത്തിൽ ബാക്കിയുള്ള ഈ ക്ലേശങ്ങൾ ഒക്കെയും തിരോഭവിച്ചു പോകുന്നു. മനസ്സിനു നല്ല സുഖം കിട്ടുന്നു. ഇവൻ പോകാതെ ഇവിടെത്തന്നെ താമസിച്ചത് വളരെ ഭാഗ്യം എന്നോർത്ത് ഈശ്വരനെ സ്തുതിക്കുന്നു. മഞ്ഞുകാലവും ഇപ്രകാരം അവസാനിക്കുന്നു.

ഗംഗോത്രി ഇവിടെനിന്നും 58 നാഴിക (93 കിലോമീറ്റർ) ഉപരിയാണ്. അവിടെപ്പോകുവാൻ ആഗ്രഹം വർദ്ധിച്ചുവരുന്നു. എല്ലാവരും തടയുന്നു. എന്തെന്നാൽ ഘോരമായ വർഷത്താൽ വഴികൾ ഇടിഞ്ഞുപൊളിഞ്ഞു കിടക്കുകയായിരുന്നു. നല്ല ശക്തിയുള്ളവർക്കും ആ വഴി പോകുവാൻ ദുസ്സാധമായിരുന്നു. ആ അവസ്ഥയ്ക്ക് ഇവൻ എങ്ങിനെ അവിടെ എത്തും എന്നതായിരുന്നു അവരുടെ ഭയം. വഴിക്ക് എവിടെയെങ്കിലും വീണു തുലയുകതന്നെ ചെയ്യും. എന്നാൽ ഇവന്റെ ബലമൊക്കെയും ഭഗവാൻതന്നെയല്ലെ? ഒരു സുപ്രഭാതത്തിൽ ദേവഗിരി സ്വാമികളുടെ ആശ്രമത്തിൽനിന്ന് അദ്ദേഹത്തിന്റെ അനുഗ്രഹത്തോടുകൂടി ഏകാകിയായി ഗംഗോത്രി ലക്ഷ്യമാക്കി പുറപ്പെട്ടു. ആവശ്യമുള്ള വസ്ത്രങ്ങളും ജലപാത്രവും കുറച്ചു പണവും ഇവന്റെ വശമുണ്ടായിരുന്നു.

വഴി വളരെ ദുർഘടം. അവർ പറഞ്ഞതൊക്കെയും ശരിതന്നെ. മുമ്പ് ഒരു മൈൽ നടന്നാൽ എത്താവുന്ന സ്ഥലത്ത് ഇപ്പോൾ രണ്ടുമൈൽ നടന്നാലും എത്താൻ പ്രയാസമായിരിക്കുന്നു, എന്തായാലും മുമ്പോട്ടുതന്നെ

പോകുവാൻ തീർച്ചയാക്കി. വൈകുന്നേരം ആയപ്പോഴേക്കും ഒരു സാധുവിന്റെ ആശ്രമത്തിൽ എത്തി. ആഹാരം കഴിച്ച് രാത്രി അവിടെത്തന്നെ വിശ്രമിച്ചു. അടുത്ത ദിവസം നടന്നു നടന്ന് ഗംഗാനി എന്ന സ്ഥലത്തെത്തി. അവിടെ ഇവനു പരിചയമുണ്ടായിരുന്ന ബ്രഹ്മചാരി പത്മനാഭന്റെ ആശ്രമത്തിൽ എത്തി. അവിടെ ഒന്നു രണ്ടു ദിവസം സുഖമായി കൂടി. അദ്ദേഹം ഇപ്പോൾ യോഗ ചര്യയിൽ ഇരിക്കുകയാണ്. പാലും നെയ്യും കൂടാതെ യോഗാഭ്യാസം സാധിക്കുന്നതല്ലല്ലോ. ഇവന്റെ കൈവശം കുറച്ചു പണം ഉണ്ടായിരുന്നു. രണ്ടുരൂപാ മാത്രം കൈവശം വച്ച്, ബാക്കിയെല്ലാം അദ്ദേഹത്തിനായി സമർപ്പിച്ചു. പണം കൂടാതെതന്നെ പോകണമെന്നായിരുന്നു ഇവന്റെ വിചാരം. മൂന്നാമത്തെ ദിവസം പിന്നെയും പുറപ്പെട്ട് ബട്ട് വാടി എന്ന സ്ഥലത്തെത്തി രാത്രി അവിടെ വിശ്രമിച്ചു. അടുത്ത ദിവസം നടന്നു നടന്ന് ധരാളിയിൽ എത്തി എന്നു പറഞ്ഞാൽ മതിയല്ലൊ. ഇവിടെ സാധുക്കൾക്കു താമസിക്കുവാൻ ചെറിയ ചെറിയ കുടികൾ ഉണ്ട്. അവയിൽ ഒന്നിൽ ഇവനും താമസമായി. ഗ്രാമവും അടുത്തുണ്ട്. ഗ്രാമത്തിലുള്ളവർ ഉദാരബുദ്ധികളാണ്. സാധുക്കൾക്ക് മധുരിക ഭിക്ഷ അവർ സന്തോഷമായി കൊടുത്തുവരുന്നു. അവിടെ സാധുക്കൾക്കു കാളിക്കമ്പിളിവാലായുടെ സദാവൃത്തിയും - ഗോതമ്പുപൊടി മുതലായതും കിട്ടുന്നതാണ്. ഗോതമ്പുകൊണ്ട് ചപ്പാത്തിയുണ്ടാക്കുവാൻ ഇവൻ ഇതേവരേയും തുനിഞ്ഞിട്ടില്ലായിരുന്നു. ഇവിടെ ആരംഭിച്ചു. പക്ഷേ നന്നായിട്ടുണ്ടാക്കുവാൻ സാദ്ധ്യമായില്ല.

ഇവിടെ കൃഷ്ണാശ്രമം എന്നു പേരുള്ള ഒരു സന്യാസി തപസാവസിച്ചിരുന്നു. ശ്രീ ശങ്കരാചാര്യരുടെ നിശ്ചയപ്രകാരം സന്യാസികൾക്കു കല്പിച്ചിട്ടുള്ളത് ദശനാമങ്ങൾ ആണല്ലോ. ഗിരി, പുരി, പർവ്വതം, അരണ്യം, വനം, സരസ്വതി, ഭാരതി, തീർത്ഥം, സാഗരം, ആശ്രമം എന്ന പത്തു സ്ഥാനങ്ങൾ. *ഇവരെ ദശനാമീ സന്യാസിമാരെന്നു വിളിച്ചുവരുന്നു. ഈ ദശനാമങ്ങളിൽ ആശ്രമസ്ഥാനം ദണ്ഡിസ്വാമികൾക്കു പ്രത്യേകമുള്ളതാണ്. ദണ്ഡിസ്വാമികൾക്കു ഇതരസ്വാമികളെ അപേക്ഷിച്ച് കൂടുതൽ ശ്രേഷ്ഠതയുണ്ടെന്ന് അംഗീകരിച്ചു വരുന്നു. ഇദ്ദേഹവും ഒരു ദണ്ഡിസ്വാമിയത്രേ. പക്ഷേ ഇപ്പോൾ ദണ്ഡം ഉപേക്ഷിച്ചു. ഇപ്രകാരം ദണ്ഡം ഉപേക്ഷിച്ചവരെ ത്യക്തദണ്ഡികൾ എന്നു വിളിച്ചുവരുന്നു.

കൃഷ്ണാശ്രമവും ഒരു ത്യക്തദണ്ഡിയാണ്. വളരെക്കാലമായിട്ട് ഈ തണുപ്പുപ്രദേശത്തുതന്നെ കേവലം നഗ്നനായി തപസ്സു ചെയ്തുവരികയാണ്.

* *തീർത്ഥാശ്രമവനാരണ്യ, ഗിരിപർവ്വതസാഗരാഃ*
*പുരി ഭാരതീ സരസ്വതി ച ദശൈതേ ദശനാമിനഃ*



ഇവൻ കാണുമ്പോൾ അതായത് 1925-ൽ ഇദ്ദേഹത്തിന് 50 വയസ്സിനുമേൽ പ്രായം കാണും. ഇപ്പോൾ അദ്ദേഹം ഗംഗോത്രിയിൽ തന്നെ താമസിച്ചു വരികയാണ്. ഇവൻ ധരാളിയിൽ ഇദ്ദേഹത്തെ ദർശിച്ചു. കേവലം മൗനിയാണ്. ആ ഗ്രാമക്കാർ എല്ലാം ഇദ്ദേഹത്തെ ഈശ്വരൻ എന്നപോലെ ഗണിച്ചുവരികയാണ്. ഭക്ഷണം പാകമാക്കിയാൽ ഒരു ഓഹരി ആദ്യമായി ഇദ്ദേഹത്തിനു കൊണ്ടുകൊടുത്തതിനുശേഷമേ ആ ഗൃഹത്തിലുള്ളവർ ഭക്ഷിക്കുകയുള്ളു. ഇദ്ദേഹത്തിന്റെ ഭക്ഷണസമയത്ത് ഒരു ദിവസം ഇവനും ചെന്നുകൂടുവാൻ ഇടയായി. വളരെ പ്രേമപുരസ്സരം വിളിച്ച് ഇവനെ ക്ഷണിച്ച് അടുത്തിരുത്തി. അദ്ദേഹത്തിന്റെ ഭിക്ഷയിൽ നിന്ന് ഇവനും എല്ലാ പദാർത്ഥങ്ങളും ഭക്ഷിക്കുവാൻ തന്നു. ഇപ്രകാരം രണ്ടുമൂന്നു ദിവസം സുഖമായി അവിടെ കൂടിയതിന്റെ ശേഷം ഗംഗോത്രിയിലേക്കു പോകുവാൻ തുനിഞ്ഞു. ഗംഗോത്രി ഇവിടെ നിന്നും 15 മൈൽ ദൂരത്താണ്. ഗംഗോത്രയിൽ എത്തി, ഇവിടെയും കാളികമ്പിളിവാലായുടെ അന്നക്ഷേത്രം ഉണ്ട്. അവിടെ താമസിക്കുവാനും സൗകര്യമുണ്ട്. നദിയുടെ കരകളിൽ ഒന്നോ രണ്ടോ ഗുഹകളും ഉണ്ട്. ഈ ഗുഹയിലും ഒരുദിവസം താമസിച്ചു. ഇവിടെ നിന്നും മുകളിലാണ് ഗംഗയുടെ ഉത്ഭവസ്ഥാനം - ഗോമുഖം. ഗംഗോത്രിയിൽ നിന്നും ധരാളിയിൽ മടങ്ങി അവിടെ മുമ്പു താമസിച്ചിരുന്ന സ്ഥലത്തുതന്നെ താമസിച്ചു.

അപ്പോൾ ഗാന്ധി ആശ്രമത്തിൽ താമസിച്ചുവരുന്ന ഒരു യുവാവ് അവിടെ വരുവാനിടയായി. അദ്ദേഹവും കേദാർ-ബദരി യാത്രയ്ക്കു പുറപ്പെട്ടിരിക്കുകയാണ്. ഇവൻ ഉത്തരകാശിയിൽ താമസിച്ചിരുന്ന അവസരത്തിൽ ഇദ്ദേഹം ഉജ്ജയലിയിൽ വരികയും ഇവന്റെ കൂടെ രണ്ടുമൂന്നു ദിവസം കഴിച്ചുകൂട്ടുകയും ചെയ്തിട്ടുണ്ടായിരുന്നു. ധരാളിയിൽ ഇവനെ കണ്ടപ്പോൾ ഇവനും ഒരുമിച്ചു ഒരാഴ്ച വരെയും താമസിക്കുകയുണ്ടായി. ഇദ്ദേഹം നല്ല പാചകക്കാരനും ആയിരുന്നു. റൊട്ടിയും മറ്റും ഉണ്ടാക്കാൻ ഇവനേയും പഠിപ്പിച്ചു. ഗംഗോത്രി, യമുനോത്രി, കേദാർ, ബദരി എന്ന നാലു ധാമങ്ങളിലും പോകുവാൻ ഇദ്ദേഹം സന്നദ്ധനായിരുന്നു. അതിലേക്കു ഹൃഷികേശത്തു കാളികമ്പിളി സ്ത്രത്തിൽ നിന്നും സദാവൃത്തിക്കുള്ള ചീട്ടും വാങ്ങിച്ചിട്ടുണ്ടായിരുന്നു. ഓരോരോ മുഖ്യസ്ഥലങ്ങളിൽ ഈ ചീട്ടു കൊടുക്കുന്നപക്ഷം ഒന്നോ രണ്ടോ നേരത്തേക്കു വേണ്ട അരി, പരിപ്പ്, മാവ് ഇതുകളെല്ലാം കിട്ടുന്നതാണ്. ഇദ്ദേഹത്തിന്റെ പക്കൽ രണ്ടുപേർക്കുള്ള ചീട്ടും ഉണ്ടായിരുന്നു. ഇദ്ദേഹം ഇവനേ വിട്ടുപിരിയുന്ന സമയത്ത് "എന്റെ കൈവശം ഒരാൾക്കുകൂടിയുള്ള ചീട്ടുകൾ ഉണ്ട്. നിങ്ങൾക്ക് ബദരി, കേദാരം എന്ന സ്ഥലങ്ങൾ ദർശിക്കണമെന്ന് ഇച്ഛയുണ്ടെങ്കിൽ ഈ ചീട്ടുകൾ എടുത്തുകൊള്ളുക" എന്നു പറഞ്ഞ് ആ ചീട്ടുകളൊക്കെയും ഇവനിൽ സമർപ്പിച്ചു.

ഇവനാകട്ടെ വാസ്തവം പറയുകയാണെങ്കിൽ ഒരിടത്തും പോകുവാൻ വലിയ ഇച്ഛയില്ലായിരുന്നു. ഇവിടെ ഒക്കെയും ഭഗവാൻ തന്നെ തള്ളിക്കൊണ്ടു വരികയാണ് ചെയ്തത്. ഇവനിപ്പോൾ വിചാരമായി "ഹൃഷികേശത്തുതന്നെ ഈ ചീട്ടുകൾ കിട്ടുവാൻ വളരെ പ്രയാസമാണ്. ആ സ്ഥിതിക്കു ഇവിടെ നിഷ്പ്രയാസം ലഭിക്കുവാൻ സംഗതിയായത് ഭഗവാന്റെ ഇച്ഛതന്നെ ആയിരിക്കണം" എന്ന്. കേദാർ ബദരീ യാത്രയ്ക്കു ഇവൻ സന്നദ്ധനായി. പണം ആവശ്യമുള്ള പക്ഷം അതും തരാം എന്ന് അദ്ദേഹം നിർബന്ധമായി പറഞ്ഞുവെങ്കിലും ഇവൻ സ്വീകരിച്ചില്ല.

ഇപ്പോൾ ബദരി–കേദാരം യാത്രയുടെ കാലവുമാണ്. പലരും ഗംഗോത്രിയിൽ നിന്നും മടങ്ങി ധരാളിയിലെത്തി ബുദ്ധകേദാരത്തിലേക്കു പോകുവാൻ സന്നദ്ധരായിരുന്നു. ഇവരിൽ അധികവും സ്ത്രീജനങ്ങളാണ്. വയസ്സുകൊണ്ട് നടുവ് കുനിഞ്ഞവരും കൂടി ഉണ്ട്. ഈ വൃദ്ധകൾക്കു പോകാമെങ്കിൽ ഇവനും പോയിക്കൂടെ എന്നു വിചാരിച്ച് അവരുടെ പിന്നാലെ ഇവനും പോകുവാൻ തുടങ്ങി. ഇടയ്ക്കിടെയുള്ള ഭക്ഷണത്തിനായി അവരുടെ കൈവശം പല പദാർത്ഥങ്ങളുമുണ്ട്. ഇവന്റെ കൈയ്യിലോ ഒന്നുംതന്നെ ഇല്ല. ഇവർ അഞ്ചെട്ടു പേർ ഒരുമിച്ചു വടിയും കുത്തിപ്പിടിച്ച് പോകുന്ന യാത്ര കാണുവാൻ രസം തന്നെ. ധരാളിയിൽ നിന്നും തിരിച്ച് ഭട്ടുവാടിയിൽ എത്തി ഒരു രാത്രി വിശ്രമിച്ചു. അടുത്ത ദിവസം പ്രാതഃകാലത്തുതന്നെ പുറപ്പെടുകയായി. ബുദ്ധകേദാരത്തിലേക്കു ഇവിടെ നിന്നും മുപ്പതു മൈൽ ദൂരമുണ്ട്. ആദ്യത്തെ നാലഞ്ചു മൈൽ വലിയ കയറ്റമാണ്. ഒരു കുന്നിന്റെ മുകളിൽ ചെല്ലുമ്പോൾ വേറൊരു കുന്ന്. പിന്നെ മറ്റൊന്ന്. ഇപ്രകാരം കുന്നുകയറി ഇവൻ ക്ഷീണിച്ചു വശായി. ഇപ്പോൾ ഇവന്റെ പക്കൽ ചീട്ടുണ്ടല്ലോ. സദാവൃത്തി കിട്ടുന്ന ഒരു സ്ഥലത്തു ചെന്നുപറ്റി. അവിടെ സാമാനങ്ങൾ ഒക്കെയും കിട്ടി. സായംകാലമായി. കുളി മുതലായതു കഴിച്ച് റൊട്ടിയും മറ്റും പാകം ചെയ്തു ഭക്ഷിച്ചു വിശ്രമിച്ചു. ഭഗവാൻ തന്നെ ശരണം......

അടുത്ത ദിവസം തന്നെ രാവിലെ പുറപ്പെടുകയായി. വഴിയിൽ ഇരുന്നും കിടന്നും വിശ്രമിച്ചും സായാഹ്നത്തോടുകൂടി ബുദ്ധകേദാരത്തിൽ എത്തി. ഇവിടെ ശിവന്റെ പ്രതിഷ്ഠയാണ്. സമഭൂമിയാണ്. നദിയും അടുത്തൊഴുകുന്നുണ്ട്. ധർമ്മശാലയും ഉണ്ട്. യാത്രികൾക്കു എല്ലാവിധത്തിലും താമസിക്കുന്നതിനു സൗകര്യമുള്ള സ്ഥലമാണ്. ഇവിടെയുള്ളവർക്ക് സാമാന്യം പഠിപ്പും ഉണ്ട്. കുറച്ചു ശുചിയുള്ളവരുമാണ്. ഇവിടെ ഇവൻ ഒരു രാത്രി മാത്രമേ താമസിച്ചതുള്ളൂ. അവിടെ നിന്നും ഒരു പകൽ 3 മണിയോടുകൂടി പുറപ്പെട്ട് ഒരു ധർമ്മശാലയിൽ സൂര്യസ്തമയത്തോടുകൂടി എത്തി. അവിടെയും സദാവൃത്തി കിട്ടുമായിരുന്നു. ഇവിടെ എത്തിയപ്പോഴേക്കും ഇവൻ വളരെ



ക്ഷീണിച്ചു. കാലിനു വേദനയും ആരംഭിച്ചു. ഒരടിവയ്ക്കുവാൻ അസാദ്ധ്യമായി തോന്നി. ഒരുവിധത്തിൽ പോയി ഗോതമ്പു മറ്റും വാങ്ങിക്കൊണ്ടു വന്നു. വളരെ പ്രയാസപ്പെട്ട് അത് പാകം ചെയ്യുവാൻ തുടങ്ങി, വെന്തു വെന്തില്ല എന്ന തരത്തിൽ അതിനെ ഭക്ഷിച്ച് വിശപ്പു പോക്കി ഭഗവാനെ സ്മരിച്ചു കൊണ്ട് കിടന്നുറങ്ങി. എന്താണ് ഇവിടെ ചെയ്യുക എന്ന് വലിയ പരിഭ്രമമായി. പ്രാതഃകാലത്തു എണീറ്റ് പിന്നെയും നടന്നു ത്രിയുഗനാരായണത്തെത്തി. ഇവിടെ ഒരു ക്ഷേത്രം ഉണ്ട്. അവിടെ എപ്പോഴും ഹവനകുണ്ഡത്തിൽ അഗ്നി കെടാതെ ഇരിക്കുന്നു. യാത്രികൾ ഒക്കെയും വിറകു വാങ്ങി വച്ച് ഈ കുണ്ഡത്തിൽ സമർപ്പിക്കുന്നു. ശിവപാർവ്വതി വിവാഹം ഇവിടെ വച്ചാണുപോലും നടന്നത്. അപ്പോഴുള്ള അഗ്നികുണണ്ഡമാണു പോലും ഇത്. കൂടാതെ ശുദ്ധജലസമ്പൂർണ്ണമായ വിഷ്ണു കുണ്ഡം, ബ്രഹ്മകുണ്ഡം, രുദ്രകുണ്ഡം, സരസ്വതീകുണ്ഡം എന്നീ നാലു കുണ്ഡങ്ങൾ ഉണ്ട്. എല്ലാം കൊണ്ടും മനോഹരമായ സ്ഥാനം തന്നെയാണ്.

ഇവിടെ നിന്നും കേദാരത്തിലേക്കു പുറപ്പെട്ടു. വഴിമദ്ധ്യേ ഗൗരീകുണ്ഡത്തിൽ ഇറങ്ങി നോക്കി. വെള്ളം വളരെ ചൂടാണ്. വിരൽമുക്കുവാൻ പ്രയാസം. എങ്കിലും ഇവിടെയും പലരും സ്നാനം കഴിക്കുന്നു . ഇവിടെ നിന്നും പതുക്കെ പതുക്കെ രാമബാഡായിൽ എത്തി വിശ്രമിച്ചു. ഇവിടെ നിന്നും മൂന്നു മൈൽ അകലെയാണത്രേ കേദാരനാഥപുരി. അവിടേക്ക് കയറിപ്പോകണം, ദൃശ്യം വളരെ മനോഹരമാണ്. മനസ്സിന് ഉല്ലാസം കൊടുക്കുന്നു. മന്ദാകിനിയും കടന്നു കേദാരപുരിയിൽ എത്തിയാൽ സന്തോഷമായി. പർവ്വതോപരി കയറി നോക്കിയാൽ ചുറ്റുപാടുമുള്ള കാഴ്ച വളരെ മനോഹരം തന്നെ. ഇവിടെ വളരെ തണുപ്പാണ്. വിറകു കിട്ടുവാനും വളരെ പ്രയാസം. യാത്രികൾ കേദാരനാഥദർശനം കഴിച്ച് ഉടനെ തന്നെ മടങ്ങുകയാണു ചെയ്യുക. ഇവൻ അവിടെ മൂന്നു ദിവസം മുഴുവൻ കഴിച്ചുകൂട്ടി. "നമഃശിവായ ശാന്തായ കാരണത്രയഹേതവേ" "രജതഗിരിനിഭം ചാരുചന്ദ്രാവതംസം" "രത്നൈഃകല്പോജ്വലാംഗം" "പരശുമൃഗധരം കൃത്തിവാസം" "വിശ്വാദ്യം വിശ്വവന്ദ്യം നിഖിലഭയഹരം പഞ്ചവക്ത്രം ത്രിനേത്രം" ഇപ്രകാരമുള്ള ഭഗവദ്ധ്യാനസമേതം അവിടെനിന്നും താഴത്തേക്കിറങ്ങി ഗൗരീകുണ്ഡത്തിൽ വന്ന് വിശ്രമിച്ചു. അവിടെ നിന്നും അടുത്ത ദിവസം നാളിചട്ടിയിൽ എത്തി. ഇവിടെ നിന്നും ഊക്കിമഠിൽ എത്തി. ഈ സ്ഥലവും പ്രസിദ്ധപ്പെട്ട ഒരു സ്ഥാനം തന്നെയാണ്. മഞ്ഞുകാലത്ത് കേദാരനാഥക്ഷേത്രം അടച്ചുപൂട്ടുകയാണു പതിവ്. ആ അവസരങ്ങളിൽ കേദാരനാഥന്റെ പൂജ മുതലായത് നടത്തുന്നത് ഈ ഊക്കിമഠിൽ വച്ചാണ്. നല്ല ക്ഷേത്രം. ഇവിടെ വച്ചാണ് ഉഷാദേവി പാർവ്വതിയിൽ നിന്നും വിദ്യ സമ്പാദിച്ചത്. അനിരുദ്ധന്റെ സ്വപ്നദർശനം ലഭിക്കുമെന്ന് ആശീർവാദവും

ചെയ്തു. ഒരു രാത്രി അവിടെ താമസിച്ചു. അടുത്ത ദിവസം മറ്റൊരു ചട്ടിയിൽ എത്തി. വലിയ മഴയും തുടങ്ങി. ഒരു ശ്രേഷ്ഠിവിശ്രമസ്ഥാനം കണ്ട് അവിടേക്കു ഓടിച്ചെന്നിരിക്കുവാൻ ശ്രമിച്ചു. ചട്ടികൾ എന്നത് സാധനങ്ങൾ വാങ്ങാൻ കിട്ടുന്ന പീടികകളാണ്. യാത്രകൾക്കു ഇരിക്കുവാനും കിടക്കുവാനും വേണ്ട സൗകര്യങ്ങളുമുണ്ട്. പണം ഇല്ലെന്നു വരട്ടെ – അതിന്റെ അടുത്തുപോലും ചെല്ലുവാൻ ഉടമസ്ഥൻ സമ്മതിക്കുകയില്ല. ഇവന്റെ കൈവശമുണ്ടായിരുന്ന പൈസ മുഴുവൻ കലാശിച്ചു. ഒരു പൈ പോലും ബാക്കിയില്ല. ചട്ടിയുടെ ഉടമസ്ഥൻ സാമാനം വാങ്ങുന്നവരെ മാത്രമേ അയാളുടെ ചട്ടിയിൽ ഇരിക്കുവാൻ പോലും സമ്മതിക്കുകയുള്ളൂ. എന്തായാലും അയാളുടെ ആജ്ഞയെ ലംഘിച്ചുകൊണ്ട് ഇവൻ ആ ചട്ടിയുടെ മൂലയിൽ ഇരിപ്പായി.

സമയം പകൽ രണ്ടു മണി. വിശപ്പും ധാരാളമുണ്ട്. എന്താണു ചെയ്യുക? കൽക്കത്തയിൽ നിന്നും ഒരു വലിയ സേട്ട് (ശ്രേഷ്ഠി) പല പരിവാരങ്ങളോടു കൂടി ആ ചട്ടിയിൽ തന്നെ ഇറങ്ങിയിട്ടുണ്ട്. ഇവൻ ആ സേട്ടിന്റെ അടുക്കൽ ചെന്ന് ഭിക്ഷ യാചിച്ചു. അദ്ദേഹം ഒരു നാഴിയോളം ഗോതമ്പുപൊടി തരികയുണ്ടായി. ഇവൻ ഇതുകൊണ്ടു എന്താണു ചെയ്യുക? "ഘോരമായ മഴ, വിറകും മറ്റും ആവശ്യമാണ്" എന്നു പറഞ്ഞപ്പോൾ അദ്ദേഹം കഷ്ടിച്ച് ഒരണകൂടി തന്നു. ഇതും വാങ്ങിക്കൊണ്ട് അവിടെത്തന്നെ അനന്തര കൃത്യത്തെപ്പറ്റി ആലോചിച്ചുകൊണ്ടിരിക്കുമ്പോൾ ഇതാ ഒരു വൃദ്ധ നനഞ്ഞു നനഞ്ഞു വിറച്ചുംകൊണ്ട് ആ സേട്ടിന്റെ അടുക്കൽ എത്തി വളരെ ദീനസ്വരത്തിൽ ഭിക്ഷ യാചിച്ചു. ആ സേട്ടോ വളരെ നിഷ്ഠൂരസ്വരത്തിൽ ആ പാവപ്പെട്ട വൃദ്ധയോടു പറയുന്നു. ഇപ്പോൾ ഞാൻ ഇയാൾക്ക് (ഇവന്) ഭിക്ഷ കൊടുത്തതേയുള്ളൂ. ഇനി നിങ്ങൾക്കും തരണം അല്ലേ" ഇതു കേട്ടമാത്രയിൽ ആ വൃദ്ധ വളരെ ദുഃഖിതയായി മടങ്ങിപ്പോയി. ഇവൻ ഇതെല്ലാം കണ്ടും കേട്ടും കൊണ്ടിരിക്കുകയായിരുന്നു. ഇവൻ ആ അമ്മയെ സാവധാനത്തിൽ വിളിച്ചു. "ഹേ! അമ്മാ ഇവിടെ വരണം" എന്ന്. അവർ ഇവന്റെ അടുക്കൽ വന്നു. ഉടൻ തന്നെ ഇവന്റെ കയ്യിലുണ്ടായിരുന്ന ആട്ടയും ഒരണയും ഇവർക്കായിട്ടു കൊടുത്തു. അവർ സന്തോഷമായി പോയി. ഇവനും വലിയ ആശ്വാസമായി. ഈ സേട്ടുമാരെല്ലാം അസ്ഥാനത്തിൽ – നാമത്തിനായും യശസ്സിനായും ലക്ഷോപലക്ഷം ഉറുപ്പിക ചെലവാക്കുവാൻ സസന്തോഷം തയ്യാറാണ്. പക്ഷെ പട്ടിണികിടന്ന് മഴയത്തു വിറച്ചുവിറച്ചു വരുന്ന ഒരു വൃദ്ധയ്ക്ക് ഒരു പൈ പോലും കൊടുക്കുവാൻ മനസ്സുവരുന്നില്ല. ഇപ്രകാരമുള്ള മനുഷ്യരെ ഭഗവാൻ തന്നെ അനുഗ്രഹിക്കട്ടെ!

*മൃദുലം കിമുവസ്തു ഹേ സഖേ, നവനീതാദപി സജ്ജനസ്യ ഹൃത്*
*തദിദം ദ്രവതേ സ്വതാപനാത് പരതാപാത് ദ്രവതേ സതാം മനഃ*



***അർത്ഥം :*** പുതുവെണ്ണയെക്കാലും മൃദുലമായ വസ്തു വല്ലതും ഉണ്ടോ എന്നു ചോദ്യം. ഉണ്ട് എന്നുത്തരം. അത് സജ്ജനങ്ങളുടെ ഹൃദയം തന്നെയാണ്. കാരണം വെണ്ണ സ്വയം ചൂടുപിടിച്ചാൽ മാത്രമേ ഉരുകുകയുള്ളൂ. എന്നാൽ അന്യന്മാർക്കു ചൂടു പിടിക്കുമ്പോളാണ് സജ്ജനങ്ങളുടെ മനസ്സു ദ്രവിക്കുന്നത്. പരദുഃഖത്തിലാണ് സജ്ജനഹൃദയം വെന്തുരുകുക എന്നു സാരം.

ഇവൻ അവിടെത്തന്നെ ഇരിപ്പായി. അന്നു പട്ടിണിക്കു ശമനം കിട്ടി. ആ സേട്ടിന്റെ ഭൃത്യജനങ്ങൾ ഇവന് എന്തോ അല്പം ഭക്ഷണം തരാതെയിരുന്നില്ല. ഹേ! ഭഗവാൻ! ഇന്നു രാത്രിയിൽ ഒന്നും കഴിക്കാതെ നാളെ എങ്ങനെയാണ് ഈ കുന്നെല്ലാം കയറിയറങ്ങുക എന്നുള്ള വിചാരത്തോടുകൂടി നിദ്രാദേവിയുടെ മടിയിൽതന്നെ സുഖമായി വിശ്രമിച്ചു.

അടുത്ത താവളം ഗോപേശ്വരമായിരുന്നു. അവിടെയെത്തി സുഖമായി ഭോജനം കഴിച്ചു. അടുത്ത താവളസ്ഥലം ചമോത്സംഗയാണ്. പാലത്തിൽ കൂടി അളകനന്ദാ നദി കടന്ന് അവിടെ എത്തിയപ്പോഴേയ്ക്കും സന്ധ്യയായി. ഇത് ഒരു പ്രധാന സ്ഥാനമാണ്. കച്ചേരികളും വിദ്യാലയങ്ങളും ഔഷധശാലകളും അങ്ങാടികളും ഉണ്ട്. കാളികമ്പിളിയുടെ സത്രങ്ങളും ഉണ്ട്. ഇവിടെ സദാവൃത്തിയും കൊടുത്തുവരുന്നു. മാവും മറ്റും വാങ്ങി കിഴികെട്ടി വച്ചതല്ലാതെ ആ രാത്രി ഒന്നും തന്നെ ഉണ്ടാക്കുവാൻ തുനിഞ്ഞില്ല. ഉറങ്ങുവാൻ ശ്രമിച്ചു. പക്ഷെ എവിടെപ്പോയാലും മൂട്ട തന്നെ മൂട്ട. യാത്രയിലുള്ള അസഹ്യമായ ദുഃഖം ഇവന് ഇതുതന്നെയാണ്. അന്നു രാത്രിയിൽ പാലത്തിന്റെ അടുത്തുപോയി നിരത്തിന്റെ ഒരുവശത്തുതന്നെ കിടന്നുറങ്ങി. അതിരാവിലെ നടപ്പായി. ആറേഴു മൈൽ നടന്നപ്പോൾ ഒരു ചട്ടിയിൽ എത്തി. ഇവന്റെ പക്കൽ ഒരു പൈസ ഉണ്ടായിരുന്നു. ചട്ടിയുടമസ്ഥന്റെ അടുക്കൽ ചെന്നു പാത്രങ്ങൾ വാങ്ങി. അരി മുതലായവ വാങ്ങിക്കുന്നവർക്കു മാത്രമേ പാത്രം കൊടുക്കുകയുള്ളൂ. ഇവനും അരിയും മറ്റും വാങ്ങും എന്നുദ്ദേശിച്ചായിരിക്കണം അവർ പാത്രങ്ങൾ തന്നത്. ഇവൻ ഒരു പൈസായ്ക്ക് വിറക് അവരുടെ അടുക്കൽ നിന്നു വാങ്ങിച്ചു. വേഗം തീ കത്തിച്ചു പരിപ്പ് അടുപ്പത്താക്കി. ആട്ട കുഴയ്ക്കുവാൻ തുടങ്ങുമ്പോഴേയ്ക്കും ആ ചട്ടിക്കാരൻ ഓടി ഇവന്റെ അടുക്കലെത്തി "ഈ ആട്ട എവിടെ നിന്നു വാങ്ങി. ഞങ്ങളെ കബളിപ്പിച്ചില്ലേ" എന്നൊക്കെ ശകാരിച്ചു. പാത്രങ്ങൾ എല്ലാം ഇപ്പോൾ തന്നെ തരണം എന്നു നിർബന്ധിച്ചു. ഇവനും ഇതികർത്തവ്യതാമൂഢനായി തീർന്നു. അടുപ്പിൽ വച്ചിരിക്കുന്ന പരിപ്പെടുത്തു കളയുവാൻ അയാൾക്കു തോന്നിയില്ല. അയാൾക്ക് എന്തോ ദയവുണ്ടായി. ആകട്ടെ പാത്രമെല്ലാം വേഗം എത്തിച്ചു തരണം എന്നു പറഞ്ഞു അയാൾ മടങ്ങി. ഇവനാകട്ടെ റൊട്ടിയും

പരിപ്പും മറ്റും ചമച്ച് ഭക്ഷണവും കഴിച്ചു. പാത്രമെല്ലാം നല്ലവണ്ണം കഴുകി പീടികയിൽ എത്തിക്കുകയും ചെയ്തു

അടുത്ത താവളം ഗരുഡഗംഗ. ഇവിടെ ഒരു സായാഹ്നത്തിൽ എത്തി. ധർമ്മശാലയിൽ പോയി ഭാണ്ഡവും മറ്റും ഒരു സ്ഥലത്തു വച്ചു. ഗരുഡഗംഗയിൽ സ്നാനം കഴിച്ചു. സ്വച്ഛസ്ഫടികജലം. വഴി നടന്ന ക്ഷീണം എല്ലാം തീർന്നു പോയി. മനസ്സിനും നല്ല ഉല്ലാസം. യാത്രികൾ ഈ നദിയിൽ നിന്നും ചെറിയ ചെറിയ കല്ലുകൾ എടുത്തുകൊണ്ടു പോകുക പതിവുണ്ട്. ഈ കല്ലിരിക്കുന്ന സ്ഥാനത്ത് സർപ്പം വരുകയില്ലപോൽ. ശ്രീ ഗരുഡസ്വാമിക്കു ഭഗവാൻ പ്രത്യക്ഷമായത് ഇവിടെവച്ചാണ് എന്നത്രേ ഐതിഹ്യം. ഗരുഡസ്വാമിയുടെ ഒരു ചെറിയ അമ്പലവും ഉണ്ട്. ഗരുഡസ്വാമിയെ തൊഴുത് വീണ്ടും ധർമ്മശാലയിലെത്തി. ഇവിടെ സദാവൃത്തി കിട്ടും. അതു വാങ്ങി റൊട്ടിയും മറ്റും ഉണ്ടാക്കി ഭക്ഷിച്ചു. ആട്ടയും മറ്റും അധികം വന്നു. ചീട്ടുള്ളവർക്കു മാത്രമേ സദാവൃത്തി കിട്ടൂ. ചീട്ടില്ലാതെയും സാധുക്കൾ സഞ്ചാരം ചെയ്യുന്നുണ്ട്. ഈ ധർമ്മശാല രണ്ടു നിലയിലാണ്. ഇവൻ സ്ഥാനം പിടിച്ചത് താഴത്തെ നിലയിലായിരുന്നു. ഈ ആട്ട വല്ല സാധുക്കൾക്കും ആവശ്യമുണ്ടോ എന്നു വിളിച്ചു ചോദിക്കുമ്പോൾ ഒരു മാന്യൻ ഇതാ പെട്ടെന്ന് ഇവന്റെ അടുക്കലേക്ക് വരികയായി. ഇത് മറ്റാരും അല്ല. ഇവനേ ധരാളിയിൽ വച്ചു പരിചരിച്ചു ചീട്ടു തന്ന ആ മാന്യൻ തന്നെയാണ്. ഇദ്ദേഹം ബദരീനാരായണം ദർശനം കഴിച്ചു മടങ്ങുകയായിരുന്നു. ഇവന്റെ ശബ്ദം കേട്ടപ്പോൾതന്നെ ആളെ മനസ്സിലായി. കാണുവാൻ ത്വരയോടുകൂടി വരികയായിരുന്നു. അദ്ദേഹത്തിനെന്നപോലെ ഇവനും വലിയ സന്തോഷമായി. ശരീരം വളരെ ക്ഷീണിച്ചുപോയല്ലോ എന്നു മനസ്താപിച്ചു. ഇവന്റെ കയ്യിൽ പണമില്ലെന്ന സംഗതിയും അദ്ദേഹത്തിനറിയാം. “ഞാൻ മുമ്പ് തന്നെ പറഞ്ഞില്ലേ, കുറച്ചു പണവുംകൂടി വച്ചിരിക്കണം എന്ന്. ആകട്ടെ, ഇപ്പോൾ സ്വീകരിക്കുക. എന്നാൽ ഇതോടുകൂടി എനിക്കൊരു പ്രാർത്ഥനയും ഉണ്ട്. സ്വാമിജിയുടെ സ്വഭാവം എനിക്കു നല്ലതുപോലെ അറിയാം. ഈ പണം സ്വാമിജിയുടെ ആവശ്യത്തിനായിട്ട് മാത്രമാണ്. മറ്റാർക്കും കൊടുത്തു കളയരുത്” എന്ന്. “ഇപ്രകാരമാണെങ്കിൽ എനിക്കു പണമേ ആവശ്യമില്ല” എന്നു ഇവൻ തിരസ്കരിച്ചു. പക്ഷേ അദ്ദേഹം ചിരിച്ചും കൊണ്ട് ഒരു അഞ്ചുരൂപാ നോട്ട് ഇവന്റെ കയ്യിൽ സമർപ്പിച്ചു. ഈ അഞ്ചുരൂപയുടെ വില മതിക്ക വയ്യ. ഇവൻ താഴത്തെ തട്ടിലേക്കും അദ്ദേഹം സ്വസ്ഥാനത്തേക്കും പോവുകയും ചെയ്തു. ഭഗവാന്റെ ലീലാവൈചിത്ര്യത്തെ ഓർത്തോർത്ത് ഇവനും നിദ്രാവശനായി.

പ്രാതഃകാലത്തു തന്നെ പുറപ്പെട്ടു പാതാളഗംഗയിൽ എത്തി സ്നാനാദികൾ കഴിച്ചു. നാലഞ്ചണയ്ക്കു മധുരദ്രവ്യം വാങ്ങി ആദ്യമായി ചിലർക്കു



കൊടുത്ത് ഇവനും ഭക്ഷിച്ചു. ഇവിടെ പ്രതിവർഷം പർവ്വതം ഇടിഞ്ഞു വീഴുന്നു. ചിലപ്പോൾ അധികം യാത്രക്കാരും തുലഞ്ഞുപോകുന്നു. ആ ദുർഘടമായ സ്ഥാനവും കടന്ന് വൈകുന്നേരം ഗുലാബ്ചട്ടിയിൽ എത്തി. ഇതൊരു സുഖമായ സ്ഥാനം തന്നെ. രാത്രി ഭക്ഷണവും കഴിച്ച് വിശ്രമിച്ചു. അടുത്ത ദിവസം രാവിലെ കുൻവരാച്ചട്ടി. ഇവിടെ നിന്നും ഒരു സായാഹ്നത്തിൽ ജോഷിമഠത്തിൽ എത്തി. ശീതകാലം ആറുമാസം ബദരീനാരായണം അടച്ചിരിക്കുകയാണല്ലോ. ആറുമാസക്കാലവും പൂജ നടത്തുന്നത് ഇവിടെ വച്ചാണ്. ബദരിയിൽ എന്നപോലെ ഇവിടെയും മേശ്ശാന്തി മലയാള ബ്രാഹ്മണൻ തന്നെയാണ്. ഒന്നു രണ്ടു ദിവസം ഇവിടെ വിശ്രമിച്ചു. ബദരീനാരായണം പൂജകഴിക്കുന്നവരെ റാവൽ എന്നാണ് വിളിച്ചു വരുന്നത്. ഇവിടെ നിന്നും അഞ്ചാറു മൈൽ അകലെ ഭവിഷ്യബദരിയും ഭവിഷ്യകേദാരവും ഉണ്ട്. കാലക്രമേണ ഘോര കലിയുഗത്തിൽ വിഷ്ണുപ്രയാഗയോടടുത്തുള്ള രണ്ടു പർവ്വതങ്ങളും ഇടിഞ്ഞ് വീണു ഒന്നായിത്തീരും. അപ്പോൾ ബദരിയിലേക്കു പോകുവാൻ സാധിക്കാതെയാകുമ്പോൾ ഈ ഭവിഷ്യബദരീ, കേദാരങ്ങളിൽ ദർശനം ചെയ്ത് തൃപ്തരാകണം. പാണ്ഡുവിനു ശാപം കിട്ടിയ സ്ഥലവും ഇതത്രേ. ഒരു മുനിയും പത്നിയും മൃഗശരീരികളായി കാമക്രീഡാനിരതരായിരക്കുമ്പോൾ പാണ്ഡു, മൃഗവേഷധാരിയായ മുനിയേ വധിച്ചു. മുനിപത്നി ചെയ്ത ശാപംമൂലമാണ് പാണ്ഡുവിനു സ്വപത്നിയായ കുന്തിയിൽ പ്രവേശിക്കുവാൻ കഴിയാതിരുന്നത്. ഇവിടെ നിന്നും വിഷ്ണുപ്രയാഗയിൽ എത്തി. ഗംഗയിൽ ഇറങ്ങണമെങ്കിൽ ഒരു നൂറ്റിയമ്പതടി ചുവട്ടിലേക്കു പോകണം. സ്ഥാനം രമണീയമാണ്. ഇവിടെ നിന്നും പാണ്ഡുകേശ്വരത്തെത്തുന്നു. ഇവിടെ ഒരു മന്ദിരം ഉണ്ട്. ഈ മന്ദിരത്തിലെ വിഗ്രഹം അർജ്ജുനൻ സ്വർഗ്ഗത്തുനിന്നും കൊണ്ടുവന്നതാണെന്ന് പറയപ്പെടുന്നു. ഒരു ചെറിയ ഗ്രാമവും ഉണ്ട്. ഇവിടെ നിന്നും ഹനുമാൻചട്ടിയിൽ എത്തി. ഇതത്രേ അവസാനമായ ചട്ടി. ഇവിടെ ഹനുമാന്റെ മന്ദിരവും ധർമ്മശാലയും അങ്ങാടികളും ഉണ്ട്. ഇവിടെ വിശ്രമിച്ചു. അടുത്ത പ്രഭാതത്തിൽ ബദരിയിലേക്കു പുറപ്പെട്ടു. അഞ്ചു മൈൽ നടന്നാൽ ബദരീനാഥത്തെത്തും. വഴിക്ക് കാഞ്ചന ഗംഗയും കടന്നു കയറ്റം കയറി ക്ഷീണിച്ചുപോയി. ഒരു പർവ്വതം കയറി ചെല്ലുമ്പോൾ ഒരു മൈൽ ദൂരത്തു നിന്നും ബദരീനാഥക്ഷേത്രം കാണാം. അവിടെ ഇരുന്ന് വിശ്രമിച്ച് സസന്തോഷം ബദരീനാഥത്തെത്തി. ക്ഷേത്രത്തിന്റെ മുൻവശത്തെത്തി നമസ്കരിച്ച് ധർമ്മശാലയിൽ പോയി ഭാണ്ഡം എല്ലാം അവിടെ വച്ചു വേഗം ചെന്ന് കുളികഴിച്ചു. ഇവിടെ തപ്തകുണ്ഡത്തിൽ സദൈവ ചൂടുവെള്ളം വന്നു കൊണ്ടേ ഇരിക്കുന്നു. ഈ വഴിയാത്രയെല്ലാം ചെയ്ത് ഒടുവിൽ അവിടെ സ്നാനം കഴിക്കുമ്പോഴേയ്ക്കും ക്ഷീണം എല്ലാം തീരുന്നു. മനസ്സിന് സുഖം

കിട്ടുന്നു. വസ്ത്രം എല്ലാം മാറി അകത്തുചെന്ന് ദേവദർശനം കഴിച്ച് കൃതാർത്ഥനായി ഭവിക്കുന്നു. ആനന്ദത്തിൽ മുഴുകുന്നു. ഉദ്ധവരെ ഭഗവാൻ പറഞ്ഞയച്ച സ്ഥലമാണല്ലോ ഇത്. ഭാഗവതത്തിലെ കഥയെല്ലാം ഓർമ്മ വരുന്നു. വാതംപിടിച്ച് കിടക്കയിൽ നിന്നും എഴുന്നേല്ക്കാൻ പോലും വഹിയാത്ത ഇവൻ ബദരീനാഥത്തെത്തുമെന്ന് സ്വപ്നത്തിൽ പോലും വിചാരിക്കുവാൻ സംഗതിയില്ലല്ലോ. ഭഗവാന്റെ അപാരകാരുണ്യത്തെ ഓർത്ത് ആ ദർശനസുഖവും അനുഭവിച്ചുകൊണ്ട് അവിടെ കുറച്ചുനേരം നിന്നു പോയി. അനവധി ജനങ്ങളാണല്ലോ ഭാരതത്തിന്റെ സകല ഭാഗങ്ങളിൽ നിന്നും അവിടെ ദർശനാർത്ഥികളായി നദീപ്രവാഹംപോലെ എത്തിക്കൊണ്ടിരിക്കു ന്നത്. ആകയാൽ അവിടെ ആർക്കും അധികനേരം നിൽക്കുവാൻ സാധിക്കു ന്നതല്ല. ഇവൻ അവിടെനിന്നും വെളിയിൽ ഇറങ്ങി പ്രദക്ഷിണം വച്ചു. പിന്നെയും ഉച്ചയ്ക്കുള്ള ദീപാരാധനയും തൊഴുതു. ദീപാരാധന മനസ്സിന്നു വളരെ സുഖം നൽകുന്നു.

കാളിക്കമ്പിളിവാലായുടെ സത്രത്തിൽ പോയി ആഹാരം കഴിച്ചു വിശ്രമിച്ചു. അവിടെയുള്ള മുഖ്യസ്ഥാനങ്ങളെ ദർശിക്കുവാൻ തുടങ്ങി. ഇവന് ഇവിടെത്തന്നെ വളരെ ദിവസം താമസിക്കുവാൻ ആഗ്രഹം ഉണ്ടായിരുന്നു. അളകനന്ദായുടെ മറുകരയിൽ എട്ടുപത്തു ഏകാന്ത കുടികൾ ഉണ്ട്. അതിൽ ഒന്നിൽ താമസിക്കുവാനായി ശ്രമിച്ചുവെങ്കിലും സാധിച്ചില്ല എന്നു പറഞ്ഞാൽ മതിയല്ലോ.

നാരദകുണ്ഡത്തിൽ നിന്നും ശ്രീഭഗവാന്റെ പ്രതിമയേ ഉദ്ധരിച്ച് ശ്രീ ശങ്കരാചാര്യഭഗവാൻ മന്ദിരത്തിൽ പ്രതിഷ്ഠിച്ചു. ഈ മന്ദിരം വളരെ ചെറുതാണ്. ശ്രീകോവിലിനകത്ത് പിന്നെയും ചില മൂർത്തികളുണ്ട്. നാരദൻ, കുബേരൻ മുതലായവരുടെ പ്രതിമകളെ യാത്രികൾക്കു മേശ്ശാന്തി കാണിച്ചു കൊടുക്കുന്നു. മേശ്ശാന്തിയെ ഇവിടെ റാവൽസാഹിബ്ബ് എന്നാണ് വിളിച്ചു വരുന്നത്. മലയാള ബ്രഹ്മണരേ ഇവിടെ അകത്ത് പൂജചെയ്യാവൂ എന്ന ശങ്കാരാചാര്യരുടെ നിശ്ചയം അനുസരിച്ച് ഇതേവരേക്കും അവർ തന്നെയാണ് പൂജ നടത്തിവരുന്നത്. ഇവർക്കു വലിയ സ്ഥാനമാനങ്ങളും ഉണ്ട്. ഇവർ തന്നെ യായിരുന്നു സർവ്വാധികാരികളും. എന്നാൽ ഇപ്പോൾ സർക്കാരിന്റെ അധീന ത്തിലാണ് ഈ മന്ദിരം സ്ഥിതിചെയ്യുന്നത്. പൂജ ചെയ്യുന്നവർ ഇപ്പോഴും മലയാളബ്രാഹ്മണരത്രേ.

മന്ദിരത്തിനടത്തുതന്നെ നാരദശിലയും നാരദകുണ്ഡവും സ്ഥിതി ചെയ്യുന്നു. അളകനന്ദാനദിയുടെ മദ്ധ്യപ്രദേശത്ത് നരസിംഹശിലയും ഉണ്ട്. ഗരുഡഭഗവാൻ തപസ്സുചെയ്ത സ്ഥലത്തിന്റെ പേർ ഗരുഡശില. കേദാരേശ മഹാദേവന്റെ ഒരു ചെറിയ മന്ദിരവും ഇവിടെയുണ്ട്. അടുത്തുതന്നെ ശ്രീ



ശങ്കരാചാര്യരുടെ ഒരു പ്രതിമയും സ്ഥിതിചെയ്യുന്നു. വൈഷ്ണവസമ്പ്രദാ യികളുടെ സ്ഥാനമായ രാമാനുജകോഠിയും ഇവിടെയുണ്ട്. അടുത്തുതന്നെ കൂർമ്മധാര സ്ഥിതിചെയ്യുന്നു. ഇവിടെ പലസമയം ഇവൻ സ്നാനം ചെയ്യുക പതിവായിരുന്നു. കുടിക്കുന്നതിനും ഈ വെള്ളം ഉപയോഗിക്കുന്നു. പിതൃ ക്കളുടെ ഗതിക്ക് ഗയാപിണ്ഡമാണല്ലോ വിധിച്ചിരിക്കുന്നത്. ഗയാപിണ്ഡം കൊണ്ടും ഗതിവരാത്ത പിതൃക്കൾക്ക് പിണ്ഡദാനം ചെയ്യുന്നതിലേക്ക് ബ്രഹ്മ കപാലം എന്ന മഹാതീർത്ഥസ്ഥലം ഉണ്ട്. ഇവിടെ പണ്ടകൾ യാത്രികളെ കൊണ്ട് പിണ്ഡദാനം ചെയ്യിക്കുക പതിവാണ്. ഇവിടെ നിന്നും ഉദ്ദേശം ആറു മൈൽ ദൂരത്തു വസുധാര സ്ഥിതിചെയ്യുന്നു. ഇവിടുത്തെ ദൃശ്യവും ഏറ്റവും മനോഹരം തന്നെ. ചില സാധുക്കൾ ഇവിടെ ബദരീനാരായണത്തേ അമ്പലം അടയ്ക്കുന്നതുവരേയും താമസിച്ചുവരുന്നു. മുചുകുന്ദഗുഹയും അടുത്തു തന്നെയുണ്ട്. മാതാജിയുടെ ഒരു ചെറിയ മന്ദിരം ക്ഷേത്രത്തിൽ നിന്നും ഒരു മൈൽ ദൂരത്തിൽ സ്ഥിതിചെയ്യുന്നു.

വളരെ കഷ്ടപ്പെട്ട് ഇവിടെയെത്തുന്ന യാത്രികൾ ഇവിടെയാകാട്ടെ സർവ്വവും മറന്ന് പ്രകൃതിവിലാസത്തിൽ മയങ്ങിപ്പോകുന്നു. ഇവന് പ്രത്യേ കമായ ആനന്ദം ലഭിച്ചു എന്നു പറയണമെന്നില്ലല്ലോ. ഒരാഴ്ച മാത്രമേ ഇവിടെ താമസിക്കുവാനുള്ള ഭാഗ്യം സിദ്ധിച്ചുള്ളു. ഇവിടെനിന്നും ഭഗവാന്റെ പ്രസാദവും വാങ്ങിച്ചുകൊണ്ടു മടങ്ങുകയും ചെയ്തു.

ഈ സ്തോത്രത്തേയും പാടുക തന്നെ:

### "ബദ്രീനാഥസ്തോത്രം"

*പവനമന്ദസുഗന്ധശീതളഹേമമന്ദിരശോഭിതം*
*ശ്രീനികട ഗംഗാവഹത് നിർമ്മല ശ്രീ ബദ്രിനാഥ വിശ്വംഭരം*
*ശേഷസമിരണകരതനിശിദിനധരതധ്യാനമഹേശ്വരം*
*ശ്രീവേദബ്രഹ്മ കരതയഹസ്തുതി ശ്രീ ബദ്രിനാഥ വിശ്വംഭരം*
*ശക്തിഗൗരീഗണേശശാരദനാരദമുനി ഉച്ചാരണം*
*യോഗധ്യാന അസാരലീല ശ്രീ ബദ്രിനാഥ വിശ്വംഭരം*
*ഇന്ദ്രചന്ദ്രകുബേരദിനകരധൂപദീപപ്രകാശിതം*
*സിദ്ധമുനിജനകരതജയ ജയശ്രീ ബദ്രിനാഥവിശ്വംഭരം*
*യക്ഷകിന്നരകരതകൗതുകജ്ഞാനഗമ്യപ്രകാശിതം*
*ശ്രീ ലക്ഷ്മി കമലാചമരഡൊലേ ശ്രീ ബദ്രിനാഥ വിശ്വംഭരം*
*ശ്രീ ബദ്രിനാഥദീപഞ്ചരണപാത് പാപവിനാശനം*
*ശ്രീ സിദ്ധമുനിജനകരതജയജയ ശ്രീ ബദ്രിനാഥ വിശ്വംഭരം.*

## അധ്യായം 11

മ നസ്സില്ലാമനസ്സോടു കൂടിയാണ് ഇവൻ പരമപുണ്യസ്ഥാനമായ ബദരീനാഥത്തിൽനിന്നും മടങ്ങുവാൻ വിചാരിച്ചത്. ഭാഗ്യമുണ്ടെങ്കിൽ വീണ്ടും ഇവിടെ വന്നു ചില ദിവസങ്ങൾ താമസിക്കണമെന്നുള്ള അത്യാശയോടുകൂടി വന്നവഴിയേതന്നെ തിരിച്ചുമടങ്ങി. പാണ്ഡുകേശ്വരം, ജോഷിമഠം, പിപ്പൽചട്ടി ഇതെല്ലാം കടന്നു പിന്നെയും ചമ്മോലിചട്ടിയിൽ എത്തി. അവിടെ ഒരു രാത്രി വിശ്രമിച്ചതിന്റെ ശേഷം നന്ദപ്രയാഗയിൽ എത്തി. നന്ദപ്രയാഗയിൽ നിന്നും നടന്നുനടന്ന് കർണ്ണപ്രയാഗയിൽ എത്തി. ഇവിടെ ഒരു മനോഹരമായ ക്ഷേത്രം ഉണ്ട്. പ്രയാഗയിൽ സ്നാനം ചെയ്തു. നദിയുടെ മുകൾവശത്തുതന്നെ ഒരു ധർമ്മശാലയുണ്ട്. ഭക്ഷണം തയ്യാറാക്കാനും മറ്റും സൗകര്യവുമുണ്ട്. അവിടെയും ഒന്നോ രണ്ടോ ദിവസം താമസിച്ചു. അനന്തരം ശ്രീനഗരത്തിലേക്കു പുറപ്പെട്ടു. ശ്രീനഗരം വളരെ രമ്യമായ സ്ഥാനമാണ്. ശ്രീയുടെ നഗരം എന്നുതന്നെ പറയാം അങ്ങാടികളും മറ്റും ധാരാളം ഉണ്ട്. അളകനന്ദാ നദികടന്ന് മറുകരയിൽ എത്തി. ഈ സ്ഥലത്തിന്റെ പേർ ഗഢ്വാൾ ശ്രീനഗർ എന്നത്രേ. പൂർവകാലത്തിൽ ഈ രണ്ടു നഗരങ്ങളും ടെഹറി മഹാരാജാവിന്റെ അധീനത്തിൽ ആയിരുന്നു. ബ്രിട്ടീഷുകാർ യുദ്ധത്തിൽ സഹായിച്ചതുകൊണ്ട് ഗഢ്വാളിന്റെ പകുതിഭാഗം ബ്രിട്ടീഷുകാർക്ക് കൊടുത്തതിനാൽ ഈ നഗരവും പകുതി അവരുടെ അധീനത്തിൽപെട്ടു. ഇവിടെ കുറച്ചു ദിവസം താമസിച്ചതിന്റെ ശേഷം കീർത്തി നഗരത്തിൽ എത്തി. അളകനന്ദയുടെ കരയ്ക്കായിട്ടു ഉന്നത പ്രദേശങ്ങളിൽ സാധുക്കൾക്കു താമസിക്കുവാൻ സൗകര്യമുള്ള ഗുഹപോലെ ചില സ്ഥലങ്ങൾ ഉണ്ട്. അവിടെ താമസിച്ചു.

ഇവനു നടക്കുവാൻ വളരെ പ്രയാസമായിരുന്നു എന്നുള്ള വിവരം മുമ്പു തന്നെ പ്രസ്താവിച്ചല്ലോ. ഈ വഴിയൊക്കെയും എങ്ങിനെയോ ഭഗവത് കൃപയാൽ തരണം ചെയ്തു. വഴിക്കു വീണുപോകുമെന്ന അവസ്ഥ പല പ്രാവശ്യം നേരിട്ടിട്ടുണ്ട്. കാലിന് അസഹ്യമായ വേദനയുണ്ടാകുമ്പോൾ വഴിയിൽ തന്നെ കുറച്ചുനേരം ആസനസ്ഥനായി ഭഗവദ്ധ്യാനം ചെയ്യുമ്പോഴേക്കും വേദന കുറഞ്ഞ് നടക്കുവാൻ സാധിക്കുന്നു. എല്ലാം ഭഗവാന്റെ ലീലയെന്നെ പറയേണ്ടു. ഇപ്പോൾ ഇവിടെ എത്തിയപ്പോഴേക്കും വയറിന് തീരെ



സുഖമില്ലാതെയായി – ശ്രീബദരീനാരായണത്ത് ആറേഴു ദിവസം താമസിച്ചുവല്ലോ. ഇവിടെ യാത്രികൾ സാധുക്കളെ പൂജിക്കുന്ന ഒരു സമ്പ്രദായം ഉണ്ട്. ഒരു ദിവസം ഇവനെ ഒരു യാത്രി കൂട്ടിക്കൊണ്ടു പോയി ഭക്ഷണം കഴിപ്പിച്ചു. അങ്ങാടിയിൽ നിന്നും വാങ്ങിക്കൊണ്ടുവന്ന മധുരദ്രവ്യങ്ങളും ധാരാളം കഴിച്ചു. അന്നുമുതൽ വയറ്റിനു സുഖക്കേടും ആരംഭിച്ചു. വകവയ്ക്കാതെ നടന്നുനടന്ന് ഇവിടെ കീർത്തിനഗരത്തിൽ എത്തിയപ്പോഴേയ്ക്കും സുഖക്കേടു വളരെ വർദ്ധിച്ചു. ആരാണൊരുഗതി. ഭഗവാൻ തന്നെ ശരണം. ഇപ്രകാരം വിഷമിച്ചിരിക്കുന്ന അവസരത്തിൽ മദ്ധ്യവയസ്കനായ ഒരു ബ്രാഹ്മണൻ ഇവന്റെ അടുക്കൽ വരികയായി. ഇവനുമായി സംഭാഷണം ചെയ്തു. അദ്ദേഹത്തിനു സംസ്കൃതത്തിലും നല്ല പരിചയമുണ്ടായിരുന്നു. ഇവന്റെ ശരീരാവസ്ഥയെപ്പറ്റി അദ്ദേഹത്തിനു മനസ്സിലായി. അദ്ദേഹത്തിനു ചില മരുന്നുകളും അറിയാമായിരുന്നു. അദ്ദേഹത്തിന്റെ ഗൃഹം ഇവിടെ നിന്നും ഒരു മൈൽ ദൂരെയാണ്. അദ്ദേഹത്തിന്റെ നിർബന്ധപ്രകാരം ഇവൻ അദ്ദേഹത്തിന്റെ വാസസ്ഥാനത്തെത്തി. അവിടെ തന്നെ ചില ദിവസം കഴിച്ചുകൂട്ടി. അദ്ദേഹം കഴിയുന്നത്ര ഇവന്റെ രോഗത്തിന് ശാന്തി വരുത്തുവാൻ ശ്രമിച്ചു. പക്ഷെ അതൊന്നും അത്ര ഫലിച്ചില്ല. ശ്രീനഗരത്തിൽ ആസ്പത്രിയുണ്ടല്ലോ. അദ്ദേഹം തന്നെ ഇവനെ പുഴ കടത്തി ആസ്പത്രിയിൽ കൊണ്ടുപോയി ചേർത്തു. എട്ടുപത്തു ദിവസം അവിടെ കിടക്കുകയുണ്ടായി. രോഗത്തിനു കുറച്ചു ശാന്തി കിട്ടി. ശ്രീ താരാദത്ത് എന്ന ഒരു പ്രസിദ്ധ വക്കീൽ എപ്രകാരമോ ഇവനെപറ്റി കേൾക്കുകയുണ്ടായി. അദ്ദേഹം സാധുസേവാതൽപരനായിരുന്നു. അദ്ദേഹം ആസ്പത്രിയിൽ നിന്നും ഇവനെ കൂട്ടിക്കൊണ്ടുപോയി. നദീതീരത്തിൽ തനിക്കു ഒരു ഏകാന്തസ്ഥാനത്തു ഇവനെ താമസിപ്പിച്ചു. അദ്ദേഹത്തിന്റെ ഗൃഹം പൗഡിയിൽ ആയിരുന്നു. എങ്കിലും വിശ്രമാർത്ഥം ഇവിടെ കൂടെക്കൂടെ വരിക പതിവാണ്. ഇവൻ അവിടെ പത്തു പതിനഞ്ചു ദിവസം താമസിച്ചിരിക്കണം. തദനന്തരം അദ്ദേഹത്തിന്റെ സ്വന്തം വാസസ്ഥലത്തേക്കു ഇവനെ കൂട്ടിക്കൊണ്ടുപോയി. 'ശാന്തിനികേതനം' എന്നത്രേ ആ ഗൃഹത്തിന്റെ പേർ. അവിടെ ഒരുമാസക്കാലം സുഖമായി താമസിച്ചു. പൗഡി ഒരു സുഖവാസസ്ഥാനമാണ്. ചൂടുകാലത്തും വലിയ ചൂടില്ല. ഇദ്ദേഹത്തിന്റെ തോട്ടത്തിൽ ഫലസമൃദ്ധിയുള്ള ചെടികളും വൃക്ഷങ്ങളും ഉണ്ടായിരുന്നു. ആപ്പിൾ, ആറഞ്ച് മുതലായ ഫലങ്ങൾ ധാരാളം ലഭിക്കുമായിരുന്നു. ഇദ്ദേഹത്തിനെന്നപോലെ ആ ഗൃഹത്തിലുള്ള എല്ലാവർക്കും ഇവനിൽ വളരെ താൽപര്യമുണ്ടായിരുന്നു. ഇപ്രകാരമുള്ള വാസം ഇവനു ഹിതകരമായി തോന്നിയില്ല. ആരോടും പറയാതെ തന്നെ ഒരു ദിവസം രാവിലെ അവിടെനിന്നും പുറപ്പെട്ടു. ദേവപ്രയാഗയിൽ എത്തി.

ഹരിദ്വാരം എന്നപോലെ ദേവപ്രയാഗയും പ്രസിദ്ധസ്ഥാനം തന്നെയാണ്. ഈ സ്ഥലം പണ്ടകളുടെ വാസസ്ഥാനവും ആണ്. ഭാഗീരഥിയും അളക നന്ദയും ഒരുമിച്ചുകൂടുന്ന സ്ഥലമാണിത്. യാത്രികൾ അവശ്യം ഈ സംഗ സ്ഥലത്തു സ്നാനം കഴിച്ച് പിതൃതർപ്പണം മുതലായത് കഴിക്കുന്നു. പുരോഹിതന്മാർ എല്ലാം പണ്ടകളത്രേ. ഇവർക്കു ദാനദക്ഷിണ യഥാശക്തി എല്ലാ യാത്രികളും നൽകിവരുന്നു. ഇവിടെ രഘുനാഥസ്വാമിയുടെ ക്ഷേത്രവും ഉണ്ട്. സാമാനങ്ങൾ അങ്ങാടിയിൽ കിട്ടും കാളികമ്പിളിവാലായുടെ ഒരു വലിയ ധർമ്മശാലയും അവിടെ ഉണ്ട്. ഇവൻ ഈ ധർമ്മശാലയിൽ സ്ഥലംപിടിച്ചു. പൗഡിയിൽ താമസിച്ചിടത്തോളം കാലം വയറ്റിൽ യതൊരു പീഡയും ഇല്ലായിരുന്നു. പാലും പഴങ്ങളും മറ്റും സുഖമായി ഭക്ഷിച്ചുവന്നു. അവിടം വിട്ടപ്പോൾ വയറ്റിൽ സുഖക്കേടും കൂടുവാൻ തുടങ്ങി. കൂടെകൂടെ വെളിക്കു പോകണം. ആഹാരത്തിനും തീരെ രുചിയും ഇല്ല. ആകപ്പാടെ ബുദ്ധിമുട്ടായി. ധർമ്മശാലയുടെ അടുത്തുകൂടിത്തന്നെ ഗംഗ പ്രവഹിക്കുന്നു. ഗംഗയിലേക്ക് ഇറങ്ങുന്നതിനു കരിങ്കില്ലുകൊണ്ട് പടുത്തിട്ടുള്ള കല്പടകൾ ഉണ്ട്. ഒരു മുപ്പതു കല്പടകൾ കാണാം. ശരീരവ്യഥ നിമിത്തം ഇവൻ നിരാശനായിത്തീർന്നു. ഗംഗയിൽ എടുത്തുചാടുക തന്നെ എന്നു വിചാരിച്ച് ഒരു ദിവസം പകൽ രണ്ടുമണിയോടുകൂടി കല്പടകൾ ഒന്നൊന്നായി ചവുട്ടി ഇറങ്ങി ഒടുവില ത്തെപ്പടിയിൽ എത്തി. നാലുപാടും നോക്കി കുതിച്ചു ഗംഗയിൽ പതിക്കു വാൻ തയ്യാറാകുമ്പോൾ ഒരു ശബ്ദം കേൾക്കുന്നു "ഇവിടെ ഇപ്പോൾ ഒരു നല്ല ബംഗാളീഡോക്ടർ ഉണ്ട്. അദ്ദേഹം മരുന്നകുത്തി വച്ച് പല രോഗങ്ങളും ശമിപ്പിച്ചിട്ടുണ്ട്. നല്ല ആളാണ്. പണത്തിനു വലിയ ആശയില്ല." ഈ ശബ്ദം ഇവന്റെ ചെവിയിൽ പതിച്ചപ്പോൾ ഇത് ഇവനെ ഉദ്ദേശിച്ചായിരിക്കണം. ഇവന് ഇതുകൊണ്ട് കുറച്ചു ആശ്വാസം ഉണ്ടായേക്കാം എന്നി വിചാരിച്ച് ആ സാഹസ കൃത്യത്തിൽ നിന്നും ഉടനടി വിരമിച്ച് മുകളിൽ വന്നു. ആ ഡാക്ടരെപ്പറ്റി അന്വേഷിച്ചു. അദ്ദേഹത്തിന്റെ സന്നിധിയിൽ എത്തി. ഇവൻ വിവരമെല്ലാം പറഞ്ഞു. അദ്ദേഹം ഇവനിൽ പ്രത്യേക വാത്സല്യം കാണിച്ചു. ഉടൻതന്നെ മരുന്ന് കുത്തിവച്ചു. രണ്ടു മൂന്നു പ്രാവശ്യം കുത്തിവച്ചപ്പോഴേയ്ക്കും ഇവനു നല്ല സുഖമായി. പാലും മറ്റും അദ്ദേഹം തന്നെയാണ് തന്നത്.

ഇപ്പോൾ ശരീരത്തിന് നല്ല സുഖം ലഭിച്ചു. എന്താണു ചെയ്യുക. ഉത്തര കാശിക്കു തന്നെ പോകണം എന്നു നിശ്ചയിച്ച് അവിടേക്കു പുറപ്പെട്ടു. അങ്ങനെ ഉത്തരകാശിയിൽ എത്തി. ഒരു സായംകാലത്ത് ഇവന്റെ ബന്ധു വായ ദേവഗിരിസ്വാമികളുടെ സമീപത്തിലും എത്തി. അദ്ദേഹത്തെ സാഷ്ടാംഗം നമസ്കരിച്ചു. അദ്ദേഹത്തിനു വളരെ സന്തോഷമായി. ഇവൻ അദ്ദേഹത്തിന്റെ അധീനത്തിലിരിക്കുന്ന ഉജ്ജെയലി കുടിയിലാണല്ലോ മുമ്പു താമസിച്ചിരുന്നത് ആ സ്ഥലം ഇവന് ഏറ്റവും അനുകൂലമായിരുന്നു. അദ്ദേഹം



പറയുന്നു. "ആ കുടിയിൽ താമസിക്കുന്നതിനായി വളരെ ആളുകൾ ആവശ്യ പ്പെടുകയുണ്ടായി. നിങ്ങൾ ഇന്നു വരാത്തപക്ഷം നാളെ ആ കുടി ചിലർക്കു കൊടുക്കാൻ തീർച്ചപ്പെടുത്തിയിരുന്നു. എന്തായാലും ഇന്നു വന്നതു വളരെ നന്നായി" എന്ന്. ഉടനെ തന്നെ താക്കോലും ഇവനെ ഏല്പിച്ചു. ഭക്ഷണാന ന്തരം രാത്രി തന്നെ ആ കുടിയിൽ പോയി വിശ്രമിച്ചു. ഇവന്റെ യാത്രാ ചരിത്രങ്ങൾ ഒക്കെയും കേട്ടപ്പോൾ അവിടെയുള്ളവർക്ക് ഇവനിൽ പ്രത്യേക അനുഭാവം ഉണ്ടാകാതെയിരുന്നില്ല.

*"അന്യഥാ ശരണം നാസ്തി ത്വമേവ ശരണം മമ*
*തസ്മാത് കാരുണ്യഭാവേന രക്ഷ രക്ഷമഹേശ്വര!"*

*ഓം.*

## അധ്യായം 12

അവിടെ സുഖമായി വസിച്ചുകൊണ്ട് ചിലപ്പോൾ വിശ്വനാഥമന്ദിര ത്തിലും ദർശനാർത്ഥം പോകാറുണ്ടായിരുന്നു. ആഹാരത്തിനു വേണ്ടി കാളിക്കമ്പിളിസത്രത്തിൽ തന്നെ പോകണം. വേദാന്തഗ്രന്ഥങ്ങൾ അവിടെ ധാരാളം ഉണ്ട്. ശ്രീ ദേവഗിരിസ്വാമി ഒരു വേദാന്തിയും ഭക്തനും ആണ്. അദ്ദേഹത്തിന്റെ സമ്പർക്കസുഖവും അനുഭവിച്ചുവന്നു. ഇപ്പോൾ ബേലൂർ മഠത്തിൽ നിന്നും ഒരു യതിവര്യനും, ഇവിടെ തപസാ താമസമായി. ഇദ്ദേഹം എം.എ. ബിരുദധാരിയും സാവധാനിയും പ്രേമിയും ആയിരുന്നു. ഇവൻ ബേലൂർമഠത്തിൽ താമസിച്ചിരുന്നപ്പോൾ തന്നെ ഇദ്ദേഹവുമായി പരിചയപ്പെട്ടിരുന്നു. ആ സൗഹാർദ്ദം ഇവിടെ ശതഗുണീഭവിച്ചു. സ്വതന്ത്ര മായി ഞങ്ങൾ ഭഗവച്ചർച്ച ചെയ്തുകൊണ്ടേ ഇരുന്നു. ഇദ്ദേഹം താമസിച്ചിരു ന്നത് ജ്ഞാൻസൂ എന്ന സ്ഥലത്തായിരുന്നു. ഞങ്ങൾ പലപ്പോഴും കണ്ടുമുട്ടി. ഇവൻ ഉജ്ജെയലിയിൽ താമസിക്കുമ്പോൾ ഒരു സായാഹ്നത്തിൽ ജ്ഞാൻസൂ വിൽ പോയി അദ്ദേഹത്തെ കാണുന്നതിലേക്കു വലിയ ഉൽകണ്ഠ ഉണ്ടായി. അവിടെപോയി മടങ്ങുവാൻ സമയം ഇല്ലായിരുന്നു. എന്നിരുന്നാലും "വേഗം പോ, പോ" എന്നാരോ നിർബന്ധിക്കുന്നതുപോലെ തോന്നി. എന്തായാലും ജ്ഞാൻസൂവിൽ എത്തി. സുമാർ രണ്ടു മൈൽ ദൂരം കാണണം. അപ്പോൾ തണുപ്പുകാലമാണ്. ധീരൻ മഹാരാജൻ അതായിരുന്നു അദ്ദേഹത്തിന്റെ നാമധേയം – ഒരു വരാന്തയുടെ കോണിൽ പതുങ്ങി ഇരിക്കുന്നു. ആ ഗ്രാമ ത്തിലെ അധികാരികൾ അദ്ദേഹത്തിനു കിടക്കാൻ ഒരു മുറി കൊടുത്തിരു

ന്നില്ല. അദ്ദേഹത്തിന്റെ സ്വഭാവം വളരെ നമ്രമായിരുന്നു. ഇവൻ ഇദ്ദേഹത്തിന്റെ ദയനീയാവസ്ഥ കണ്ട് ഭാരവാഹികളെ നിർബന്ധിച്ച് അദ്ദേഹത്തിന് എന്നെന്നേക്കും താമസിക്കുവാനായി ഒരു മഠം ഒഴിപ്പിച്ചുകൊടുത്തു. അദ്ദേഹത്തിന് വളരെ സുഖമായി. "യോഗക്ഷേമം വഹാമ്യഹം" എന്നുള്ള ഭഗവദ്വചനം പ്രത്യക്ഷമായി അനുഭവിച്ച് കൃതാർത്ഥതയോടുകൂടി മടങ്ങിപ്പോന്നു. ഈ ജ്ഞാൻസൂവിൽ വച്ചുതന്നെ ശ്രീരാമകൃഷ്ണദേവന്റെ ജന്മതിഥിയും കൊണ്ടാടി. ആ രാത്രി മുഴുവനും കീർത്തനങ്ങളും ഭജനവുമായി കഴിച്ചുകൂട്ടി. സമയം പോയതും ആരും അറിഞ്ഞില്ല.

ഉജ്ജെയലിയിൽ നിന്നും വീണ്ടും ഇവനു ലക്ഷേശ്വരത്തേക്കു തന്നെ മാറേണ്ട ആവശ്യം നേരിട്ടു. മഞ്ഞുകാലം മുഴുവൻ ലക്ഷേശ്വരത്തുനിന്നും കാളിക്കമ്പളി സത്രത്തിലേക്ക് ഒന്നരമൈൽ പ്രതിദിനം ഭിക്ഷയ്ക്കു പോയിക്കൊണ്ടിരുന്നു. മഴയും മഞ്ഞും എല്ലാം സഹിച്ചുകൊള്ളുവാനുള്ള ശക്തിതന്ന ശ്രീ ഭഗവാനെ വിസ്മരിക്കുവാൻ പ്രയാസം. ഇവിടെ രണ്ടാമത്തെ മഞ്ഞുകാലമാണല്ലോ ഇവൻ അനുഭവിക്കുന്നത്. ഈ വർഷം മുമ്പിലത്തേതുപോലെ മഞ്ഞു ഉണ്ടായില്ല. ഭജനത്തിനു പറ്റിയത് മഞ്ഞുകാലമാണെന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലോ.

ജ്ഞാൻസുവിൽ സിദ്ധാശ്രമം എന്നു പേരുള്ള ഒരു പുരാണ സന്യാസിയുണ്ടായിരുന്നു. അദ്ദേഹത്തിന്റെ ആശ്രമത്തിലും കുറച്ചു ദിവസം താമസിക്കുകയുണ്ടായി. അദ്ദേഹത്തിനു മധുരികഭിക്ഷ കഴിക്കുന്നതിനു താൽപര്യമുണ്ടായിരുന്നു. ഗൃഹങ്ങൾ തോറും പോയി ഭിക്ഷയെടുക്കുവാനുള്ള ശക്തിയും അദ്ദേഹത്തിനില്ലതന്നെ. ഇവനാകട്ടെ ഓരോ ഗൃഹത്തിലും പോയി ഭിക്ഷയെടുത്ത് അദ്ദേഹത്തിന്റെ ആഗ്രഹത്തെ പൂർത്തിയാക്കിക്കൊണ്ടേ ഇരുന്നു. "ദിനമപിരജനീ സായംപ്രാതഃ ശിശിരവസന്തൗ, പുനരായാതഃ." ശിശിരം പോയി, വസന്തകാലം അവസാനിച്ചു. പിന്നെയും ഉഷ്ണകാലം തുടങ്ങി. ഇവനും ശരീരസുഖം കുറഞ്ഞു കുറഞ്ഞു വരുന്നു. ഓരോ മരുന്നു സേവിച്ചു തുടങ്ങി. അനുകൂലമായ ആഹാരം ലഭിക്കാത്തതുകൊണ്ടത്രേ ദീനമെല്ലാം തലപൊക്കുന്നത്. ഇവിടെ ശുശ്രൂഷിക്കുവാൻ സ്നേഹിതന്മാരും മറ്റും ഉണ്ടായിരുന്നാലും അവർക്കാർക്കും ബുദ്ധിമുട്ടിനിടയാക്കരുതെന്നു വിചാരിച്ച് ഉത്തരകാശി വിട്ടുപോകുവാൻ തന്നെ തീർച്ചയാക്കി. ധീരൻ മഹാരാജാവിനോടു പറയുകയും ചെയ്തു.

ഒരു ദിവസം പകൽ മൂന്നരമണിയോടുകൂടി ഭാണ്ഡം കെട്ടി താഴത്തേക്കു പുറപ്പാടായി. ഭഗവാന്റെ കളി തന്നെ കളി. ആ രാത്രി വഴിക്കടുത്തുള്ള ഒരു സാധുവിന്റെ ആശ്രമത്തിൽ കഴിച്ചുകൂട്ടി. ഇദ്ദേഹവും ഇവനു ചില മരുന്നു



കൾ തരാതിരുന്നില്ല. പക്ഷെ വലിയ പ്രയോജനം സിദ്ധിച്ചില്ല. അടുത്ത ദിവസം അവിടെ നിന്നും പുറപ്പെട്ടു ധരാസുവിൽ കൂടി ഡംഡ പ്രയാഗയിൽ പതുക്കെ പതുക്കെ ചെന്നെത്തി. മലശോധനയ്ക്കായി കൂടെക്കൂടെ പോകേണ്ടിയിരിക്കുന്നു. എന്താണു ചെയ്യുക. ഡുംഡ പ്രായഗയിൽ പാലം കടന്ന് മറുകരയിൽ എത്തിയാൽ താമസിക്കുവാൻ സൗകര്യമുള്ള ചെറിയ ചെറിയ കുടികൾ ഉണ്ടായിരുന്നു. അതിൽ ഒരു കുടിയിൽ കയറി ഇരുപ്പായി. വയറ്റിലെ വേദനയ്ക്കു കുറവില്ല. കൂടെക്കൂടെ വെളിക്കു പോകണം. ഒരു സ്ഥലത്തിരുന്നു സ്വൈരമായി നാമം ജപിക്കുവാനും സാധിക്കാതെയായി. ഇപ്രകാരമുള്ള ജീവിതം എന്തിന്? ഇതിൽഭേദം മരണമത്രേ. എന്നിപ്രകാരം തീർച്ചയാക്കി വീണ്ടും ആ പാലത്തിനടുത്തുതന്നെ വന്നു. നദി ഗംഭീരമായി പ്രവഹിക്കുന്നു. മദ്ധ്യേ മദ്ധ്യേ വലിയ കല്ലുകളും പൊന്തിയിരിക്കുന്നുണ്ട്. വസ്ത്രമെല്ലാം അഴിച്ചു കരയിൽ വച്ചു. പൊന്തി നിൽക്കുന്ന ഒരു പാറയുടെ മുകളിൽ കയറി. നദിയിലേക്കു ഒരു ചാട്ടം. ഇവന് നീന്തു പരിചയമുള്ളതുകൊണ്ട് നദിയിൽ വീണയുടൻ നീന്തിത്തുടിച്ച് അക്കരെ പറ്റി. "ജീവിതാശാ ബലീയസീ" അനന്തരം വസ്ത്രങ്ങൾ എല്ലാം ധരിച്ച് ആ കുടിയിൽ തന്നെ പോയിരുന്നു.

ശരീരം തുലയ്ക്കുവാൻ ഭാവിച്ചു; എന്നാൽ തുലഞ്ഞില്ല. ഈ ശരീരം നിമിത്തമുള്ള ദുഃഖം അനുഭവിക്കുക വയ്യേവയ്യ എന്നു പിന്നെയും ഉറച്ചു.

അനശനംമൂലം ശരീരം തുലയട്ടെ എന്നു വിചാരിച്ചു അവിടെത്തന്നെ ഇരുന്നതേയുള്ളു. ആഹാരം അന്വേഷിച്ച് എവിടെയും പോയതേ ഇല്ല. ആ പ്രദേശമോ ജനസഞ്ചാരമില്ലാത്തതാണ്. ഗംഗയിൽ ചാടി വീണതുകൊണ്ട് ശരീരം നല്ലപോലെ തണുത്തു. കൂടെകൂടെ വെളിക്കുപോകണമെന്നുള്ള ആവശ്യം കുറഞ്ഞു വന്നു. അവിടെ സുഖമായി ഭഗവദ്വിചാരത്തോടുകൂടി രാത്രി കഴിച്ചു. അടുത്ത ദിവസം എവിടെയും പോകുന്നില്ലെന്നു തീർച്ചയാക്കി ഇരിക്കുമ്പോൾ, ഒരു മഹാൻ ഒരു പാത്രത്തിൽ പാൽപ്പായസവുമായി ഇവന്റെ അടുത്തെത്തി. നല്ല കഥ തന്നെ. സസന്തോഷം ആ പായസം മുഴുവൻ കുടിച്ചു. അദ്ദേഹം കുറച്ചകലെ താമസിച്ചുവരുന്ന ഒരു യതിവര്യനായിരുന്നു. ഇവനേപ്പറ്റി എപ്രകാരം അദ്ദേഹത്തിനു അറിവു കിട്ടിയെന്നു ഇവനറിഞ്ഞുകൂടാ. അദ്ദേഹം ഇവനോടു നിർബന്ധമായി പറയുന്നു. "നിങ്ങൾ ഇവിടെ താമസിച്ചിട്ടാവശ്യമില്ല. കുറച്ചു ദൂരത്തിൽ ഗ്രാമങ്ങളുണ്ട്. അവിടെ പോകുന്ന പക്ഷം നിങ്ങൾക്കു ഹിതമായ ആഹാരവും പാലും ലഭിച്ചേക്കാം." ആ സ്ഥലവും ചൂണ്ടിക്കാണിച്ചു അദ്ദേഹം യാത്രയാക്കുകയും ചെയ്തു.

ഒരു ചെറിയ പുഴയും കടന്ന് സായാഹ്നത്തോടുകൂടി അദ്ദേഹം കാണിച്ച ഗ്രാമത്തിൽ എത്തി. ഇവിടെ ഒരു ചെറിയ മന്ദിരം ഉണ്ടായിരുന്നു. അതിന്റെ

വരാന്തയിൽ ഇവൻ സ്ഥലംപിടിച്ചു. രാവിലെ പത്തു പതിനൊന്നു മണിയോടു കൂടി ഗൃഹംപ്രതി ഭിക്ഷയ്ക്കു പോകും. മൂന്നു നാലു ഗൃഹങ്ങളിൽ പോകുമ്പോഴേക്കും ഇവനു വേണ്ടിടത്തോളം ആഹാരം ലഭിക്കുന്നു. ഇവിടെ ചോറും മോരും ധാരാളം കിട്ടി. ഉത്തരഖണ്ഡം സ്വർഗ്ഗപ്രായം തന്നെയാണ്. സാധുക്കൾക്ക് എവിടെയും ആഹാരം ലഭിച്ചുവരുന്നു. 'നാരായണഹരിഃ' എന്നുള്ള ശബ്ദം കേൾക്കുമ്പോൾ തന്നെ ആരെങ്കിലും അകത്തുനിന്നു ഓടിവന്ന് എന്തെങ്കിലും ഭക്തിപുരസ്സരം നൽകുക തന്നെ ചെയ്യും. ഇവിടെ ഇവൻ സസുഖം ചില ദിവസങ്ങൾ താമസിച്ചു. പർവ്വതീയന്മാർ അരി നല്ലപോലെ വേവിക്കുകയില്ല. ഇവർ ഊണു കഴിക്കുന്ന ചോറ് നമ്മുടെ 'കൊഴുക്കട്ട' പ്രായമേ ആകുന്നുള്ളു. ഇവൻ ഈ ചോറുകൊണ്ടുവന്ന് മോരിൽ കലക്കി സ്ഥൂലഭാഗങ്ങൾ എല്ലാം കളഞ്ഞ് ദിവസേന ഭക്ഷിച്ചുവന്നു. ഇപ്പോൾ ഇവൻെറ ശരീരം വണ്ണംവയ്ക്കാൻ തുടങ്ങി. ഇതു നീരിളക്കം എന്നു തന്നെ മനസ്സിലായി. മേടമാസം വിഷുവും അവിടെത്തന്നെ കഴിച്ചുകൂട്ടി.

ഇനിയും അവിടെ താമസിക്കുന്നതു നന്നല്ലെന്നു വിചാരിച്ച് പിന്നെയും തിരിച്ചു. മുമ്പത്തേ പാലത്തിനടുത്തുള്ള സ്ഥലത്തെത്തി. പാലവും കടന്ന് ടെഹറിക്കുള്ള വഴി പിടിച്ചു. ക്ഷണെ ക്ഷണെ ഈ ശരീരം ഒരു വലിയ ഭാരമായിത്തന്നെ തോന്നിത്തുടങ്ങി. എപ്രകാരമെങ്കിലും അതിനെ തുലയ്ക്കണമെന്നുള്ള വിചാരം വീണ്ടും ശക്തിമത്തായി വന്നുതുടങ്ങി. വഴിമദ്ധ്യേ ഒരു കാട്ടുപ്രദേശം കാണുന്നു. ആ കാട്ടിനുള്ളിൽ കയറി. അവിടെ കീറിയ വിറകുകൾ കിടപ്പുണ്ടായിരുന്നു. ഇപ്പോൾ മദ്ധ്യാഹ്നമാണ്. ഇവൻ ഈ വിറകുകൾ ഒരു ചിതയെന്ന മാതിരി കൂട്ടിവച്ചു. വസ്ത്രം എല്ലാം അഴിച്ചു നാലുവശത്തുമായി കെട്ടിത്തൂക്കി. ഇവൻ ഒരു വേഷ്ടി കൊണ്ട് പുതച്ചിരുന്നു. കൈവശം ഒരു പിത്തളപാത്രവും ഉണ്ടായിരുന്നു. ആ ചിതയുടെ മുകളിൽ ഒരുവശത്ത് ഗംഗാഭിമുഖമായി ആസനസ്ഥനായി. ഭഗവാനെ നല്ലതുപോലെ ധ്യാനിക്കുവാൻ തുടങ്ങി. കൈവശം ഉണ്ടായിരുന്ന തീപ്പെട്ടി കത്തിച്ചു വസ്ത്രങ്ങളിൽ തീ പിടിപ്പിച്ചു. നാലുവശത്തുംകൂടി അഗ്നി ജ്വലിക്കുവാൻ തുടങ്ങി. ഇവനു ചൂടു സഹിക്കവയ്യാതെയാകുമ്പോൾ ആ ചിതയിൽ നിന്നും എടുത്ത് ഒരു ചാട്ടം. കൈവശം ഉണ്ടായിരുന്ന ഒന്നോ രണ്ടോ ഉറുപ്പികയും ആ അഗ്നിയിൽ തന്നെ ഹോമിച്ചു. ഇപ്പോൾ ഇവന്റെ പക്കൽ ഇവൻ പുതച്ചിരുന്ന ആ വേഷ്ടിയും പിത്തളപാത്രവും ശേഷിച്ചു.

വസ്ത്രങ്ങൾ എരിഞ്ഞു തുടങ്ങുന്നതേയുള്ളു. എങ്കിലും അവയിൽ ശ്രദ്ധ വയ്ക്കാതെ, ആ സ്ഥലത്തേക്കു നോക്കുകകൂടി ചെയ്യാതെ, പെട്ടെന്ന് ആ സ്ഥലം വിട്ട് പിന്നെയും വഴിയിൽ എത്തിച്ചേർന്നു. കേവലം ഭ്രാന്തുതന്നെ. വഴിയിൽ ഇവനു പരിചയമുള്ളവരെ കണ്ടുമുട്ടുന്നുണ്ട്. അവർക്കും ആശ്ചര്യം



ജനിക്കുന്നു. ഇവനു വിശപ്പു കലശലാകുന്നു. ഒരു സാധുവിന്റെ സ്ഥലത്തെത്തിയപ്പോൾ അദ്ദേഹം സസന്തോഷം ആഹാരം തരുന്നു. പിന്നെയും നടയായി. സന്ധ്യാസമയത്തോടുകൂടി ഒരു ഗ്രാമത്തിൽ എത്തി. ആഹാരത്തിനു വലിയ ആവശ്യം തോന്നിയില്ല. രാത്രി എങ്ങിനെയാണ് കഴിച്ചുകൂട്ടുക? വസ്ത്രം പർവ്വതീയരുടെ ജീവൻ തന്നെയാണ്. ഒരു സാധുവിന് ഒരു രാത്രി പോലും വസ്ത്രം നൽകുവാൻ അവർക്കൊട്ടും തന്നെ സാദ്ധ്യമല്ല. എങ്കിലും രാത്രിമാത്രം ഉപയോഗിക്കുന്നതിലേക്ക് അവരോടു വസ്ത്രം ചോദിക്കാതെയിരുന്നില്ല. എവിടെയാണ് കിട്ടുക?

ഗ്രാമത്തിൽ നിന്ന് കുറച്ചകലെ കുറച്ചു ഭേദപ്പെട്ട ഒരു ഭവനം കണ്ട് അവിടെ എത്തി. അതൊരു കൃസ്ത്യാനിയുടെ ഗൃഹമായിരുന്നു. ഗൃഹവും പരിതഃസ്ഥലങ്ങളും വൃത്തിയാക്കി വച്ചിരുന്നു. ഇവൻ ചെന്ന ഉടൻതന്നെ ആ ഗൃഹത്തിലുള്ളവർ ഇവന്റെ ചുറ്റുപാടും വന്നുകൂടി. അവർക്ക് ഇംഗ്ലീഷു ഭാഷയിലും സാമാന്യം നല്ല പരിചയം ഉണ്ടായിരുന്നു. അവനോടു ഇവന്റെ ആവശ്യത്തെ ധരിപ്പിച്ചു. അവർ സസന്തോഷം ഒരു കമ്പിളി, രാത്രി ഉയോഗിക്കുവാനായി തരികയും ചെയ്തു. മടങ്ങി ഗ്രാമത്തിലെത്തി സുഖമായി ഉറങ്ങി. പത്തൻപത് ഉറുപ്പികയ്ക്കുള്ള വസ്ത്രങ്ങൾ ഒക്കെയും നഷ്ടമാക്കി കളഞ്ഞ അവസ്ഥയ്ക്ക് ഈ കമ്പിളി തന്നെയും പ്രയാസപ്പെട്ടിട്ടെങ്കിലും കിട്ടിയത് വലിയ അനുഗ്രഹമായി കരുതി അടുത്ത ദിവസം വസ്ത്രം തിരിച്ചു കൊടുത്തു. യാത്ര തുടർന്നു. കൂടെക്കൂടെ വെളിക്കു പോകേണ്ട ആവശ്യം പിന്നെയും നേരിടുന്നു. എന്തായാലും ഒരു വിധത്തിൽ ടെഹറിയിൽ എത്തി. നേരിട്ട് ആസ്പത്രിയിൽ ചെന്നു. പണ്ഡിറ്റ് വാചസ്പതി എം.ബി.ബി.എസ്സ് ആയിരുന്നു അപ്പോൾ അവിടത്തെ പ്രധാന ഡാക്ടർ. അദ്ദേഹവുമായി സംസാരിച്ച മാത്രയിൽതന്നെ ഇവനെ ഒരു രോഗിയുടെ നിലയിൽ ആസ്പത്രിയിൽ താമസിപ്പിച്ചു. ഇവിടെ ഒരു ഹൈസ്കൂൾ ഉണ്ടായിരുന്നു. ചില അദ്ധ്യാപകന്മാരും ഇവനേ കാണുവാൻ പതിവായി വന്നുകൊണ്ടിരുന്നു. ദീനം കുറേശ്ശേ കുറഞ്ഞു തുടങ്ങി. ഒരു ദിവസം ഹൈക്കോർട്ടു ജഡ്ജി ബാബു ഗംഗാ പ്രാസദ്ജിയേ കണ്ടുമുട്ടി. അദ്ദേഹം ഇവനേ അദ്ദേഹത്തിന്റെ വാസസ്ഥലത്തേക്കു ക്ഷണിച്ചു കൂട്ടിക്കൊണ്ടുപോയി. അവിടെ തന്നെ താമസമായി. നല്ല ഭക്ഷണം കിട്ടുന്നതോടുകൂടി ശരീരസുഖം വർദ്ധിച്ചു തുടങ്ങി. ഒന്നു രണ്ടു മാസം ടെഹറിയിൽ താമസിച്ചിരിക്കണം. അതിരാവിലെ ഗംഗാസ്നാനം, ജപം, ധ്യാനം, ഭിക്ഷാടനം ഇത്യാദി കൃത്യങ്ങളിൽ സമയം കഴിച്ചുകൊണ്ടേ ഇരുന്നു.

ഇവിടെനിന്നും മുരളീധര സേട്ടിന്റെ ഉദ്യാനത്തിൽ പോയി. കുറച്ചു ദിവസം താമസിച്ചു. അവിടെ നിന്നും മസ്സൂരിയിൽ എത്തി. രോഗം പിന്നെയും തുടങ്ങി. മസ്സൂരിയിൽ നിന്നും ഡെറാഡൂൺ. അവിടെ നിന്നും ട്രയിൻമാർഗ്ഗം ഹരിദ്വാര

ത്തെത്തി. ശ്രീരാമകൃഷ്ണസേവാശ്രമത്തിൽ ചെന്നു. അപ്പോൾ അവിടെ "ബഡാ" മഹാരാജും ശ്രീമത് കല്യാണാനന്ദജിയും; ചോട്ടാ മഹാരാജും ശ്രീമത് നിശ്ചലാനന്ദജിയും ഉണ്ടായിരുന്നു. ഈ മഹാന്മാർക്കു ഇവനോടു പ്രത്യേക വാത്സല്യം ഉണ്ടായിരുന്നു. ശ്രീ നിർമ്മലാനന്ദസ്വാമികളും ആ അവസരത്തിൽ അവിടെ ഉണ്ടായിരുന്നു. ഇവനു സ്വന്തമായി ഒരു മുറി ലഭിച്ചു. ഇപ്പോഴാണു രോഗം മനസ്സിലായത്. അർശസ്സിന്റെ ഉപദ്രവമാണ്. ആപ്പറേഷൻ കൊണ്ട് ഇത് വേഗം ശമിക്കുമെന്ന് ഇവർ അഭിപ്രായപ്പെട്ടു. അതിലേക്കു കാശിയിലോ മറ്റോ പോകണം. ഇവന്റെ കൈവശം ഒരു പൈസാപോലും ഇല്ലതന്നെ എന്താണു ചെയ്യുക?

ഇവൻ കിടക്കുന്ന മുറിയിൽ ഒരു ഹിന്തുസ്ഥാനി സാധുവും വരാൻ ഇടയായി. ഇവന്റെ രോഗസ്ഥിതിയെപ്പറ്റി അദ്ദേഹം ധരിച്ചു. അദ്ദേഹം പറയുന്നു "എനിക്കു ചികിത്സയിൽ ഒന്നും വിശ്വാസമില്ല. ഭഗവത്ഭജനം കൊണ്ട് എല്ലാ രോഗങ്ങളും ശമിച്ചുകൊള്ളും. ഭജനത്തിനു പറ്റിയ സ്ഥലം വൃന്ദാവനം ആണ്. അവിടെ നിങ്ങൾ പോയി ഭജിക്കുക തന്നെ" എന്ന്. ചെലവിലേക്ക് അഞ്ചു രൂപായും എടുത്തു തന്നു. വൃന്ദാവനത്തിലേക്ക് പുറപ്പെടുവാൻ ഇവൻ ഉടൻ തന്നെ തീർച്ചപ്പെടുത്തി. വൃന്ദാവനത്തിൽ എത്തി ആദ്യമായി രണ്ടു മൂന്നു ദിവസം ശ്രീരാമകൃഷ്ണാശ്രമത്തിൽ താമസിച്ചു. അർശസ്സ് വളരെ ഉപദ്രവ കരമാണ്. ഒരിടത്ത് ഇരിക്കുവാൻ സമ്മതിക്കുകയില്ല. കൂടെ കൂടെ വെളിക്കു പോകണം. ഈ സ്ഥിതിക്കു ഭജനം എങ്ങനെ സാധിക്കും. അവിടെ നിന്നും വല്ലസ്ഥലത്തും പോകണമെന്നായി വിചാരം. ഒരു ഉദ്ദേശവും കൂടാതെ സ്റ്റേഷനിൽ എത്തി. വഴിയാത്രക്കാർ പലരും ഉണ്ടല്ലോ. നിങ്ങൾ എവിടെ പോകുകയാണെന്ന് ഒരാളോട് ചോദിച്ചു. ആഗ്രയിലേക്കാണെന്നു അദ്ദേഹം പറഞ്ഞപ്പോൾ ഇവനും അവിടെക്കു പുറപ്പെടുവാൻ തീർച്ചപ്പെടുത്തി. ഒരു പ്രാതഃകാലത്തു ആഗ്രയിൽ എത്തി. അവിടെ ഒരു നല്ല ആസ്പത്രി ഉണ്ടെന്നും മറ്റും ഇവൻ വണ്ടിയിൽ ഇരിക്കുമ്പോൾതന്നെ ധരിച്ചു. ട്രയിൻ ഇറങ്ങിയ ഉടൻ തന്നെ ആസ്പത്രി അന്വേഷിച്ചു അവിടെ എത്തി. ഡാക്ടറന്മാർ പരിശോധിച്ചു. ആപ്പറേഷനു സമ്മതം ഉണ്ടോ എന്നു ചോദിച്ചു. നല്ല സമ്മതം തന്നെ എന്നു മറുപടിയും പറഞ്ഞു. ആസ്പത്രിയിൽ ഇവനേ ഒരു രോഗിയായി സ്വീകരിക്കുകയും ചെയ്തു.

ഈ ആസ്പത്രിയിൽ വളരെ രോഗികൾ എല്ലായിപ്പോഴും ഉണ്ടായിരിക്കും. ഡാക്ടർമാർ രോഗികളെപ്പറ്റി പ്രത്യേക ശ്രദ്ധ കാണിച്ചിരുന്നു. ഇതിന്റെ ഭരണകർത്രി ഒരു യൂറോപ്യൻ വനിതാരത്നമായിരുന്നു. അവിടെ രോഗികൾക്കൊക്കെയും യൂണിഫാറമാണല്ലോ. സന്യാസിവസ്ത്രമാണ് ഇവൻ ധരിച്ചിരുന്നത്. ആ ദയാലുവായ വനിതാരത്നം ഇവനോടും വസ്ത്രംമാറി യൂണിഫാറം ധരിക്കുവാൻ പറയുകയുണ്ടായി. കാഷായവസ്ത്രം മാറി വെള്ള



വസ്ത്രം ധരിക്കുന്നതു സന്യാസനിയമത്തിന് വിരുദ്ധമാണെന്നു അവരോടു പറഞ്ഞപ്പോൾ അവർ സമ്മതിക്കുകയുണ്ടായി. ഇവൻ സന്യാസിയായി തന്നെ അവിടെ വസിച്ചു. ഇവനു വേണ്ട സൗകര്യങ്ങളും ആ സാധ്വി തന്നുകൊണ്ടേ ഇരുന്നു. ഇപ്പോൾ മഴ ഇടയ്ക്കിടെ പെയ്യാറുണ്ട്. എങ്കിലും ഉഷ്ണത്തിന് ഒട്ടും കുറവില്ല. ഇവനു വരാന്തയിലായിരുന്നു ആസ്ഥാനം നിശ്ചയിച്ചിരുന്നത്.

ഇതും ഒരു തപസ്സു തന്നെ. ഭഗവത്സമരണയോടുകൂടി കാലം കഴിച്ചു. ആപ്പറേഷനു ദിവസം തീർച്ചയാക്കി. ആപ്പറേഷനു തലേദിവസം ക്ഷൗരാദി കർമ്മങ്ങൾക്കുശേഷം വയറിളക്കാനുള്ള മരുന്നു കഴിച്ചു. വയറു നല്ലതു പോലെ ഇളകി. അന്നു രോഗികൾക്കു പാലു മാത്രമേ കൊടുക്കുകയുള്ളൂ. പക്ഷെ അറിയാതെ ഇവന്റെ മുമ്പിൽ ചോറും കറികളും കൊണ്ടു വച്ചു. ഇവനോ നല്ല വിശപ്പും ഉണ്ടായിരുന്നു. നല്ലവണ്ണ രുചിയോടുകൂടി ഭക്ഷിച്ചു. ഡാക്ടർക്കും ഇതു മനസ്സിലായി. എങ്കിലും ആപ്പറേഷൻ നിശ്ചിതദിവസം തന്നെ നടത്തുവാൻ അവർ തീർച്ചപ്പെടുത്തി. അടുത്ത ദിവസം പത്തു മണി യോടുകൂടി ഇവനേ ആപ്പറേഷൻ മുറിയിലേക്ക് ഒരു ബഞ്ചിൽ കിടത്തി എടുത്തുംകൊണ്ടു പോകുന്നു. യമമുറിയലേക്കു പോകുന്നതുപോലെതന്നെ ഇവനു തോന്നി. മുറിയുടെ വാതില്ക്കൽ നിൽക്കുന്നവർ യമഭടന്മാരായും തോന്നി. ഡാക്ടർ ഒരു ബംഗാളിയായിരുന്നു. മെഡിക്കൽ വിദ്യാർത്ഥികളും ആ മുറിയിൽ നില്പുണ്ട്. ഇവന്റെ വസ്ത്രമെല്ലാം അഴിപ്പിച്ചിട്ട് മേശപ്പുറത്തു കിടത്തി. എന്തോ ഒന്നു മണപ്പിച്ചു. ക്ലോറോഫോം ആയിരിക്കണം. ഒന്ന്, രണ്ട്, മൂന്ന് എന്നു എണ്ണുവാൻ പറഞ്ഞു. നാലഞ്ചു വരെ ഓർമ്മയുണ്ട്. അവർ എന്തൊക്കെയൊ ചെയ്തു ഇവനേ പൂർവ്വസ്ഥാനത്തു തന്നെ കിടത്തി. ഇപ്പോഴത്രേ കുറേശ്ശെ ഓർമ്മ വരുന്നത്. അസഹ്യമായ വേദന. ഇവന്റെ അടുത്തുള്ള രോഗികൾ ഇവന്റെ പ്രിയസ്നേഹിതന്മാരും ഭക്തന്മാരും ആയിത്തീർന്നിരിക്കുന്നു. അവർ വീശുവാനും മറ്റും തുടങ്ങി. ധൈര്യസമേതം എല്ലാം സഹിച്ചുവന്നു.

സന്ധ്യാസമയമായപ്പോഴേക്കും ഇവനു വെളിക്കുപോകേണ്ട തിടുക്കമായി. സുഖമായി വെളിക്കു പോയി. അതോടുകൂടി അവർ എന്തെല്ലാമോ തച്ചുവച്ചി രുന്നതും പുറത്തുപോയി. തലേദിവസം ഭക്ഷണം കഴിച്ചതുകൊണ്ടുള്ള ദോഷമാണിത്. ഡാക്ടർ പിന്നെയും വന്ന് എന്തെല്ലാമോ ചെയ്തു.

ഇരുപതു ദിവസം ഈ അസ്പത്രിയിൽ കിടക്കേണ്ടി വന്നു. ഒരുമാതിരി സുഖമായി എന്നു പറയാം. ഭരണകർത്രിയുടെ സമ്മതപ്രകാരം ആസ്പത്രി യിൽ നിന്നും വെളിക്കു വന്നു.

എവിടെ പോകും? എന്തു ചെയ്യും? ഭക്ഷണത്തിനു നല്ല ആഗ്രഹം ഉണ്ട്. കൈവശം പണവും ഇല്ല. "കുറച്ചു ദൂരത്തിൽ ആലുബാബാ എന്നൊരു

പ്രസിദ്ധ മഹാത്മാവു താമസിക്കുന്നുണ്ട്. അദ്ദേഹം ആരേയും കൂടെ താമസിപ്പിക്കുകയില്ല. എങ്കിലും നിങ്ങൾ അദ്ദേഹത്തെ കാണുക തന്നെ. നിങ്ങളെ ഒരു സമയം താമസിക്കുവാൻ അനുവദിച്ചേക്കാം" എന്നു ചിലർ ഇവനോടു പറയുകയുണ്ടായി. യമുനാനദിയുടെ തീരപ്രദേശങ്ങളിലും രണ്ടു മൂന്നു ദിവസം താമസിക്കുകയുണ്ടായി. അപ്പോൾ വെള്ളപ്പൊക്കമുള്ള കാലമാണ്. അനേകം ജനങ്ങൾ നദിയിൽ വരിവരിയായി കൊടികളും പൊന്തിച്ച് പാട്ടും പാടി തുടിച്ചു കളിക്കുന്നത് ഒരു നല്ല കാഴ്ചയായിരുന്നു. ആലുബാബായുടെ ആശ്രമത്തിൽ ഒരു സായഹ്നത്തിൽ എത്തി. അദ്ദേഹത്തെ ദർശിച്ചു വിവരം പറഞ്ഞു. എത്ര ദിവസം വേണമെങ്കിലും അവിടെ താമസിക്കുവാൻ അദ്ദേഹം അനുവദിച്ചു. അതൊരു നല്ല വിജനസ്ഥലം. നദീതീരത്തിൽ സ്ഥിതിചെയ്യുന്നത്. ഒരു ഗുഹയും ഇവിടെ ഉണ്ടാക്കിയിട്ടുണ്ട്. ദിനംപ്രതി പകൽ അഞ്ചു മണി മുതൽ അദ്ധ്യാത്മിക വിഷയങ്ങൾ ചർച്ചചെയ്തു കൊണ്ടേ ഇരിക്കുന്നു. പതിവായി പല മാന്യന്മാരും ശ്രദ്ധയോടുകൂടി കേൾക്കുന്നു. ഇവനും ആ സമയത്ത് അവിടെ ഹാജരുണ്ടായിരിക്കും. ഭഗവദ്ഗീതയും പഞ്ചദശിയും അപ്പോൾ പഠിപ്പിച്ചുകൊണ്ടിരുന്നു.

"ആയുഃസത്വബലാരോഗ്യ സുഖപ്രീതി വിവർദ്ധനം" എന്ന രീതിയിലുള്ള സാത്വികഭോജനമാണ് ഇദ്ദേഹം കഴിക്കുന്നത്. ഇവനും ഈ ഭോജനം തന്നെ ലഭിച്ചുകൊണ്ടിരുന്നു. "യുക്താഹാര വിഹാരസ്യ യുക്തചേഷ്ടസ്യ കർമ്മസുഃ യുക്ത സ്വപ്നാവബോധസ്യ യോഗോ ഭവതി ദുഃഖഹാഃ" ഇദ്ദേഹത്തിന്റെ ജീവിതം ഇതനുസരിച്ചുതന്നെയായിരുന്നു. ഇവിടെ സുഖമായി തന്നെ കാലം കഴിക്കുന്നു. അർശസ്സ് ഇനിയും തീരെ വിട്ടുമാറിയിട്ടില്ല. അവിടെ പല വൈദ്യന്മാരും വരികയുണ്ടായി. അദ്ദേഹം ഇവനൊരു ചികിത്സ നിശ്ചയിച്ചു. ആ ചികിത്സയോടുകൂടി ആ രോഗം സമൂലം നശിച്ചുപോയി. പിന്നീട് ഇതുവരെക്കും ആ സുഖക്കേട് ഇവനുണ്ടായതേ ഇല്ല.

ഇപ്രകാരം ചില ദിവസങ്ങൾ അവിടെ കഴിച്ചു. അവിടെ ശ്രോതാക്കളായി വരുന്ന മാന്യന്മാരിൽ ചിലർ ഇവനോടും പ്രത്യേകം ആദരവു കാണിച്ചുവന്നു. "വല്ല സ്ഥലങ്ങളിലേയ്ക്കും പോകുവാൻ വണ്ടിക്കൂലി ആവശ്യമുണ്ടെങ്കിൽ ഞാൻ തരാം" എന്ന് ഒരു മാന്യൻ പറയുകയുണ്ടായി. വൃന്ദാവനത്തിൽ പോയതല്ലാതെ അവിടെ കുറച്ചു ദിവസം താമസിച്ചു സുഖിക്കുവാൻ ഇവന് ഇടയായില്ലല്ലോ. പിന്നെയും ശ്രീകൃഷ്ണക്രീഡാസ്ഥാനമായ വൃന്ദാവനത്തിലേക്കു പോകുവാൻ തീർച്ചയാക്കി. അദ്ദേഹം കുറച്ചു രൂപയും തന്നു.

ആഗ്രയിലെ പ്രധാന സ്ഥാനമാണല്ലോ ടാജ്മഹാൾ. ഈ സ്ഥാനവും ദർശിച്ചു. അതിനുള്ളിൽ ഒരു പ്രത്യേക ശാന്തി വിളയാടുന്നുണ്ട്, പ്രേമം ദൈവീകമായ ഒരു ഗുണമാണല്ലോ. ഈ മനോഹരമായ കെട്ടിടം മാത്രമല്ല,



അവിടെയുള്ള ഓരോ ചെടിയും, അരുവിയും, കല്ലും, പുഷ്പവും എന്നു വേണ്ട സകലതും പ്രേമത്തിന്റെ മാഹാത്മ്യത്തെ പരസ്യമാക്കുന്നു എന്നുതന്നെ തോന്നും. ഈ സ്ഥലം വേഗം വിട്ടുപോകുവാൻ ആർക്കും തന്നെ മനസ്സു വരികയില്ല. ഇവനും സംതൃപ്തനായി.

ശ്രീ ആലുബാബായുടെ അനുഗ്രഹത്തോടും അനുമതിയോടുംകൂടി ആഗ്രയിൽ നിന്നും വീണ്ടും വൃന്ദാവനത്തിൽ എത്തി. അവിടെ ഒരു സ്ഥലത്തു താമസിച്ചു. ആശ്രമത്തിലും ചിലപ്പോൾ പോകുമായിരുന്നു. വൃന്ദാവനത്തിലുള്ള മുഖ്യസ്ഥലങ്ങളും സ്ഥാനങ്ങളും ദർശിക്കുകയുണ്ടായി. ഗോകുലവും ദർശിച്ചു. ഇവന് ഓടി നടക്കുവാൻ ഒട്ടും തന്നെ ഇഷ്ടമില്ല. ഒരിടത്തു സുഖമായി ഭജനം ചെയ്യുവാനാണ് ഇവന്റെ അത്യാഗ്രഹം. ഒടുവിൽ നന്ദഗ്രാമത്തിൽ പോയി. ഇവിടെ ഒരുമാസക്കാലമോ അതിലധികമോ താമസിച്ചിരിക്കണം. യശോദഘട്ട് എന്ന സ്ഥലത്തു താമസമാക്കി. ശ്രീകൃഷ്ണന്റെ വിഗ്രഹം "സൗന്ദര്യോത്തരതോഽപി സുന്ദരതരം" തന്നെയാണ്. ഇവൻ പ്രാതഃകാലത്തും സായംകാലത്തും പതിവായി മന്ദിരത്തിൽ പോയി ഭജിച്ചുകൊണ്ടിരുന്നു. ഭക്തന്മാരായ വൈരാഗികളാണ് ഇവിടെ അധികം ഉള്ളത്.

സാധുക്കളിൽ പല വിഭാഗങ്ങൾ ഉണ്ട്. വൈഷ്ണവർ, ശൈവന്മാർ, സീതാരാമന്മാർ എന്നു തുടങ്ങിയവരേ വൈരാഗികളുടെ കൂട്ടത്തിൽ ചേർക്കാം. ഇവർ കാഷായവസ്ത്രം ധരിക്കുകയില്ല. കാഷായവസ്ത്രധാരികളിലും പല വിഭാഗങ്ങളുമുണ്ട്. ശ്രീ ശങ്കരാചാര്യരുടെ അനുയായികളായ "ദശനാമികൾ" അത്രേ മുഖ്യം. പിന്നീടു ഉദാസികൾ, കബീർപന്ഥികൾ എന്നു തുടങ്ങിയവരും വളരെയുണ്ട്. ഇവിടെയാകട്ടെ, മാലാധാരികളും, വെള്ളവസ്ത്രക്കാരുമാണ് അധികമുള്ളത്. പലപ്പോഴും കീർത്തനങ്ങളും ജപങ്ങളും കേമമായ സദ്യകളും ഓരോ ഗൃഹത്തിലും നടന്നുകൊണ്ടേ ഇരിക്കും. ചില സ്ഥലങ്ങളിൽ ഇവനും പോകാറുണ്ടായിരുന്നു.

മന്ദിരത്തിലാകട്ടെ, ഭഗവാന് ഉച്ചയ്ക്കുള്ള ഭോഗപദാർത്ഥങ്ങൾ ചമയ്ക്കുന്നത് മുറയ്ക്കു മുറയ്ക്കു ഓരോ വീട്ടുകാർ ആണ്. ഭഗവാനു നിവേദിച്ചതിനു ശേഷം ഈ വീട്ടുകാരും അവരുടെ ഇഷ്ടജനങ്ങളും ഇതിലേക്കു നിശ്ചിതമായ സ്ഥാനത്തിരുന്ന് ഭക്ഷിക്കുന്നു. ഇവനും ചിലപ്പോൾ ഭോഗപദാർത്ഥങ്ങൾ കിട്ടുമായിരുന്നു. കുളങ്ങളിലാണ് സാധാരണ കുളിക്കുക പതിവ്. ഇവനെ പിന്നെയും മലമ്പനി ബാധിക്കുവാൻ തുടങ്ങി. ഈ സ്ഥലം മാറേണ്ടി വന്നു. അവിടെ നിന്നും പുറപ്പെട്ട് കാൺപൂർ വഴി ഉനാവോയിൽ എത്തി. ആ സ്ഥലത്തെ സെഷൻസ് ജഡ്ജ് ശ്രീ ഗംഗാശങ്കരൻ ഇവനു പരിചയമുള്ള ഒരു മഹാനായിരുന്നു. അദ്ദേഹത്തിന്റെ വാസസ്ഥാനത്തെത്തി ഒരാഴ്ചയോളം വിശ്രമിച്ചതിനുശേഷം വീണ്ടും ഉത്തരകാശിയിൽ തന്നെ പോയി താമസി

ക്കണം എന്ന ഉദ്ദേശ്യത്തോടുകൂടി ഡെറാഡൂണിൽ വണ്ടി വഴി എത്തി. അനന്തരം ഗുരുനാനാക്കിന്റെ അനുയായിയായ ഒരു പ്രസിദ്ധമഹന്തിന്റെ ആസ്ഥാനത്തെത്തി. അവിടെ വരുന്നവർക്കെല്ലാം ജാതിമതഭേദം കൂടാതെ അന്നദാനം ചെയ്തുകൊണ്ടിരുന്നു. ഈ ആസ്ഥാനം വകയായി ഒരു വലിയ പുഷ്പവാടിയും ബഹിഃപ്രദേശത്തുണ്ട്. അവിടെ സാധുക്കൾക്കു താമസിക്കുവാൻ സൗകര്യമുള്ള ചെറിയ ചെറിയ കുടീരങ്ങളും ഉണ്ടായിരുന്നു. ഇവിടെത്തന്നെ കുറച്ചു ദിവസം താമസിക്കുവാൻ ഇവൻ നിശ്ചയിച്ചു. അക്കൊല്ലം വളരെ മഞ്ഞുവീണതു കൊണ്ട് ഉത്തരകാശിക്കുള്ള മാർഗ്ഗം അതിദുർഘടമെന്ന് എല്ലാവരും പറഞ്ഞു. ഇവന്റെ കൈവശമോ വേണ്ടിടത്തോളം വസ്ത്രങ്ങളും ഇല്ലായിരുന്നു. ഒരു മാസത്തിൽ അധികകാലം ഈ പുഷ്പവാടിയിൽ തന്നെ താമസിച്ചു. ഡെറാഡൂണിൽ നിന്നും കുറച്ചകലെയായി വാസയോഗ്യങ്ങളായ പല സ്ഥലങ്ങളും ഇവൻ ദർശിക്കുകയുണ്ടായി. ഒടുവിൽ അവിടെ നിന്നും മടങ്ങി ഹൃഷികേശത്തു തന്നെ വന്നെത്തി. ഇവിടെ കുറച്ചു ദിവസം താമസിച്ചു. ഹൃഷികേശത്തുനിന്നും ഒരു രണ്ടു മൈൽ ദൂരത്തിൽ സ്വർഗ്ഗാശ്രമം എന്ന ഒരു സ്ഥാനമുണ്ട്. ഇത് ഏറ്റവും ഏകാന്തവും രമണീയവുമാണ്. സാധുക്കൾക്ക് തപോവാസത്തിന് യോഗ്യങ്ങളായ വളരെ നല്ല കുടീരങ്ങളും ഉണ്ട്. അവിടെ ഇവന്റെ ഗുരുഭായികളും താമസിച്ചുവന്നു. ഹൃഷികേശത്തു നിന്ന് ഇവനും അവിടേക്കു മാറി, ഒരു കുടിയിൽ താമസിക്കുവാൻ തുടങ്ങി. പ്രധാന അന്നസത്രത്തിൽ നിന്നും പത്തുമണിക്കു ഒരു നേരത്തേയ്ക്കാവശ്യമുള്ളിടത്തോളം ഭക്ഷണം ലഭിക്കുന്നു.

വൈകുന്നരേം മറ്റൊരു സത്രത്തിൽ നിന്നും ലഘുഭക്ഷണവും ലഭിക്കുന്നു. നദീതീരത്തുള്ള ഒരു കുടി ഇവനു താമസിക്കുവാൻ ലഭിച്ചു. ഗംഗാസ്നാനവും ദർശനസുഖവും അനുഭവിച്ച് ഇവിടെത്തന്നെ കൂടി. വിശാലമായ വനപ്രദേശവും ഉണ്ട്. സായംകാലത്തു നദീവനങ്ങളുടെ ദർശനസുഖവും അനുഭവിച്ച് വ്യായാമാർത്ഥം നടക്കുവാനും നല്ല സൗകര്യം. ഇവിടെ വളരെ മഹാത്മാക്കൾ പ്രത്യേകം പ്രത്യേകം കുടികളിൽ താമസിച്ചു വരുന്നുണ്ടല്ലോ. ഇവരുമായുള്ള സഹവാസവും സുലഭമായി. ഇപ്പോൾ സുപ്രസിദ്ധിനേടിയിരിക്കുന്ന ശ്രീ ശിവാനന്ദസ്വാമികളും ഇവിടെത്തന്നെ ഉണ്ടായിരുന്നു. അദ്ദേഹത്തിന്റെ പരിചയവും സൗഹാർദ്ദവും ഇവനു ലഭ്യമായി. മലയാ സിംഗപ്പൂരിൽ ഇദ്ദേഹം ഡാക്ടർ പണി നോക്കി. അവിടെ നിന്നും കേവലം സാധുജീവിതം നയിക്കുന്നതിനായി വന്ന് സ്വർഗ്ഗാശ്രമത്തിൽ ഗംഗാഭിമുഖമായുള്ള ഒരു നല്ല കുടിയിൽ വസിച്ചുകൊണ്ടിരുന്നു. ഇദ്ദേഹം വിശാലഹൃദയനും ആർദ്രമനസ്ക്കനും ആണ്. അന്യദുഃഖത്തിൽ അലിവുള്ള സ്വഭാവം ആർക്കു ജന്മനാ സിദ്ധിച്ചിരിക്കന്നുവോ, അവർ മുന്നോട്ട് മുന്നോട്ടുതന്നെ പോയി ഉച്ചനിലയെ



പ്രാപിക്കാതിരിക്കില്ല. ഇദ്ദേഹം ദൃഢവൈരാഗ്യത്തോടുകൂടി ഇവിടെ താമസിച്ച് തപസ്സു ചെയ്തുകൊണ്ടിരുന്നു. എങ്കിലും ദുഃഖികളായ രോഗികളെ പല പ്രകാരത്തിലും ശുശ്രൂഷ ചെയ്യുന്നത് ഇദ്ദേഹം ഏറ്റവും സന്തോഷകരമായി ത്തന്നെ ധരിച്ചിരുന്നു. "Feel, feel for the sick and the poor, the down trodden and the destitute" എന്നു പറയുന്ന ഈ അനുഭാവം ഇദ്ദേഹത്തിൽ പ്രത്യക്ഷമായി വിളങ്ങിയിരുന്നു. അസൂയയോ അഹംഭാവമോ ഇദ്ദേഹത്തെ തീണ്ടുക പോലും ചെയ്തിട്ടില്ല. ഈ ഗുണങ്ങൾ അല്ലെങ്കിൽ പിന്നെ എന്തു തന്നെയാണ്, ഇദ്ദേഹത്തെ ലോകവിഖ്യാതനാക്കിത്തീർത്തിരിക്കുന്നത്. ഇവനും ഈ മഹാപുരുഷനിൽ നിന്നും പല ഗുണങ്ങളും സിദ്ധിച്ചു.

സ്വർഗ്ഗാശ്രമവാസം ആകപ്പാടെ സുഖകരമായി തോന്നി. ചിലപ്പോൾ സാധുക്കൾക്ക് സദ്യ ലഭിക്കാറുണ്ടായിരുന്നു. ഒരു ദിവസം ഇവൻ ഭിക്ഷയ്ക്കു പതിവുപോലുള്ള സമയത്ത് എത്തിയപ്പോൾ, അന്നും ഒരു സദ്യയുള്ളതിനാൽ കുറച്ചു താമസിച്ചു മാത്രമേ ഭിക്ഷ കിട്ടുകയുള്ളു എന്നു മനസ്സിലായി മടങ്ങി ഇവന്റെ കുടിയിൽ വരാതെ അടുത്തുതന്നെ ഏറ്റവും വിജനമായ ഒരു കാട്ടിനുള്ളിൽ ഇരുന്നു ധ്യാനിക്കുവാൻ തുടങ്ങി. അപ്പോൾ ഒരു പ്രത്യേക സുഖം ആസ്വദിച്ചു. "ഈശാവാസ്യമിദം സർവ്വം." ഈ തത്വത്തിന്റെ അൽപസ്വൽപമായ ഒരു സ്ഫുരണ ഹൃദയത്തിൽ ഉണ്ടാകാതെ ഇരുന്നില്ല. സർവ്വം വിഷ്ണുമയം എന്നുള്ള ഏകീഭാവത്തിൽ ഉണ്ടാകുന്ന അഭേദബുദ്ധിയുടെ ഫലമായി വൃക്ഷലതാദികളിലും സാമ്യഭാവം ലഭിച്ച് ഒരു ഇലപോലും പറിക്കുവാൻ വഹിയാതെയായി. അൽപനിമിഷത്തേയ്ക്കു മാത്രം. ഇപ്പോഴാണ് ആദ്ധ്യാത്മികജീവിതയാത്ര ഇവൻ ആരംഭിക്കുവാൻ തുടങ്ങുന്നത്. "I felt I am standing for election to the Lord's Parliament" (പ്രഭുവിന്റെ മഹാസദസ്സിലേക്ക് പ്രവേശം കാംക്ഷിച്ചുകൊണ്ടിരിക്കുന്ന ഒരു വ്യക്തിയായിതീർന്നിരിക്കുന്നുവെന്ന് ഇവന്നു തോന്നി) ഈ സംഗതിയെപ്പറ്റി ശിവാനന്ദസ്വാമികളോടും പ്രസംഗാവസരത്തിൽ പറഞ്ഞിട്ടുണ്ടായിരുന്നു

പിന്നെയും സത്രത്തിൽ പോയി ഭിക്ഷയും വാങ്ങിക്കൊണ്ട് ഇവന്റെ സ്ഥാനത്ത് എത്തി ഭക്ഷണം കഴിച്ചു വിശ്രമിച്ചു. അന്നുമുതൽ ഇവന് വനമദ്ധ്യത്തിലിരിക്കുവാനുള്ള ആഗ്രഹം വർദ്ധിച്ചുവന്നു. സ്വർഗ്ഗാശ്രമത്തിൽ ഇപ്പോൾ ഗീതാഭവനവും മറ്റും സ്ഥിതിചെയ്യുന്ന സ്ഥലങ്ങൾ അക്കാലത്തു വലിയ കാടുകൾ തന്നെയായിരുന്നു. അവസരം കിട്ടുമ്പോൾ ഒക്കെയും ആ കാട്ടിനുള്ളിൽ പോയി ഇരിക്കുക പതിവായിരുന്നു. കാട്ടാനകളേയും ഇവിടെ കാണാം. മൂന്നു നാലു കൂട്ടർ ഒരുമിച്ചു ഗംഗയിൽ പോയി കുളിച്ചു കളിക്കുന്നതും ചിലപ്പോൾ കാണാം. ഒരു ഇരുപതു ദിവസത്തോളം ഈ വനമദ്ധ്യത്തിൽ ഗംഗയുടെ സമീപത്തിലുള്ള വാസസുഖവും അനുഭവിച്ചിട്ടുണ്ട്.

ഭിക്ഷയ്ക്കു ദിവസവും സത്രത്തിൽ തന്നെ പോകണം. ഏകാകിയായി
നിശ്ചിന്തനായി ആ വനത്തിൽ കൂടിയുള്ള പോക്കിന്റെ സൗഖ്യം ഇപ്പോഴും
ഇവന്റെ മനസ്സിൽ പുതുതായി തന്നെ ഇരിക്കുന്നു. നാട്ടിലും കാട്ടിലും സർവ്വത്ര
ഭഗവാൻ സ്ഥിതിചെയ്യുന്ന സ്ഥിതിക്ക് വീടും നാടും ഉപേക്ഷിച്ചു കാട്ടിൽ
പോകുന്നത് എന്തിനെന്നു ചിലർക്കു സംശയമുണ്ടെങ്കിൽ എന്തുചെയ്യട്ടെ!

ഈ കാട്ടിൽ താമസിച്ചുവരുമ്പോൾ ഒരു ദിവസം ഒരു മനുഷ്യൻ ഇവന്റെ
അടുത്തുവന്ന് നിലംപതിക്കുകയുണ്ടായി. ഈ ആൾ കേവലം അശക്തൻ;
മദ്ധ്യവയസ്ക്കനാണ്. വെള്ളവസ്ത്രധാരിയും ആണ്. ഈയാൾക്കും ഇവന്റെ
അടുത്തു തന്നെ താമസിക്കണം. വലിയ നിർബന്ധമായി – ഇദ്ദേഹത്തിന്റെ
ശുശ്രൂഷയിലും ഇവൻ ജാഗരൂകനായിത്തീർന്നു. പ്രവാഹപതിതമായ
കർമ്മത്തെ അനുഷ്ഠിക്കുവാൻ ഇവൻ സദാ ശ്രദ്ധാലുവായിരുന്നു. ഇവൻ
ഗംഗാജലം കൊണ്ടുവന്നു അദ്ദേഹത്തിന്റെ തല കഴുകുമ്പോൾ അദ്ദേഹത്തിന്
എന്തൊരു പരമാനന്ദമാണ് ലഭിക്കുന്നതെന്ന് പറയുക പ്രയാസം. സത്രത്തിൽ
നിന്നം ഭിക്ഷ കൊണ്ടുവരുമ്പോൾ അദ്ദേഹത്തിന് വേണ്ടുവോളം നൽകിയി
രുന്നു. ഇദ്ദേഹത്തിന്റെ കയ്യിൽ അഞ്ചു രൂപയുണ്ടായിരുന്നത് ഇവനേ എല്പിച്ചു.
ആ പണം കൊടുത്ത് ഒരു കമ്പിളി വാങ്ങി അദ്ദേഹത്തിനു കൊടുത്തു.
ഒരാഴ്ചയോളം അദ്ദേഹത്തിന്റെ പരിചാരകവൃത്തി നടത്തിക്കൊണ്ടേ ഇരുന്നു.
എന്തൊക്കെയോ സുഖക്കേടുകൾ അദ്ദേഹത്തിനുണ്ടായിരുന്നു. ആസ്പത്രി
യിൽ കൊണ്ടുപോകാമെന്ന് പലപ്രാവശ്യം നിർബന്ധിച്ചുവെങ്കിലും അതിനേ
അദ്ദേഹം സ്വീകരിച്ചില്ല. ഇവന്റെ പരിചര്യകൊണ്ട് അദ്ദേഹത്തിന് വിശേഷ
സുഖം കാണുന്നുമില്ല. ഇവന്റെ പ്രയത്നം കൊണ്ട് യാതൊരു പ്രയോജനവു
മില്ലെന്ന് മനസ്സിലായപ്പോൾ ഇവൻ ആ സ്ഥലം വിടുകയാണ് ചെയ്ത്. ഇവൻ
പോയ ഉടൻതന്നെ ആരോ അദ്ദേഹത്തെ ആസ്പത്രിയിൽ കൊണ്ടു ചേർത്തു
എന്നു പിന്നീടു മനസ്സിലായി.

സ്വർഗ്ഗാശ്രമത്തിൽ ഇവന്റെ കുടിയിൽ നിന്നും ഒരു സായംകാലത്തു
കുറച്ചൊന്നു നടക്കുവാൻ പോയി. കഷ്ടിച്ചു അരമൈൽ അകലെ ഒരു പാഠ
ശാലയും മന്ദിരവും ഉണ്ട്. അവിടെയുള്ളവർ സാധുക്കൾക്കു വറുത്തകടല
കൊടുക്കുക പതിവാണ്. ഇവൻ കടലയും വാങ്ങിക്കൊണ്ട് ഗംഗാതീരമായി
മുന്നോട്ടു തന്നെ നടന്നു നടന്നു ഒരു ബ്രഹ്മചാരി – പ്യാരിലാൽ – താമസി
ക്കുന്ന സ്ഥലത്തെത്തി. ഇദ്ദേഹം കുറച്ചുകാലമായി ഇവിടെതന്നെ സാധു
വൃത്തിയിൽ കഴിയുകയാണ്. വാഴത്തോട്ടം ഉണ്ട്. ബ്രഹ്മചാരിയെ കണ്ടു സംസാ
രിച്ചു. ഇവന്റെ കയ്യിൽ കടല ഉള്ളതുകൊണ്ട് മറ്റു ഭക്ഷണത്തിനാവശ്യമില്ലാ
യിരുന്നു. സ്വർഗ്ഗാശ്രമത്തിലേക്കു മടങ്ങുവാൻ സമയം അതിക്രമിച്ചിരുന്നു.
രാത്രി വിശ്രമിക്കുന്നതിനായി കുറച്ചകലെയുള്ള ഒരു കുടീരം അദ്ദേഹം
കാണിച്ചു തന്നു. അവിടെത്തതന്നെ സുഖമായി നിദ്രചെയ്തു. വെളുപ്പിന്



അഞ്ചു മണിക്ക് ഇദ്ദേഹം എന്നെ വിളിച്ചു പറയുകയായി "ഞാൻ ഇപ്പോൾ
ഹൃഷികേശത്തേക്കു പോകുകയാണ്. നിങ്ങളും കൂടെ വരിക. നിങ്ങൾക്ക്
സ്വർഗ്ഗാശ്രമത്തിൽ നേരത്തെ എത്താം" എന്ന്. ഇവന് അവിടെ നിന്ന്
എവിടെക്കും പോകുവാൻ മനസ്സു വരുന്നതേ ഇല്ല. അത്ര രമണീയമായ
വിജനസ്ഥലമാണ് ബ്രഹ്മപുരി. അതെ, ഈ സ്ഥാനത്തിന്റെ പേർ ബ്രഹ്മപുരി
യെന്നാണ്. ഇവൻ മറുപടി പറഞ്ഞു "ഭവാൻ പോയ്ക്കൊള്ളുക. ഇവനു
പോകുവാൻ മനസ്സേ ഇല്ല" എന്ന്. ഇവൻ അവിടെ തന്നെ സ്ഥിരമായി
ഇരിപ്പായി. അദ്ദേഹം കോപിച്ചു പോകുകയും ചെയ്തു. ഇവനാകട്ടെ ബാഹ്യ
കർമ്മങ്ങൾ ഒക്കെയും നിവർത്തിച്ചു അവിടെ തന്നെ നിർവ്വിചാരനായി
ജപദ്ധ്യാനസമേതം ഇരിപ്പായി.

ഏകദേശം പത്തു മണിയായി. ചില ആളുകൾ മൂന്നോ നാലോ പേർ
കാണും, ആഹാരസാധനങ്ങളോടുകൂടി ഇവൻ ഇരിക്കുന്ന കുടീരത്തിൽ
എത്തുന്നു. ഭക്ഷണം പാകംചെയ്തു ഭക്ഷിച്ചു വിശ്രമിച്ചിട്ട് പോകുവാനായി
വന്നവരാണവർ. അവരുടെ കൈവശം പാലും ഉണ്ടായിരുന്നു. ഇവനേ കണ്ട
പ്പോൾ അവർക്കു വളരെ സന്തോഷമായി. കുടിക്കുവാനായി ആദ്യം പാൽ
തന്നു. പിന്നീട് അവർ കുളി കഴിഞ്ഞ് ഭക്ഷണം പാകം ചെയ്തു ആദ്യമായി
ഇവനേ ഭുജിപ്പിച്ചു. അവരും സുഖമായി ഭോജനം കഴിച്ച് വിശ്രമിച്ച് നാലു
മണിയോടുകൂടി മടങ്ങി. അവരുടെപക്കൽ ഉണ്ടായിരുന്ന ഭക്ഷ്യദ്രവ്യങ്ങൾ
മുഴുവൻ ചിലവായില്ല. ഇവനോടു പറയുന്നു "സ്വാമികൾക്കാവശ്യമുണ്ടെങ്കിൽ
ഈ സാധനം എല്ലാം എടുത്തുകൊള്ളുക." അരിയും ഗോതമ്പു പൊടിയും,
ഉപ്പും, നെയ്യും, മുളകും മറ്റും അവർ അവിടെ വച്ചിട്ട് യാത്രയാകുകയും
ചെയ്തു. ഭഗവത് കാരുണ്യത്തെ ഓർത്ത് ചകിതഹൃദയനായി അവയേ എല്ലാം
ഇവൻ സ്വീകരിക്കുന്നു. അപ്പോൾ ഉഷ്ണകാലമായിരുന്നു. സായംകാലത്തും
ഗംഗയിൽ സുഖമായി സ്നാനം ചെയ്ത് ഇവന്റെ സ്ഥാനത്തുവന്ന് ഭഗവത്
വിചാരത്തിൽ മഗ്നനായിരുന്നു. കുറെശ്ശേ ഇരുട്ടിത്തുടങ്ങി. പ്യാരിലാൽ ഇവന്റെ
സമീപത്ത് ബദ്ധപ്പെട്ടു വന്നു. ഇവന്റെ മുമ്പിൽ കിടക്കുന്ന അരി മുതലായ
സാധനങ്ങൾ എല്ലാം കണ്ടപ്പോൾ അദ്ദേഹത്തിന് വലിയ ആശ്ചര്യമായി. അദ്ദേ
ഹത്തിനോടു വിവരം എല്ലാം പറഞ്ഞു. സാമാനങ്ങൾ ഒക്കെയും അദ്ദേഹ
ത്തിനായി തന്നെ സമർപ്പിക്കുകയും ചെയ്തു. ബ്രഹ്മചാരിക്കു വളരെ സന്തോ
ഷമായി. ഇവനിലും ഇപ്പോൾ ആദരഭാവം കാണിച്ചു.

ഇവൻ അവിടെ മൂന്നു ദിവസം മുഴുവൻ താമസിച്ചു. അപ്പോൾ അദ്ദേഹം
തന്നെ ഇവനൊരു സ്ഥലം കാണിച്ചുതന്നു. ആ സ്ഥലത്തായിരുന്നുവത്രേ
പ്രസിദ്ധി നേടിയ ശ്രീരാമതീർത്ഥർ തപസ്സുചെയ്തിരുന്നത്. ആകയാൽ ആ
സ്ഥലത്തിന്റെ പേർ രാമഗുഹ എന്നത്രേ. രാമഗുഹ ഒരു ഒറ്റക്കല്ലുമണ്ഡപം
തന്നെ. ഒരു ഇരുപതടി ഉയരവും താഴ്ചയും ഒരു ഇരുപത്തഞ്ചടി ചുറ്റളവും

കാണണം. ഒറ്റക്കല്ലാണ്. അടിവശത്ത് അല്പം പൊള്ളയുണ്ട്. മുകൾഭാഗം പരന്ന് കൂർമ്പിച്ചിരിക്കുന്നു. ഈ കല്ല് ഗംഗാനദിയുടെ പ്രവാഹത്തിൽ നിന്നും കുറച്ചകലെ പൊടിമണലിൽ സ്ഥിതിചെയ്യുന്നു. കുറെ മണൽ കുഴിച്ചു പുറത്താക്കിയാൽ ഒരു ഗുഹയിൽ എന്നപോലെ ഒരു വ്യക്തിക്ക് സുഖമായി താമസിക്കുവാനുള്ള സൗകര്യമുണ്ട്. വലിയ വേനൽകാലത്തും ഇതിനകത്ത് ചൂടു തോന്നുകയില്ല. മഞ്ഞുകാലത്ത് വലിയ തണുപ്പും ബാധിക്കുകയില്ല. ഇവൻ അവിടെ തന്നെ താമസിക്കുവാൻ നിശ്ചയിച്ചു. അകത്തുനിന്നും കുറെ മണൽ കുഴിച്ച് വെളിയിൽ ഇട്ടു. അപ്പോൾ അവിടെ ഇരിക്കുകയും കിടക്കുകയും ചെയ്യാം. പക്ഷെ വളരെ സൂക്ഷിച്ചുവേണം എഴുന്നേൽക്കുവാൻ. അല്ലെങ്കിൽ തല മുട്ടിയേക്കാം.

കാളികമ്പിളിസത്രത്തിൽ ആവശ്യപ്പെടുന്നപക്ഷം പത്തു പതിനഞ്ചു ദിവസത്തേയ്ക്കുള്ള ഭക്ഷണസാധനങ്ങൾ സാധുക്കൾക്കു ലഭിക്കുമെന്നും ബ്രഹ്മചാരി ഇവനേ ധരിപ്പിച്ചു. അടുത്ത ദിവസം തന്നെ ഹൃഷികേശത്തു പോയി സത്രത്തിലെ മഹന്തും മാനേജരുമായ മുനിറാമിന്റെ അടുക്കൽ ആവശ്യം ധരിപ്പിച്ചപ്പോൾ അദ്ദേഹം അനുകൂലിച്ചു. സ്വർഗ്ഗാശ്രമത്തിൽ പോയി വസ്ത്രങ്ങൾ എല്ലാം ആദ്യമായി രാമഗുഹയിൽ കൊണ്ടുവന്നു. വാവു തോറുമാണ് റേഷൻ പതിനഞ്ചു ദിവസത്തേയ്ക്കു കിട്ടുന്നത്. പതിനഞ്ചു ദിവസത്തേയ്ക്കുള്ള റേഷൻ അരി, ആട്ട, നെയ്യ്, ശർക്കര മുതലായത് പത്തു സേറിൽ കുറവില്ലായിരിക്കും. കാളികമ്പിളിസത്രത്തിൽ നിന്നും ബ്രഹ്മപുരിയിലേക്ക് നാലഞ്ചു മൈൽ ദൂരമുണ്ട്. റേഷൻ ചുമന്നുകൊണ്ട് ഗുഹയിൽ എത്തിക്കുന്നത് ഇവനൊരു ഭാരമായി തന്നെ തീർന്നു. എന്തു ചെയ്യട്ടെ: "അസാദ്ധ്യമായുള്ളതിലാശപെട്ടാൽ അസഹ്യമായുള്ളൊരു ദുഃഖമുണ്ടാം." ഇതിന്റെ ഒക്കെയും ഉദ്ദേശ്യം ദുഃഖനിവൃത്തിക്കാണല്ലോ എന്നു വിചാരിച്ച് ഇതു ഒന്നും വലിയ ബുദ്ധമുട്ടായി ഗണിച്ചില്ല. പകുതി സാമാനം പകുതി വഴിക്ക് കൊണ്ടുവരിക. അവിടെ അതിനെ സുരക്ഷിതമായി വയ്ക്കുക. പിന്നെ ബാക്കിയുള്ളത് കൊണ്ടുവരിക. തദനന്തരം ഈ സാമാനത്തെ ഗുഹയിലേയ്ക്കു കൊണ്ടുപോകുക. ഇപ്രകാരം ഒന്നു രണ്ടു ദിവസങ്ങൾ കൊണ്ട് സാമാനങ്ങൾ ഗുഹയിൽ വന്നുചേർന്നു. പിന്നീടു യാതൊരു വ്യഥയും കൂടാതെ ഭഗവച്ചിന്തനത്തിൽ തന്നെ കാലം കഴിക്കാം. ചിലപ്പോൾ അതിഥികളും വരാറുണ്ടായിരുന്നു. ഇവരേയും ശക്തിപോലെ പൂജിച്ചുകൊണ്ടിരുന്നു.

ശിവരാത്രി കഴിഞ്ഞുള്ള ദ്വിതീയയാണല്ലോ ശ്രീരാമകൃഷ്ണ ജന്മതിഥി. അന്നേ ദിവസം ഈ തിഥിപൂജയും ഭംഗിയായി ഇവിടെ വച്ചു നടത്തി. ഇവന്റെ ഗുരുഭായികളായ മിഷൻ സാധുക്കൾ കൂടാതെ പ്രസിദ്ധരായ ശ്രീ ശിവാനന്ദ സ്വാമികൾ, തപോവനസ്വാമികൾ, ഗോവിന്ദഗിരിസ്വാമികൾ എന്ന മഹാപുരുഷന്മാരും ഹാജരുണ്ടായിരുന്നു. എല്ലാവർക്കും വലിയ സന്തോഷമായി. ✧



## അധ്യായം 13

# വസിഷ്ഠ ഗുഹ

മഴക്കാലത്തു ഈ ഗുഹ (രാമഗുഹ) മുഴുവനും വെള്ളത്തിനുള്ളിൽ ആയിപ്പോകും. മഴതുടങ്ങുമ്പോഴെയ്ക്കും ഈ സ്ഥലം വിട്ടു പോകണം. ജൂലായ് മുതൽ ഒക്ടോബർ വരെയും ഇവന്റെ താമസം പൂർവ്വൽ സ്വർഗ്ഗാശ്രമത്തിൽ തന്നെ ആയിരിക്കണം. അങ്ങനെ സ്വർഗ്ഗാശ്രമത്തിലേയ്ക്കു പോയി. മഴക്കാലം അവസാനിച്ചപ്പോൾ പിന്നെയും ബ്രഹ്മപുരിയിലെക്കു പോയി. ഈ പ്രാവശ്യം ഇവന്റെ കൂടെ താമസിക്കുവാൻ ഒരു ബ്രഹ്മചാരിയും കൂടിയുണ്ടായിരുന്നു. ഈ കുട്ടി എപ്രകാരമോ തിരുവിതാംകൂറിൽ നിന്നും സ്വർഗ്ഗാശ്രമത്തിൽ ഇവന്റെ അടുക്കൽ എത്തി. അയാൾക്കു സംസ്കൃതം പഠിക്കുന്നതിനും ആഗ്രഹമുണ്ടായിരുന്നു. ഇവൻ കുറെശ്ശെ പഠിപ്പിക്കുവാനും തുടങ്ങി. ഇവൻ ബ്രഹ്മപുരിക്കു പുറപ്പെടുമ്പോൾ ഈയാളും ഇവന്റെ കൂടെ വന്നു താമസമായി. ഭക്ഷണദ്രവ്യങ്ങൾ ഹൃഷികേശത്തുനിന്നും കൊണ്ടു വരുന്നതിന് ഈയാൾ സഹായിച്ചു വന്നു. ഇപ്രകാരം വസിച്ചുവരവേ ഒരു ദിവസം വനം വക ഉദ്യോഗസ്ഥൻ ഇവന്റെ സമീപം വന്നപ്പോൾ വസിഷ്ഠ ഗുഹയെപ്പറ്റി സംസാരിക്കുകയുണ്ടായി. തപസ്സിന് ഏറ്റവും ഉത്തമസ്ഥാനമാണെന്നും ഏതു കാലത്തും അവിടെത്തന്നെ താമസിക്കുന്നതിന് കഴിയുമെന്നും മറ്റും ഗുഹയെപ്പറ്റി പ്രശംസിക്കുകയുണ്ടായി. വസിഷ്ഠഗുഹ എന്ന ശബ്ദശ്രവണത്തിൽ തന്നെ ഇവന്റെ മനസ്സിന് ഒരു ആകർഷണം ഉണ്ടായി. അവിടെയ്ക്കു പോകുന്നതിനുള്ള സൗകര്യം പാർത്തുകൊണ്ടിരുന്നു.

ഇപ്പോൾ ജൂൺ മാസമാണ്; 1928 ജൂൺ 19-ാം തീയതി രാവിലെ പത്തു മണിക്ക് ആഹാരം കഴിച്ച് സാമാനങ്ങൾ എല്ലാം ചാക്കിൽ കെട്ടി മണലിൽ കുഴിച്ചു മൂടിവച്ചു. വഴിയും ചോദിച്ചു മനസ്സിലാക്കിയിരുന്നു. ഏതാണ് വഴി. ഗംഗാതീരത്തുകൂടെ പോകതന്നെ വേണം. കൂടെയുള്ള കുട്ടിയുടെ പേർ മാധവൻ എന്നത്രേ. മാധവന് ധൈര്യക്കുറവ് ഇല്ല. ആ വഴിക്കു പോയി പരിചയമില്ലാത്തതുകൊണ്ട് ചില സ്ഥലങ്ങളിൽ ഗംഗയിലൂടെ നീന്തുകകൂടെ ചെയ്യേണ്ടി വന്നു. എന്തായാലും ബുദ്ധിമുട്ടി ഒരുവിധത്തിൽ ശിവപുരിയിൽ എത്തിയപ്പോഴേയ്ക്കും സന്ധ്യാസമയമായി. ഗംഗയുടെ കരയ്ക്ക് മണൽപ്പുറത്തുതന്നെ ക്ഷീണിച്ചു കിടന്നു. ഇപ്പോൾ മൂന്നു നാലു സാധുക്കളും അവിടെ വന്നുപെട്ടു. അവരും വസിഷ്ഠഗുഹയിലേയ്ക്കു പോകുന്നവരായി

രുന്നു. അവരുടെ കൈവശം ഭക്ഷണപദാർത്ഥങ്ങൾ ഒക്കെയും ഉണ്ടായിരുന്നു. അവരും മണലിൽ തന്നെ കിടപ്പായി. വഴി പരിചയമില്ലാത്തതിനാൽ അവരും നന്നെ ബുദ്ധിമുട്ടി. വസിഷ്ഠഗുഹ ഇവിടെനിന്നും നാലഞ്ചു മൈൽ ദൂരത്താണ്. വഴി പരിചയമുള്ള ഒരു കൂലിക്കാരനേ കൂട്ടിക്കൊണ്ടുപോകുവാൻ അവർ തീർച്ചപ്പെടുത്തി. ഉഷഃകാലത്ത്തന്നെ തിരിച്ചു. ഞങ്ങളും അവരുടെകൂടെ പുറപ്പെട്ടു. ഏകദേശം പത്തുമണിക്കു വസിഷ്ഠഗുഹയിൽ എത്തി. മനസ്സിനു സന്തോഷമായി. ജയരാം ജയരാം ജയജയരാം......*

ഇപ്രകാരം ഒരു സ്ഥലം ഇവൻ കണ്ടിട്ടേ ഇല്ല. പ്രശാന്തസ്ഥാനം. ഗുഹയുടെ വലത്തുവശത്തുകൂടി ഗംഗാമാതാവ് മന്ദമന്ദം പ്രവഹിക്കുന്നു. സമീപത്ത് യാതൊരു ഗൃഹങ്ങളും ഇല്ല. അപ്പോൾ പ്രധാന ഗുഹയിൽ ഒരു വ്യക്തി താമസിച്ചുകൊണ്ടിരുന്നു. ഗുഹയുടെ ഇടതുവശത്ത് ഒരു കന്ദരവും ഉണ്ട്. അവിടെ ഒരു ബ്രഹ്മചാരി വസിച്ചിരുന്നു. ഞങ്ങൾ ആദ്യമായി പ്രധാന ഗുഹയിൽ പോയി. ഗുഹാവാസിയേ കാണുകയുണ്ടായി. അദ്ദേഹം ഒരു ഗൃഹസ്ഥനാണ്. പണക്കാരനും ആണ്. സാധുക്കളിൽ ഉദാസീനഭാവമാണ് അദ്ദേഹത്തിൽ കണ്ടത്. ഞങ്ങൾ രണ്ടുപേരും അടുത്ത കന്ദരത്തിൽ താമസിച്ചുവരുന്ന ബ്രഹ്മചാരിയുടെ അടുക്കൽ പോയി. അദ്ദേഹം ഞങ്ങളെ ഭക്ഷണത്തിനായി ക്ഷണിച്ചു. കൂടെവന്നവരുടെ പക്കൽ സാമഗ്രികൾ ഒക്കെയും ഉണ്ടായിരുന്നുവല്ലോ. അവർ പ്രത്യേകം പാകം ചെയ്യുവാനും ആരംഭിച്ചു.

ഞങ്ങൾ കുളിച്ച് ജപവും മറ്റും കഴിച്ച് ബ്രഹ്മചാരി ഭക്തിപുരസ്സരം നൽകിയ ഭക്ഷണവും കഴിച്ച് വിശ്രമിച്ചു. മറ്റുള്ളവരും വിശ്രമസ്ഥരായി.

ഈ സ്ഥാനം ഇവനേ അത്യധികം ആകർഷിച്ചു. ഇവിടെനിന്നും പോകുവാൻ മനസ്സില്ലതന്നെ, ഇല്ല. സാമാനങ്ങൾ ഒക്കെയും ബ്രഹ്മപുരിയിൽ ആയിപ്പോയി. എന്തായാലും അടുത്തവർഷം ഇവിടെത്തന്നെ വന്ന് സ്ഥിരമായി താമസിക്കണമെന്നുള്ള ദൃഢകല്പനയോടുകൂടി ബ്രഹ്മപുരിയിലേയ്ക്കു മടങ്ങുവാൻ തുടങ്ങി. അപ്പോൾ ബ്രഹ്മചാരി തടുത്തു. നാളെ എല്ലാവരും ഭക്ഷണം കഴിഞ്ഞതിനുശേഷം മാത്രമേ പോകാവൂ എന്നു പ്രേമപുരസ്സരം നിർബന്ധിച്ചു. അപ്രകാരം തന്നെ എന്ന് എല്ലാവരും സമ്മതിച്ചു. മണൽത്തട്ടിൽ തന്നെ രാത്രി കഴിച്ചു.

ബ്രഹ്മചാരിയാകട്ടെ, ഉടൻതന്നെ ഗ്രാമത്തിൽ പോയി ഭിക്ഷയെടുക്കുന്നു. അടുത്ത ഗ്രാമത്തിലേയ്ക്കു കുറഞ്ഞപക്ഷം മൂന്നുമൈലുണ്ട്. കയറ്റവും ഇറക്കവും തന്നെ. വലിയ ദുർഘടമായ വഴി. സാധുക്കളോടുള്ള ഭക്തി അദ്ദേഹത്തിന് എത്രയാണെന്നു നോക്കുക. പണവും വച്ചുകൊണ്ടിരിക്കുന്ന ആ ഗുഹാവാസിയുടെ മനഃസ്ഥിതിയേയും നോക്കുകതന്നെ! എല്ലാം ഭഗവാന്റെ ലീല.

** ഇത് 1928 ജൂൺ മാസം 20–ാം തീയതി ആയിരുന്നു – പ്രസാധകർ*



അടുത്തദിവസം മദ്ധ്യാഹ്നസമയത്ത് ഞങ്ങൾക്കെല്ലാവർക്കും ഗംഗയുടെ അടുത്തുതന്നെ ഇരുത്തി ഭക്ഷണം നൽകുന്നു. അതു വലിയ സദ്യ തന്നെ ആയിരുന്നു. സദ്യയും കഴിഞ്ഞ് അല്പം വിശ്രമിച്ച്, ബ്രഹ്മചാരിയുടെ അനുമതിയോടുകൂടി എല്ലാവരും മടങ്ങുകയായി. സർവ്വേ ചെയ്യുന്ന ഉദ്യോഗസ്ഥന്മാർ ഇവിടെ കുറെ അകലെയായിട്ടു പാളയം അടിച്ചിരുന്നു. അവരുടെ ആവശ്യത്തിലേയ്ക്കായി ഒരു വള്ളം ഇക്കരയിൽ ഉണ്ടായിരുന്നു. മറുകര കടന്നുപോകുകയാണ് സുഖമായ മാർഗ്ഗം എന്ന് വിചാരിച്ച് ആ വള്ളംവഴി മറുകരയിൽ എത്തി. അന്നു ജൂൺ 21–ാം തീയതിയാണ്. ഘോരമായ വർഷവും ആരംഭിച്ചു. മഴ നല്ലതുപോലെ നനഞ്ഞു. അതും സുഖമായി തോന്നി. ഒരുവിധം അടുത്തദിവസം മദ്ധ്യാഹ്നത്തിൽ ബ്രഹ്മപുരിഗുഹയിൽ എത്തി. സാമാനങ്ങൾ ഒക്കെയും കുഴിയിൽ നിന്നും മാന്തിയെടുത്തു അവിടെത്തന്നെ താമസമായി.

അല്പദിവസം അങ്ങനെ പോയി. ഒരു രാത്രി ഭക്ഷണം എല്ലാം കഴിഞ്ഞു. സമയം ഉദ്ദേശം പതിനൊന്നു മണിയായി. ഇവൻ നദീതീരത്തുള്ള ഉയർന്ന ഒരു പാറമേൽ ഇരുന്നു ധ്യാനത്തിലാകുന്നു. ഇവന്റെകൂടെയുള്ള കുട്ടി ഗുഹയ്ക്കകത്തു സുഖമായി നിദ്രചെയ്യുന്നു. അപ്പോൾ ഒരു ശബ്ദം കേൾക്കാറായി. നോക്കുമ്പോൾ ഗംഗാദേവിയുടെ വരവാണ്. മത്തനായ ആനയെപ്പോലെയുള്ള വരവ്. ഇവൻ പെട്ടെന്നെഴുനേറ്റ് ഗുഹയിൽ പോയി ബ്രഹ്മചാരിയേ വിളിച്ചുണർത്തി. അല്പസ്വല്പസാമനങ്ങളുള്ളത് എടുത്തുംകൊണ്ട് മുകളിൽ പ്യാരിലാലിന്റെ തോട്ടത്തിൽ എത്തി. പെട്ടെന്നാണ് ഗംഗയുടെ വരവ്. ഇപ്പോൾതന്നെ ഈ ഗുഹയിലും വെള്ളം നിറയുന്നു. കുറച്ചു താമസിച്ചിരുന്നെങ്കിൽ ഞങ്ങളും നാമാവശേഷമായി ഭവിക്കുമായിരുന്നു.

ഈ തോട്ടത്തിൽ രണ്ടോ മൂന്നോ ദിവസം താമസിച്ചു. പ്യാരിലാൽ അവിടെ ഇല്ലായിരുന്നു. ആ സമയം മൈസൂർക്കാരൻ ഒരു യുവാവ് അവിടെ താമസിച്ചിരുന്നു. ആ കുട്ടി ഒരു എടുത്തുചാട്ടക്കാരനാണ്. ഈ ആളും, ഈ യുവാവുമായി എന്തോ വാഗ്വാദങ്ങൾ ഉണ്ടായി. അവിടെ വാഴക്കുല ധാരാളം ഉണ്ടായിരുന്നു. പ്യാരിലാൽ ഇവനു പലപ്പോഴും പഴങ്ങൾ തന്നുകൊണ്ടേ ഇരുന്നു. കൂട്ടുവാൻ വെയ്ക്കുവാനായി ഒരു കുലയിൽ നിന്നും മാധവൻ കുറെ കായ് ഇരിഞ്ഞെടുത്തു. ഇതു കണ്ടയുടൻ ആ യുവാവ് ഓടിവന്ന് ഇവനോടു കോപിച്ച് ഇവനേ ഒന്നു പ്രഹരിച്ചു. മാധവൻ അയാളെ കൊല്ലുവാൻ ആരംഭിച്ചു. ഇവൻ മാധവനെ തടുത്തു. ഇവൻ പ്രീതിപുരസ്സരം യുവാവുമായി സംസാരിക്കുക മാത്രമല്ല ചെയ്തത്. അദ്ദേഹത്തിന് ചില ഭക്ഷണസാധനങ്ങളും കൊടുത്തു.

അന്നുതന്നെ ഈ സ്ഥലംവിട്ടു സ്വർഗ്ഗാശ്രമത്തിൽ എത്തി. ഈ യുവാവിനു ഭയമായി. ആ ആളും എവിടെയോ പൊയ്ക്കളഞ്ഞു. സ്വർഗ്ഗാശ്രമത്തിൽ

നിന്നും ഞങ്ങൾ നീലകണ്ഠമഹാദേവനെ ദർശിക്കുവാൻ പോയി. അവിടം ഒരു ഉയർന്ന സ്ഥലമാണ്. വേനലിന്റെ ചൂടും കുറവാണ്. അവിടെ താമസി ക്കുവാൻ ധർമ്മശാലകളുമുണ്ട്. ദർശനവും കഴിച്ച് രണ്ടു മൂന്നു ദിവസം കഴിഞ്ഞു സ്വർഗ്ഗാശ്രമത്തിൽ എത്തി. അവിടെത്തന്നെ വർഷകാലം മുഴുവൻ കഴിച്ചുകൂട്ടുവാൻ നിശ്ചയിച്ചു. ശിവാനന്ദസ്വാമികളും അവിടെത്തന്നെ ഉണ്ടല്ലോ. സാധുജനങ്ങളുടെ മദ്ധ്യത്തിൽ ഇവൻ സുഖമായി താമസിച്ചു. വർഷകാലത്തു മിക്കവർക്കും പനിവരിക പതിവാണ്. ശിവാനന്ദസ്വാമികൾ സശ്രദ്ധം അവർ ക്കെല്ലാം മരുന്നുകൊടുത്ത് ശുശ്രൂഷിച്ചുകൊണ്ടിരുന്നു. ഇവനും അക്കൂട്ടത്തിൽ പെട്ടിട്ടുണ്ട്.

വർഷകാലം അവസാനിക്കുന്നതും നോക്കി ഇരിക്കുകയായി. പ്രഥമ ദർശനം മുതല്ക്കു തന്നെ വസിഷ്ഠഗുഹ ഇവന്റെ ഹൃദയത്തിൽ മുഖ്യ സ്ഥാനം പിടിച്ചിരിക്കുന്നു. 1929 അക്ടോബർ മാസത്തിൽ ഏകനായി കമ്പിളിയും മറ്റും എടുത്തുകൊണ്ട് ഗുഹയിലേക്കു പുറപ്പെട്ടു. ശിവപുരി വരേയ്ക്കും വിശ്രമത്തിനു പറ്റിയ സ്ഥലം എവിടെയും ഇല്ല. രാത്രിയാകുമ്പോൾ വഴിയിൽ എവിടെയും കിടപ്പാകും. "The sky thy roof, the grass thy bed and food what chance may bring. (what fear has thee) Sannyasin bold! Say OM-TAT-SAT-OM" പുരമുകളല്ലോ ഗഗനവിശാലം, ശയ്യാഭൂതലം, ഏതു ലഭിക്കും ഭക്ഷണമതുതാൻ, സന്യാസിക്കൊരു ഭയമേ ഇല്ല, സ്ഥിര ചിത്തൻ താൻ. ഓം തത് സത് ഓം.

അടുത്തദിവസം പ്രാതഃകാലത്ത് പിന്നെയും പുറപ്പെട്ട് ശിവപുരിയുടെ സമീപത്തിൽ ശിവനദിയുടെ വലത്തുകരയിൽ ഉള്ള ഒരു ഗ്രാമത്തിൽ എത്തി. അവിടെ കനൈയ്യാ എന്നൊരു ബ്രാഹ്മണൻ ഉണ്ടായിരുന്നു. അവിടെ സാമാന ങ്ങൾ എല്ലാം വച്ചു. കുളിയും കഴിച്ചു. അയാൾതന്ന ആഹാരവും സുഖമായി ഭക്ഷിച്ചു. ഈ ഗ്രാമവാസികൾ വസ്ത്രം കണ്ടു എന്നിരിക്കട്ടെ അവർ ആവശ്യപ്പെടാതാരിക്കുകയില്ല. ഒരു കമ്പിളി അയാൾക്കു സമ്മാനിച്ചു. അതിനുപകരം അയാൾ വേറൊരു വസ്ത്രം തരാതിരുന്നില്ല. അല്പം വിശ്രമിച്ചതിനുശേഷം പകുതിഭാരം അവിടെവച്ചിട്ട് ശേഷം വസ്ത്രവും എടുത്തുകൊണ്ട് വസിഷ്ഠഗുഹയിലേക്കു പുറപ്പാടായി. പകൽ അഞ്ചുമണി യോടുകൂടി വസിഷ്ഠഗുഹയിൽ എത്തി. ഭാഗ്യമേ ഭാഗ്യം. നേരെ ഗുഹയിൽ എത്തി. ഇവൻ കഴിഞ്ഞകൊല്ലം കണ്ട ആ ആൾ തന്നെ ഇപ്പോഴും ഗുഹയിൽ ഉണ്ട്. കൂടെ അദ്ദേഹത്തിന്റെ പരിചാരകനായ ഒരു ഗഢ്വാളിയും ഉണ്ട്. ക്ഷീണിച്ചു ക്ഷീണിച്ചുള്ള പോക്കായിരുന്നു. ഗുഹയ്ക്കകത്തു കയറി. ആ ആൾ നോക്കുക പോലും ചെയ്യുന്നില്ല. എന്തായാലും സാമാനങ്ങൾ എല്ലാം അവിടെ വച്ചു അവിടെത്തന്നെ ഇരുന്നു. "ലാലാജീ ഇവൻ ക്ഷീണിച്ചുവരികയാണ്.



വിശപ്പും ദാഹവും വളരെ ഉണ്ട്. കുറച്ചു ഭക്ഷണസാധനം കിട്ടിയാൽ ഇവൻതന്നെ പാകപ്പെടുത്തി കഴിച്ചുകൊള്ളാം" എന്ന് ആ ഗുഹാവാസിയോടു പറഞ്ഞു. ഇവിടെ ഒന്നുതന്നെ ഇല്ലെന്നു പ്രത്യുത്തരം. അവിടെയാകട്ടെ തകരം നിറച്ചു സാമാനങ്ങൾ ഇരിക്കുന്നത് പ്രത്യക്ഷമായി കാണാവുന്നതാണ്. ഇവന്റെ കൈവശം ഒന്നോ രണ്ടോ ഉറുപ്പിക ഉണ്ടായിരുന്നു. ഇവൻ പിന്നെയും അപേക്ഷിക്കുന്നു. "ഈ ഇരിക്കുന്നത് ഒക്കയും അരിയും മാവു തന്നെ അല്ലയോ. വെറുതെ തരണമെന്നില്ല. ഈ പൈസാ എടുത്തുകൊള്ളുക. വല്ലതും ഭക്ഷിക്കുന്നതിന് തരികതന്നെ" എന്ന്. "പാലം കുലുങ്ങിയാലും കേളൻ കുലുങ്ങുകയില്ല" അത്ര ധീരത അല്ലെങ്കിൽ ദുഷ്ടതയാണ് ഈ മനുഷ്യനിൽ കണ്ടത്. ഇവൻ കുഴങ്ങി. സമീപം ഗൃഹങ്ങളോ ഒന്നും ഇല്ലാ കേവലം അപരിചിതനത്രേ ഇവൻ. രാത്രിയും സമീപിച്ചു വന്നു. ഈ വിഷമഘട്ടത്തിൽ "യോഗക്ഷേമം വഹാമ്യഹം" എന്ന ദിവ്യവചനത്തിന്റെ അർത്ഥം മുൻപു പലപ്രാവശ്യവുമെന്നപോലെ ഈ അവസരത്തിലും സ്പഷ്ട മാകുന്നു. "മഹാരാജ്, എന്റെകൂടെ വീട്ടിൽ വരിക. അവിടെ സുഖമായി ഭക്ഷിച്ചു വിശ്രമിക്കാം." എന്നുള്ള മധുരശബ്ദം ഈ ഗുഹവാസിയുടെ പരിചാരകന്റെ – അയാൾ അന്നാട്ടുകാരനായ ബ്രാഹ്മണനാണ് – മുഖത്തുനിന്നും നിർഗ്ഗമി ക്കുന്നു. ഇവനു സന്തോഷമായി – നിങ്ങളുടെ വീട് എത്ര അകലത്തിലാ ണെന്നു ചോദിച്ചപ്പോൾ സമീപംതന്നെ എന്നു പറഞ്ഞു. അയാളുടെ കൂടെ തിരിച്ചു. "അടുത്തു, അടുത്തു" എന്നു പറഞ്ഞുപറഞ്ഞ് ഒരു മൂന്നുനാഴിക കുറയാതെ, അതോ കയറ്റവും ഇറക്കവും, നടന്ന് അദ്ദേഹത്തിന്റെ വസതി യിൽ എത്തി.

ഒരു കുന്നിന്റെ പുറത്താണ് ഇദ്ദേഹത്തിന്റെ വാസസ്ഥാനം. അടുത്തു ഒരു അരുവിയും ഉണ്ട്. വയലും പശുക്കളും ഈയാൾക്ക് ഉണ്ട്. ഈയാൾക്ക് ഒരു ജ്യേഷ്ഠൻ ഉണ്ട്. ഇദ്ദേഹവും ഉദാരശീലനായിരുന്നു. ഇവന് ആദ്യമായി പാല് തരികയുണ്ടായി. രാത്രി സുഖകരമായ ഭക്ഷണവും കിട്ടി. സുഖമായി ഉറങ്ങി. അടുത്തദിവസവും അവിടെത്തന്നെ താമസിച്ചു ക്ഷീണം തീർത്തു. മൂന്നാമത്തെ ദിവസം അതിരാവിലെ അവിടെനിന്നും പുറപ്പെട്ടു. വഴിക്കുള്ള ഒരു ഭവനക്കാർ ഇവനു പാലോ മറ്റോ തന്നതും, ഭക്ഷിച്ച്, പോയവഴിയേതന്നെ തിരിച്ചു വരവായി.

ഏറ്റവും ദുർബ്ബലനായിരിക്കുന്ന ഇവൻ എങ്ങനെയാണ് ഈ പ്രദേശത്തു വസിക്കുക. ഗുഹാവാസം അസാദ്ധ്യംതന്നെ എന്നു നിശ്ചയിച്ചു. ഗുഹയുടെ സമീപത്തു മറുകര കടക്കുവാനായി ഒരു ചങ്ങാടം ഉണ്ടായിരുന്നു. അതിൽകൂടി മറുകര പിടിച്ച് സ്വർഗ്ഗാശ്രമത്തിലേക്കു പോകുകതന്നെ എന്നു തീർച്ചപ്പെടുത്തി. ഗുഹാ ചങ്ങാടങ്ങളുടെ സ്ഥിതി ഒരു ചിത്രത്തിൽ വിശദീകരിക്കാം.




A എന്ന സ്ഥലത്തെത്തിയപ്പോൾ ഇവനെ എന്തോ ഒരു ശക്തി ഗുഹയിലേക്കു തന്നെ ആകർഷിച്ചു. ഗുഹയിൽതന്നെ തിരിച്ചെത്തി. ആ ബാബുവിന്റെ അടുക്കലേക്കു പോയതേ ഇല്ല. പ്രധാന ഗുഹയുടെ ഇടത്തുവശത്തായിട്ട് ഒരു കന്ദരമുണ്ടെന്ന് മുമ്പു പ്രസ്താവിച്ചുവല്ലോ. ആ കന്ദരത്തിൽ അപ്പോൾ ആരുംതന്നെ ഇല്ലായിരുന്നു. അതിൽതന്നെപോയി ഇരുപ്പായി.

പിന്നീടു ഗംഗാസ്നാനം ചെയ്തു. ധ്യാനജപസമേതം കന്ദരത്തിൽതന്നെ വസിച്ചു. ഇപ്പോൾ ഉച്ച പന്ത്രണ്ടു മണിയായിരിക്കണം, വില്ല – ആ ബാബുവിന്റെ പരിചാരകൻ – ഒരു ഇലയിൽ അല്പം ഭക്ഷണം ഇവനു തരികയുണ്ടായി. അതും ഭക്ഷിച്ച് ഗംഗാജലവും കുടിച്ച് കന്ദരത്തിൽതന്നെ കിടന്നുറങ്ങുകയായി. എന്തുവന്നാലും കൊള്ളാം ഇവിടെത്തന്നെ വസിക്കണം എന്നു നിശ്ചയിച്ചു. പ്രാതഃകാലത്ത് സ്നാനാദികൾ കഴിച്ച് ഇവന്റെ വസ്ത്രവും എടുത്തുംകൊണ്ട് ഗുഹാവാസിയുടെ അടുത്തുചെന്ന് പറയുന്നു. "ഹേ, ലാലാജീ, ഇവന് ഇപ്പോൾതന്നെ മറുകര കടന്ന് ശിവപുരിയിൽ ഇവന്റെ വസ്ത്രങ്ങൾ എല്ലാം എടുത്തുകൊണ്ടു വരണം. നാളെ ഇവിടെ വീണ്ടും എത്തുന്നതാണ്. അതുവരക്കും ഈ വസ്ത്രങ്ങൾ ഒക്കെയും ഇവിടെത്തന്നെ ഇരിക്കട്ടെ" എന്ന്, ലാലാജി പറയുന്നു. "നിങ്ങൾ എവിടെയെങ്കിലും വയ്ക്കുകയേ വേണ്ട. ആരെങ്കിലും കൊണ്ടുപോയി എങ്കിൽ എന്നോടു ചോദിക്കരുത്" എന്ന്. ഇവനാകട്ടെ ആ കെട്ടെല്ലാം അവിടെതന്നെ വെച്ചു. നിശ്ചിന്തനായി മറുകരയിൽ എത്തി.

ലക്ഷോപലക്ഷം അറുത്ത തടിക്കഷണങ്ങൾ പല മലകളിൽ നിന്നും ഗംഗയിൽ കൂടിയാണ് ഹരിദ്വാരം വരേയ്ക്കും കൊണ്ടുപോകുന്നത്. ഇതിലേക്കു കൺട്രാക്ടർമാരും അനേകം കൂലികളും ഉണ്ട്. ഗംഗാപ്രവാഹത്തിലൂടെ ഒരു തുകൽസഞ്ചിയുടെ സഹായത്തോടുകൂടിയാണ് ചില കൂലിക്കാർ നീന്തിപ്പോകുന്നത്. ഇവരെ സിനായിവാലാ എന്നു വിളിച്ചുവരുന്നു. ഇവരുടെ



പുറത്തു കിടന്നാണ് ഇപ്പോൾ ഇവനും ഗംഗയുടെ മറുകര കടന്നത്. കോട്ടു ഗ്രാമം എന്ന ഗ്രാമത്തിൽ പോയി പിന്നെയും ഗംഗ കടന്ന് ഇവന്റെ വസ്ത്രം വച്ചിരുന്ന ഗൃഹത്തിൽ എത്തി. സുഖമായ ഭക്ഷണം കഴിഞ്ഞ് രാത്രി അവിടെ തന്നെ കഴിച്ചുകൂട്ടി.

അടുത്തദിവസം രാവിലെ ശിവനദിയും കടന്ന് ഇവൻ ആദ്യം വന്ന വഴിയിൽകൂടെതന്നെ ഗുഹയിലേക്കു പുറപ്പെട്ടു. ഗുഹയിൽ എത്തിയപ്പോഴേക്കും നട്ടുച്ച കഴിഞ്ഞിരിക്കുന്നു. ക്ഷീണവും നന്നായി ബാധിച്ചിട്ടുണ്ട്. ഗുഹയിൽ പോയി വസ്ത്രങ്ങൾ എടുത്തുംകൊണ്ട് കന്ദരത്തിൽതന്നെ കാലു നീട്ടിക്കിടന്നു. ഭക്ഷണം എവിടെയാണ് കിട്ടുക. ഗംഗാജലം ധാരാളം ഉണ്ടല്ലോ.

*ഹരേ രാമ ഹരേ രാമ രാമ രാമ ഹരേ ഹരേ*
*ഹരേ കൃഷ്ണ ഹരേ കൃഷ്ണ കൃഷ്ണ കൃഷ്ണ ഹരേ ഹരേ.* ✧

## അധ്യായം 14

അടുത്ത ദിവസം പ്രാതഃസ്നാനവും കഴിച്ചു. ഇനി എവിടേക്കാണു പോകുക. അടുത്ത ഗ്രാമമോ, ഉദ്ദേശം മൂന്നു മൈൽ ദൂരെയാണ്. പോകാതെ സാദ്ധ്യമല്ലല്ലോ എന്നുവിചാരിച്ച് ഗുരുസ്മരണയോടുംകൂടി ഭിക്ഷയ്ക്കു പുറപ്പെടായി. കുന്നും കുഴിയും കടന്ന് ഏകദേശം ഒന്നരമൈൽ പോയപ്പോൾ ഒരു വലിയ അരയാൽ കാണുന്നു. അതിന്റെ ചുവട്ടിൽ പരിശുദ്ധമായ കാറ്റും ഏറ്റുകൊണ്ട് കുറച്ചുനേരം ഇരുന്നു. അതിനടുത്തുതന്നെ ഒരു വീടു കാണുന്നു. അവിടെ കയറിച്ചെന്ന് "നാരായണഹരി" എന്നു ഭിക്ഷ യാചിച്ചു. ഉടൻ കറുത്തു നീളം കൂടിയ മദ്ധ്യവയസ്കയായ ഒരു സ്ത്രീ വെളിയിൽവന്ന് എന്താണു വേണ്ടതെന്ന് ചോദിക്കുകയായി. "വളരെ വിശപ്പുണ്ട്. ഭക്ഷിപ്പാൻ വല്ലതും തരണം." എന്നുത്തരം ആ സ്ത്രീയുടെ ഭർത്താവും അവിടെ ഉണ്ടായിരുന്നു. അവർക്ക് ഒരു ആൺകുട്ടി – ആറേഴുവയസ്സുപ്രായം – ഉണ്ട്. അവർ വളരെ സന്തോഷമായി ഒരു കിണ്ണത്തിൽ ചോറും റൊട്ടിയും കൊണ്ടുവന്നു തന്നു. ഇവനോ വിശപ്പു നല്ലതുപോലെ ഉണ്ടല്ലോ. സുഖമായി ഭുജിച്ചു അവിടെ അല്പം വിശ്രമിച്ചു.

ഗ്രാമത്തിലേക്ക് ഇനിയും ഒരു നാഴിക പോകണം. അവിടെ പോയാൽ ഭിക്ഷ കിട്ടും. ഗ്രാമത്തിലേക്കുതന്നെ തിരിച്ചു. വലിയ കയറ്റമാണ്. ഇവന് വഴി

തെറ്റിപ്പോയി. അതു പതിവാണ്. ഒരു കാട്ടിന്റെ ഉള്ളിൽ അകപ്പെട്ടുപോയി. എവിടെക്കും പോകുവാൻ നിവൃത്തിയില്ലാതെ അവിടെത്തന്നെ ഇരുപ്പായി. ഒരു മണിക്കൂർ നേരം ആ ഇരുപ്പിൽ ഇരുന്നിരിക്കണം. ഇവനാകട്ടെ കാട്ടു മദ്ധ്യത്തിലും ഭഗവാനെ സുഖമായി ധ്യാനിക്കാമല്ലൊ. അപ്പോൾ ഒരാൾ അവിടെ എത്തി. "തമ്പുരാൻ ഇവിടെ എങ്ങനെ വന്നു. ഇതു ഭയങ്കര സ്ഥല മാണ്. കടുവാ കരടികൾ ഇവിടെ ധാരാളമുണ്ട്" എന്നു പറയുന്നു. ഇവനു വഴി തെറ്റിപ്പോയി എന്നു പറഞ്ഞപ്പോൾ ആ മനുഷ്യൻതന്നെ ഇവനെ കൂട്ടിക്കൊണ്ടുപോയി ശരിയായ വഴിയിലാക്കി. ഇവന് എത്താനുള്ള ഗ്രാമ ത്തിലും ചെന്നുചേർന്നു. അപ്പോൾ പകൽ മൂന്നുമണിയായിരിക്കണം.

ഈ ഗ്രാമത്തിൽ അധികവും ബ്രാഹ്മണരാണ് താമസിക്കുന്നത്. കൃഷിയാണ് ഇവരുടെ ഉപജീവനമാർഗ്ഗം. പശു, എരുമ ഇവയും പരിപാലി ക്കുന്നു. സകല പ്രവൃത്തികളും സ്ത്രീകൾ തന്നെയാണ് ചെയ്യുക. വലിയ വൃക്ഷങ്ങളുടെ മുകളിൽ കയറി പശുക്കൾക്ക് ഇലവെട്ടുക, വലിയ വലിയ കെട്ടും ചുമന്നുകൊണ്ട് സന്ധ്യാസമയത്തേക്ക് അവരവരുടെ ഭവനങ്ങളിൽ എത്തുക, പശുക്കളെ മേയ്ക്കുക, കറക്കുക, തൈരുകലക്കുക, ഗോതമ്പു പൊടിക്കുക ഇത്യാദി. പുരുഷന്മാർ നിലം ഉഴുതുകൊടുക്കുന്നു. ബാക്കിയുള്ള പ്രവൃത്തികൾ അധികവും സ്ത്രീകൾ നടത്തുന്നു. ഈ ഉത്തരഖണ്ഡത്തിൽ കള്ളന്മാർ വളരെ കുറയും. അവരവർ അദ്ധ്വാനിച്ചുതന്നെ നിത്യവൃത്തി കഴിക്കുന്നു. ആശ്രമങ്ങളുടെയും വീടുകളുടേയും വെളിക്കു പാത്രങ്ങളും മറ്റും കിടന്നിരുന്നാലും ആരും എടുത്തുകൊണ്ടു പോകുകയില്ല. പക്ഷേ ഇപ്പോൾ കുറച്ചു വ്യത്യാസപ്പെട്ടിരിക്കുന്നു. സാധുക്കൾ ഗൃഹദ്വാരത്ത് എത്തിയാൽ അവർ എന്തെങ്കിലും കൊടുക്കാതിരിക്കയില്ല.

ഇവൻ ഭിക്ഷയെടുത്തു. ആ ദിവസം ഉദ്ദേശം നാലുസേർ സമാനങ്ങൾ കിട്ടി. ഇവനിതു പത്തുപതിനഞ്ചു ദിവസത്തേക്കു മതിയാകുമായിരുന്നു. രാത്രി ഗ്രാമത്തിൽ തന്നെ വിശ്രമിച്ചു. അടുത്ത ദിവസം പ്രാതഃകാലത്ത് ഗുഹയിൽ എത്തി. സ്നാനാദികൾ കഴിച്ചു റൊട്ടിയും പരിപ്പും പാകം ചെയ്തു ഭക്ഷിച്ചു. സ്വല്പം ഘൃതവും കിട്ടിയിരുന്നു. ഇവൻ പോകുകയില്ലാ എന്നു കണ്ടപ്പോൾ ഗുഹാവാസിയായ ലാലാജിയും ഇവനിൽ അനുകൂലഭാവം കാണിക്കുവാൻ തുടങ്ങി.

ഇദ്ദേഹം പാകം ചെയ്യുവാൻ നല്ല സമർത്ഥൻ. നളപാകമാണ്. അതി ശീഘ്രത്തിൽ എല്ലാം പാകം ചെയ്യുന്നു. ഇവനേയും ചിലപ്പോൾ ഭക്ഷണത്തിന് ക്ഷണിക്കുമായിരുന്നു. പക്ഷെ ഇവൻ അകന്നുതന്നെ ഇരുന്നു. തീകെട്ടാൽ അതു വാങ്ങുവാൻപോലും ഈ മനുഷ്യന്റെ അടുക്കൽ പോകുവാൻ ഇവ നിഷ്ടമില്ലായിരുന്നു. ഇവന്റെ കയ്യിൽ തീപ്പെട്ടി ഇല്ലായിരുന്നു. ഇവിടെ



എവിടെയും കിട്ടുന്നതുമല്ല. ഒരുദിവസം തീ അന്വേഷിച്ചു അടുത്ത വീട്ടിലേക്കു – മൂന്നു നാഴിക ദൂരം – പോകേണ്ടി വന്നു. മലകയറിയിറങ്ങി കാട്ടിൽ പോയി വരുമ്പോഴെക്കും നാലുമണിക്കൂർ കഴിയുന്നു. രാവിലത്തെ സമയം ഇപ്രകാരം നഷ്ടമായി പോകുന്നത് വിചാരിച്ച് ചിന്തിച്ചുകൊണ്ടിരിക്കുമ്പോൾ മറുകരയിൽ നിന്നും ഒരാൾ ചങ്ങാടംവഴി ഇക്കരെകടന്ന് ഇവന്റെ അടുക്കൽ വരികയു ണ്ടായി. അദ്ദേഹത്തിൽ നിന്നു ഒരു തീപ്പെട്ടിയും ഇവനു കിട്ടി. അന്നുച്ചയ്ക്കു തന്നെ ഹൃഷീകേശത്തുനിന്നും ഒരു മഹാത്മാവ് ആറു തീപ്പെട്ടികളും കൊടുത്തയയ്ക്കുകയുണ്ടായി. ഇപ്രകാരം ഭഗവാന്റെ മാഹാത്മ്യം വ്യക്തമായി കണ്ടും അനുഭവിച്ചുംകൊണ്ട് ഇവിടെ താമസിച്ചു.

കാലം മേടമാസമായി, ഗോതമ്പിന്റെ കൊയ്ത്തുകാലമാണിത്. ഇക്കാ ലത്ത് ഗ്രാമംതോറും പോയാൽ വേണ്ടിടത്തോളം ഗോതമ്പു കിട്ടുന്നതാണ്. പൊടിപ്പിക്കുന്നതിനുള്ള ജലയന്ത്രവും അടുത്തുതന്നെ ഉണ്ടായിരുന്നു. വർഷ കാലത്ത് എവിടെക്കും പോകുവാൻ സാധിക്കുന്നതല്ല. വലതുവശത്തു ഗംഗാ, മറുവശത്ത് ശിവനദി, ഇടതുവശത്തും പിൻപിലും കൊടും കാടുകളും. പിന്നെ എവിടെക്കാണുപോകുക. വർഷകാലത്തേക്കു ആവശ്യമുള്ള സാധനങ്ങൾ ഒക്കെയും ഇപ്പോഴെ കരുതിവയ്ക്കണമെന്ന് എന്നോടു ചിലർ പറയുകയല്ല നിർബന്ധിക്കുകയുണ്ടായി. ഗുഹാവാസിയും ഇവനോടു പറയുകയുണ്ടായി. "വർഷകാലത്തേക്കുള്ള സാധനങ്ങൾ ഞാൻ തന്നെ തന്നുകൊള്ളാം" എന്ന്. പക്ഷേ ഇവൻ അതു സ്വീകരിച്ചില്ല.

ഇപ്രകാരം സംശയഗ്രസ്തനായി ഇരിക്കുമ്പോൾ ഇവനു പരിചയമുള്ള ഒരാൾ ഇവിടെ ഗുഹയിൽ എത്തുന്നു. അദ്ദേഹത്തിന്റെ പേർ നാരായണഗിരി എന്നായിരുന്നു. ഇവനോടു ഏറ്റവും പ്രേമമുള്ള ദൃഢഗാത്രനായ ഒരു യുവാ വത്രെ ഇദ്ദേഹം. വലിയവിരക്തനും ആയിരുന്നു. ഇവൻ ബ്രഹ്മപുരിയിൽ കൂവളത്തിൻകായും ഭക്ഷിച്ചു താമസിച്ചുകൊണ്ടിരിക്കുമ്പോൾ ഇദ്ദേഹം കൂടെ കൂടെ നല്ല മധുരമുള്ള കൂവളത്തിൻ ഫലം കൊണ്ടുവന്നു തന്നുകൊണ്ടിരുന്നു. ഇപ്പോഴും ഒരു ചുമട് ബില്വഫലവുമായിട്ടാണ് വരുന്നത്. ഇവനു വളരെ സന്തോഷമായി. അടുത്ത ദിവസം പ്രാതഃകാലത്ത് ഗ്രാമത്തിലേക്കു ഭിക്ഷക്കു പോകുവാൻ തയ്യാറായി. നാരായണഗിരിയും ഇവനോടൊരുമിച്ചു വരുവാനാ ഗ്രഹിച്ചു. അദ്ദേഹം ഒരു നല്ല മഹാത്മാവാണ്. അദ്ദേഹത്തിന് യാതൊരു ബുദ്ധിമുട്ടും നൽകുന്നതിന് ഇവന് മനസ്സേ ഇല്ല. അദ്ദേഹം നിർബന്ധിച്ച് പറയുന്നു. ഇവന്റെ കൂടെ സ്ഥിരമായി താമസിക്കുന്നപക്ഷം വരികയെന്ന് ഇവൻ പറഞ്ഞു. അദ്ദേഹം അതു സമ്മതിച്ചു. അതനുസരിച്ച് അദ്ദേഹത്തേയും കൂട്ടിക്കൊണ്ട് മൂന്നുനാലു ഗ്രാമങ്ങളിൽ ഭിക്ഷക്കായി അലഞ്ഞു തിരിയുകയു ണ്ടായി. ഒന്നുരണ്ടു ദിവസം കൊണ്ട് ഒരു മന്നിൽ അധികം ഗോതമ്പു കിട്ടി.

ഇവനു ഭാരം വഹിക്കുവാൻ വലിയ പ്രയാസം. അദ്ദേഹം തന്നെ എല്ലാം ചുമന്നുകൊണ്ട് വന്നു പൊടിപ്പിച്ചു തകരങ്ങളിൽ നിറച്ചു ഭദ്രമായി വച്ചു. ഇദ്ദേഹം ഇവിടെത്തന്നെ താമസിക്കുമെന്നത്രേ ഇവൻ വിചാരിച്ചിരുന്നത്. ഒരു ദിവസം ഇവൻ ഗംഗാസ്നാനവും കഴിഞ്ഞു മടങ്ങിവരുമ്പോഴേക്കും അദ്ദേഹത്തെ കാണ്മാനില്ല. അദ്ദേഹം ഹൃഷികേശത്തേക്കു തന്നെ പോകയാണ് ചെയ്തത്.

ഇവൻ ഏകനായിതന്നെ ഗുഹയിൽ താമസിച്ചു. ചിലപ്പോൾ ചില മഹാത്മാക്കൾ വരിക പതിവായിരുന്നു. ഇപ്രകാരം ദിനങ്ങൾ വന്നും പോയും വർഷകാലം ആരംഭിച്ചു. ഗംഗയും പെരുകുവാൻ തുടങ്ങി. ചിങ്ങമാസത്തിലെ ശ്രീകൃഷ്ണജന്മാഷ്ടമിയും കഴിഞ്ഞു. വെള്ളപ്പൊക്കം അവസാനിച്ചു.

ഇവന്റെ പക്കൽ ഉപ്പില്ലായിരുന്നു. ഉപ്പു തേടി ഗ്രാമത്തിലേക്കു പോയി. അതിരാവിലെതന്നെ ഈ ഗ്രാമത്തിലുള്ളവർ കൃഷിവൃത്തിക്കായും മറ്റും അവരവരുടെ ഗൃഹങ്ങളിൽ നിന്നും വയലിലേക്കും മറ്റും പോകുക പതിവായിരുന്നു. ആ സമയത്ത് ഗൃഹങ്ങളിൽ ചെറിയ കുട്ടികൾ മാത്രമേ കാണുകയൊള്ളു. ആര് എന്തുതന്നെ ചോദിച്ചാലും കൊടുത്തുകൂടാ എന്ന് ഈ കുട്ടികളെ നിർബന്ധമായി ധരിപ്പിച്ചിട്ടും ഉണ്ട്. ഇവൻ ഒരു രാവിലെയാണ് ഗ്രാമത്തിൽ എത്തിയത്. ചില വീടുകളിൽ ചോദിക്കുകയുണ്ടായി. ആരും തരികയില്ല. ഉപ്പ് ഇവർ വളരെ പ്രയാസപ്പെട്ടാണ് ഹൃഷികേശത്തുനിന്നുമാണ് കൊണ്ടുവരുന്നത്. കുട്ടികൾക്കും ഇതിന്റെ പ്രാധാന്യം അറിയാം. അവർ കൊടുക്കയേ ഇല്ല. ആ അരയാലിന്റെ സമീപത്തിലുള്ള ഗൃഹത്തിലെത്തി. ഇവിടെ നിന്നാണല്ലോ ഇവന് മുമ്പ് ആദ്യമായി ഭിക്ഷ കിട്ടിയത്. ഇപ്പോൾ അവിടെ പ്രായം ഉള്ളവർ ആരും തന്നെ ഉണ്ടായിരുന്നില്ല. ഒരു ചെറിയ ബാലൻ മാത്രമേ ഉള്ളു. ഇവൻ ആ കുട്ടിയോടു ഉപ്പു ചോദിച്ചു. ഒട്ടു മടിക്കാതെ സസന്തോഷം രണ്ടും കയ്യും നിറച്ച് ഉപ്പ് കൊണ്ടുവന്നു ഇവനു തന്നു. ഇവന് ആ കുട്ടിയോടു വളരെ സന്തോഷമായി എന്നു പറയണമെന്നില്ലല്ലോ. നിനക്ക് എന്തു വേണമെന്ന് ഇവൻ ചോദിച്ചു. "എനിക്കു വിദ്യ പഠിക്കണം" എന്ന് ഉടനടി ഉത്തരം. ആകട്ടെ, എന്നു പറഞ്ഞ് ഇവൻ ഗുഹയിലേയ്ക്കു മടങ്ങുകയും ചെയ്തു.

അടുത്തുതന്നെ ഇവനു ഹൃഷികേശത്തു പോകേണ്ട ആവശ്യം നേരിട്ടു. അവിടെനിന്നും ഹിന്ദിപ്രൈമറും സ്ലേറ്റും കടലാസ്സും മറ്റു വാങ്ങിക്കൊണ്ടു തന്നെ മടങ്ങി വന്നു. ആ കുട്ടിയുടെ വീട്ടിൽ പോയി. അവനെ പുസ്തകം കാണിച്ചു. അവനു വലിയ സന്തോഷമായി. അടുത്തദിവസം മുതൽ അവൻ പ്രതിദിനവും ഗുഹയിലേക്കു വരുവാനും തുടങ്ങി. അവൻ ഊണുകഴിഞ്ഞിട്ടായിരിക്കും വരുന്നത്. ഇവന്റെ ഭക്ഷണം പന്ത്രണ്ടു മണിയോടുകൂടിയാണല്ലോ



അപ്പോൾ ഇവനും പങ്കുകൊടുത്തുകൊണ്ടിരുന്നു. വെള്ളം ഗംഗയിൽ നിന്നും കൊണ്ടുവരിക, പാത്രം തേയ്ക്കുക എന്ന ചില്ലറ പ്രവൃത്തികളും ഇവൻ ചെയ്യാറുണ്ടായിരുന്നു. ഇവന്റെ അച്ഛന്റെ പേർ മൂർത്തിരാമൻ എന്നായിരുന്നു. ഈ കുട്ടിയുടെ പേർ ശിവാനന്ദൻ എന്നത്രേ. ഇവനോടാരുമിച്ച് ഇവന്റെ പേരപ്പന്റെ മകനായ മുകുന്ദനും വരികയായി. ഈ മുകുന്ദൻ വലിയ ബുദ്ധിമാനായിരുന്നു. ഇവരെ രണ്ടുപേരെയും എല്ലാ വിഷയങ്ങളും പഠിപ്പിക്കുവാൻ തുടങ്ങി. ഭാഷ, കണക്ക് ഇവ പ്രത്യേകമായും ഇതരവിഷയങ്ങൾ സാമാന്യമായും പഠിപ്പിച്ചുവന്നു.

ഗുഹയിൽ വസിച്ചിരുന്ന ലാലാജി തന്റെ സ്ഥലത്തേയ്ക്ക് – സഹറാൻപൂർ – പോയി. ഈ അവസരത്തിൽ ഇവൻ തന്നെ ഗുഹയിൽ വാസമായി. ഗുഹയ്ക്കു വാതലും മറ്റും ഇല്ലായിരുന്നു. പാമ്പുകൾക്കും മറ്റും യഥേഷ്ടം ഗുഹയിൽ കടക്കാം. ഗുഹയുടെ ഏറ്റവും അകവശത്ത് ഇരുന്ന് ധ്യാനിക്കുവാൻ സൗകര്യമാണ്. നല്ല സുഖം തന്നെ. ഇപ്രകാരം ധ്യാനത്തിലിരിക്കുമ്പോൾ ഒരു ദിവസം ഇവൻ കണ്ണ് യദൃച്ഛയായി തുറക്കുമ്പോൾ കാണാം ഒരു വലിയ പാമ്പ് ഇവന്റെ ആസനത്തിനടുത്ത് ഇഴഞ്ഞുവരുന്നു. ആസനം കുറച്ചുയർന്നിരുന്നു. ഇവൻ കണ്ട ഉടൻതന്നെ ഭയം ഒന്നും കൂടാതെ കണ്ണടയ്ക്കുകയാണ് ചെയ്തത്. പിന്നീട് ആ പാമ്പ് എവിടെപ്പോയി? – ഇവൻ കണ്ടിട്ടേ ഇല്ല.

ഉഷ്ണകാലത്ത് ഗംഗയുടെ കരയിലിരുന്ന് ധ്യാനിക്കുന്നതും സുഖപ്രദം തന്നെ. ചിലപ്പോൾ അതിഥികളും വന്നുകൊണ്ടിരിക്കും. ഹൃഷികേശത്തു നിന്നും വരുന്ന സാധുക്കൾ ഇവിടെ എത്തുമ്പോഴേക്കും ക്ഷീണിച്ചുവശരാകും. അവർ ഒന്നു രണ്ടു ദിവസമെങ്കിലും താമസിക്കാതിരിക്കയില്ല.

നിത്യവൃത്തി എങ്ങിനെ കഴിച്ചുകൂടുന്നു. എന്നാണെങ്കിൽ എല്ലാം ഭഗവാൻ തന്നെ നടത്തിച്ചുകൊള്ളുന്നു. കാളിക്കമ്പിളിസത്രത്തിൽ ആവശ്യപ്പെടുന്നപക്ഷം അവർ പ്രതിമാസം സാമാനങ്ങൾ അയച്ചുതരുന്നതാണ്. പക്ഷേ ഇവൻ സത്രത്തിൽ ഭിക്ഷാർത്ഥം പോകുകയില്ലെന്നു ഒരു നിശ്ചയം ചെയ്തിരുന്നു.

ഇതിന് അല്പകാരണവും ഇല്ലാതിരുന്നില്ല. ഇവൻ ബ്രഹ്മപുരിയിൽ താമസിച്ചുവരവേ, ഒരു വാവുദിവസം സത്രത്തിലേയ്ക്കു പതിവുപോലെ ഭിക്ഷയ്ക്കുപോയി. അവിടുത്തെ പരിചാരകന്മാരാണല്ലോ ഭിക്ഷ തരുവാനുള്ളവർ. ഇവരുടെ ഭാവം കണ്ടാൽ തന്നെ ഭിക്ഷ വാങ്ങുവാൻ മനസ്സുവരുന്നതല്ല. എങ്കിലും കൂടാതെ നിവൃത്തിയില്ലല്ലോ. ഇവൻ ഇവരുടെ സമീപത്തു പോയി നില്ക്കുകയായി. ആരാണു ശ്രദ്ധിക്കുവാനുള്ളത്. ഇവൻ ഉടൻ പറയുകയായി. "മനസ്സുണ്ടെങ്കിൽ ഭിക്ഷതരിക. ഇവന് പോകുവാൻ തിരക്കായി"

എന്ന്. അവർക്കത് പിടിച്ചില്ല. "എന്താണ്, കുതിരപ്പുറത്താണോ വന്നത്. കുതിര അവിടെ നില്ക്കട്ടെ" എന്ന് ഹാസ്യമായി പറഞ്ഞു ഭിക്ഷയും തന്നു. അന്നു നിശ്ചയിച്ചു. "ഹേ! ഭഗവാൻ, ഇപ്രകാരമുള്ള നീചബുദ്ധികളുടെ അടുക്കൽ മേലാൽ ഭിക്ഷയ്ക്കു പോകുവാൻ ഇവടവരുത്തരുതെ" എന്ന്. അന്നുമുതൽ സ്വതന്ത്രജീവിതംതന്നെ നയിക്കുവാൻ തുടങ്ങി. ഇവരോടു യാചിക്കുന്നതിൽ എത്രയോ നല്ലതാണ് ഇവനിൽ അനുകമ്പ കാണിക്കുന്ന സുഹൃജ്ജനങ്ങളാട് യാചിക്കുക.

ആ നാട്ടിൽ ഇവന് അപ്പോൾ വളരെ പരിചയക്കാർ ഇല്ലായിരുന്നു. സീതാപ്പൂരിൽ ഉള്ള ഒരു വക്കീലിന് ഇവനിൽ പ്രത്യേക താല്പര്യം ഉണ്ടായിരുന്നു. ഇവൻ സ്വർഗ്ഗാശ്രമത്തിൽ താമസിച്ചുവരവേ ശ്രീ ശിവാനന്ദസ്വാമികളുടെ കുടീരത്തിൽ ഇവൻ ഉണ്ടായിരുന്ന അവസരത്തിൽ ആ വക്കീൽ, സ്വാമികളെ കാണ്മാൻ വന്നപ്പോൾ ഇവനേയും സ്വാമികൾ പരിചയപ്പെടുത്തി. അദ്ദേഹം ഇവനിലും പ്രത്യേകം താല്പര്യം കാണിച്ചു.

ഇദ്ദേഹത്തിന്റെ നാമധേയം പണ്ഡിതൻ ശ്രീ ചാന്ദനാരായണൻ എന്നായിരുന്നു. പിന്നീടാണ് ഇദ്ദേഹത്തിന്റെ യോഗ്യതകൾ പൂർണ്ണമായി മനസ്സിലാക്കിയത്. ഇദ്ദേഹം സീതാപ്പൂരിലെ ഒന്നാംകിട വക്കീലാണ്. കാശ്മിരി ബ്രാഹ്മണനാണ്. സാധുപ്രിയനും ആണ്. ഇദ്ദേഹം സർവ്വോപരി ഗണ്യമാക്കിയിരുന്നത് സാധുസേവയായിരുന്നു. എത്രയോ സാധുക്കൾക്ക് ഇദ്ദേഹം പണവും വസ്ത്രവും ഭക്ഷണവും കൊടുത്തിട്ടുണ്ട്. വലതുകൈ കൊണ്ടു കൊടുക്കുന്നത് ഇടതുകൈ അറിയുകയില്ല. അത്ര ഗുപ്തദാനമാണ് ഇദ്ദേഹം ചെയ്യാറുള്ളത്. ഇദ്ദേഹത്തിന്റെ ഗൃഹസ്ഥജീവിതം വെള്ളത്തിൽ കിടക്കുന്ന താമരയിലപോലെതന്നെ. ഗൃഹത്തിന്റെ മദ്ധ്യത്തിൽ ഇരുന്നിട്ടും ആ ബാധകൾ ഒന്നും ഇദ്ദേഹത്തെ സമീപിച്ചിട്ടേ ഇല്ല. ഇവനോട് ഏറ്റവും പ്രീതിയും ഉണ്ടായിരുന്നു. സീതാപ്പൂരിൽ ഇവനെ പലപ്രാവശ്യവും കൂട്ടിക്കൊണ്ടുപോകാറുണ്ട്. ബ്രഹ്മപുരിയിൽ താമസിക്കുമ്പോൾ ഒരു പ്രാവശ്യം ഇവൻ ഇദ്ദേഹത്തോടു കുറെ പണം ആവശ്യപ്പെട്ടു. അദ്ദേഹം ഉടൻതന്നെ അയച്ചു തന്നു. ആവശ്യമുള്ളപ്പോൾ ഒക്കെയും അദ്ദേഹത്തിനെ അറിയിക്കണമെന്നുകൂടി എഴുതിയിരുന്നു. ഇവൻ പിന്നീട് അധികംപ്രാവശ്യം ഇദ്ദേഹത്തിനോടെന്നല്ല ആരോടും തന്നെ പണം ആവശ്യപ്പെട്ടിട്ടുണ്ടെന്നു തോന്നുന്നില്ല. "യോഗക്ഷേമം വഹാമ്യഹം" ഇതിൽ നല്ല വിശ്വാസമുണ്ടായി. ഇപ്രകാരം നിത്യവൃത്തി കഴിച്ചുവരുന്നു.

ഒരു വർഷം മുഴുവൻ ഇവിടെ താമസിച്ചു. ഇവിടെ താമസിച്ചു വരുമ്പോൾ ഒക്കെയും ശ്രീരാമകൃഷ്ണ വിവേകാനന്ദതിഥിപൂജ സംബന്ധിക്കുവാനായി കംഖൽ ശ്രീരാമകൃഷ്ണസേവാശ്രമത്തിൽ പോയിക്കോണ്ടേ ഇരുന്നു. ✧



## അധ്യായം 15

## കാശ്മീർ

**1930** -ൽ ആകുന്നു എന്നു തോന്നുന്നു കാശ്മീരത്തേയ്ക്കു തീർത്ഥയാത്ര പോകുന്നതിന് ആഗ്രഹിച്ചു. സീതാപ്പൂരിൽ എത്തി. അവിടെ നിന്ന് റാവൽപിണ്ടിവഴി കാശ്മീരിൽ ശ്രീനഗരത്തും. കാശ്മീരം സ്വർഗ്ഗപ്രദേശം തന്നെയാണെല്ലോ. ഇവന് അവിടെ ഒരു പരിചയവുമില്ല. ഭഗവാൻ സർവ്വസ്ഥിതി ചെയ്യുന്നുണ്ടല്ലോ. നാരായണമഠത്തിൽ കുറെ ദിവസം താമസിച്ചു. കാശ്മീരിലെ പ്രധാന സ്ഥലങ്ങൾ ഒക്കെയും മനസ്സിലാക്കി. ഓരോരോ സ്ഥലം കാണുകയും ഉണ്ടായി. അവിടെയുള്ള ഉദ്യാനങ്ങളുടെയും മറ്റും ശോഭ ഒന്നു പ്രത്യേകമാണ്. നദികളിൽ വാസയോഗ്യങ്ങളായ ബോട്ടുകൾ ഉണ്ട്. ഇവയിലുള്ള വാസം വളരെ സുഖപ്രദം തന്നെ. ഒരു മാന്യൻ ഇവനേ കൂട്ടിക്കൊണ്ടുപോയി ഈ ബോട്ടുകളിലും താമസിപ്പിക്കുകയുണ്ടായി. വള്ളക്കാർ ബോട്ട് അവിടെയും ഇവിടെയും കൊണ്ടുപോകുന്നു. പണമുള്ളവർക്ക് സുഖം തന്നെ. മേടം മുതൽ കന്നിമാസം വരെ ഇവൻ അവിടെത്തന്നെ പല സ്ഥലങ്ങളിലും താമസിച്ചു. മട്ടം, അനന്തനാഗം, പഹൽഗാം ഈ സ്ഥലങ്ങളിൽ ഹിന്ദുക്കൾ കുറവാണ്. മുസൽമാന്മാരാണ് നൂറിനു തൊണ്ണൂറും. ഒരു ഗൃഹത്തിൽതന്നെ ഇരുകൂട്ടരും താമസിച്ചുവരുന്നതും കാണാം.

പണ്ഡിതന്മാർ ഉദാരബുദ്ധികളാണ്. കുറച്ചു പഠിപ്പുള്ള സാധുക്കളോട് അവർക്ക് പ്രത്യേക ആദരവുണ്ട്. ഇവരേ അവരുടെ ഗൃഹങ്ങളിൽ താമസിപ്പിക്കുന്നത് അവർക്ക് വലിയ സന്തോഷമാണ്.

ഇവൻ വീടുകളിൽ അധികം ദിവസം താമസിക്കുകയില്ല. പഹൽഗാം ഉയർന്ന സ്ഥലമാണ്. യാത്രികൾ കൂടാരമടിച്ചു അവിടെ താമസിക്കുക പതിവാണ്. ഇവനും ഒരു ചെറിയ കൂടാരമടിച്ച് അതിൽ കുറച്ചുദിവസം താമസിച്ചു.

അമരനാഥത്തിലെ ഗുഹയാണു ഇവിടത്തെ പ്രധാന തീർത്ഥസ്ഥാനം. ഈ ഗുഹ ദർശിക്കുവാനായി പല സ്ഥലങ്ങളിൽ നിന്നും ഗൃഹസ്ഥന്മാരും സാധുസന്യാസിമാരും വന്നുകോണ്ടേ ഇരിയ്ക്കുന്നു. ശ്രാവണമാസത്തിലുള്ള വെളുത്തവാവുദിവസമാണ് പ്രധാന ദർശനം. ആഷാഢമാസത്തിലും ദർശനം ലഭിക്കുന്നുണ്ട്. ഈ ദിവസങ്ങളിൽ പാർവ്വതിയുടെയും പരമേശ്വരന്റെയും

വിഗ്രഹങ്ങൾ മഞ്ഞുക്കട്ട ഉരുകി ഉരുകി സ്വയം രൂപവൽക്കരിക്കുന്നു എന്നത്രേ പറയപ്പെടുന്നത്. ശ്രീനഗറിൽ നിന്നും അവിടെ എത്തുവാൻ ഉദ്ദേശം ഒരാഴ്ച വേണ്ടി വരും.

ശ്രീനഗറിൽ നിന്നും വളരെ യാത്രികൾ ഒന്നിച്ചു പുറപ്പെടുന്നു. സാധുക്കൾക്ക് മഹാരാജാവിൽനിന്നും അല്പാല്പം സഹായം ലഭിച്ചുവരുന്നു. അവർ പല സ്ഥലങ്ങളിലും വിശ്രമിച്ച് അമരനാഥത്തെത്തുന്നു. പഞ്ചരിണിനദിയിൽ സ്നാനം കഴിച്ച് ഗുഹയിൽ എത്തിയാൽ പരമാനന്ദമായി ക്ലേശങ്ങൾ എല്ലാം മറക്കുന്നു. അക്കാലങ്ങളിലാകട്ടെ വഴിമദ്ധ്യേ വിശ്രമിക്കുന്നതിലേക്കു യാതൊരു സുരക്ഷിതസ്ഥാനവും ഇല്ലായിരുന്നു. ചിലകാലം മഞ്ഞുമഴ പെയ്ത് ആളുകൾക്ക് ഹാനി ചെയ്തിരുന്നു. ഇപ്പോഴകട്ടെ വഴിയിൽ ഇടക്കിടക്കു ധർമ്മ ശാലകൾ ഉള്ളതുകൊണ്ട് യാത്രികൾക്ക് വലിയ കഷ്ടപ്പാടുകൂടാതെ അമര നാഥദർശനം ചെയ്തുവരാവുന്നതാണ്.

ഇവൻ ആഷാഢമാസത്തിലാണ് അമരനാഥദർശനം ചെയ്തത്. ഇവനെ ഒരു മാന്യൻ കൂട്ടിക്കൊണ്ടുപോയി. ഇവനും ഒരു കൂടാരമുണ്ടായിരുന്നു. ഒരു സുപ്രഭാതത്തിൽ അമരനാഥദർശനവും കഴിച്ച് സംതൃപ്തനായി വീണ്ടും ശ്രീ നഗരത്തു തന്നെ വന്നുചേർന്നു.

തുലാമാസത്തിൽ വലിയ തണുപ്പാരംഭിച്ചു. ഇവൻ അതിനു മുമ്പുതന്നെ കാശ്മീരദേശം വിട്ടു. ലാഹോറിലും കുറെ ദിവസങ്ങൾ കഴച്ചുകൂട്ടി; ഹൃഷീകേശത്ത് എത്തി. അവിടെ നിന്നും ഗുഹയിലും വന്നുചേർന്നു. ✧

## അധ്യായം 16

ഉദ്ദേശം ആറേഴുമാസം വരേയ്ക്കും ഇവൻ ഗുഹയിൽ ഇല്ലായിരുന്നുവല്ലോ. ഇവൻ ഗുഹ വിട്ടു പോയി എന്നുതന്നെ വിചാരിച്ച് ചില സാധുക്കൾ ഗുഹയിൽ കയറി താമസമായി. ഈ വസ്തുത ഇവൻ ഹൃഷീകേശത്തു വന്നപ്പോൾ മനസ്സിലാക്കി. അവർക്ക് ഗുഹ വിട്ടു പോകുവാനും മനസ്സില്ലായിരുന്നു. എന്തായാലും ഒരു സായാഹ്നത്തിൽ ഗുഹയിൽ എത്തി. ഇവന്റെ കൂടെ സീതാപൂരിൽ നിന്നും അന്നു വിദ്യാർത്ഥിയായിരുന്ന അഭിമന്യുവും ഉണ്ടായിരുന്നു. ഇവൻ വരുമ്പോൾ അവിടെ ദൃഢഗാത്രന്മാരായ മൂന്നു നാലു സാധുസന്യാസിമാർ ഉണ്ടായിരുന്നു. എന്തായാലും വിട്ടുപോകയില്ലെന്നുള്ള ദൃഢനിശ്ചയത്തോടുകൂടിയാണത്രേ അവരുടെ താമസം.



ഇവരുടെ അഭിപ്രായം ഇവൻ ഒട്ടുംതന്നെ ഗണ്യമാക്കാതെ പൂർവവൽ പൂർണ്ണ സ്വാതന്ത്ര്യത്തോടുകൂടി ഗുഹയ്ക്കകത്തു പ്രവേശിച്ചു. സാമാനങ്ങൾ ഒക്കെയും അകത്തുതന്നെ വച്ചു. വെളിയിൽ വന്നിരുപ്പായി. എതിരായിട്ട് അവർ ഒന്നുംതന്നെ പറയുകയോ പ്രവൃത്തിക്കുകയോ ചെയ്തില്ല.

അവർ എല്ലാവരും ഇവന്റെ കൂടെ ഒന്നോ രണ്ടോ ദിവസം താമസിച്ചതിനുശേഷം യാത്രയാകുകയും ചെയ്തു. അവർക്ക് ആ സമയത്ത് ഒരു പത്തു രൂപയും കൊടുക്കുകയുണ്ടായി.

പതിവുപോലെ ശിവനും മുകുന്ദനും പ്രതിദിനം പഠനത്തിനായി വന്നുകൊണ്ടിരുന്നു. ഈ സ്ഥലത്ത് അക്ഷരാഭ്യാസമുള്ളവർ വളരെ ചുരുക്കമായിരുന്നുവെന്ന് മുമ്പുതന്നെ പ്രസ്താവിച്ചല്ലോ. ഈ കുട്ടികൾക്ക് ഇപ്പോൾ സാമാന്യം എഴുതുവാനും വായിക്കുവാനും കണക്കുകൂട്ടുവാനും പരിചയമുണ്ടായി. ഇവരെ കണ്ടപ്പോൾ ഗ്രാമത്തിലുള്ള മറ്റു ജനങ്ങൾക്കും അവരുടെ കുട്ടികളെയും പഠിപ്പിക്കുന്നതിനു ആഗ്രഹം ജനിച്ചു. ഇവന്റെ അടുക്കൽ വരികയായി. ഇവരെ എല്ലാവരേയും പഠിപ്പിക്കുന്നതിനുള്ള സമയം ഇവന് എവിടെയാണ് ലഭിക്കുന്നത്. എങ്കിലും ചില കുട്ടികൾ കൂടെ വന്നു തുടങ്ങി.

ഗുഹയിൽ നിന്നും രണ്ടാമതും ഒരു പ്രാവശ്യം എവിടെയോ പോകുവാൻ ഇടയായി. അപ്പോൾ ഒരു ബ്രഹ്മചാരി വന്ന് ഗുഹയിൽ താമസിച്ചു തുടങ്ങി. ഇവൻ അടുത്തുള്ള കന്ദരത്തിൽ തന്നെ കുറച്ചുദിവസം താമസിച്ചു. അതിനു ശേഷം ഭിംഗിനി – ഇപ്പോഴത്തെ ആനന്ദകാശിയിൽ പോയി താമസിച്ചു. അവിടെ പുല്ലുകൊണ്ടുള്ള ഒരു കുടീരത്തിൽ രണ്ടുവർഷം താമസിക്കുകയുണ്ടായി. ആറേഴുകുട്ടികളും പ്രതിദിനം പഠിക്കുവാനായി വന്നുകൊണ്ടിരുന്നു. മഞ്ഞുകാലത്ത് ഈ സ്ഥലത്ത് താമസിക്കുവാൻ വലിയ പ്രയാസം അപ്പോൾ ബ്രഹ്മപുരിയിൽ മുമ്പിവൻ താമസിച്ചിരുന്ന ഗുഹയിൽ ഈ കുട്ടികളും ഇവന്റെ കൂടെ വരുമായിരുന്നു.

ഒരിക്കൽ ശ്രീരാമകൃഷ്ണദേവന്റെ തിഥിപൂജക്കായി ഇവൻ കാംഖലിൽ പോകുമ്പോൾ ഇവന്റെ കൂടെ ഈ കുട്ടികളും വന്നിരുന്നു. കാട്ടിൽനിന്നും വരുന്ന കുട്ടികളെ കാണുവാൻ അവിടെയുള്ളവർക്കെല്ലാം വലിയ സന്തോഷമായിരുന്നു. തുളസീദാസരാമായണത്തിൽ നിന്ന് പല ഭാഗങ്ങളും ഈ കുട്ടികൾ കണ്ഠസ്ഥമാക്കിയിരുന്നു. ഒരു യോഗത്തിൽ ഈ കുട്ടികൾ ചില ഭാഗം പാടുകയുണ്ടായി. ഇവരുടെ പാടവത്തെ ഓർത്ത് സകലരും വിസ്മയിച്ചു എന്നു പറഞ്ഞാൽ മതിയല്ലോ.

ഇപ്പോൾ 1932 ആയിരിക്കണം. ഹൃഷീകേശത്തുനിന്നും ഈ മലപ്രദേശത്ത് വരുവാൻ വഴിയെ ഇല്ലായിരുന്നുവല്ലോ. ടെഹറി മഹാരാജിന്റെ

അധീനത്തിലായിരുന്നു ഈ സ്ഥലം എല്ലാം. ഇവിടം "ടഹറി-ഗഡ്വാൾ" രാജ്യത്തിൽ ഉൾപ്പെടുന്നു. മഹാരാജാവിന്റെ അപ്പോഴത്തെ മന്ത്രി പണ്ഡിത് ചക്രധരൻ എന്ന ആളായിരുന്നു. ഇദ്ദേഹം വലിയവീരനും ശൂരനും ആയിരുന്നു. ഇദ്ദേഹത്തിന്റെ പ്രേരണപ്രകാരം മഹാരാജാവ് ഹൃഷീകേശത്തുനിന്നും കീർത്തിനഗരം വരെയും ഒരു മോട്ടോർ റോഡ് വെട്ടി തയ്യാറാക്കുവാൻ ആരംഭിച്ചു. പ്രാരംഭകത്യം സർവ്വേ ആണല്ലോ. ഉദ്യോഗസ്ഥന്മാർ റോഡ് അടുത്തു മൂന്നു മൈൽ ദൂരമുള്ള ലോർസി എന്ന ഗ്രാമത്തിൽ കൂടി പോകത്തക്കവണ്ണമാണ് സർവ്വേ ചെയ്തത്. ഈ സർവ്വേ പ്രകാരം ലോർസി ഗ്രാമത്തിലുള്ള ഭവനങ്ങൾ എല്ലാം പൊളിച്ചുമാറ്റണം. ഗ്രാമക്കാർ ഇവന്റെ അടുക്കൽ സങ്കടം പറഞ്ഞു. ഇവൻ ഒരു സമയത്ത് ഹൃഷീകേശത്തുപോയപ്പോൾ അവിടെ വരുവാൻ ഇടയായ ഹൈക്കോർട്ടു ജഡ്ജി ബാബുഗംഗാപ്രസാദിനെ വിവരം ധരിപ്പിച്ചു. ദിവാൻ ചക്രധരൻ അവിടെ ഗ്രാമത്തിൽ - താമസിയാതെ വരുമ്പോൾ അദ്ദേഹത്തോടുതന്നെ നേരിട്ടു പറയണമെന്നു പ്രസാദു പറഞ്ഞു.

അന്ധകാരമയമായ ഒരു രാത്രി. ഇവൻ ഗുഹയുടെ ഏറ്റവും ഉൾഭാഗത്ത് ഇരുന്ന് സുഖമായി ഈശ്വരവിചാരം ചെയ്യുന്നു. ഏകദേശം രാത്രി ഒൻപതു മണിയായിരിക്കണം. ഇവനേപരിചയമുള്ള ഒരു ഓവർസീയർ ഗുഹയുടെ അകത്തു ബദ്ധപ്പെട്ടുവന്ന് പറയുന്നു "സ്വാമിജി, ദിവാൻ സാഹിബ്ബും പരിവാരങ്ങളും എത്തിയിരിക്കുന്നു" എന്ന്. "ആകട്ടെ, അവർ എല്ലാം അവിടെ ഇരിക്കുവാൻ പറയുക" എന്നു അദ്ദേഹത്തോടു പറഞ്ഞയച്ചു. ഇവൻ അല്പ നിമിഷം കഴിഞ്ഞ് ഗുഹയുടെ വെളിയിൽ എത്തുമ്പോഴുള്ള കാഴ്ച വിശേഷം തന്നെ. ദിവാൻസാഹിബും പരിവാരങ്ങളും അവിടെ ഇരിപ്പാണ്. ഇവനേ കണ്ട മാത്രയിൽ അവരെല്ലാം എണീറ്റ് അഭിവാദനപൂർവ്വം പറയുന്നു. "സ്വാമിജി, ഞങ്ങൾ ഒക്കെയും അങ്ങയുടെ വാതുക്കൽ എത്തിയിക്കുന്നു. ഇവിടെ എവിടെയെങ്കിലും വിശ്രമിക്കുന്നതിനായി അനുവദിച്ചാൽ വലിയ ഉപകാരമായി" എന്ന്. ഇവിടെ സുഖമായി താമസിക്കുക എന്നു പറഞ്ഞ് ദിവാനേയും ചീഫ് എൻജിനീയരേയും ഇവൻ ഗുഹക്കകത്തുതന്നെ കൊണ്ടുപോയി ഇരുത്തി. അവരുടെ പക്കൽ ഭക്ഷണസാധനം യാതൊന്നും തന്നെ ഇല്ലെന്നു സംസാരത്തിൽ നിന്നും മനസ്സിലായി. അവരുടെ വഴിയിൽ വലിയ ബുദ്ധിമുട്ടുകൾ അനുഭവിച്ച് ഇവിടെ ക്ഷീണിച്ചു വന്നിരിക്കുകയാണ്. ഇവൻ ഈ ഗുഹയിൽ താമസമായതിനുശേഷം വന്ന ആരും തന്നെ വിശപ്പോടുകൂടി പോയിട്ടില്ല. ദൈവവശാൽ ഇപ്പോൾ ഇവിടെ രണ്ടു തകരപ്പാട്ടനിറച്ചു ഗോതമ്പുപൊടിയും മറ്റും ഉണ്ടായിരുന്നു. സ്വർഗ്ഗാശ്രമത്തിൽ കൃഷ്ണാനന്ദൻ



എന്നുപേരായ ഒരു സാധു, അദ്ദേഹം തന്നെ കൃഷി ചെയ്തുണ്ടാക്കിയ, മലയാളരാജ്യത്തു ധാരാളം കിട്ടുന്ന, മരിച്ചീനി അഥവാ പൂളക്കിഴങ്ങ്, ഇവന് അയച്ചുതന്നതും ഇവിടെ ഉണ്ടായിരുന്നു. എന്തിന്, അദ്ദേഹത്തിന്റെ പരിചാരകന്മാരുടെ പക്കൽ ഇവയെല്ലാം എൽപ്പിച്ചു കൊടുത്തു. റൊട്ടിയും പരിപ്പും കറികളും അതിവേഗത്തിൽ അവർ തയ്യാറാക്കി. എല്ലാവർക്കും സംതൃപ്തിയായി. മരിച്ചീനി കറിയേപ്പറ്റി അവർ, പോകുന്നിടത്തെല്ലാം തന്നെയും പ്രശംസിച്ചു.

ദിവാൻ സാഹിബും എൻജിനീയരും ഗുഹക്കകത്തുതന്നെ ശയിച്ചു. ഇവനോടു ഏറ്റവും കടപ്പെട്ടിരിക്കുന്നു എന്നും മറ്റും ഭംഗിവാക്കുകൾ ദിവാൻ പറയാതിരുന്നില്ല. "സ്വാമിജിക്കൊരു നല്ല ആശ്രമം ഉണ്ടാക്കിതരുന്നുണ്ട്. ആശ്രമത്തിന് യോജിച്ച സ്ഥാനം നാളെ രാവിലെ തന്നെ എൻജിനീയർക്കും കാട്ടികൊടുത്താൽ മതി" എന്നുകൂടെ ഇവനോടു പറയുകയുണ്ടായി. ഇവനോ വലിയ കെട്ടിടങ്ങൾക്കൊന്നും ഇഷ്ടമേ ഇല്ല. ഈ ഗുഹതന്നെ മതിയാകും എന്നിരുന്നാലും Yes, Yes - ആകട്ടെ എന്നു ദിവാനോടു പറയുകയുണ്ടായി. അടുത്തദിവസം പ്രാതഃകാലത്ത് തന്നെ സ്ഥലം നോക്കി നിശ്ചയിക്കുന്നതിനായി ഇവന്റെകൂടെ എൻജിനീയരേയും ഒരു പരിചാരകനേയും അയച്ചു. ഞങ്ങൾ ഭിംഗിനിവരേയും പോയി. ഇവൻ മുമ്പു താമസിച്ചിരുന്ന സ്ഥലം തന്നെ നോക്കി നിശ്ചയിച്ചു മടങ്ങി ഗുഹയിൽ എത്തുകയും ചെയ്തു.

എൻജിനീയർക്ക് ഇവനോടു പ്രത്യേകം സ്നേഹവും ആദരവും ഉണ്ടായിരുന്നു. വഴിമദ്ധ്യത്തിൽവച്ചു അദ്ദേഹം ഇവനോടു പറയുകണ്ടായി. "സ്വാമിജി, ഈ ദിവാൻ വലിയ സൂത്രക്കാരനാണ്. ഗുഹ കൈക്കലാക്കുവാനുള്ള വിദ്യയാണ് ഇതൊക്കെയും." ഇവനും എല്ലാം മനസ്സിലായി. സ്ഥലം നിശ്ചയിച്ചുവോ എന്ന് ദിവാൻ ഇവനോടു ചോദിച്ചപ്പോൾ "എല്ലാം പിന്നീട് ആലോചിച്ചു പറയാം" എന്നിവൻ മറുപടി പറയുകയും ചെയ്തു. ദിവാൻജിയാകട്ടെ ഗ്രാമക്കാരുടെ സങ്കടത്തെപ്പറ്റി ആലോചിക്കുവാനായി ലോർസി ഗ്രാമത്തിലേക്ക് പരിവാരസമേതം യാത്രയാകയും ചെയ്തു.

ഇവനോട് അവർ വന്ന രാത്രിതന്നെ ഈ റോഡിന്റെ കാര്യത്തെപ്പറ്റി ചോദിക്കുകയുണ്ടായി. ഇവൻ അദ്ദേഹത്തെ യാഥാർത്ഥ്യം മനസ്സിലാക്കി. ആ ഗ്രാമത്തിൽകൂടി റോഡു പോകുന്ന പക്ഷം ഗ്രാമക്കാർക്കു വലിയ കഷ്ടനഷ്ടങ്ങൾക്കിടയാകും. സമുദ്രത്തിൽ പതിച്ചുപോയാൽ എപ്രകാരമോ അപ്രകാരമായിരിക്കും അവരുടെ അവസ്ഥ എന്നു അദ്ദേഹത്തെ ധരിപ്പിച്ചു.

ദിവാൻ സാഹിബാകട്ടെ, ആ സ്ഥലങ്ങളെനോക്കി അവരെ ആശ്വസിപ്പിച്ചു. മൂന്നാമത്തെ ദിവസം രാവിലെ എട്ടുമണിക്ക് ഗുഹയിൽ വാഹനത്തിന്മേൽ

കയറി എത്തി. വാഹനം ചുമക്കുന്നവരല്ലാതെ വേറെ ആരും ഇല്ലായിരുന്നു. ഇവൻ അടുത്തുചെന്ന് സംസാരം തുടങ്ങി. "ആ സ്ഥലം ഇഷ്ടമാണെങ്കിൽ ഇപ്പോൾ തന്നെ ഒരു നല്ല കെട്ടിടം പണി ചെയ്യുവാൻ ഉത്തരവുകൊടുക്കു ന്നുണ്ട്," എന്ന് ഇവനോടു പറഞ്ഞു. "നമുക്ക് ഗുഹയുടെ അകത്തുപോയി സംസാരിക്കാം" എന്നു പറഞ്ഞു അദ്ദേഹത്തെയും കൂട്ടിക്കൊണ്ട് ഇവൻ ഗുഹയിൽ പോയി ഇരുന്നു. ഇവൻ അദ്ദേഹത്തോടു നിർഭയം ധൈര്യസമേതം പറയുന്നു. "ഹേ ദിവാൻ സാഹിബ്, അങ്ങയുടെ ആന്തരമായ ഉദ്ദേശ്യം എന്താണ്. ഞങ്ങൾ ഭിക്ഷുക്കളാണ്. എവിടെയും സുഖമായി താമസിക്കുവാൻ സാധിക്കും. അങ്ങയ്ക്ക് ഈ ഗുഹവേണമെന്ന് ആവശ്യമുണ്ടെങ്കിൽ യഥാർത്ഥം പറയുക. ഇവൻ ഈ ക്ഷണത്തിൽ തന്നെ ഇവിടെനിന്നും പോകുവാൻ തയ്യാർ" എന്ന്. ശക്തിമയങ്ങളായ ഈ വാക്കുകൾ കേൾക്കു മ്പോൾ അദ്ദേഹം ഉടനടി ഇവന്റെ പാദത്തിൽ പതിച്ചു. "ഹേ – ഹേ – ഹേ എനിക്കു അങ്ങിനെയൊരു വിചാരം എങ്ങിനെയാണുണ്ടാകുക. ആശ്ചര്യം, ആശ്ചര്യം" എന്നൊക്കെയും പ്രലപിച്ച് നരേന്ദ്രനഗരിയിലേക്കു യാത്രയാകു കയും ചെയ്തു.

എന്തായാലും ചക്രധരൻ ലോർസി ഗ്രാമത്തിൽകൂടി റോഡു കൊണ്ടു പോകുകയില്ലെന്നു തീർച്ചപ്പെടുത്തി. ഗംഗയുടെ തീരത്തുകൂടി തന്നെ റോഡ് സർവ്വേചെയ്യുന്നതിന് അപ്പോൾ ഓവർസിയരായിരുന്ന പണ്ഡിത് കലാനന്ദനെ നിശ്ചയിച്ചു. അദ്ദേഹത്തെ സഹായിക്കുന്നതിനായി ജീത്ഹന്ദ് എന്നൊരു കൺട്രാക്ടരും ഉണ്ടായിരുന്നു. ഗംഗാമാതാവിന്റെ ദർശനവും അനുഭവിച്ചാന ന്ദിച്ച് യാത്രികളാകട്ടെ ബദ്രീനാരായണത്തേക്ക് കൂട്ടംകൂട്ടമായി ഈ റോഡിൽ കൂടി ഇപ്പോൾ പോയിക്കൊണ്ടേ ഇരിക്കുന്നു.

മോട്ടോർ റോഡു വന്നതോടുകൂടി കേവലം അജ്ഞാതപ്രായമായിരുന്ന ഗുഹ സുജ്ഞാതമായിത്തീർന്നു. "വസിഷ്ഠഗുഹ" എന്നു കേൾക്കുമ്പോൾ യാത്രികൾക്ക് ആ സ്ഥലം ദർശനം ചെയ്യുവാൻ ഇച്ഛയുണ്ടാകുന്നു. 1933 ആയപ്പോഴേക്കും ഗുഹയുടെ മുകൾഭാഗംവരേക്കും റോഡു തയ്യാറായി. ടെഹറിയിലെ മഹാരാജും പരിചാരകന്മാരും ഒരു ദിവസം ഉച്ചക്ക് രണ്ടു മണിക്ക് ഗുഹയിൽ എത്തി. ഇവനോടു സംഭാഷണാദികൾമൂലം പരിചയമായി. പിന്നീട് പല പ്രാവശ്യവും അദ്ദേഹം മഹിഷീസമേതം ഇവിടെ വരികയുണ്ടായി. ഇക്കൊല്ലത്തിൽ കാൺപൂരിൽ നിന്ന് ഒരു മാന്യനും വന്നു. അദ്ദേഹം ഇവിടെ കൂടാരം അടിച്ച് ഒന്നു രണ്ടു ദിവസം താമസിച്ചു. പോകുന്ന അവസരത്തിൽ കുറച്ചു ഉറുപ്പികയും ഇവിടെ വച്ചു.

ഇപ്പോൾ ഇവന് ബദ്രീനാഥത്തേക്കു പോകുവാൻ ആഗ്രഹമുണ്ടായി. ബദ്രീനാഥത്തു പോയി ചില ദിവസങ്ങൾ ഭജനം ചെയ്തു താമസിക്കണമെ



ന്നുള്ള ഇവന്റെ പൂർവ്വസങ്കല്പം ഇപ്പോഴാണ് സാധിക്കുവാൻ പോകുന്നത്. ശിവനും മുകുന്ദനും പലചരക്കുകച്ചവടത്തിൽ ഏർപ്പെട്ടിരിക്കുകയാണ്. ഇതിലേക്ക് ഇവർക്കു കുറച്ചു പണസഹായം ചെയ്യാതിരുന്നില്ല.

ഒരു സായാഹ്നം മുകുന്ദനേയും കൂട്ടിക്കൊണ്ട് ബദ്രീനാരായണത്തേക്കു പുറപ്പെടുകയായി. കുറച്ചു പണവും ഇവന്റെ കൈവശം ഉണ്ടായിരുന്നുവല്ലോ. വസ്ത്രങ്ങൾ കൂടാതെ ബദ്രീനാരായണത്തു പോയാൽ തണുപ്പുപിടിച്ചു വിഷമിക്കും. കുറച്ചു മാസങ്ങൾ എങ്കിലും ആ പുണ്യഭൂമിയിൽ താമസിക്കു വാനത്രേ ഇവൻ പോകുന്നത്. ഗുഹയിൽ നിന്നുതന്നെ നടന്നാണ് യാത്ര. അന്നു രാത്രി മാലാകുണ്ഠിൽ വിശ്രമിച്ചു. അടുത്തദിവസം മൗനിചട്ടിയുടെ ഇക്കര എത്തി. ഇക്കരയിൽ നിന്നും അക്കര എത്തുന്നതിനായി താല്ക്കാലി കമായ ഒരു പൊങ്ങുപാലം ഉണ്ടായിരുന്നു. അതിൽകൂടി അവിടെ നിന്നും വ്യാസചട്ടി, ദേവപ്രയാഗ, ശ്രീനഗർ എല്ലാം കഴിഞ്ഞു രുദ്രപ്രയാഗയിൽ എത്തി. അപ്പോഴത്തേയ്ക്കും മുകുന്ദനു പനി ആരംഭിച്ചു. ഈ ചുമട് എടുക്കുവാനും അവനു ശക്തിയില്ലാതായി. വഴി മദ്ധ്യേ ഇവനും അവനെ സഹായിച്ചുകൊണ്ടി രുന്നു. ഈ മുകുന്ദനെ കൊണ്ടുവന്നത് വലിയ തെറ്റായിപ്പോയി എന്ന് പല പ്രാവശ്യവും തോന്നുകയുണ്ടായി. രുദ്രപ്രയാഗയിലെ ധർമ്മശാലയിൽ ഒന്നു രണ്ടു ദിവസം താമസിച്ചു. ഇവന് ഔഷധം കൊടുത്തു.സുഖമായപ്പോൾ ബദ്രീനാരായണത്തേക്കു തിരിച്ചു. ഭാണ്ഡം എല്ലാം ചുമക്കുന്നതിനായി ഒരു കൂലിക്കാരനേയും കൂട്ടിക്കൊണ്ടുപോയി. യാത്രാസമയമാണ് ഇപ്പോൾ എന്നു പറയേണമെന്നില്ലല്ലോ. യാത്രികൾ രുദ്രപ്രയാഗയിൽ നിന്നും നേരിട്ട് കേദാര ത്തിലേക്കാണ് പോകുക. ഇവൻ മുമ്പുതന്നെ കേദാരമഹേശ്വരന്റെ ദർശനം ചെയ്തതു കൊണ്ട് ഇപ്പോൾ ആ സ്ഥലം വിട്ടുകളക തന്നെ ചെയ്തു. എപ്രകാരമെങ്കിലും ബദ്രിയിൽ എത്തണമെന്നായിരുന്നു വിചാരം.

രുദ്രപ്രയാഗയിൽ നിന്നും കർണ്ണപ്രയാഗ, നന്ദപ്രയാഗ, ചെമ്മലി, ലാൽസംഗാ, പീപ്പൽ കൊട്ടി, ജോഷിമഠം, വിഷ്ണുപ്രയാഗാ, പാണ്ഡു കേശ്വരം, ഹനുമാൻചട്ടി ഈ സ്ഥലങ്ങൾ ഒക്കെയും കടന്ന് ഒരു സായാഹ്ന ത്തിൽ ബദ്രിനാഥപുരിയിൽ രണ്ടാം പ്രാവശ്യവും എത്തിച്ചേർന്നു. തല്ക്കാലം ഒരു പണ്ഡയുടെ സ്ഥലത്തു വിശ്രമിച്ചു. കുളിച്ചു തൊഴുത് അല്പം കിച്ചടി യുണ്ടാക്കി ഭക്ഷിച്ചതിനുശേഷം രാത്രി വിശ്രമിച്ചു.

അടുത്ത ദിവസം സ്ഥിരം താമസത്തിനായി ഒരു സ്ഥലം അന്വേഷിച്ചു. അളകനന്ദായുടെ മറുകരയിൽ ഉള്ള ഏകാന്തകുടീരങ്ങളിൽ ഒന്നിൽ താമസി ക്കുവാൻ വിചാരിച്ച് അവിടെപ്പോയി. ഇവന്റെ ഒരു പരിചയക്കാരൻ അവിടെ ഉണ്ടായിരുന്നു – സ്വാമി പരമാനന്ദൻ – ഇദ്ദേഹത്തിന്റെ സഹായത്താൽ

അടുത്തുള്ള ഒരു കുടിയിൽ ഇവനും താമസമായി. മുകുന്ദനെ അവന്റെ വീട്ടിലേക്കു ഒരാളുടെകൂടെ അയക്കുകയും ചെയ്തു. ഇവൻ സ്വതന്ത്രനായി.

പ്രാതഃകാലത്ത് തപ്തകുണ്ഡത്തിൽ കുളിച്ച് മന്ദിരത്തിൽ പോയി ഭഗവദ്ദർശനം ചെയ്യും. അകത്തു പൂജ കഴിക്കുന്നത് മലയാളിബ്രാഹ്മണ നാണല്ലോ. ശ്രീകോവിലിന്റെ വെളിയിൽ ഇരുന്ന് പണ്ഡിതന്മാർ പുരുഷ സൂക്തം, ഗീത, സഹസ്രനാമം, ഉപനിഷത്തുകൾ മുതലായവ ഉച്ചസ്വരത്തിൽ പാരായണം ചെയ്യുക പതിവാണ്. ഈ പണ്ഡിതന്മാരുടെ കൂട്ടത്തിൽ ഇവനും പാരായണത്തിൽ പങ്കുകൊണ്ടിരുന്നു.

കാളിക്കമ്പിളിവാലാസത്രത്തിൽ നിന്നും ഭിക്ഷ ദിനംപ്രതി കിട്ടുമല്ലോ. അതിൽ ഒരു ഭാഗം വൈകുന്നേരത്തേയ്ക്കും വച്ചുകൊള്ളും. ഇപ്രകാരം ദിനങ്ങൾ സുഖമായി കഴിച്ചുവരവേ ഇവൻ പനിയും ചുമയും പിടിക്കുകയു ണ്ടായി. ആസ്പത്രി അടുത്തുണ്ടല്ലോ. അവിടെപ്പോയി ഔഷധം സേവിക്കു വാൻ തുടങ്ങി. സുഖമാകുന്നില്ല. ഒരു രാത്രി സ്വപ്നത്തിൽ ഇവൻ ഒരു വൈദ്യനെ കാണുകയുണ്ടായി. ഈ വൈദ്യന്റെ ചികിത്സകൊണ്ട് ദീനം സുഖപ്പെടുമെന്ന് ആരോ പറയുന്നതുപോലെയും തോന്നി. സ്വപ്നത്തിൽ കാണപ്പെട്ട ആൾ തന്നെ അടുത്ത ദിവസം ഇവന്റെ കുടീരത്തിന്റെ മുമ്പിൽ വരികയുണ്ടായി. ഉടനെതന്നെ ആ ആളിനേ മനസ്സിലാക്കി. ഇവന്റെ രോഗ വിവരം ധരിപ്പിച്ചു. അദ്ദേഹത്തിന്റെ ഔഷധം സേവിച്ചു തുടങ്ങി. രോഗവും സുഖമായി. ശ്രീ പരമാനന്ദസ്വാമികൾ ഇവനു വേണ്ട ശുശ്രൂഷ സസന്തോഷം ചെയ്തിരുന്നു എന്നുള്ളതും പ്രസ്താവയോഗ്യമാണ്.

ഇപ്പോൾ ഗുരുപൂർണ്ണിമ സമീപിച്ചു വരുന്നു. ആഷാഢത്തിലുള്ള വെളുത്തവാവിന് ഗുരുപൂർണ്ണിമ എന്നു പറയുന്നു. ഹിന്ദുക്കളുടെ ആദി ഗുരുവായ വ്യാസദേവന്റെ പൂജ ഈ ദിവസം ചെയ്യപ്പെടുന്നു. ഇതനുസരിച്ച് ശിഷ്യന്മാർ അവരവരുടെ ഗുരുക്കന്മാരേയും പൂജിച്ചുവരുന്നു. ശ്രീമത് ശങ്കരാ ചാര്യർ ബദ്രീനാഥനെ പ്രതിഷ്ഠിച്ചിരുന്ന സ്ഥിതിക്ക് ഈ ക്ഷേത്രത്തിലെ പൂജ കഴിക്കുന്ന റാവൽസാഹിബ് അദ്ദേഹത്തിനേ – ശങ്കരാചാര്യരേ – ഗുരുവായി സ്വീകരിച്ചു. ആചാര്യരുടെ അനുയായികളായ ദശാനാമിസന്യാസിമാരേ ഇവൻ ദിവസവും പൂജിച്ചുവരുന്നു. എല്ലാ സന്യാസിമാരേയും പൂജിക്കുവാൻ സാദ്ധ്യ മല്ലാത്തതുകൊണ്ട് മൂന്നുനാലു നല്ല ആളുകളെ തിരഞ്ഞെടുത്തു പൂജിച്ചു വരുന്നു. ആ ദിവസം ഇവനേയും പൂജാർത്ഥം ക്ഷണിക്കുകയുണ്ടായി.

റാവൽ സാഹിബുതന്നെ ശ്രീകോവിലിൽ നിന്നും പുറത്തു പൂജാ സ്ഥലത്ത് വരുന്നു. പൂജാർഹന്മാരായ സകലരുടെയും പാദപ്രക്ഷാളനാദികൾ ചെയ്ത് അർഘ്യപാദ്യാദികളെ കൊണ്ട് ഭക്തിസമേതം പൂജചെയ്യുന്നു. അന്നു



മുതൽ നാലുമാസക്കാലം ഇവർക്ക് സകല ചെലവുകളും കൊടുക്കുകയും ചെയ്യുന്നു. ഈ ദിവസം മുതൽ ഇവരെ ഗുരുക്കന്മാർ എന്ന നിലയിലത്രേ റാവൽ സാഹിബ് ഗണിച്ചുവരുന്നത്. ഇവനും സത്രത്തിൽ ഭിക്ഷയ്ക്കു പോകേണ്ട ആവശ്യം ഇല്ലാതായി.

ബദ്രീനാഥപുരിയിൽ തന്നെ ഭഗവദ്ദർശനസുഖവും അനുഭവിച്ച് ചിങ്ങ മാസംവരെയും താമസിച്ചു. ജന്മാഷ്ടമിയും സമീപിച്ചു വരുന്നു. ജന്മാഷ്ടമി ദിവസം മന്ദിരത്തിൽ പ്രത്യേക പൂജയും മറ്റും ഉണ്ട്. അതും എല്ലാം ദർശിച്ചു. അടുത്ത ഒരു ദിവസം തന്നെ ഒരു കൂലിക്കാരനേയും കൂട്ടിക്കൊണ്ട് വസിഷ്ഠ ഗുഹയിലേയ്ക്കുതന്നെ യാത്രയായി. ഹനുമാൻ ചട്ടിയിൽ നിന്നും കുറച്ചകല ത്തിൽ ആദിബദ്രി എന്നൊരു സ്ഥലം ഉണ്ട്. അവിടെയും പൂജകഴിക്കുന്നത് മലയാളികൾ ആയിരുന്നു. ആ സ്ഥലത്തും ഒരാഴ്ചയോളം താമസിച്ചു. ലാൽസംഗയിൽ എത്തി. അവിടെ നിന്നും മലവഴിയിൽ കൂടി കൂലിക്കാരനോടു കൂടി മദ്ധ്യാഹ്നസമയത്ത് ഒരു ഗ്രാമത്തിൽ എത്തി. വിശപ്പും ദാഹവുവും സഹിച്ചുകൂടാ. ആ ഗ്രാമക്കാരോടു ഭക്ഷണാർത്ഥം അല്ലെങ്കിൽ പാനാർത്ഥം വല്ലതും തരണമെന്ന് പ്രാർത്ഥിച്ചു. ഇവന്റെ വശം കുറച്ചു പണവും ഉണ്ടായി രുന്നു. മടിശ്ശീല മുഴുവൻ അവിടെ വച്ചു കൊടുത്തു. "നിങ്ങൾ എത്ര പണം വേണമെങ്കിലും എടുത്തു കൊള്ളുക. ഇവനു കുറച്ചു ഭക്ഷ്യപാനീയങ്ങൾ തന്നാലും" എന്ന്. ബഹുശഃ പ്രാർത്ഥിച്ചിട്ടും അവർ ഇളകുന്നേ ഇല്ല. കുടിക്കു വാൻ കുറച്ചു സംഭാരം പോലും അവർ തരുന്നില്ല. ഇവൻ വിഷമിച്ചു ഇവന്റെ കയ്യിലുണ്ടായിരുന്നു വടികൊണ്ട് അവിടെയുള്ള ഒരുവനേ അല്പം ഭയപ്പെടു ത്തിയപ്പോഴേക്കും ആളുകൾ നാലുപാടുനിന്നും എന്തെല്ലാമോ സാമാനം കൊണ്ടുവരുന്നു. പാല്, തൈര്, ഫലങ്ങൾ മുതലായത് ഇവന്റെ മുമ്പിൽ കുന്നു പോലെ കൂടി. ഇവന് അല്പം പാലോ, തൈരോ മാത്രമേ ആവശ്യമുണ്ടായി രുന്നൊള്ളു. ഇതിന്റെ വിലയും അവർക്കു കൊടുത്തു. എത്ര നിർബന്ധിച്ചിട്ടും അവർ സ്വീകരിച്ചില്ല. ഇവൻ ഇവിടെ അല്പം വിശ്രമിച്ചു. അനന്തരം കൂലി ക്കാരനോടുകൂടി ലോർസിഗ്രാമത്തിൽ സായംകാലത്തു ചെന്നുചേർന്നു. രാത്രി ആ ഗ്രാമത്തിൽ തന്നെ കഴിച്ചുകൂട്ടി. ഇവിടെയാണല്ലോ ശിവനും മുകുന്ദനും മറ്റും വസിക്കുന്നത്. അടുത്തദിവസം പ്രാതഃകാലത്തു തന്നെ അവിടെ നിന്നും പുറപ്പെട്ട ഗുഹയിലും എത്തി. ശാന്തം – പ്രശാന്തം. ✧

## അധ്യായം 17

"ഗു രോരംഘ്രി പത്മേ മനശ്ചേദ് ന ലഗ്നം തതഃ കിം തതഃ കിം തതഃ കിം തതഃ കിം" എന്തെല്ലാം വലിപ്പങ്ങളും പ്രൗഢികളും ഉണ്ടായിരിക്കട്ടെ. ശ്രീ ഗുരുവിന്റെ പാദപത്മങ്ങളിൽ ശ്രദ്ധ ഇല്ലാ എങ്കിൽ ഈ മഹിമ ഒക്കെയും തുച്ഛംതന്നെ.

ഏറ്റവും ദുഃസ്സാധങ്ങളായ കാര്യങ്ങൾ ഒക്കെയും സുസാധങ്ങളാക്കിത്തീർക്കുന്നത് ശ്രീ ഗുരുജനങ്ങളുടെ കൃപ മാത്രമാണെന്ന് ഇവന് എപ്പോഴും വിശ്വാസമുണ്ടായിരുന്നു. ഇവനേ ഒരു മനുഷ്യനാക്കിത്തീർക്കുവാനായി അത്യധികം ശ്രമിച്ചിട്ടുള്ളത് ശ്രീ തുളസീ മഹാരാജൻ (നിർമ്മലാനന്ദ സ്വാമികൾ) ആണെന്നുള്ളതും വീണ്ടും പ്രസ്താവയോഗ്യമാണ്. വളരെക്കാലമായിട്ടും ഈ ശരീരം അദ്ദേഹത്തിൽനിന്നും ദൂരെ സ്ഥിതിചെയ്യുന്നു എങ്കിലും മനസ്സ് സർവ്വദാ അദ്ദേഹത്തിൽനിന്നും ദൂരെയല്ല സമീപത്തുതന്നെയാണ് സ്ഥിതിചെയ്യുന്നത്. ആ ഗംഭീരപുരുഷനെ മാംസചക്ഷുസ്സുകളെക്കൊണ്ടും ദർശിക്കുവാൻ ഇടയ്ക്കിടയ്ക്ക് ഇച്ഛയുണ്ടാകാതെ ഇരുന്നിട്ടില്ല. സ്വദേശത്തെപ്പറ്റിയുള്ള സ്നേഹവും ഇവനേ പലപ്പോഴും നാട്ടിലേയ്ക്കു ആകർഷിച്ചിട്ടുണ്ട്. എന്തെല്ലാം വിചാരങ്ങളോ വികാരങ്ങളോ ഉണ്ടെങ്കിൽ തന്നെയും ഗുഹയുടെ ഉള്ളിൽ പ്രവേശിക്കുമ്പോഴേയ്ക്കും അവ ഒക്കെയും അസ്തപ്രായങ്ങളായിത്തീരുന്നു. ചില പ്രേമിജനങ്ങളുടെ കത്തുകളും ഇവനേ ആ സ്ഥത്തേയ്ക്ക് ആകർഷിച്ചുകൊണ്ടിരുന്നു. തിരുവല്ലാ ആശ്രമത്തിൽ താമസിച്ചുവരുന്ന ശ്രീ വാഗീശ്വരാനന്ദസ്വാമികളും ചില കത്തുകൾ അയച്ചിരുന്നു. "നിങ്ങൾ ഇവിടെയ്ക്കു വന്നില്ലെങ്കിൽ ഞങ്ങൾ അവിടേയ്ക്കുതന്നെ പുറപ്പെടുന്നതാണ്" എന്നുള്ള ഒരു കത്തും ഇവനു ലഭിച്ചു. പരിശുദ്ധമായ പ്രേമത്തിനു വശമാകാത്തവിധത്തിൽ അത്ര കഠിനമല്ലായിരുന്നു ഇവന്റെ മനസ്സ്. ഇപ്രകാരമുള്ള പ്രേമപത്രങ്ങൾ കിട്ടുമ്പോൾ ഒക്കെയും നാട്ടിലേയ്ക്കു പോകുവാൻ ദൃഢമായി തീർച്ചയാക്കുക പതിവായിരുന്നു. ഗുഹാവാസത്തെ ഉപേക്ഷിക്കുവാനുള്ള ധൈര്യവും ഇവനില്ലായിരുന്നു. എന്തായാലും ഒരു കത്തെഴുതി തിരുവല്ലായിലേയ്ക്കയച്ചു. ഗുഹയിൽനിന്നും നാട്ടിലേയ്ക്കു പുറപ്പെടുന്ന ദിവസവും മറ്റും അതിൽ കാണിച്ചിരുന്നു. കത്തയച്ചതിന്റെശേഷം പശ്ചാത്താപം ഉണ്ടാകാതിരുന്നില്ല. ഈ കത്തിനെ അന്യഥാകരിക്കുവാൻ



ഇച്ഛയും ഇല്ലാതായി. ഗുഹയിൽനിന്നും പുറപ്പെടുവാൻ തന്നെ നിശ്ചയിച്ചു.

ഗുഹയിൽനിന്നും ഹൃഷീകേശം, അവിടെനിന്നും ദില്ലി, അവിടെനിന്നും സീതാപ്പൂർ, അവിടെനിന്നും വൃന്ദാവനം. വൃന്ദാവനത്തിൽ ഒരു മാസക്കാലം സുഖമായി താമസിച്ചതിന്റെശേഷം കാൺപൂരിൽ എത്തി. അവിടെനിന്നും കൽക്കത്തായിൽ ബേലൂർ മഠത്തിലും സുഖമായി എത്തിച്ചേർന്നു.

ഇവന് ബേലൂർമഠത്തിൽവച്ചു സന്യാസദീക്ഷ നൽകിയത് മഹാപുരുഷ മഹാരാജൻ ആയിരുന്നു. അദ്ദേഹം ദേഹവിമുക്തനായിത്തീർന്നിരിക്കുന്നു. ഇപ്പോഴത്തെ ഭരണാദ്ധ്യക്ഷൻ സുധീർമഹാരാജൻ ആയിരുന്നു. ഇദ്ദേഹത്തിനു ഇവനോടു പ്രത്യേക വാത്സല്യം ഉണ്ടായിരുന്നു. ബേലൂർമഠത്തിൽ മൂന്നു നാലു ദിവസം താമസിച്ചതിന്റെശേഷം പുരിയിൽ ശ്രീരാമകൃഷ്ണാശ്രമത്തിൽ എത്തി. അവിനിന്നും ജഗന്നാഥത്തിൽ. കുറച്ചു ദിവസങ്ങൾ ജഗന്നാഥന്റെ ദർശനവും ചെയ്ത് സുഖമായി താമസിച്ചു. ഇവിടെനിന്നും മദ്രാസ് ആശ്രമത്തിൽ എത്തി. ഇവന്റെ യാത്രയെപ്പറ്റി ഇതേവരേക്കും നിർമ്മലാനന്ദസ്വാമികളെ ധരിപ്പിച്ചിട്ടില്ലായിരുന്നു. അദ്ദേഹത്തിന്റെ സ്ഥിരതാമസസ്ഥാനം ബാംഗ്ലൂർ ആശ്രമം ആയിരുന്നുവല്ലോ. പക്ഷേ എന്തോ കാരണവശാൽ ആ ആശ്രമം ഉപേക്ഷിച്ച് ഇപ്പോൾ അദ്ദേഹത്തിന്റെ പ്രേരണയിൽതന്നെ നിർമ്മിതമായ ഒറ്റപ്പാലത്തുള്ള ആശ്രമത്തിലാണ് താമസിക്കുന്നത് എന്നുള്ള വിവരവും ഇവന്ന് മനസ്സിലായിരുന്നു. ഇവന്റെ ഈ യാത്രയുടെ പ്രധാന ഉദ്ദേശ്യം ആ പുണ്യപുരുഷനെ ദർശിക്കുക എന്നുള്ളതുതന്നെ ആയിരുന്നു. മദ്രാസിൽനിന്നും ശ്രീ സ്വാമിജിക്ക് ഒരു കത്തയക്കുകയുണ്ടായി. മദ്രാസാശ്രമത്തിലെ അന്നത്തെ പ്രസിഡന്റ് ശാശ്വതാനന്ദസ്വാമികൾ ആയിരുന്നു. ഇവന് മദ്രാസിലെ താമസവും സുഖപ്രദം തന്നെ ആയിരുന്നു.

മദ്രാസിൽനിന്നും വണ്ടികയറുന്നു. ഒരു ദിവസം രാവിലെ എട്ടുമണിയോടുകൂടി ഒറ്റപ്പാലത്തു റയിൽവേസ്റ്റേഷനിൽ എത്തി. ചില കാഴ്ചദ്രവ്യങ്ങളോടുകൂടി സുമാർ ഒൻപതുമണിക്ക് ഒറ്റപ്പാലത്ത് ആശ്രമത്തിൽ എത്തി. സ്വാമിജിയാകട്ടെ തോട്ടത്തിൽ എന്തോജോലി ചെയ്തുകൊണ്ടിരിക്കുകയായിരുന്നു. ഇവൻ സ്വാമിജിയെ ദൂരത്തുനിന്നുതന്നെ കാണുകയുണ്ടായി. പതുക്കെ പതുക്കെ അടുത്തുചെന്ന് ശ്രീ സ്വാമികളുടെ പാദപത്മങ്ങളിൽ പതിച്ചു. സ്വാമിജി ആകട്ടെ ഇവനേയും കൂട്ടിക്കൊണ്ട് ആശ്രമത്തിന്റെ പൂമുഖത്തിൽ പോയി ഇരുന്നു കഥകൾ ഒക്കെയും ചോദിച്ചു. "നീ സ്റ്റേഷനിൽ എത്തുന്ന സമയം ഇവിടെ അറിയിച്ചിരുന്നുവെങ്കിൽ ഞാൻ നിന്നെ കൂട്ടിക്കൊണ്ടുവരുന്നതിനായി ആരെ എങ്കിലും അയക്കുമായിരുന്നല്ലോ" ഇത്യാദി മധുരവാക്കുകൾ ഇവനേ ഏറ്റവും ആഹ്ലാദിപ്പിച്ചു. സ്വാമിജിയുടെ കല്പനപ്രകാരം അകത്തുപോയി ചായ മുതലായതു കഴിച്ചു. ഇപ്പോൾ ചിങ്ങമാസമാണ്. മഴയും

ഉണ്ട്. ഭാരതപ്പുഴയിലെ വെള്ളം കലങ്ങി മറിഞ്ഞൊഴുകുന്നു. ശ്രീ സുഖാനന്ദ സ്വാമികളായിരുന്നു ഭരണാധികാരി. ഇവൻ കൊണ്ടുവന്നിരുന്ന കാഴ്ചദ്രവ്യങ്ങൾ ഒക്കെയും അദ്ദേഹത്തെ ഏൽപ്പിച്ചു. അല്പം വിശ്രമിച്ചതിന്റെ ശേഷം ഭാരതപ്പുഴയിൽ പോയി അടിച്ചു നനച്ചു കുളിച്ചു. അപ്പോൾ അവിടെ താമസിച്ചിരുന്ന ശ്രീ രാമാനന്ദസ്വാമികളും ഇവന്റെകൂടെ പുഴയിൽ വന്നു. ബ്രഹ്മചാരി ദമോദരൻ, ശ്രീകണ്ഠാനന്ദസ്വാമികൾ, മുരഹരാനന്ദസ്വാമികൾ, അമലാനന്ദ സ്വാമികൾ തുടങ്ങിയ സ്വാമിമാരും ഇവിടെതന്നെ താമസിച്ചിരുന്നു. മദ്ധ്യാഹ്ന ഭക്ഷണവുംകഴിച്ചു വിശ്രമിച്ചു. ഇവനും ഓരോ ജോലികൾ ചെയ്തുകൊണ്ടേ ഇരുന്നു.

## അധ്യായം 18

ഇത്രയും എഴുതിയപ്പോഴേക്കും മേൽ എന്താണ് എഴുതുക എന്നുള്ള ഒരു ബലമായ സംശയം ഇവനെ ബാധിച്ചതിനാൽ മുന്നോട്ടു പോകാതെ ഇവിടെത്തന്നെ നിർത്തുകയാണ് ചെയ്തത്. ആറേഴു മാസവും കഴിഞ്ഞു. "സത്യം ബ്രൂയാത് പ്രിയം ബ്രൂയാത് സത്യമപ്രിയം ന ബ്രൂയാത്" സത്യം പറയണം എന്നാൽ അത് ആരേ ഉദ്ദേശിച്ചു പറയുന്നവോ ആ ആൾക്ക് പ്രിയകരവും ആയിരിക്കണം. പരമസത്യമാണെങ്കിൽ തന്നെയും ആ വ്യക്തിക്കു അപ്രിയകരമാണെങ്കിൽ സത്യത്തെ പറയാതിരിക്കുക – മൗനം അവലംബിക്കുക – ഏറ്റവും ഉചിതം തന്നെ.

ഇവന്റെ ഹസ്തലിഖിതമായ പ്രതി ചില മാന്യന്മാർ ശ്രദ്ധാപൂർവ്വം വായിക്കുകയുണ്ടായി. ഈ മാന്യന്മാരുടെ തുടരെ തുടരെയുള്ള നിർബ്ബന്ധ പ്രകാരം ഈ ശുഭദിനമായ അഷ്ടമിരോഹിണി ദിവസം ആത്മകഥനത്തെ തുടരുവാൻ തുടങ്ങുന്നു.

ശ്രീ സ്വാമിജിയുടെ ഹിതപ്രകാരം ഒറ്റപ്പാലത്തുതന്നെ ചില ദിവസങ്ങൾ കഴിയുന്ന പ്രവൃത്തികളും ചെയ്തു സുഖമായി താമസിച്ചു. ബാംഗ്ലൂർ ആശ്രമത്തിലായിരുന്നുവല്ലോ സ്വാമിജി താമസിച്ചിരുന്നത്. ഇവനും ആ ആശ്രമത്തിൽ സ്വാമിജിയോടുകൂടി താമസിക്കുവാനുള്ള ഭാഗ്യം ലഭിച്ചിട്ടുണ്ടായിരുന്നു എന്ന് മുൻപ് പ്രസ്താവിച്ചുവല്ലോ. കേവലം കൽപ്രദേശങ്ങളായിരുന്ന ആ സ്ഥലങ്ങളെ, പുഷ്പോദ്യാനങ്ങൾ, ആമ്രതരുക്കൾ, ഗോശാല എന്നിവകൊണ്ട് ഒരു പ്രത്യേകരമണീയതയും കമനീയത്വവും നൽകി ആദർശപരമായ ഒരു



ആശ്രമമാക്കിത്തീർത്തതും, ശ്രീ സ്വാമിജിയുടെ സാത്വികമായ ശ്രദ്ധയുടെ പരിണാമമായ അഹേതുക പരിശ്രമത്തിന്റെ ഫലമായിരുന്നു എന്നുള്ളതും പ്രസ്താവയോഗ്യമാണ്. എന്നാൽ എന്തോ ചില കാരണങ്ങളാൽ ശ്രീ സ്വാമിജി ആ ആശ്രമവാസം മതിയാക്കി തിരുവനന്തപുരം ശ്രീരാമകൃഷ്ണാശ്രമത്തിലേയ്ക്കു പോയി. പിന്നീട് ശ്രീ സ്വാമിജി ഒറ്റപ്പാലത്ത് ശ്രീരാമകൃഷ്ണനഗരത്തിലുള്ള ശ്രീരാമകൃഷ്ണാശ്രമത്തിൽ താമസിച്ചു.

ഈ ആശ്രമത്തിന്റെ ചുറ്റുപാടും പല ബ്രാഹ്മണർ വസിക്കുന്നുണ്ട്. അവരെ സമുദായക്കാർ അന്യായമായി ബഹിഷ്കരിച്ചിരുന്നു. തന്മൂലം അവർ ദയനീമായ ഒരു ജീവിതം നയിച്ചുകൊണ്ടാണിരുന്നത്. അവർ ആബാലവൃദ്ധം സ്വാമിജിയെ ശരണംപ്രാപിച്ചു. അവരുടെ ജീവോദ്ധാരണത്തിൽ സ്വാമിജിയുടെ ശ്രദ്ധയും പതിഞ്ഞു.

ഒരു സമുദായത്തിന്റെ അല്ലെങ്കിൽ ഒരു രാജ്യത്തിന്റെ ഭാവി ആസകലാൽ സ്ഥിതിചെയ്യുന്നത് ബാലികാബാലകന്മാരിൽ തന്നെയാണല്ലോ. ഈ ചെറിയ കുട്ടികളുടെ യഥാർത്ഥമായ അഭ്യുദയത്തിനുവേണ്ടി സ്വാമിജി ഏറ്റവും ശ്രമിച്ചുവന്നിരുന്നു. കായികവും, മാനസികവും, ആത്മീയവുമായ വികസനത്തിന്റെ വർദ്ധനക്കുവേണ്ടി വ്യായാമം, വിദ്യ, ധ്യാനം, ഭജനം ഇത്യാദി ഇവരെ പ്രതിദിനം അഭ്യസിപ്പിച്ചുവന്നു. വലിയ ഗംഭീരനായ സ്വാമിജിയും ചെറു കുട്ടിയെപ്പോലെ അവരോട് പെരുമാറി.

സ്വാമിജി ഇവിടെയും പ്രതിദിനം രണ്ടുമൂന്നു മണിക്കൂർ ദേഹാദ്ധ്വാനം ചെയ്തുകൊണ്ടേ ഇരുന്നു. ആശ്രമവാസികളായ സ്വാമിജിയുടെ ശിഷ്യന്മാർക്കും നല്ല പ്രവൃത്തി കൂടാതെ ഇരിക്കുവാൻ സാധിച്ചിരുന്നില്ല. ഇവനും ചിലപ്പോൾ സ്വാമിജിയുടെ അടുക്കൽ പ്രവൃത്തിചെയ്യുന്നതിന് പോകാതെ ഇരുന്നില്ല. പക്ഷേ ആ പച്ച മണ്ണിൽ പാദത്രാണവും കൂടാതെ അല്പംനേരം നില്ക്കുമ്പോഴേയ്ക്കും കാലിൽ വേദന ആരംഭിക്കും. ഈ വിവരം സ്വാമിജി ധരിച്ചിരുന്നില്ല. സ്വാമിജിതന്നെ ഒടുവിൽ പറയുകയുണ്ടായി "Bhaktha wants some other work some literary work–" ഈ പ്രവൃത്തി ഭക്തന് പറ്റിയതല്ല – അവന് സാഹിത്യ വിഷയത്തിലാണ് അഭിരുചി."

"ജനനീ ജന്മഭൂമിശ്ച സ്വർഗ്ഗാദപിഗരീയസി" ഇവന് ജന്മസ്ഥാനത്തേയ്ക്കു പോകുവാൻ ആഗ്രഹം വർദ്ധിച്ചുവന്നു. ഈ വിവരം സ്വാമിജിയെ അറിയിച്ചു. അദ്ദേഹത്തിന്റെ ആശീർവാദത്തോടുകൂടി ഒരു ദിവസം തിരുവല്ലായിലേയ്ക്ക് തിരിക്കുകയും ചെയ്തു. എറണാകുളത്ത് എത്തി അവിടെയുള്ള "Poor Home" – ൽ രണ്ടുമൂന്നു ദിവസം താമസിച്ചതിനുശേഷം ആലപ്പുഴയിലെത്തി.

ഈ Poor Home (അഗതിമന്ദിരം) കൊച്ചിമഹാരാജാവിനാൽ സ്ഥാപിക്കപ്പെട്ടതാണ്. ഒരാശ്രയവും ഇല്ലാത്ത സ്ത്രീപുരുഷന്മാർ ഇവിടെ രാപ്പകൽ താമസിക്കുന്നു. ഇവർക്ക് ആഹാരവസ്ത്രാദികളും ലഭിക്കുന്നു. ഈ സ്ഥാപനത്തിന്റെ ഭരണം കൊച്ചിസർക്കാർ ശ്രീരാമകൃഷ്ണനിൽ സമർപ്പിച്ചിരിക്കുകയായിരുന്നു. അപ്പോൾ ഭരണാധികാരികളായി ചില സ്വാമിമാരും അവിടെ ഉണ്ടായിരുന്നു. ഞങ്ങൾ സഖ്യഭാവത്തിൽതന്നെ അവിടെയും പെരുമാറി.

ആലപ്പുഴയിലും ഒരു ശ്രീരാമകൃഷ്ണാശ്രമം ഉണ്ട്. ആശ്രമത്തിൽ രണ്ടു മൂന്നു ദിവസം താമസിച്ചു. ശ്രീ സ്വാമിജിക്കായി ശ്രീ. പി.ജി. ഗോവിന്ദപ്പിള്ള എന്ന പ്രസിദ്ധ വക്കീൽ ഗുരുദക്ഷിണചെയ്ത സ്ഥലമാണിത്. സ്വാമിജിയുടെ ശിഷ്യന്മാരായി ഇവിടെ പലരും ഉണ്ട്. ശ്രീ. കൃഷ്ണപിള്ള വക്കീൽ സ്വാമിജിയുടെ ഒരു പ്രധാന ശിഷ്യനായിരുന്നു. ഇവനോടു ഏറ്റവും താല്പര്യമുള്ള ഒരു തീവ്രബുദ്ധിയായ ഗോവിന്ദപ്പിള്ളയും അപ്പോൾ ജില്ലാക്കോടതിയിൽ ഒരു ഗുമസ്തനായിരുന്നു. ഇവർ ഇവനെ അമ്പലപ്പുഴയ്ക്കു കൂട്ടിക്കൊണ്ടുപോയി. അഷ്ടമിരോഹിണിയും സമീപിച്ചു വരുന്നു. അമ്പലപ്പുഴ പാൽപായസം പ്രസിദ്ധമാണല്ലോ. പായസവും ധാരാളം കഴിച്ച് ശ്രീകൃഷ്ണദർശനവും ചെയ്ത് അഷ്ടമിരോഹിണി വരെ അവിടെ താമസിച്ചു.

അടുത്ത ദിവസം തോണിവഴി തിരുവല്ലായിലേക്കു തിരിച്ചു. ഇടയ്ക്ക് രാമൻകരയിൽ ഇറങ്ങി. നാരകത്തറ തുമ്പയിൽ കുറുപ്പിന്റെ ഭവനത്തിൽ എത്തി. ശ്രീ സുഖാനന്ദസ്വാമികളുടെ പൂർവ്വാശ്രമസ്ഥാനമാണിത്. അദ്ദേഹത്തിന്റെ വൃദ്ധയായ മാതാവിനേയും ദർശിച്ചു. അവിടെ ചില പരിചിതന്മാരുടെ സൽക്കാരവും ഏറ്റ് ഒരു ചെറിയ വള്ളംവഴി ചങ്ങനാശ്ശേരിയിൽ ഒരു പകൽ മൂന്നുമണിക്ക് എത്തി. അവിടെ നിന്നും ബസ്സുവഴി തിരുവല്ലായിലുള്ള പുത്തൻ ആശ്രമത്തിന്റെ സമീപത്തിലും വന്നുചേർന്നു. അവിടെനിന്ന് നടന്ന് ഒന്നു രണ്ട് മിനിട്ടിനുള്ളിൽ ആശ്രമത്തിലും എത്തിച്ചേർന്നു.

*"ഹരേ രാമ, ഹരേ രാമ, രാമ രാമ, ഹരേ ഹരേ*
*ഹരേ കൃഷ്ണ ഹരേ കൃഷ്ണ, കൃഷ്ണ കൃഷ്ണ ഹരേ, ഹരേ."* ✧



## അധ്യായം 19

ആശ്രമത്തിൽ അപ്പോൾ ശ്രീ വാഗീശ്വരാനന്ദസ്വാമികളും ഒരു ബ്രഹ്മചാരിയുംമാത്രമേ ഉണ്ടായിരുന്നുള്ളു. പകൽ അഞ്ചുമണിക്കാണ് അവിടെ എത്തിയത്. അവൻ ചെന്ന മാത്രയിൽതന്നെ വാഗീശ്വരാനന്ദ സ്വാമികൾ സന്തുഷ്ടനായി പ്രേമാദരങ്ങളോടുകൂടി ഇവനോടു പെരുമാറി. ഇവന്റെ പക്കൽ ഉണ്ടായിരുന്ന, അമ്പലപ്പുഴ കൃഷ്ണന്റെ പ്രസാദമായ ഉണ്ണിയപ്പവും മറ്റും അദ്ദേഹത്തിനും നൽകി. സുഖമായി കഥകളെല്ലാം ഒട്ടു സംക്ഷേപമായി വിവരിച്ചതിനുശേഷം കുളി, ജപം മുതലായവ നടത്തി സായംകാലത്തുള്ള പൂജ, ദീപാരാധന ഇവയിലും പങ്കുകൊണ്ട് രാത്രി ഭോജനവും കഴിച്ചു രാമകൃഷ്ണസ്മരണയോടുകൂടി നിദ്രാദേവിയെ ഗാഢമായി ആലിംഗനം ചെയ്തു.

ഈ ആശ്രമത്തിനെപ്പറ്റിയും കുറച്ചൊന്നു പ്രസ്താവിച്ചുകൊള്ളട്ടെ. തിരുവല്ലാ ആശ്രമത്തിൽ പ്രാരംഭം മുതൽക്കുതന്നെ ഇവനായിരുന്നുവല്ലോ താമസിച്ചിരുന്നത്. ശ്രീ സ്വാമിജികളും അപ്പോൾ കൊല്ലംതോറും ആശ്രമത്തിൽ വന്നുകൊണ്ടേ ഇരുന്നു. ആ സ്ഥലം വളരെ ചെറുതായിരുന്നതിനാൽ സ്വാമിജിക്കു സുഖമായി താമസിക്കുവാനുള്ള അസൗകര്യത്തെപ്പറ്റി ഇവൻ പലപ്പോഴും വിചാരിച്ചിരുന്നു. ഈ ന്യൂനത പരിഹരിക്കുന്നതിനായി വിശാലമായ ഒരു സ്ഥലത്ത് ഒരു കെട്ടിടം ഉണ്ടാക്കുവാനായി ഇവനും ശ്രമിച്ചുവന്നു. ഈശ്വരകാരുണ്യത്താൽ ഇപ്പോഴുള്ള ആശ്രമസ്ഥലം അതിന്റെ ഉടമസ്ഥനായ വെളിയത്ത് കുറുപ്പ് ആശ്രമത്തിലേക്കു വേണ്ടി രജിസ്റ്റർ പ്രമാണസഹിതം ദാനംചെയ്യുകയുണ്ടായി. ഇവൻ സ്വാമിജിയേയും ഈ സ്ഥലം സന്ദർശിപ്പിച്ചു. ഉയർന്ന സ്ഥലം; നദിയുടെ സൗകര്യം; പബ്ലിക് റോഡ് അടുത്തുതന്നെയാണ്; വിജനസ്ഥാനം; ആശ്രമത്തിനു പറ്റിയ സ്ഥലം. സ്വാമിജിക്കും സന്തോഷമായി.

എങ്ങിനെയെങ്കിലും ഒരു നല്ല കെട്ടിടം പണിയിക്കുവാനുള്ള ആഗ്രഹവും ഇവനിൽ രൂഢമൂലമുണ്ടായിരുന്നു. പക്ഷേ താമസിയാതെ ഇവന് ആ സ്ഥലത്തുനിന്നും കൊയിലാണ്ടിയിലേക്കു പോകുവാൻ സംഗതിയാകയാൽ ഈ വിഷയത്തിൽ ഒന്നുംതന്നെ പ്രവർത്തിക്കുവാൻ സൗകര്യമില്ലാതെയായി. എന്തായാലും ഒരു നല്ല ആശ്രമം അവിടെ സ്ഥാപിതമായി എന്നു പറഞ്ഞാൽ മതിയല്ലോ. എല്ലാം സ്വാമിജിയുടെ അനുഗ്രഹംതന്നെ. ശ്രീ വാഗീശ്വരാനന്ദ സ്വാമികൾ, നിർവ്വികാരാനന്ദ സ്വാമികൾ എന്നിവരുടെ ഉത്സാഹത്തിലാണ് ഈ

കാര്യം സാധിച്ചത് എന്നു പിന്നീടു മനസ്സിലായി. അടുത്തദിവസം ആശ്രമത്തിൽതന്നെ ഇവൻ വിശ്രമിച്ചു. ഇവനെ അറിവുള്ളവർ പലരും ആശ്രമത്തിൽ വന്നുകൊണ്ടേ ഇരുന്നു. ആദ്യമായി തിരുവല്ലാക്ഷേത്രത്തിൽ ശ്രീ വല്ലഭനെ ദർശിച്ചു. അവിടെ ഇവന് ഏറ്റവും പ്രിയമായിരുന്ന ആലിനേയും നമസ്കരിച്ചു. അവിടെ ഇരുന്ന് കീർത്തനസുഖവും അനുഭവിച്ച് വീണ്ടും വാഗീശ്വരാനന്ദസ്വാമികളോടുകൂടി രാത്രി ആശ്രമത്തിൽ എത്തി വിശ്രമിച്ചു.

അടുത്തദിവസം ഇവന്റെ ജന്മസ്ഥാനവും ദർശിച്ചു. ആ ഭാഗങ്ങളിൽ ഒക്കെയും ചുറ്റി സഞ്ചരിച്ചു. ചില മാന്യന്മാരുടെ ആതിഥ്യസല്ക്കാരവും സ്വീകരിച്ചു. ഇപ്രകാരം മൂന്നുനാലു ദിവസം തിരുവല്ല ആശ്രമത്തിൽ കഴിച്ചുകൂട്ടി.

പുല്ലാട്ട് ഇവനോട് താല്പര്യമുള്ളവർ ഉണ്ട്. അവരിൽ പ്രധാനിയാണ് വൈദ്യൻ നാരായണപ്പണിക്കർ. ഒരുകുറി അദ്ദേഹം സകുടുംബം കാറുമായി ഇവനെ പുല്ലാട്ടേക്ക് കൂട്ടിക്കൊണ്ടുപോയി വാഗീശ്വരാനന്ദസ്വാമികളും ഇവന്റെ ഒപ്പം ഉണ്ടായിരുന്നു. അവിടെ രണ്ടുമൂന്നു ദിവസം കഴിച്ചു. ഒരു സായംകാലത്ത് ആറന്മുള ക്ഷേത്രത്തിലും പോയി ദർശനം കഴിച്ചു. വാഗീശ്വരാനന്ദ സ്വാമികളുടെ ആഗ്രഹപ്രകാരം അവിടെ നിന്നും ചെങ്ങന്നൂരിലേക്ക് പുറപ്പെടുകയായി. അവിടെ നദീതീരത്തിൽ രമണീയമായ ഒരു കെട്ടിടത്തിൽ രണ്ടുമൂന്നു ദിവസം കഴിച്ചുകൂട്ടി. അവിടെനിന്നു വീണ്ടും തിരുവല്ലാ; തിരുവല്ലായിൽനിന്നും വാഗീശ്വരാനന്ദ സ്വാമികളും ഒരുമിച്ച് ചെങ്ങന്നൂരിലേക്ക്; അവിടെനിന്ന് ഇവൻതന്നെ ഹരിപ്പാട്ടേക്കും പുറപ്പെട്ടു.

ഇവന് ഏറ്റവും പ്രിയമായ സ്ഥാനമാണല്ലോ ഹരിപ്പാട്ട് ആശ്രമം. ശ്രീമഹാരാജിന്റെ പാദസ്പർശവും ആ ആശ്രമത്തിന്നു ലഭിച്ചിട്ടുണ്ട്. ഇവന്ന് മന്ത്രദീക്ഷയും അവിടെയാണല്ലോ ലഭിച്ചത്. ചെല്ലപ്പാസ്വാമി – ചിൽസുഖാനന്ദ സ്വാമി – ചിത്പ്രഭാനന്ദസ്വാമികൾ എന്നിവർ ഇവനെ പ്രതീക്ഷിച്ചുകൊണ്ടേ ഇരുന്നു. അവിടെയും മൂന്നുനാലു ദിവസം സുഖമായി താമസിച്ചതിന്റെ ശേഷം മുട്ടം, കായംകുളം ആശ്രമങ്ങളിൽ പോയി. ഇപ്പോൾ ചിൽസുഖാനന്ദസ്വാമികളും ഇവനോടുകൂടെയുണ്ടായിരുന്നു. അനന്തരം കായംകുളത്തുനിന്നും അടൂരെത്തി. ശ്രീശങ്കരവേലി പരമേശ്വരൻപിള്ള ഇവിടെ മുൻസിഫായിരുന്നു. അവിടെയും രാമകൃഷ്ണാശ്രമം ഉണ്ട്. പക്ഷേ താമസിച്ചത് പിള്ളയുടെ വാസസ്ഥാനത്തുതന്നെ ആയിരുന്നു. അവിടെനിന്നും കൊല്ലം, ശാസ്താംകോട്ട എന്നീ സ്ഥലങ്ങളിലും പോയി. ഒടുവിൽ ഒരു സായങ്കാലത്തിൽ തിരുവനന്തപുരം പ്രബുദ്ധകേരളകാര്യാലയത്തിലും എത്തി. അപ്പോൾ അവിടെ നിരഞ്ജനാനന്ദസ്വാമികളും മറ്റും താമസിച്ചിരുന്നു. അവിടെ ഒന്നോ രണ്ടോ ദിവസം താമസിച്ചതിന്റെശേഷം വട്ടിയൂർക്കാവിലേയ്ക്ക് ഡോ. തമ്പി കൂട്ടിക്കൊണ്ടുപോയി. അവിടെയും പല സ്വാമിമാരും താമസിച്ചിരുന്നു. ശ്രീ നിർവ്വികാരാനന്ദ



സ്വാമികളായിരുന്നു അപ്പോഴത്തെ ഭരണാധികാരി. പോലീസ് സൂപ്രണ്ട് ആയിരുന്ന പത്മനാഭൻതമ്പിയും സ്വാമിജിയിൽനിന്നും സന്യാസം സ്വീകരിച്ച് ഇപ്പോൾ അവിടെ താമസമായിരുന്നു. ശ്രീ ഓജസാനന്ദസ്വാമികൾ, സച്ചിദാനന്ദസ്വാമികൾ, അമലാനന്ദസ്വാമികൾ എന്നിവരും അവിടെ അന്നു താമസിച്ചിരുന്നു. ഒന്നോ രണ്ടോ ദിവസം അവിടെ താമസിച്ചതേ ഉള്ളു – ഈ ആശ്രമവാസവും ഇവന്ന് സുഖം നൽകി – ഇതിന്റെ ശിലാസ്ഥാപനം പ്രസിഡണ്ട് മഹാരാജനാണല്ലോ നടത്തിയത് – ആ അവസരത്തിലും ഇവൻ മഹാരാജിന്റെ സമീപത്തുതന്നെ ഉണ്ടായിരുന്നു. "ഭക്ത! നോക്കുക, ഇതെന്തൊരു രമണീയമായ സ്ഥാനം. ആശ്രമം പൂർത്തിയാക്കിയാൽ നീ ഇവിടെ ചില ചെറുപ്പക്കാരെ ബ്രഹ്മചാരികളാക്കി താമസിക്കണം – Train some Brahmacharis here –" എന്നുള്ള ശാസനം ഇപ്പോഴും ഓർക്കുന്നു.

ഡോ. തമ്പി ഇവനെ പിന്നീട് അദ്ദേഹത്തിന്റെ വാസസ്ഥാനത്തേയ്ക്ക് കൂട്ടിക്കൊണ്ടുപോയി. അവിടെ ഒന്നോ രണ്ടോ ദിവസം കഴിച്ചതിനുശേഷം നേരിട്ട് കന്യാകുമാരിയിലേയ്ക്ക് യാത്രയായി. ശ്രീ നിർവ്വികാരാനന്ദസ്വാമികളും, ചിൽപ്രഭാനന്ദസ്വാമികളും, ഇവനെ അനുഗമിച്ചു. ശുചീന്ദ്രം, നാഗർകോവിൽ ഈ സ്ഥലങ്ങളെയും ദർശിച്ചു കന്യാകുമാരിയിലും എത്തി. സർക്കാർസത്രത്തിൽതന്നെ താമസമായി. പലപ്രകാരത്തിലും കന്യാകുമാരി ഇവന് ഒരു പ്രധാന തീർത്ഥസ്ഥാനമായിരുന്നു. ദേവീദർശനവുംചെയ്ത് സുഖമായി നാലഞ്ചുദിവസം അവിടെ കഴിച്ചുകൂട്ടി. ഉപ്പളം കുത്തകക്കാരൻ ശ്രീ. കരയാളുടെ സഹായവും ഇവിടെ പ്രസ്താവയോഗ്യമാണ്.

ഇവന്റെ ഏറ്റവും പ്രിയപ്പെട്ട ശ്രീ അംബാനന്ദസ്വാമികളും ഇവിടെ വരികയുണ്ടായി. അദ്ദേഹത്തിന്റെ ഭ്രാതാവായ ശ്രീ ഗോപാലപിള്ളയുടെ വസതിയിലും താമസിച്ച് മടങ്ങി തിരുവനന്തപുരത്തെത്തി.

കന്യാകുമാരിയിൽനിന്നും നേരിട്ട് മധുരവഴി ഉത്തരേന്ത്യയിലേയ്ക്കു പോകണമെന്നായിരുന്നു ഇവന്റെ വിചാരം. ഒറ്റപ്പാലത്തേയ്ക്ക് ശ്രീ സ്വാമിജിക്കും എഴുതിയിരുന്നു. അദ്ദേഹത്തിന്റെ കല്പന ഒറ്റപ്പാലത്തുതന്നെ മടങ്ങി എത്തണമെന്നായിരുന്നതിനാൽ വന്നവഴിയേതന്നെ മടങ്ങുകയാണ് ചെയ്തത്.

ഇവന് ഏറ്റവും പ്രിയപ്പെട്ട സ്ഥലമാണല്ലോ ഗുരുപവനപുരം. നേരിട്ട് അവിടെ എത്തി. കുറച്ചുദിവസം ഭജനം പാർത്തതിന്റെശേഷം ഒറ്റപ്പാലത്തേയ്ക്കുതന്നെ തിരിച്ചു. ശ്രീ കുഞ്ഞിരാമപതിയാർ ഇവന് ഏറ്റവും പ്രിയപ്പെട്ട ഒരു മാന്യനായിരുന്നു. അദ്ദേഹം അപ്പോൾ പട്ടാമ്പിയിലാണ് താമസിച്ചിരുന്നത്. പട്ടാമ്പിയിൽ എത്തി അവിടെയും ഒന്നുരണ്ടു ദിവസം താമസിച്ചു. അവിടെനിന്നു വീണ്ടും സ്വാമിജിയുടെ സന്നിധാനത്തിൽതന്നെ ഒരു ദിവസം ഉച്ചയ്ക്കുമുൻപായി വന്നുചേർന്നു. അപ്പോൾ സ്വാമിജി ആഹാരം

കഴിച്ചുകൊണ്ടിരിക്കുകയായിരുന്നു. ഇവൻ ചെന്ന് നമസ്കരിച്ച് അവിടെ ഇരുപ്പായി. സ്വാമിജിക്ക് വളരെ സന്തോഷമായി. സ്വാമിജിയുടെ പാത്രത്തിൽ തന്നെ സ്വാമിജിയുടെ ആഹാരത്തിന്റെ ഒരോഹരി ഇവനും തരികയുണ്ടായി. ഇവൻ അതിനെ അമൃതുതുല്യം ആസ്വദിച്ചു.

തെക്കൻയാത്രയുടെ കഥകളെല്ലാം ചോദിച്ച് ആശ്രമത്തിൽ സ്വാമിജിയുടെ സന്നിധിയിൽതന്നെ കുറച്ചുദിവസം കഴിച്ചു. കൊയിലാണ്ടി ആശ്രമത്തിലേയ്ക്കും പോകുകയുണ്ടായി. പിന്നീട് സ്വാമിജിയും ഒന്നിച്ച് ശ്രീ കൃഷ്ണൻനായരുടെ വസതിയിലേയ്ക്കും പോയി. ശ്രീ കൃഷ്ണൻനായർ സെഷൻസ് ജഡ്ജിയായിരുന്നു. സ്വാമിജിയുടെ പരമഭക്തനാണ്. ശേഖരാനന്ദസ്വാമികൾ കോഴിക്കോട്ട് ആശ്രമത്തിൽ താമസിക്കുകയായിരുന്നു. അവിടെയും പോയി. വീണ്ടും ഒറ്റപ്പാലത്ത് ആശ്രമത്തിൽതന്നെ വന്നെത്തി.

ശ്രീ സ്വാമിജിയുടെ പാദസേവയുംചെയ്ത്, ഒറ്റപ്പാലം ആശ്രമത്തിൽ തന്നെ ചില ദിവസം സുഖമായി താമസിച്ചു. ഒരു ദിവസം സ്വാമിജി ഇവനോടു പറഞ്ഞു "നീ ഒരു കാര്യം ചെയ്യുക – ഇവിടെ വന്നുകൊണ്ടിരിക്കുന്ന ഭക്തജനങ്ങളെ ഭാഗവതം വായിച്ചു കേൾപ്പിക്കുക" എന്ന്. ഇവൻ അത് സമ്മതിച്ചു. അപ്പോൾ ശ്രീ കുഞ്ഞുപ്പണിക്കരുടെ സ്മരണയുണ്ടായി. അദ്ദേഹം ഇവനോടു ആവശ്യപ്പെട്ടിരുന്നു കുറച്ചുദിവസം അദ്ദേഹത്തിന്റെ വസതിയിൽ ഭാഗവതം വായിച്ചുകേൾപ്പിക്കണമെന്ന്. ഇവൻ ഈ വിവരം സ്വാമിജിയോടു പറഞ്ഞപ്പോൾ അദ്ദേഹം അതു സമ്മതിച്ചു. ചെറുപ്പുള്ളശ്ശേരിയിൽ ആയിരുന്നു അപ്പോൾ ഒരു പുതിയ കെട്ടിടം എടുത്ത് ശ്രീ പണിക്കർ താമസിച്ചിരുന്നത്. അദ്ദേഹത്തിന്റെ വയസ്സായ അമ്മയും കൂടെയുണ്ട്. ഇവരൊക്കെയും മുൻപു തന്നെ പരിചിതന്മാരാണല്ലോ.

ചെറുപ്പുള്ളശ്ശേരിയിൽ എത്തി. ഒരു നല്ല സ്ഥലമാണ്. ഒരു ശാസ്താവിന്റെ ക്ഷേത്രമുണ്ട്. അവിടെയും പ്രത്യേകം ചൈതന്യം വിലസിയിരുന്നു. ഇവൻ ചിലപ്പോൾ പണിക്കരുമൊരുമിച്ചു അവിടെ പോയി ആരാധന ചെയ്ക പതിവായിരുന്നു. കുറച്ചുദിവസം ഭാഗവതത്തിലെ ചില ഭാഗങ്ങൾ അവിടെ വായിച്ചുകേൾപ്പിച്ചു. വീണ്ടും ഞങ്ങളെല്ലാവരും – പണിക്കരും അദ്ദേഹത്തിന്റെ ഭാര്യയും കുട്ടികളും – ഒരുമിച്ച് അദ്ദേഹത്തിന്റെ കാറിൽതന്നെ ഒറ്റപ്പാലത്തു സ്വാമിജിയുടെ സന്നിധിയിൽ എത്തി. ശ്രീ സ്വാമിദർശനവും ചെയ്ത് അല്പം വിശ്രമിച്ചതിനുശേഷം ശ്രീ പണിക്കരും കുടുംബവും മടങ്ങി അദ്ദേഹത്തിന്റെ ഭവനത്തിലേയ്ക്കുതന്നെ പോയി – പ്രതിമാസം ഒരു ചെറിയ സംഖ്യ – മൂന്നു രൂപാ എന്നു തോന്നുന്നു – ശ്രീ പണിക്കർ ആശ്രമത്തിലേയ്ക്ക് സംഭാവന ചെയ്യുവാനും തുടങ്ങി. അത് തുടർന്നുകൊണ്ടേ ഇരുന്നു.

ഇവന് പിന്നെയും ഉത്തരഖണ്ഡത്തിലേയ്ക്ക് പോകുവാൻ ആഗ്രഹം വർദ്ധിച്ചുവരുന്നു, സ്വാമിജിക്ക് ഇവനേ വിട്ടയയ്ക്കാനും മനസ്സില്ല. ✧



## അധ്യായം 20

"വജ്രാദപി കഠോരാണി മൃദൂനി കുസുമാദപി" വജ്രത്തേക്കാൾ കഠോരവും പുഷ്പത്തേക്കാൾ മൃദുലവുമായിരുന്നു, സ്വാമിജിയുടെ ഹൃദയം. ആരിലെങ്കിലും വല്ല കുറ്റവും കാണുമ്പോൾ, അവസരം കിട്ടുമ്പോൾ, സ്വാമിജി അതികഠിനമായി ശാസിക്കാതിരിക്കുകയില്ല. ഇവനെയും പല പ്രാവശ്യവും സ്വാമിജി അടിക്കുകകൂടി ചെയ്തിട്ടുണ്ട്. ക്രോധത്തിന്റെ മൂർദ്ധന്യത്തെ പ്രാപിച്ചിരിക്കുമ്പോൾതന്നെയും പെട്ടെന്ന് കുട്ടിയെപ്പോലെ ശാന്തഹൃദയനായിത്തീരുന്നതും ഇവൻ പല അവസരത്തിലും കാണുകയുണ്ടായി. ശ്രീ സ്വാമിജി ഒറ്റപ്പാലം ആശ്രമത്തിൽ മുകൾത്തട്ടിൽ ആണ് താമസിച്ചിരുന്നത്. വേറെ ആരെയും അല്ല അദ്ദേഹത്തിന്റെ ശിഷ്യന്മാരെതന്നെ കഠോരമായി ശകാരവർഷം ചെയ്തുകൊണ്ടിരിക്കുകയായിരുന്നു. ഇവന്ന് ഒരു ജലദോഷം ഉണ്ടായി. സ്വാമിജിയുടെ പക്കൽ യൂക്കാലിപ്റ്റസ് ഓയിൽ ഉണ്ടായിരുന്നു. നരസിംഹംപോലെ ഉഗ്രമൂർത്തിയായിരിക്കുന്ന ആ അവസരത്തിൽ സ്വാമിജിയുടെ അടുക്കലേയ്ക്ക് ആർക്കുംതന്നെ പോകുവാൻ ധൈര്യം ഉണ്ടാകുകയില്ല. പക്ഷെ ഇവന്റെ ആവശ്യം സ്വാമിജിയുടെ അടുക്കലേയ്ക്കു തള്ളിക്കൊണ്ടു പോയി. ഉഗ്രമൂർത്തിയുടെ അടുത്തുചെന്ന് നമസ്കരിച്ച് ഇവന്റെ ആവശ്യം ധരിപ്പിച്ചപ്പോഴേയ്ക്കും സ്വാമിജിയുടെ ക്രോധം ആസകലം മാറി ഒരു ചെറിയ കുട്ടിയെപ്പോലെ ശാന്തനായി. പെട്ടെന്ന് പെട്ടി തുറന്ന് മരുന്നും പഞ്ഞിയും എടുത്ത് കൊണ്ടുവന്ന് ഇവന്ന് വാത്സല്യഭാവത്തിൽ തരികയുണ്ടായി. സംരംഭങ്ങൾ ഒക്കെയും മറന്നുപോയി. മഹാപുരുഷന്മാരുടെ ലക്ഷണം ഇതുതന്നെയാണല്ലോ.

*"ദുർല്ലഭം ത്രയമേവൈതത് ദൈവാനുഗ്രഹഹേതുകം*
*മനുഷ്യത്വം മുമുക്ഷുത്വം മഹാപുരുഷസംശ്രയഃ"*

മനുഷ്യജന്മം കിട്ടി – അതു ലഭിച്ചാൽതന്നെയോ മൃഗങ്ങളെപ്പോലെ ആഹാരനിദ്രാഭയമൈഥുനാദികളിൽ ജന്മം കഴിച്ചുകൂട്ടാതെ ഈ സാംസാരിക വിഷയങ്ങളെ കടന്നുപോകാനുള്ള ഒരു തീവ്രമായ ഇച്ഛ ജനിക്കട്ടെ. ഈ രണ്ടു സംഗതികളും ലഭിച്ചു എങ്കിലും ഈ ആഗ്രഹസാദ്ധ്യത്തിനായി മഹാപുരുഷന്മാരുടെ അനുഗ്രഹം അത്യന്താപേക്ഷിതമത്രെ. ഇവരെ കപടംവിട്ടു സേവിക്കുന്നു എങ്കിൽ സർവ്വവും ഹസ്തഗതം തന്നെ. ഇവനും കാപട്യം

കൂടാതെതന്നെയാണ് ശ്രീ സ്വാമിജിയോടു പെരുമാറിയിട്ടുള്ളത്. പക്ഷെ സ്വാമിജിയുടെ കൂടെ താമസിക്കുക ഒരു കഠിനമായ തപസ് തന്നെയാണ്. ഇവനും മനസ്സിന്നു വിഷമം തോന്നുന്ന അവസരത്തിൽ സ്വാമിജിയെ വിട്ടു പോകുകതന്നെ ചെയ്തിരുന്നു. മനസ്സില്ലാമനസ്സോടുകൂടി സ്വാമിജിയെ സേവ ചെയ്യുവാൻ ഇവന് ഒരിക്കലും ഇച്ഛയില്ലായിരുന്നു. ഇവിടെയും സ്വാമിജിയുടെ ഇഷ്ടവും നോക്കി കുറച്ചുദിവസം താമസിച്ചുവന്നു. ഒരു ദിവസം സ്വാമിജി കല്പിക്കുകയുണ്ടായി. "നീ തിരുവല്ലാ ആശ്രമത്തിലേയ്ക്കു തന്നെ പോകുക. ആശ്രമകാര്യങ്ങളിൽ ജാഗരൂകനായി അവിടെതന്നെ വസിക്കുക." ഇവൻ സസന്തോഷം സമ്മതിക്കുകതന്നെ ചെയ്തു.

ദൈവമന്ദിരത്തിൽ ജന്മം എടുക്കുന്നത് നല്ലതുതന്നെ. പക്ഷെ അവിടെ ത്തന്നെ മരിക്കുന്നത് ഉചിതമല്ല. വിവേകാനന്ദ സ്വാമികളുടെ ഈ ആശയം ഇവനിൽ പൂർണ്ണമായി സ്ഥലംപിടിച്ചിരുന്നു.

തിരുവിതാംകൂറിൽ പല ആശ്രമങ്ങളും ഉണ്ടായിരുന്നു. ചില ആശ്രമങ്ങൾ ഇവൻ സന്ദർശിക്കുകയും ചെയ്തു. ആശ്രമവാസികളിൽ ചിലർ സ്വാമിജി യോട് ഭക്തിശ്രദ്ധയില്ലാതെ ആശ്രമങ്ങളിൽ കാലം കഴിച്ചുകൂട്ടുകയായിരുന്നു. സ്വാമിജിയോട് അനുസരണവും ഇല്ല. ഈ സംഗതികളും ഇവന് ഇപ്പോൾ അല്പാല്പം മനസ്സിലായിത്തുടങ്ങി. കേവലം ക്ഷോഭിച്ചിരിക്കുന്ന ഒരു അന്തരീക്ഷത്തിലേയ്ക്കാണ് സ്വാമിജി ഇവനെ അയയ്ക്കുന്നത് എന്നും ഇവനു നല്ലവണ്ണം അറിയാമായിരുന്നു. എന്തായാലും സ്വാമിജിയുടെ ഒരു കത്തും കൊണ്ട് തിരുവല്ലായിലേക്കു പുറപ്പെടുകയായി. ശ്രീ അമലാനന്ദസ്വാമികളാണ് ശ്രീ സ്വാമിജിയുടെ അഭിപ്രായപ്രകാരം കത്തെഴുതിയത്. സ്വാമിജിയുടെ അനുഗ്രഹം ഒന്നുമാത്രമാണ് ഇവന്റെ സർവ്വശക്തി. കത്ത് ഇപ്രകാരമായിരുന്നു "പുരുഷോത്തമനന്ദസ്വാമിയെ തിരുവല്ലായിലേക്കയയ്ക്കുന്നു. അവർ പറയു ന്നതുപോലെ ആശ്രമവാസികൾ എല്ലാവരും പ്രവർത്തിക്കണം. (I am sending Purushothamananda to the Asram and every one must obey him implicitly.)

ഇവന് ആശ്രമവാസത്തിൽ ഇഷ്ടമില്ല. തിരുവല്ലായിൽ പോയി അവിടെ യുള്ള സഹോദരന്മാരെ കാര്യസ്ഥിതി മനസ്സിലാക്കി സ്വാമിയുമായി അനുകൂ ലിപ്പിച്ച്, എല്ലാം സുഖസ്ഥിതിയിൽ പരിണമിപ്പിച്ചതിന്റെ ശേഷം ഉടൻതന്നെ സ്വാമിജിയുടെ അനുവാദത്തോടുകൂടി ഉത്തരേന്ത്യയിലേക്കുതന്നെ മടങ്ങണ മെന്നുള്ള ഉദ്ദേശമാണ് ഇവനുള്ളത്. എന്തായാലും കോട്ടയം വഴി തിരുവല്ലാ യിലേക്കു പോയി. കോട്ടയത്ത് എത്തിയപ്പോൾ സ്വാമിജിയുടെ ശിഷ്യന്മാർ പലരും തിരുവല്ല ആശ്രമത്തിലേക്ക് പുറപ്പെട്ടിരിക്കുന്നതായി ഇവനു മനസ്സി ലായി. ഇവന്റെ വരവിനെപ്പറ്റി അവർ ധരിച്ചിരിക്കണം.



കുംഭമാസമാണ്. ചൂട് ഇവനു അസഹ്യമത്രേ. ഒരു സായംകാലം അഞ്ചു മണിക്കു ബസ്സുവഴി തിരുവല്ലാ ആശ്രമത്തിൽ എത്തി. ഇവന്റെ ഭാണ്ഡം അവിടെ വെച്ചു. ആ സമയത്ത് അവിടെ ഒരു ബ്രഹ്മചാരി മാത്രമേ ഉണ്ടായിരു ന്നുള്ളു. ഇവൻ കൊണ്ടുവന്നിരുന്ന നേന്ത്രപ്പഴവും അദ്ദേഹത്തെ ഏല്പിച്ചു. ആരോ ഇവനു വെള്ളം വേണ്ടിടത്തോളം കോരിത്തരികയുണ്ടായി. കിണറ്റിൽ പോയി നല്ലവണ്ണം കുളികഴിച്ചു. ശരീരം ഒന്നു തണുത്തു. ഭഗവത്ദർശനവും കഴിച്ച് ആശ്രമത്തിന്റെ ഒരു മൂലയിൽ പോയി ഇരുന്നു. ദീപാരാധനയും കഴിഞ്ഞു. എന്നിട്ടും ആരെയും കാണുന്നില്ല. സ്വാമിജിയുടെ ശിഷ്യന്മാർ നാലഞ്ചാളുകൾ അവിടെ കൂടിയിരുന്നു. അവർ എന്തോ കാര്യത്തിന്നായി പോയി. ഉദ്ദേശം ഏഴരമണിയോടുകൂടി മടങ്ങി വന്നു. ഇവൻ അവിടെ ഇരിക്കുന്നത് എല്ലാവർക്കും കാണാം. അവർ കണ്ടതേയില്ല എന്ന ഭാവത്തിൽ ഇവനെ കടന്നു പോവുകയാണു ചെയ്തത്. ഒരു ശിഷ്യൻ ഇവന്റെ അടുക്കൽ വന്ന് പ്രീതിഭാവനയിൽ ചില പ്രശ്നങ്ങൾ ചെയ്യുകയുണ്ടായി.

രാത്രി ആഹാരത്തിന്റെ സമയമായി. ഒരു കുട്ടി ഇവന്റെ അടുക്കൽ വന്ന് ഭക്ഷണത്തിന്നായി ക്ഷണിക്കുകയുണ്ടായി. ഇവനു വിശപ്പുണ്ടെങ്കിൽ തന്നെയും അവിടെനിന്ന് ഭക്ഷിക്കുവാൻ ഇച്ഛയേയില്ല. എന്തായാലും പോകാം. അതിഥിസല്ക്കാരത്തെ എങ്ങിനെയാണ് തിരസ്കരിക്കുന്നത്? ഇവൻ അവിടെ എത്തി. അവർ ഭക്ഷിച്ചുകൊണ്ടിരിക്കുന്നു. ഇവന്നുവേണ്ടിയും ഒരു മൂലയിൽ എന്തോ വെച്ചിരിക്കുന്നു. അവിടെയിരുന്നു വലിയ വൈമനസ്യ ത്തോടുകൂടി കുറച്ചു ഭക്ഷണം കഴിക്കാതിരുന്നില്ല. അവരുടെ ഗുരുനാഥനോ ടുള്ള അപാരമായ ഭക്തിയുടെ പ്രഭാവമത്രെ ഇപ്രകാരമുള്ള അവഹേളനയ്ക്ക് ഇവനെ പാത്രമാക്കിയത്.

ആശ്രമത്തിന്റെ വരാന്തയിൽതന്നെ ചിന്താവ്യാകുലമനസ്കനായി നിദ്രാദേവിയെ ശരണംപ്രാപിച്ചു. പ്രാതഃകാലത്ത് എണീറ്റ് ശൗചാദികൾ നിവർത്തിച്ചതിന്നുശേഷം കിണറ്റുകരയിൽ പോയി സുഖമായി സ്നാനം കഴിച്ചു. ആശ്രമത്തിൽ അല്പംനേരം പോലും ഇരിക്കുവാൻ ഇച്ഛയുണ്ടാകു ന്നില്ല. വിശപ്പ് നല്ലതുപോലെയുണ്ട്. ആശ്രമത്തിന്റെ താഴെഭാഗത്തുള്ള ചെറിയ പീടികയിൽ പോയി കുറച്ചു പാലും പഴവും ഭക്ഷിച്ചു. ശ്രീ സ്വാമിജിയുടെ തിരുവെഴുത്ത് ഇവൻ ആരേയും കാണിച്ചതുമില്ല. എന്നിരുന്നാലും അവർ കാര്യം സകലതും ഗ്രഹിച്ചുകഴിഞ്ഞിരിക്കുന്നു.

ഇതികർത്തവ്യതാമൂഢനായി അല്പനിമിഷങ്ങൾ കഴിച്ചു. ഇവന്റെ ബാല്യംമുതല്ക്കേയുള്ള സഹായിയായ ശ്രീ ശങ്കരവേലിൽ നാരായണപിള്ള യുമായി ആലോചിച്ച് അനന്തരകൃത്യം നിർവ്വഹിക്കുന്നതിലേക്ക് അദ്ദേഹം അപ്പോൾ താമസിച്ചിരുന്ന പാലക്കാ മഠത്തിൽ എത്തി, അദ്ദേഹത്തെ വിവരം

ധരിപ്പിച്ചു. അവിടെയുള്ള ശുദ്ധസ്ഫടികജലപൂരിതമായ കുളത്തിൽ സുഖമായി കുളി കഴിച്ചിട്ട് ശാന്തമായി ധ്യാനജപാദികളും നടത്തി സുഖമായി ഭക്ഷണവും കഴിച്ച് വിശ്രമിച്ചു. ആശ്രമം വിട്ടു പോകാതെ അവിടെത്തന്നെ സ്ഥിരമായി താമസിക്കണമെന്നായിരുന്നു അദ്ദേഹത്തിന്റെ അഭിപ്രായവും ഉപദേശവും. പകൽ മൂന്നുമണിക്ക് അവിടെനിന്നും ആശ്രമത്തിലേക്ക് പുറപ്പെടുകയായി. അവരുടെ അനുമതിയുണ്ടെങ്കിൽ മാത്രമേ അവിടെ താമസിക്കുകയുള്ളു. കയ്യേറ്റംചെയ്യാൻ ഇച്ഛയേയില്ല എന്നും അദ്ദേഹത്തെ ധരിപ്പിച്ചു. അദ്ദേഹത്തിന്റെ പുത്രൻ രാമകൃഷ്ണനെ അനുയായി ആയി അയച്ചു. രണ്ടുമൂന്നു ഇളനീരും കൈവശമുണ്ട്. ആശ്രമത്തിൽ എത്തിയപ്പോൾ അവിടെ ബ്രഹ്മചാരി മാത്രമേയുണ്ടായിരുന്നുള്ളു. ഇവൻ അല്പസമയം വിശ്രമിച്ചു. ആശ്രമവാസികളും വന്നെത്തി. അവരുടെകൂടെ മറ്റു ചിലരും ഉണ്ടായിരുന്നു.

ഇവൻ ബ്രഹ്മചാരിയുടെ അടുക്കൽ പോയി കത്തു കാണിച്ചു. ഈ കത്തിനെ മഠാധിപന്മാരെ കാണിക്കുവാൻ അദ്ദേഹത്തോട് അപേക്ഷിച്ചു. അദ്ദേഹം തിരസ്കരിച്ചു. ഇവൻതന്നെ പതുക്കെ ആശ്രമപ്രമുഖന്റെ മുമ്പിൽ എത്തി. അദ്ദേഹം ഇവനെ കാണുന്നതേയില്ല. “ഇവൻ സ്വാമിജിയുടെ കല്പന പ്രകാരം ഇവിടെ വന്നിരിക്കുകയാണ്. ഇഷ്ടമുണ്ടെങ്കിൽ ഈ കത്തു നോക്കാം” എന്നു പറഞ്ഞ് സ്വാമിയുടെ തിരുവെഴുത്ത് അദ്ദേഹത്തിന്റെ കയ്യിൽ സമർപ്പിച്ചു. അദ്ദേഹം ഉദാസീനനായിട്ടാണ് കത്തു സ്വീകരിച്ചതും വായിച്ചതും. ഏതുസ്വാമി? എന്തുകത്ത്? എന്നുള്ള പുച്ഛഭാവത്തെ കാട്ടി ഗുരുദേവന്റെ കത്ത് എറിഞ്ഞുകളയുകയാണു ചെയ്തത്. “ഹേ, അതിനെ എറിഞ്ഞിട്ടാവശ്യമില്ല. ഇവന് അത് അമൂല്യമായിട്ടുള്ളതാണ്” – എന്നു പറഞ്ഞ് ഇവൻ കത്തു നിലത്തു നിന്നും എടുത്ത് തലയിൽവെച്ച് ഭദ്രമായി സൂക്ഷിച്ചു.

ഇപ്പോൾ എന്താണ് സംശയിക്കേണ്ടത്. ഈ സഹോദരങ്ങളുമായി മല്ലിടുക ഇവന് അസാദ്ധ്യം. ഭാണ്ഡമെല്ലാം മുറുക്കി ബസ്സുവരുന്ന വഴിയിലേക്കുതന്നെ പോകുവാൻ ഒരുങ്ങി. രാമകൃഷ്ണപിള്ള ഇവന് സഹായിയായി ത്തീർന്നു. അന്നുതന്നെ സായങ്കാലത്തിൽ അടൂരിൽ എത്തി. ശ്രീ സ്വാമിജി യുടെ പരമഭക്തനായ ശ്രീ പരമേശ്വരൻപിള്ള അടൂർ മുൻസിഫ് ഉദ്യോഗത്തിൽ ഇരിക്കുകയാണല്ലോ. അദ്ദേഹത്തിന് ഇവനെ കണ്ടപ്പോൾ വലിയ സന്തോഷ മായി. കഥകളെല്ലാം പറഞ്ഞു. രാത്രി ഭക്ഷണവും കഴിച്ച് സുഖമായി വിശ്രമിച്ചു. ✧

ഹരി ഓം.



## അധ്യായം 21

ഇനി എന്താണു ചെയ്യുക? ഈ ലഹളയിൽപെട്ടു ഇടയാതെ വസിഷ്ഠഗുഹയിലേക്കുതന്നെ പോകയല്ലയോ നല്ലത്? എന്തായാലും ശ്രീ സ്വാമിജിക്ക് എല്ലാ വിവരങ്ങളും കാണിച്ച് ഒരു ദീർഘ ലേഖനം എഴുതി അയച്ചു. മിസ്റ്റർ പിള്ളക്കും സന്തോഷമായി. അദ്ദേഹത്തിന്റെ വസതിയിൽതന്നെ ഒന്നുരണ്ടു ദിവസം തമാസിച്ചു. സ്വാമിജിയുടെ മറുപടിയും പ്രതീക്ഷിച്ചുകൊണ്ട് ശാസ്താംകോട്ടയിൽ പോയി താമസമായി. അതിരമണീയമായ സ്ഥലമാണ് ശാസ്താംകോട്ട. ഇവിടെ ശാസ്താവിന്റെ ഒരു ക്ഷേത്രവും ഉണ്ട്. ഏകാന്തവാസത്തിനു വേണ്ടതായ സകല സൗകര്യങ്ങളും അവിടെ ഉണ്ട്. ഇപ്രകാരം അവിടെ സുഖമായി താമസിച്ചുവരവെ ഒരു സായങ്കാലത്തിൽ മുരഹരാനന്ദസ്വാമികൾ കാറുമായി എത്തിയിരിക്കുന്നു. ഇവന്റെ കത്തു കിട്ടിയ ഉടനെ സ്വാമിജി മുരഹരാനന്ദജിയെ അടൂരേക്കയയ്ക്കുകയാണു ചെയ്തത്. മിസ്റ്റർ പിള്ള അദ്ദേഹത്തിന്റെ കാറിൽ സ്വാമികളെ ഇവന്റെ അടുക്കലേക്കും അയച്ചു. വിവരങ്ങളെല്ലാം സ്വാമി ഇവനെ ധരിപ്പിച്ചു. തിരിച്ച് അടൂരെത്തി, ശ്രീ സ്വാമിജിതന്നെ അടൂരേക്കു വരുവാൻ തയ്യാറാകുന്നു. അതിലേക്ക് തിരുവനന്തപുരത്തെത്തി ശ്രീ നിർവ്വികാരാനന്ദജിയേയും കൂട്ടിക്കൊണ്ട് എത്രയും എളുപ്പത്തിൽ മിസ്റ്റർ പിള്ളയുടെ കാറുവഴി ഒറ്റപ്പാലത്ത് എത്തുവാനാണ് സ്വാമിജിയുടെ ആജ്ഞ.

ഇപ്പോൾ സ്വാമിജിയുടെ വരവു നിശ്ചയമായി. പിള്ളയുടെ വസതിയിൽ തന്നെ സ്വാമിജിക്കു താമസിക്കുവാനായി വേണ്ട ഒരുക്കങ്ങൾ ഒക്കെയും ചെയ്തുവരുന്നു. ഇവന് അവിടുത്തെ ചൂട് അസഹനീയം തന്നെ. പിള്ളയുടെ വസതിക്കടുത്തുതന്നെ ഒരു വനപ്രദേശവും വനമദ്ധ്യത്തിൽ ഒരു ദേവീ ക്ഷേത്രവുമുണ്ട്. ഇവൻ അവിടെ പോയി വിശ്രമിക്കുക പതിവായിരുന്നു. ശ്രീ സ്വാമിജിയുടെ വരവിനെത്തന്നെ പ്രതീക്ഷിച്ചുകൊണ്ട് കാലംകഴിക്കുന്നു. ഇപ്പോൾ കാറു തിരിച്ചുവരുന്നു. ഡ്രൈവറല്ലാതെ മറ്റാരും അതിൽ കാണ്മാനില്ല. മിസ്റ്റർ പിള്ള വാടകയ്ക്കു വാങ്ങിയ ഒരു കാറിനെയാണ് അയച്ചുകൊടുത്തത്. അദ്ദേഹത്തിന്റെ കാറിന്ന് എന്തോ കുറ്റം ഉണ്ടായിരുന്നു. സ്വാമിജിക്ക് ഇത് ഒട്ടും പിടിച്ചില്ല. പിള്ളയുടെ കാറ് സ്വാമിജിയുടെ ഇഷ്ടംപോലെ ഉപയോഗിക്കാമല്ലോ. സ്വാമിജിക്കു പെട്ടെന്നു വരുവാൻ ഇഷ്ടമില്ലായിരുന്നു. പല

സ്ഥലങ്ങളിലും വിശ്രമിച്ചു വിശ്രമിച്ചു വരുവാനത്രേ സ്വാമിജി ഉദ്ദേശിക്കുന്നത്. ഈ കാരണത്താൽ കാർ ഉടൻ തന്നെ മടക്കി അയയ്ക്കുകയാണ് ചെയ്തത്. ഒരു കത്തുണ്ടായിരുന്നു. പരമേശ്വരൻപിള്ളയുടെ കാറിന്റെ കേടുപോക്കി ഓറ്റപ്പാലത്തേക്ക് അയക്കണമെന്ന്.

ഇവൻ വിഷമിച്ചു. എത്രയോ ദിവസം ഉറക്കവുമില്ലാതെ സ്വാമിജിയുടെ വരവിനെത്തന്നെ പ്രതീക്ഷിച്ചുകൊണ്ടിരുന്നു. നിരത്തിനടുത്താണല്ലോ പിള്ളയുടെ ബംഗ്ലാവ്. വല്ല കാറിന്റേയും ശബ്ദം കേൾക്കുമ്പോഴേക്കും നിരത്തിലേക്ക് ഓടുകയായി. ഇപ്പോൾ വലിയ ഇച്ഛാഭംഗമായി. ഇവനും ക്ഷീണിച്ച് അവശനായി. എപ്രകാരമാണ് ഇവിടെനിന്നും പോകുക. എവിടേക്കും പോകുവാൻ മിസ്റ്റർ പിള്ള സമ്മതിക്കുന്നതും ഇല്ല. ഭഗവാന്റെ ഹിതം ആരറിയുന്നു? ഇവനിൽ ഏറ്റവും താല്പര്യമുള്ള ഒരു വക്കീൽ കാഞ്ഞിരപ്പള്ളിയിൽ താമസിക്കുന്നു. അദ്ദേഹം ഇവന്റെ കൂടെ തിരുവല്ലാ ആശ്രമത്തിലും സാധുവൃത്തിയിൽ ചില മാസങ്ങൾ താമസിച്ചിട്ടുണ്ടായിരുന്നു. അദ്ദേഹം ഇവനെ ഇപ്പോൾ കാഞ്ഞിരപ്പള്ളിയിലേക്ക് ക്ഷണിച്ചു. പിള്ളയും സമ്മതിച്ചു. ഇവൻ കാഞ്ഞിരപ്പള്ളിയിൽ എത്തി.

"Seeing the present state of asramas in Travancore, I find it difficult to stay any where there. With Swamiji's kind permission, I am leaving for North India, only to come again whenever your Holiness wants me."

ഇവിടെയുള്ള ആശ്രമങ്ങളുടെ താല്ക്കാലികസ്ഥിതിയെ വിചാരിച്ചാൽ ഇവിടെ ഇവന്നു താമസിക്കുക കേവലം അസാദ്ധ്യം തന്നെയാണ്. ഇവൻ ഉത്തരേന്ത്യയിലേക്കുതന്നെ പോകുവാനാണ് വിചാരിക്കുന്നത്. അവിടത്തെ അനുഗ്രഹം പ്രത്യേകം പ്രാർത്ഥിച്ചുകൊള്ളുന്നു. ഇവന്റെ മനസ്സ് സ്വാമിജിയുടെ തൃപ്പാദങ്ങളിൽ തന്നെയാണ്. ഇനിയും എപ്പോഴെങ്കിലും ആവശ്യപ്പെടുന്നപക്ഷം മടങ്ങിവരുവാനും ഒരുക്കമാണ് എന്ന് ഒരു കത്തെഴുതി തപാൽ ചെയ്തു.

കാഞ്ഞിരപ്പള്ളിയിൽ ഇവനു പരിചിതന്മാരായി അപ്പോഴത്തെ മുൻസിഫ് മുതലായ പല മാന്യന്മാരും ഉണ്ടായിരുന്നു. നാലഞ്ചു ദിവസം അവിടെ സുഖമായി താമസിച്ചതിനുശേഷം മധുരവഴി മദ്രാസിൽതന്നെ തിരിച്ചെത്തി. ഈ പ്രാവശ്യം മദ്രാസ് ആശ്രമത്തിൽ പോകുന്നതിന് ഉദ്ദേശിച്ചില്ല. സ്വാമിജിയെ അപ്പോഴത്തെ മഠാധിപതി വളരെ ദുഷിക്കുകയാണ് ചെയ്തത്. വീണ്ടും അതേ പ്രകാരമുള്ള ദൂഷണവചനങ്ങളെ കേൾക്കുന്നതിന് ഇച്ഛയില്ലായിരുന്നു. ഒരു ഡോക്ടറുടെ വസതിയിൽ മൂന്നുനാലുദിവസം സസുഖം വിശ്രമിച്ചതിന്റെ ശേഷം ഒരു സായംകാലത്തിൽ മദ്രാസിൽ നിന്നു പുറപ്പെട്ടു. വണ്ടിയിൽ കയറുമ്പോൾ മദ്രാസ് മഠാധിപതിയായ സ്വാമികളെയും കണ്ടു. ഒരുമിച്ചുതന്നെ



സൽഭാവനാസഹിതം രാജമന്ത്രിവരെ യാത്രചെയ്തു. അവിടെ സ്റ്റേഷനിൽ ഒരു മാന്യൻ ഇവനെ കാത്തുനില്ക്കുകയായിരുന്നു. ഇവൻ അവിടെയിറങ്ങി ഈ മാന്യനുമൊരുമിച്ചു അദ്ദേഹത്തിന്റെ വസതിയിലെത്തി.

ഇദ്ദേഹം ശ്രീരാമകൃഷ്ണഭക്തനത്രെ. വെങ്കിടരാജു – എന്നാണ് നാമധേയം. ഇദ്ദേഹം അവിടെ ഒരദ്ധ്യാപകനായിരുന്നു. ഒരു പതിനഞ്ചു ദിവസംവരെയ്ക്കും ഇവൻ അവിടെത്തന്നെ താമസിച്ചു. ശ്രീരാമകൃഷ്ണ ശതാബ്ദ ജന്മോത്സവവും ഇവിടെത്തന്നെ ഘോഷിച്ചു.

ഇവിടെ പല മാന്യന്മാരും ഇവനു വലിയ പരിചയക്കാരായിത്തീർന്നു. ഒരു ദിവസം ഗോദാവരി നദിയിലൂടെ ആവിബോട്ടു മാർഗ്ഗം ഹൈദരാബാദിലേക്കു പുറപ്പെട്ടു. ഹൈദരാബാദിൽ ഗോദാവരിയുടെ തീരത്ത് ഒരു കുന്നിന്റെ മുകളിൽ ഒരു സുപ്രസിദ്ധ ശ്രീരാമകൃഷ്ണക്ഷേത്രത്തെപ്പറ്റി ഇവൻ മുൻപു തന്നെ കേട്ടിട്ടുണ്ടായിരുന്നു. നവാബിന്റെ ഒരു ഉദ്യോഗസ്ഥനായിരുന്നു രാമദാസൻ. ഗവർമേണ്ടു വക പണമെല്ലാം എടുത്ത് ക്ഷേത്രം പണിയിച്ചതും തന്മൂലം രാമദാസനെ കാരാഗൃഹത്തിലിട്ടടച്ചതും ഭഗവാൻതന്നെ നവാബിന് പണമെല്ലാം മടക്കികൊടുത്ത് രാമദാസനെ മോചിപ്പിച്ചതും മറ്റുമുള്ള കഥകൾ ഇവൻ കേട്ടിരുന്നു.

ആ കഥാസംക്ഷേപം ഇവിടെ പ്രസ്താവിച്ചുകൊള്ളട്ടെ –

ബ്രഹ്മാണ്ഡപുരാണപ്രകാരം ഗൗതമീ എന്ന നാമധേയമായിരുന്ന ഇപ്പോഴത്തെ ഗോദാവരീനദിയുടെ സമീപത്തിൽ ഭദ്രാചലം എന്ന ഉയർന്ന പർവതം സ്ഥിതിചെയ്യുന്നു. ഇപ്പോൾ അവിടെ ഒരു മനോഹരമായ ദേവാലയം ഉണ്ട്. ശ്രീരാമസീതാലക്ഷ്മണന്മാരുടെ മൂർത്തികളെ ആണ് ശ്രീകോവിലിൽ പ്രതിഷ്ഠിച്ചിട്ടുള്ളത്. ഇതിന്റെ ചരിത്രം ഇപ്രകാരമത്രെ – ദാമാക്യ എന്ന ഭക്തിമതിയായ ഒരു സ്ത്രീരത്നം സ്വപ്നത്തിൽ കാണുകയായി – സീതാരാമ ലക്ഷ്മണന്മാരുടെ വിഗ്രഹങ്ങൾ ഒരു സ്ഥലത്തു മണ്ണിനുള്ളിൽ കിടപ്പുണ്ടെന്നും അതുകളെ വേഗം കുഴിച്ചെടുത്തു ഭദ്രാചലത്തിൽ പ്രതിഷ്ഠിച്ചു ഒരു പരമ ഭക്തനായ രാമദാസൻ വരുന്നതുവരെക്കും ശ്രദ്ധയോടുകൂടി പൂജിച്ചുകൊള്ളണം – എന്ന്. ഈ സ്ത്രീരത്നം അപ്രകാരം ചെയ്തുകൊണ്ടിരുന്നു:–

ഭദ്രാചലം മുഗൾസാമ്രാജ്യത്തിൽ ഉൾപ്പെട്ടിരുന്നു. ഭരണാധികാരിയായ അബ്ദുള്ള എന്ന നവാബിനു രണ്ടു ഹിന്ദുക്കളായ മന്ത്രിമാർ ഉണ്ടായിരുന്നു – അവരുടെ സഹോദരീഭർത്താവായിരുന്നു – ഗോപണ്ണ – ഇദ്ദേഹം ഒരു രാമ ഭക്തനായിരുന്നു – ഭദ്രാചലത്തേ തഹസീൽദാരായി ഇദ്ദേഹത്തെ നിയമിച്ചു. ശ്രീരാമചന്ദ്രനിൽ ഉള്ള യഥാർത്ഥ ഭക്തിനിമിത്തം ഭദ്രാചലത്തിലുള്ള ശ്രീരാമ ക്ഷേത്രം ഭംഗിയായി പണികഴിപ്പിച്ച് സീതാരാമലക്ഷ്മണന്മാരെ വളരെ ഘോഷമായി പ്രതിഷ്ഠിക്കുകയുണ്ടായി – വിലപിടിച്ച മുത്തുമാലകളെ

ക്കൊണ്ട് ഈ വിഗ്രഹങ്ങളെ അലങ്കരിച്ചും ഇരുന്നു – രാമദാസന്റെ അതായത് ഗോപണ്ണയുടെ പക്കൽ പണം എവിടെയാണ്? രാമദാസൻ ആകട്ടെ ഖജനാവിൽ നിന്ന് ആറുലക്ഷം സ്വർണ്ണമോഹർ പ്രസ്തുതചിലവിലേക്ക് അപഹരിക്കുകയാണ് ചെയ്തത്. രാമദാസന്റെ ഈ ദുഷ്കൃത്യത്തിന്നായിട്ട് നവാബ് രാമദാസനെ ജയിലിൽ അയക്കുകയാണ് ചെയ്തത്. ജയിലിൽ 12 വർഷം വളരെ കഷ്ടപ്പാടുകൾ അനുഭവിച്ചു താമസിക്കുവാൻ ഇടയായി. ജയിലിലും രാമദാസൻ തന്റെ ഇഷ്ടദേവതയെ തന്നെ ധ്യാനിച്ചുകൊണ്ടിരുന്നു – ഒടുവിൽ വല്ല പ്രകാരത്തിലും തന്റെ ശരീരത്തെ തുലച്ചുകളയുവാനുള്ള ഉപായങ്ങളും അവസരങ്ങളും പ്രതീക്ഷിച്ചുകൊണ്ടിരുന്നു – ഇപ്പോൾ സീതാദേവിക്ക് അനുകമ്പതോന്നി തന്റെ ഭർത്താവിന്റെ അടുക്കൽ രാമദാസന്റെ വിമോചനത്തെപറ്റി പ്രാർത്ഥിക്കുകയായി. ഉടൻതന്നെ രാമലക്ഷ്മണന്മാർ രണ്ടു ശിപായികളുടെ വേഷം ധരിച്ച് ആറുലക്ഷം മോഹറും വഹിച്ചുകൊണ്ട് അർദ്ധരാത്രിക്കു തന്നെ നവാബിന്റെ അന്തഃപുരത്തിൽ എത്തി. ഈ രണ്ടു സുന്ദരവേഷധാരികളെ കണ്ട് നവാബ് ആശ്ചര്യചകിതനായി. ഈ അസമയത്ത് അവിടെ വരുവാനുള്ള കാരണം ചോദിച്ചപ്പോൾ – രാമദാസൻ അപഹരിച്ചതായ ആറുലക്ഷം മോഹർ കൊണ്ടുവന്നിരിക്കുന്നു എന്നും, അദ്ദേഹത്തെ ഇപ്പോൾതന്നെ ജയിലിൽ നിന്നും വിടുവിക്കണം എന്നും ഇവർ പറഞ്ഞ്, ആറുലക്ഷം സ്വർണ്ണമോഹറും സഞ്ചികളിൽനിന്ന് തറയിലേക്കു തന്നെ ചൊരിയുകയും ചെയ്തു. നവാബാകട്ടെ ആശ്ചര്യത്തിൽ മുങ്ങി അർദ്ധരാത്രിക്ക് ഇവരുടെകൂടെ ജയിലിൽ പോയി രാമദാസനെ വിട്ടയക്കുകയും ചെയ്തു. ശിപായികളും അപ്രത്യക്ഷരായി – രാവിലെ ഉണരുമ്പോൾ നവാബിന് ഇതെല്ലാം ഒരു സ്വപ്നം പോലെ തോന്നി – താൻ അന്തഃപുരത്തിൽ നിന്നു എവിടേക്കും പോയതേ ഇല്ല. ആറുലക്ഷം സ്വർണ്ണമോഹറും തറയിൽ കിടക്കുന്നു – മുറിയിൽ ഒരു പ്രത്യേകം പ്രകാശം കാണുന്നു – നവാബാകട്ടെ രാമദാസനെ വരുത്തി വിവരം എല്ലാം മനസ്സിലാക്കി – രാമലക്ഷ്മണന്മാരെ കാണ്മാനിടയായ തന്റെ ഭാഗ്യാതിരേകത്തെപ്പറ്റി അത്യധികം അഭിനന്ദിച്ച് രാമദാസനെത്തന്നെ വീണ്ടും ഭദ്രാചലത്തെ തഹസീൽദാരായി നിയമിച്ചു. തന്റെ ഇഷ്ടംപോലെ വിനിയോഗിക്കുന്നതിന്നായി ഈ ആറു ലക്ഷം മോഹറും രാമദാസനു കൊടുത്തു.

ആ പവിത്രസ്ഥാനം ദർശിക്കുവാനുള്ള അഭിലാഷം ഇപ്പോൾ പൂർത്തിയാകുന്നു. ഇവന്റെ കൂടെ ഒന്നു രണ്ടു സാധുക്കളും ഉണ്ടായിരുന്നു. സീതാരാമദർശനവും കഴിച്ച് അവിടെ ഒന്നുരണ്ടു ദിവസം താമസിച്ചതിന്റെ ശേഷം വടക്കേഇന്ത്യയിലേക്കുതന്നെ ട്രയിൻവഴി പുറപ്പെടുകയായി. കാൺപൂരിൽ ഇവനുപരിചയമുള്ള ഒരു മാന്യന്റെ വസതിയിൽ എത്തി കുറച്ചുദിവസം



വിശ്രമിച്ചു. അവിടെ നിന്നും ഗോരഖ്പൂരിൽ ഗീതാപ്രസ്സിൽ പോയി. അവർ മുൻപുതന്നെ ക്ഷണിച്ചിട്ടുണ്ടായിരുന്നു. അവിടെ അപ്പോൾ ഹരേരാമ, ഹരേ രാമ, ഹരേകൃഷ്ണ, ഹരേകൃഷ്ണ എന്ന ഈ ദിവ്യമന്ത്രത്തിന്റെ ഒരു അഖണ്ഡ ജപം രാപ്പകലൊഴിയാതെ താളമേളങ്ങളോടുകൂടി നടത്തിക്കൊണ്ടിരുന്നു. പല ഭക്തന്മാരും ഇതിൽ പങ്കുകൊള്ളുന്നതിനായി അവിടെത്തന്നെ ഒരു വർഷം പൂർത്തിയാകുന്നതുവരേക്കും താമസിക്കുവാൻ ബദ്ധശ്രദ്ധന്മാരായിരുന്നു. എട്ടുപത്തുദിവസം ഇവനും സുഖമായി താമസിച്ചു. ശ്രീ ഭാഗവതസപ്താഹത്തിലും പങ്കുകൊണ്ടു. ഒരു പണ്ഡിതൻ ഭക്തിപൂർവ്വം വായിക്കുകയുണ്ടായി. അവിടെയുള്ള സകലരുടേയും പ്രീതിക്കു പാത്രമായി എന്നു പറഞ്ഞാൽ കഴിഞ്ഞുവല്ലോ.

അവിടെനിന്നും ലക്നൗവിലേക്കു പുറപ്പെട്ടു. ബാബു ഈശ്വരിദയാൽ എന്ന ഒരു മാന്യൻ ബദരീനാഥത്തിലേക്കുള്ള തീർത്ഥാടനത്തിൽ വസിഷ്ഠ ഗുഹയിൽവച്ച് ഇവനേയും സന്ദർശിച്ചിട്ടുണ്ടായിരുന്നു. അദ്ദേഹത്തിന്റെ ആവശ്യപ്രകാരമാണ് ഇപ്പോൾ ഇവൻ ലക്നൗവിലേക്കു പോകുവാൻ ഉദ്ദേശിച്ചത്. മുൻപുതന്നെ അദ്ദേഹത്തിനും കത്തയച്ചിരുന്നു. അദ്ദേഹം സ്റ്റേഷനിൽ ഹാജരുണ്ടായിരുന്നു. അദ്ദേഹത്തിന്റെ വസതിയിലേക്കു പോകുകയുണ്ടായി. അദ്ദേഹത്തന്റെ മാതാപിതാക്കന്മാർക്കും സഹോദരന്മാർക്കും പരമാനന്ദമായി. കീർത്തനങ്ങളിലും മറ്റും ഇവനും പങ്കുകൊണ്ടു. ശ്രീരാമകൃഷ്ണാശ്രമത്തിലും ഒന്നുരണ്ടു ദിവസം താമസിച്ചു. പലർക്കും പരിചയക്കാരനായി ഭവിച്ചു.

അവിടെനിന്നും സീതാപ്പൂരിൽ എത്തി. ശ്രീ ശാന്തനാരായണൻ ഹംകൊളി മുതലായ സീതാപ്പൂരിലെ പ്രധാനപ്പെട്ട വക്കീലന്മാരും പൗരന്മാരും ഇവന്റെ വരവിനെ പ്രതീക്ഷിച്ചുകൊണ്ടു തന്നെയിരുന്നു. അവിടെയും കുറച്ചുദിവസം വിശ്രമിച്ചതിന്നുശേഷം ഹരിദ്വാർ, ഹൃഷീകേശംവഴി പഴയ ഗുഹയിൽതന്നെ വന്നുചേർന്നു.

## അധ്യായം 22

ഗംഗാദർശനം തന്നെയും മനസ്സിനെ പവിത്രമാക്കിതീർക്കുന്നു. എന്നാൽ സ്നാനത്തിന്റെ മഹിമ അനുഭവിച്ചുതന്നെ അറിയണം. "പുനാതു ഭഗവത്യംബാ ഗംഗാദുസ്സംഗനാശിനീ തനോതുഭക്തിം വിമലാം നിശ്രേയസസുഖാവഹാം." ദുസ്സംഗനാശിനിയായ എന്റെ അംബാഗംഗേ! ഇവന്റെ മനോമാലിന്യങ്ങളെ നിശ്ശേഷം നശിപ്പിച്ച് പരമസുഖത്തിനു കാരണമായ ശുദ്ധഭക്തിയെ പ്രദാനം ചെയ്യുവാൻ അത്രേ ഇവന്റെ ആഗ്രഹവും അപേക്ഷയും.

ഇവിടെയുള്ള ജീവിതത്തിന്റെ സ്വഭാവം ഒന്നു മാറുന്നു. ഗംഗാസ്നാനം, ഗുഹാവാസം, ഏകാന്തജീവിതം, രമണീയദർശനം എന്നിവ മനസ്സിന് ശാന്തിയെ തരുന്നതിന് ഒട്ടേറെ സഹായിക്കുന്നു. "ഗുഹായാം നിഹിതം തത്വം" ഗുഹയിൽ തത്വം നിഹിതമായിരിക്കുന്നു എന്നുള്ള ശ്രുതിവാക്യം ഹൃദയ ഗുഹയെ സംബന്ധിച്ചാണെങ്കിലും ഈ ഗഹനമായ തത്വത്തേ മനസ്സിലാക്കി അനുഭവപ്പെടുത്തുന്നതിലേയ്ക്ക് ബാഹ്യങ്ങളായ ഗുഹകളും സാധകന്മാർക്ക് ഒട്ടേറെ സഹായം ചെയ്യുന്നുണ്ട്. ഇവനെ അപേക്ഷിച്ചിടത്തോളം അക്ഷരം പ്രതി സത്യം എന്നുതന്നെ പറയാം. ഘോരമായ കൊടുങ്കാറ്റിൽപ്പെട്ടു, സമുദ്ര ത്തിൽ മുങ്ങിത്തുലയാൻ പോകുന്ന കപ്പൽ എന്നപോലെ കാമാദികളിൽ പെട്ടുഴലുന്ന മനസ്സിന്റെ ശോച്യാവസ്ഥയെ വിചാരിച്ചു നോക്കുക. ഇപ്രകാര മുള്ള ഭയങ്കരമായ അവസരത്തിലും ഗുഹയുടെ ഉള്ളിൽ ഒന്നു കയറുക യാണെങ്കിൽ സൂര്യോദയത്തിൽ അന്ധകാരമെന്നപോലെ മനസ്സിന്റെ കുത്സിത വികാരങ്ങൾ നിശ്ശേഷം നശിച്ചുപോകുന്നു. അവിടെത്തന്നെ സ്ഥിരാസനത്തിൽ ഇരിക്കുവാൻ നിർബന്ധിതനായിത്തീരുന്നു. ലോകവാർത്തയെല്ലാം മറക്കുന്നു മനസ്സിന് നല്ല ശാന്തി ലഭിക്കുന്നു. "ധന്യോഹം ധന്യോഹം" എന്ന ധ്വനി സ്വയം ഹൃദയാന്തർഭാഗത്തിൽനിന്നു പുറപ്പെടുന്നു. ഇപ്പോൾ ഭർതൃഹരിയുടെ ഈ ശ്ലോകം ഓർമ്മയിൽ വരുന്നു:-

*"ധന്യോƒഹം ഗിരികന്ദരേഷു വസതാം*
*ജ്യോതിഷ്പദം ധ്യായതാം ആനന്ദാശ്രുകണാൻ*
*പിബന്തി ശകുനാ നിശ്ശങ്കമങ്കേശയാഃ"*



ഭാഗ്യവാന്മാരാകട്ടെ ഗിരികന്ദരങ്ങളിൽ പരംജോതിസ്സിനെ ധ്യാനിച്ച് സുഖമായി സ്ഥിതിചെയ്യുന്നു. പക്ഷികൾ കേവലം ഭയമെന്യേ അവരുടെ മടിയിൽ ചെന്നിരുന്നു ഈ ധന്യന്മാരുടെ ആനന്ദാശ്രുകണങ്ങളെ ആസ്വദി ക്കുന്നു. മാന്യവായനക്കാർ തെറ്റിദ്ധരിക്കുകയില്ലല്ലോ. ഈ ഉപസ്ഥിതിയിൽ ഇവൻ എത്തിയതേ ഇല്ല. ഈ സ്ഥിതിയുടെ അല്പാല്പമായ ഭാവം ഊഹിക്കു വാൻ മാത്രമേ സാദ്ധ്യമായതുള്ളു.

"മോക്ഷം ഇച്ഛസി ചേത് താതവിഷയാൽ വിഷവത് ത്യജ" നീ മോക്ഷത്തെ കാംഷിക്കുന്നു എങ്കിൽ വിഷയങ്ങളെ വിഷംപോലെ ധിക്കരി ച്ചുപേക്ഷിക്കുക തന്നെവേണം. പൂർണ്ണമായ വിഷയവൈരാഗ്യം സിദ്ധിക്കുന്ന തിലേക്കാണല്ലോ ഈ ഏകാന്തവാസത്തിന്റെ ഉദ്ദേശം. സദ്ഗ്രന്ഥങ്ങളുടെ അദ്ധ്യായനവും ആവശ്യമാണല്ലോ. ഇപ്പോൾ അധികമായും അദ്ധ്യായനം ചെയ്തുവരുന്നത് യോഗവാസിഷ്ഠം ആയിരുന്നു. ഉത്തരകാശിയിൽ താമസി ച്ചിരുന്ന കാലത്ത് വേദാന്തഗ്രന്ഥങ്ങളെ അവലോകനം ചെയ്യുകയുണ്ടായി. വേദാന്തതത്വങ്ങളിൽ ശ്രദ്ധ വർദ്ധിച്ചതോടുകൂടി ഭാഗവതം മുതലായ ഗ്രന്ഥ ങ്ങളിൽ രുചിയില്ലാതായി. ഇവന്റെ പക്കൽ ഉണ്ടായിരുന്ന ഭാഗവതം മൂലവും ആർക്കോ ദാനം ചെയ്തു. കുളിയും ജപവും ധ്യാനവും പാരായണവുമായിട്ട് കാലം കഴിക്കുന്നു. ഗുഹയിൽ ആളുകൾ വന്നുംപോയും ഇരിക്കുന്നു. ഒന്നുരണ്ടുപേർ സദാ എന്ന പോലെ ഇവനോട് ഒന്നിച്ച് താമസിച്ചുവരുന്നു.

"ശാല്യന്നം സഘൃതം പയോദധിയുതം യേ ഭുംജതേ മാനവാഃ തേഷാമിന്ദ്രിയ നിഗ്രഹോ യദിഭവേത് വിന്ധ്യഃ പ്ലവേത്സാഗരേ" – സീതാപ്പൂരിൽ പോയിരുന്ന അവസരത്തിൽ ഒരു ദിവസം ലഭിച്ചത് പാലും പഴങ്ങളും ആയിരുന്നു. അതു ഭക്ഷിച്ചതിനാൽ വയറ്റിന് ഒരു ലാഘവം കിട്ടി. യഥാർത്ഥം പറയുകയാണെങ്കിൽ ധ്യാനം മുതലായ തപശ്ചര്യകൾ ഒക്കെയും വയറ്റിൽ തന്നെയാണിരിക്കുന്നത്.

"ആഹാരശുദ്ധൗ സത്വശുദ്ധിഃ സത്വശുദ്ധൗ സ്ഥിരാ മതിഃ മതിലഭ്യേ സർവ്വഗ്രന്ഥിനാം വിപ്രമോക്ഷഃ – (ഛാന്ദോഗ്യോപനിഷത്ത്) ആഹാരശുദ്ധി യിലത്രേ സത്വശുദ്ധി സ്ഥിതിചെയ്യുന്നത്. സത്വശുദ്ധിയിൽ ബുദ്ധി സ്ഥിരമായി ഭവിക്കുന്നു. ബുദ്ധി സ്ഥൈര്യത്തിൽ സർവ്വഗ്രന്ഥികളും പൊട്ടിത്തുലയുന്നു.

ഇവൻ ഇപ്പോൾ അയാചകവൃത്തിയേയാണ് സ്വീകരിച്ചിരിക്കുന്നത്. "യോഗക്ഷേമം വഹാമ്യഹം" എന്ന ഭഗവത്‌വചനത്തിൽ നല്ല വിശ്വാസം ലഭിച്ചിരിക്കുന്നതിനാൽ, മറ്റാരോടും ഒന്നും ചോദിക്കേണ്ട ആവശ്യം നേരിടു ന്നില്ല. ഇവനെ സംബന്ധിച്ചിടത്തോളം ഉള്ള ചെലവും വളരെ കുറച്ചുമാത്രമേ യുള്ളു. പക്ഷെ ബ്രഹ്മചാരികളും സന്യാസിമാരും ഗൃഹസ്ഥന്മാരായ യാത്ര ക്കാരും വന്നുംപോയും ഇരിക്കുന്നതിനാൽ ചെലവു വർദ്ധിച്ചുവരുന്നു. എല്ലാം സർവ്വശക്തൻ നടത്തുന്നു.

## അധ്യായം 23

കേരളയാത്ര കഴിഞ്ഞ് ഇവൻ ഗുഹയിൽ എത്തിയത് 1936–ലാണ്. അപ്പോഴേക്ക് കീർത്തിനഗരം വരെ ബസ്സു പോകത്തക്ക റോഡു തീർന്നിരിക്കുന്നു. ഈ സൗകര്യം ഇവനെ കൂടെക്കൂടെ ശ്രീബദരിയിലേക്കു പോകാൻ പ്രേരിപ്പിച്ചു. ശ്രീബദരിയിൽ പോകുമ്പോഴെല്ലാം നാലുമാസത്തോളം വീതം അവിടെ സ്വാതന്ത്ര്യമായി താമസിക്കാനും സാധിച്ചിരുന്നു. ടെഹറിയിലെ അന്നത്തെ മഹാരാജാവ് ഇവന് പരിചിതനായിരുന്നു.

കാമവികാരങ്ങൾ മനസ്സിൽ ഉദിക്കുന്നു എങ്കിൽ അവയെ നശിപ്പിക്കുന്നതും മനഃശുദ്ധിയുടെ ലക്ഷണം തന്നെയാണ്. എന്നാൽ കാമാദിവികാരങ്ങൾക്ക് തലപൊക്കുവാൻ അവകാശം തന്നെ കൊടുക്കാതെയിരിക്കുന്നതാണ് പരിശുദ്ധമായ ഹൃദയത്തിന്റെ ലക്ഷണം എന്ന് ഇവൻ സ്വാമിജിയിൽ നിന്നും ധരിച്ചിരുന്നു. ഈ മനഃസ്ഥിതിയെ പ്രാപിക്കുന്നതിലേക്കായിരുന്നു ഇവന്റെ തീർത്ഥയാത്രയുടെയും മറ്റും ഉദ്ദേശം. ഈ ഉദ്ദേശം പൂർണ്ണമായി സാധിച്ചു എന്നു പല പ്രാവശ്യം തോന്നിയിരുന്നു എങ്കിലും ലൗകികന്മാരുമായി പെരുമാറുമ്പോൾ എല്ലാം അസ്തപ്രായമാകുന്നു.

നേപ്പാൾ യുവരാജാവ് 'Brahma Sham Sheer Jung Bahadur' ഒരിക്കൽ ഗുഹയിൽ വരുവാൻ ഇടയായി. അദ്ദേഹം ഇവന്റെ ഒരു പ്രിയസുഹൃത്തായി ത്തീർന്നു. പശുപതിനാഥക്ഷേത്രം നേപ്പാളിൽ ആണല്ലോ. പ്രത്യേകം അനുവാദം കൂടാതെ വിദേശിയർക്ക് നേപ്പാളിലേക്കു പോകുവാൻ സാധിക്കുന്നതല്ല. എന്നാൽ ശിവരാത്രിദിവസം ഒരു തടസ്സവും കൂടാതെ പശുപതിനാഥന്റെ ദർശനത്തിനായി സകലർക്കും പോകാവുന്നതാണ്. അനവധി സാധുക്കളും ഗൃഹസ്ഥജനങ്ങളും ആ അവസരത്തിൽ അവിടേക്കു പോകാറുണ്ട്. തീർത്ഥയാത്രികളുടെ സൗകര്യത്തിനുവേണ്ടി അവിടവിടെ ധർമ്മശാലകൾ സ്ഥാപിച്ചിട്ടുണ്ട്. ഭക്ഷണസാധനങ്ങളും നിർദ്ധനന്മാർക്ക് സൗജന്യമായി കൊടുക്കുന്നു.

റക്സോൾവരെക്കും ഇവൻ ലക്നൗവിൽ നിന്നു റെയിൽ വഴിയാണ് പോയത്. ഇവന്റെ കൂടെ ആരും തന്നെയുണ്ടായിരുന്നില്ല. ഏകനായിട്ടു സഞ്ചരിക്കുവാനായിരുന്നു ഇവന് അധികം ഇഷ്ടം ഉണ്ടായിരുന്നത്.



DIAGRAM SHOWING ROPEWAY IN NEPAL



റക്സോളിൽ എത്തിയ ഉടൻതന്നെ ഇവൻ രാജകുമാരന് ടെലിഫോൺ വഴി അറിവുകൊടുത്തു. അദ്ദേഹവും ചില ഉദ്യോഗസ്ഥന്മാർ മുഖാന്തിരം ഇവന്റെ താമസത്തിനുള്ള ഏർപ്പാടുകൾ എല്ലാം ചെയ്തു. അവിടെ രണ്ടുമൂന്നു ദിവസം സുഖമായിത്താമസിച്ചതിന്റെ ശേഷം റെയിൽവഴി പിന്നെയും യാത്രയായി. ഉദ്ദേശം നൂറുമൈൽ റെയിൽവേ ഉണ്ടായിരുന്നു. അനന്തരം ബസ്സുവഴി പോകാം. ബാക്കിയുള്ള ഒരു ഇരുപതുമൈൽ കാൽനടയായിട്ടുതന്നെ പോകണം. നാലുപേർ വഹിച്ചുകൊണ്ടുപോകുന്ന ഡാണ്ടിയിലും പോകാം. ഇവനെ കൂട്ടിക്കൊണ്ടു പോകുവാനായി രാജകുമാരൻ ഒരാളേയും അയച്ചിരുന്നു. ഡാണ്ടിമാർഗ്ഗം ഇവൻ പുറപ്പെട്ടു ഒരു സായങ്കാലത്തിൽ നേപ്പാളിൽ എത്തി. യുവരാജാവ് അദ്ദേഹത്തിന്റെ ചില സ്നേഹിതന്മാരുമായിട്ട് അവിടെ ഇവനെ പ്രതീക്ഷിക്കുകയായിരുന്നു. അദ്ദേഹം ഇവനെ അദ്ദേഹ ത്തിന്റെ കാറുവഴി രണ്ടുമൂന്നുമൈൽ ദൂരത്തുള്ള ഒരു ആശ്രമത്തിൽ താമസിപ്പിച്ചു.

നേപ്പാളിനു സമീപമുള്ള റെയിൽവേസ്റ്റേഷനിൽനിന്നും കാർ മുതലായ ഭാരമുള്ള സാധനങ്ങൾ നേപ്പാളിലേക്ക് കൊണ്ടുപോകുന്നത് കമ്പിവഴിയാണ്. (Rope way - ചിത്രം കാണുക)

നേപ്പാൾ സമതലപ്രദേശമാണ്. കാർമാർഗ്ഗം ഗതാഗതത്തിനു സൗകര്യ മുണ്ട്. ഭൂരിഭാഗവും നിർദ്ധനന്മാർ തന്നെയാണ്. രാജകുടുംബത്തിൽപെട്ടവർ മാത്രമാണ് നല്ല വസതികളിൽ താമസിക്കുന്നത്. കാർ മുതലായ ആഡംബര വസ്തുക്കളും അവർക്ക് മാത്രമാണുള്ളത്.

ഇവൻ ആശ്രമത്തിൽ സുഖമായി രാത്രി കഴിച്ചുകൂട്ടി. അടുത്തദിവസം രാവിലെ രാജകുമാരൻ തന്നെ ഇവനെ കാറിലൂടെ പശുപതിനാഥക്ഷേത്ര ത്തിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി. അങ്ങനെ പശുപതിനാഥന്റെ ദർശനവും സാധിച്ചു. ഈ വിഗ്രഹത്തിനു പല മാഹാത്മ്യവും സങ്കല്പിക്കപ്പെട്ടിരിക്കുന്നു. ഇത് സാധാരണ കാണാറുള്ളതുപോലെ കേവലം ലിംഗം മാത്രമല്ല. വിഗ്രഹ ത്തിനു സുമാർ നാലടി ഉയരം കാണും. നാലുവശത്തും അതുപോലെ ഉപരി ഭാഗത്തും ഓരോ മുഖമുണ്ട്. ശ്രീകോവിലിന് നാലുവശത്തും ഓരോ വാതിലുകളും ഉണ്ട്. പൂജ മുതലായത് നാലുവശത്തും ചെയ്തുവരുന്നു. ഭക്തവൃന്ദം ആ സമയങ്ങളിൽ നാലു നടകളിലും തിരക്കിടുന്നു.

പഞ്ചാസ്യനാണല്ലോ പരമശിവൻ. ഇവിടെയുള്ള പശുപതിനാഥനും അഞ്ചുമുഖങ്ങൾ ഉണ്ടെന്നു മുൻപു പ്രസ്താവിച്ചുവല്ലൊ. ഓരോ മുഖത്തെ സംബന്ധിച്ചും ഓരോ സ്തോത്രം ഉള്ളത് ഇവിടെ ചേർക്കുന്നു.......



## അഥ പശുപതിസ്തോത്രം

*സംവർത്താഗ്നി തഡിത് പ്രദീപ്ത കനക പ്രസ്പർദ്ധി തേജോ്രുണം*
*ഗംഭീരധ്വനി സാമവേദജനകം താമ്രാധാരം സുന്ദരം*
*അർദ്ധേന്ദുദ്യുതിലോലപിംഗലജടാഭാരപ്രബദ്ധോരഗം*
*വന്ദേ സിദ്ധ സുരാസുരേന്ദ്ര നമിതം പൂർവ്വം മുഖം ശൂലിനഃ* 1

*കാലാഭ്ര ഭ്രമരാഞ്ജനദ്യുതിനിഭം വ്യാവൃത്തപിംഗേക്ഷണം*
*കർണ്ണോത്ഭാസിത ഭോഗിമസ്തകമണി പ്രോദ്ഭിന്ന ദംഷ്ട്രാങ്കിതം*
*സർവപ്രോതകപാലശുക്തിശകലവ്യാകീർണ്ണവക്ഷോരഗം*
*വന്ദേ ദക്ഷിണമീശ്വരസ്യ വദനം ചാഥർവനാഭോദയം.* 2

*പ്രാലേയാചലചന്ദ്രകുന്ദധവളം ഗോക്ഷീരഫേനപ്രഭം*
*ഭസ്മാഭ്യക്തമനംഗദേഹദഹനജ്വാലാവലീലോചനം*
*ബ്രഹ്മേന്ദ്രാദിമരുദ്ഗണാർച്ചിതപദം ഋഗ്വേദനാഭോദയം*
*വന്ദേഹം സകലം കളങ്കരഹിതം സ്ഥാണോർമ്മുഖം പശ്ചിമം.* 3

*ഗൗരം കുങ്കുമപങ്ക ഗന്ധസലിലവ്യാപാണ്ഡുഗണ്ഡസ്ഥലം*
*ഭ്രൂവിക്ഷേപകടാക്ഷവീക്ഷണലസത്സംസക്തകർണ്ണോല്പലം*
*സ്നിഗ്ദ്ധം ബിംബഫലാധരപ്രഹസിതം നീലാളകം സുന്ദരം*
*വന്ദേ യാജുഷ വേദഘോഷജനകം വക്ത്രം ഹരസ്യോത്തരം.* 4

*വ്യക്ത്യാവ്യക്ത നിരൂപിതം ച പരമം ഷട്ത്രിംശതത്വാത്മകം*
*തസ്മാദുത്തരതത്വമക്ഷരപദം ധ്യേയം സദായോഗിഭിഃ*
*ഓങ്കാരാദിസമസ്ത മന്ത്രജനകം സൂക്ഷ്മാദിസൂക്ഷ്മാൽപരം*
*വന്ദേഹം പരമേശ്വരസ്യ വദനം ഖവ്യാപി തേജോമയം.* 5

*സർവ്വഥാ യത് പശുൻ പാതി തൈശ്ച യദ്രമതേ സഹ*
*തേഷാമധിപതിര്യശ്ച തസ്മാത് പശുപതിഃ സ്മൃതഃ* 6

ഇതി ശ്രീ പശുപതി സ്ത്രോതം സംപൂർണ്ണം

ദർശനസ്പർശനാദികളെല്ലാം സുഖമായി നിവർത്തിച്ചതിന്റെ ശേഷം ക്ഷേത്രത്തിനു തൊട്ടുള്ള ഒരു ധർമ്മശാലയിൽതന്നെ ഇവൻ താമസമായി. ആഹാരസാധനങ്ങൾ ഒക്കെയും കൊട്ടാരത്തിൽ നിന്ന് അയച്ചുകൊണ്ടിരുന്നു. ദിവസവും മതവിഷയങ്ങളായ സംഭാഷണങ്ങളും നടത്തിവന്നു. അവിടെയുള്ള പ്രസിദ്ധപ്പെട്ട സ്ഥലങ്ങളും ഇവൻ ദർശിക്കുകയുണ്ടായി. ശിവരാത്രിയും കഴിഞ്ഞു. ഇപ്പോൾ തീർത്ഥയാത്രക്കാർ ഒക്കെയും തിരിച്ചുപോകുവാനുള്ള ബഹളമായി. രാജാവിന്റെ പ്രത്യേകസമ്മതം കൂടാതെ വിദേശിയരായ തീർത്ഥ

യാത്രക്കാർ അവിടെ ഏഴുദിവസത്തിൽ കൂടുതൽ താമസിക്കുക പതിവില്ല. ഇവനും തിരിച്ചുപോകുവാൻ തന്നെ നിശ്ചയിച്ചു. ഒരു രാജപരിചാരകൻ ഇവനെ റെക്സോൾവരെയ്ക്കും കൊണ്ടുവന്നു. റെക്സോളിൽ നിന്നും വീണ്ടും ലക്നൗവിൽ എത്തി..

ലക്നൗ, സീതാപ്പൂർ മുതലായ സ്ഥലങ്ങളിൽ ചില ദിവസങ്ങൾ കഴിച്ചു കൂട്ടിയതിന്റെ ശേഷം വീണ്ടും വസിഷ്ഠഗുഹയിൽ തന്നെ എത്തി. ലക്നോവിൽ ഇവൻ ശുക്ലാഘ്ലാട്ടിൽ ആയിരുന്നു പ്രായേണ താമസിച്ചുവന്നത്. ദേവിപ്രസാദശുക്ല എന്ന മാന്യനായ ഒരു പ്രഭു ഗോമതി നദിയുടെ തീരത്തിൽ മനോഹരമായ ഒരു രണ്ടുനില കെട്ടിടം അദ്ദേഹത്തിന്റെ പ്രിയപത്നിയുടെ സ്മാരകാർത്ഥം നിർമ്മിച്ചിരുന്നു. അദ്ദേഹം ഇവന്റെ ഒരു സുഹൃത്തും ഭക്തനുമായിത്തീർന്നു. പണം നല്ല വിഷയത്തിൽതന്നെ സന്തോഷമായി ചിലവഴിച്ചു വന്നു. ദിവസവും ഈ കെട്ടിടത്തിൽവെച്ച് ഈശ്വരവിഷയകമായ കൃത്യങ്ങൾ നടന്നുകൊണ്ടിരുന്നു. ശിവാഭിഷേകം, പൂജ, ഗീതാദ്ധ്യയനം, ഭാഗവത പാരായണം മുതലായതും ഇവന്റെ അദ്ധ്യക്ഷതയിൽതന്നെ ഒരു ഗീതാ യജ്ഞവും സശ്രദ്ധം നടത്തിക്കൊണ്ടിരുന്നു. ഇദ്ദേഹം ഒരു ഇംഗ്ലീഷ് മിഡിൽ സ്കൂൾ സ്ഥാപിച്ചിരുന്നു. ഇതിനെ ഒരു ഹൈസ്കൂൾ ആക്കിത്തീർത്തു. ഹൈസ്കൂൾ കെട്ടിടത്തിന്റെ ശിലാസ്ഥാപനവും ഉദ്ഘാടനവും ഇവൻതന്നെ നടത്തി. ലക്നോവിൽ താമസിച്ചിരുന്ന അവസരങ്ങളിൽ ഇവൻ ആ വിദ്യാലയത്തെ സന്ദർശിക്കുമ്പോൾ വിദ്യാർത്ഥികൾക്ക് ചില ഉപദേശങ്ങളും നല്കിയിരുന്നു. ഇപ്പോൾ ആ സ്കൂൾ ഒരു നല്ല ഇന്റർകോളേജ് (Inter College) ആയി പരിണമിച്ചിരിക്കുന്നു. സ്ഥാപകമഹാശയൻ നിര്യാണം പ്രാപിച്ചതിനാൽ അദ്ദേഹത്തിന്റെ ഭ്രാതൃജനങ്ങളാണിപ്പോൾ ആ സ്ഥാനം വഹിക്കുന്നത്. ഇവൻ ശുക്ലാഘ്ലാട്ടിൽ താമസിക്കുമ്പോഴൊക്കെയും ഭജനങ്ങളും കീർത്തനങ്ങളും പാരായണങ്ങളും പൂജകളും ഹവനങ്ങളും മറ്റും നടന്നുകൊണ്ടിരുന്നു.

✧



## അധ്യായം 24

വീണ്ടും വസിഷ്ഠഗുഹാവാസമായി. അനവരതം സുഖം ലഭിക്കണമെന്നാണല്ലോ സമസ്തരുടെയും ഉദ്ദേശം. ഈ സുഖം സ്ഥിതി ചെയ്യുന്നത് ശാന്തിയിൽ തന്നെയാണ്. വസിഷ്ഠഗുഹയിലേക്കു കയറിയാലുടനെ മനസ്സു ശാന്തമായിത്തീരുന്നു. ഈ കാരണം തന്നെയാണ് ഇവൻ വീണ്ടും വീണ്ടും അതിദൂരം പോയാൽ പിന്നെയും ഈ ഗുഹയിലെക്കുതന്നെ ബദ്ധപ്പെട്ടുവരുന്നത്. ഇവന് എന്തെല്ലാം വികാരങ്ങൾ ഉണ്ടായിരുന്നാലും ഗുഹയുടെ ഉള്ളിലേക്ക് പ്രവേശിച്ച് ആസനസ്ഥനാകുമ്പോഴേക്കും അവയെല്ലാം അസ്തപ്രായങ്ങളായിഭവിക്കുന്നു. ഇവന്റെ ഉൽകർഷത്തിന് ഈ ഗുഹാവാസം എത്രമാത്രം സഹായിച്ചിരിക്കുന്നു എന്നു പറയുക അസാദ്ധ്യം. പകൽ രണ്ടുമണി. ഇവൻ ഗുഹയ്ക്കുള്ളിൽ ധ്യാനാവസ്ഥയിൽ ഇരിക്കുന്നു. ഒരു ശബ്ദം കേൾക്കുന്നതുപോലെ തോന്നുന്നു. എന്തു ശബ്ദം? 'Now begin for a School.' വിദ്യാപ്രചാരണത്തിന് എന്തെങ്കിലും ചെയ്യുക. ഈ സ്ഥലം അനക്ഷരകുക്ഷികളുടെ നിവാസസ്ഥാനമാണ്. ഒപ്പിടുവാൻപോലും അറിയാത്തവരാണ് നൂറ്റിൽ തൊണ്ണൂറ്റിഒമ്പതുപേരും. ഇവന്റെ ഇവിടെയുള്ള വാസാരംഭത്തിൽ തന്നെ ചില കുട്ടികൾക്കു വിദ്യാദാനം ചെയ്തുവന്നിരുന്നു എന്നു മുൻപു പ്രസ്താവിച്ചുവല്ലോ. ഇപ്പോൾ ആകട്ടെ ഈ ആദേശവും ലഭിച്ചുകഴിഞ്ഞിരിക്കുന്നു. ഇവൻ ഗുഹയിൽ നിന്ന് വെളിക്കുവന്നു. ഇവനോടു താല്പര്യമുള്ള ചിലർ അവിടെ അപ്പോൾ ഉണ്ടായിരുന്നു. ഇവരോടാകട്ടെ ഈ വസ്തുതയെ പ്രസ്താവിച്ചു. അപ്പോൾ അവരാകട്ടെ "ഈ നാട്ടുകാരുടെ സഹായം കൂടാതെ ഇവിടെ ഒരു വിദ്യാമന്ദിരം സ്ഥാപിക്കുവാൻ അസാദ്ധ്യം തന്നെയാണെന്നു പറയാം. ആകയാൽ അതിലേക്ക് ഉദ്യമിക്കേണ്ടതായ ആവശ്യമില്ല. സ്വസ്ഥമായിരിക്കുകതന്നെയാണ് നല്ലത്" എന്നു പറഞ്ഞ് ഇവനെ ബലമായി അധൈര്യപ്പെടുത്തുകയാണ് ചെയ്തത്.

ഇവന് ഏതദ്ദേശീയരുടെ സ്ഥിതിയെപ്പറ്റി നല്ലവണ്ണം മനസ്സിലായി.. ഇവരിൽ നിന്നും സഹായം ലഭിക്കുകയില്ല എന്നു മാത്രമല്ല ഇവരുടെ വിരോധവും സമ്പാദിക്കാം. ഇവർക്കു കുട്ടികളെ വിദ്യാഭ്യാസം ചെയ്യിക്കുവാൻ ഒട്ടുംതന്നെ ആഗ്രഹമില്ല. ഇവരുടെ ജോലി കൃഷിയാണ്. ഈ കുന്നിൻപുറത്തു കൃഷിചെയ്യുക എന്ന കാര്യം വളരെ പ്രയാസമുള്ളതാണ്. കുട്ടികളെ വിദ്യാലയ

ങ്ങളിൽ അയച്ചു എന്നുവരികിൽ ഈ കൃത്യങ്ങൾ ഒക്കെയും ആരുതന്നെയാണ് നിവർത്തിക്കുന്നത്? ഇവിടെ എല്ലാവർക്കും കൃഷിക്ക് ഉപയുക്തങ്ങളായ നിലങ്ങൾ ഉണ്ട്. ഈ സ്ഥലം മുഴുവൻ രാജാവിന്റെ സ്ഥിരസ്വത്താകയാൽ പ്രജകൾക്കു തങ്ങളുടെതെന്ന് അഭിമാനിച്ചു പോരുന്ന സ്ഥലങ്ങളെ വില്ക്കുവാൻ സാധിക്കുന്നതല്ല. ഇവിടെ ആരുംതന്നെ പട്ടിണികിടക്കുന്നില്ല. അവരവർക്കു വേണ്ട ധാന്യം ഏവർക്കും കിട്ടിക്കൊണ്ടെയിരിക്കുന്നു. ഗോതമ്പ്, നെല്ല്, പയറ് വർഗ്ഗങ്ങൾ, പച്ചക്കറികൾ മുതലായവ കൃഷി ചെയ്തുവരുന്നു. മഴയെ തന്നെയാണ് ഇവർ ആശ്രയിച്ചിരിക്കുന്നത്. മഴ പിഴച്ചു എങ്കിൽ കൃഷി എല്ലാം ഉണങ്ങിപ്പോകുന്നു. അപ്പോൾ ക്ഷാമദേവതയുടെ വായിൽപ്പെട്ടു വലയുന്നു. എന്നാൽ ഇപ്പോൾ ആകട്ടെ നിരത്തുകളും മറ്റും തുറന്നിരിക്കുന്നതിനാൽ, ക്ഷാമം ബാധിച്ചിരിക്കുന്ന സ്ഥലങ്ങളിലേക്ക് അധികൃതന്മാർ സാമാനങ്ങൾ അയച്ചുകൊടുക്കുന്നു.

ഇപ്രകാരമുള്ള ഒരു പ്രദേശത്താണ് പാഠശാലാനിർമ്മാണത്തിലേയ്ക്ക് ഇവനെ പ്രേരിപ്പിക്കുന്നത്. ഈ പ്രേരണയിൽനിന്നു വിരമിക്കുവാനായി അത്യധികം ശ്രമിച്ചു എങ്കിലും അതു സാധിച്ചില്ല. പ്രത്യുത, ഈ വിചാരത്തിന് ശക്തി കൂടുതലായി വരികയാണ് ചെയ്തത്. കിംബഹുനാ, ഈ കാര്യസാദ്ധ്യത്തിനായി ഇവൻ അടുത്തദിവസംതന്നെ നരേന്ദ്രനഗരത്തിലുള്ള രാജഭവനത്തിൽ എത്തി. അപ്പോഴത്തെ മഹാരാജാ ശ്രീ നരേന്ദ്രഷാ ഇവനെ നല്ലപോലെ അറിയുമായിരുന്നു. ഗുഹയുടെ ഒരു മൈലകലെ ഗംഗയുടെ തീരത്ത് അദ്ദേഹത്തിന്റെ വിശ്രമാർത്ഥം രമണീയമായ ഒരു കെട്ടിടമുണ്ട്. അവിടെ വരുന്ന അവസരങ്ങളിൽ ഇവനേയും കാണുകയുണ്ടായിരുന്നു. അദ്ദേഹവുമായി സ്കൂൾ സംബന്ധമായി വാർത്താലാപങ്ങൾ കഴിച്ചു. എന്തായാലും ഒരു പ്രൈമറിസ്കൂൾ സ്ഥാപിക്കുവാൻ അദ്ദേഹം സമ്മതിച്ചു. അചിരേണ ടഹ്റീ സർക്കാർ വകയായി ഒരു പ്രൈമറിസ്കൂൾ സ്ഥാപിതമാകയും ചെയ്തു.

ഇവനു വലിയ ആശ്വാസമായി. പക്ഷെ പിന്നെയും ചില മുഖ്യരുടെ പ്രേരണയാൽ ഒരു മാദ്ധ്യമികപാഠശാലയ്ക്കായിട്ടു സർക്കാരുമായി എഴുത്തുകുത്തുകൾ നടത്തി. കെട്ടിടം ഉണ്ടാക്കുന്നപക്ഷം അതിലേയ്ക്ക് അനുവാദം കിട്ടുമെന്ന് ഉത്തരവായി. കെട്ടിടത്തിന്റെ പ്ലാനും അയച്ചുതന്നു. പണപ്പിരിവാരംഭിച്ചു. വലിയ ബുദ്ധിമുട്ടു കൂടാതെ കുറച്ചുപണവും വസൂലായി. കെട്ടിടത്തിനുവേണ്ട തടികളും സർക്കാരിൽ നിന്നു കിട്ടി. സാമഗ്രികൾ ഒക്കെയും സിമന്റ്, കുമ്മായം, ഇരുമ്പുകൾ മുതലായവ ശേഖരിച്ചു പണിയും ആരംഭിച്ചു. ഒരു മൂന്നുമാസം കൊണ്ട് ഒരു ഹാളും ഇടത്തും വലത്തും ഓരോ മുറിയും മിക്കവാറും പൂർത്തിയായി. വരാന്ത, കതകുകൾ, ജാലകങ്ങൾ, വെള്ളതേപ്പ് ഇവ ശേഷിച്ചു. മാദ്ധ്യമികപാഠശാല ആരംഭിച്ചു കഴിഞ്ഞിരിക്കുന്നു. പ്രൈമറിസ്കൂൾ കെട്ടിടത്തിൽ തന്നെ 6, 7, 8 ഈ ക്ലാസ്സുകൾ ആരംഭിച്ചു കഴിഞ്ഞു.



സർക്കാരിൽ നിന്നും മൂന്നദ്ധ്യാപകന്മാരെയും ഏർപ്പെടുത്തി. കിട്ടിയ പണമെല്ലാം ചിലവായിരിക്കുന്നു. പണി തല്ക്കാലത്തേയ്ക്കു നിറുത്തി. ഇവന്റെ ശരീരവും ക്ഷീണിച്ചുവശായി. കാലിൽ വേദനനിമിത്തം യഥേഷ്ടം നടക്കുവാനും വഹിയാതെ ആയി.

ഇപ്പോൾ എന്താണു ചെയ്യുക? ശരീരം തുലഞ്ഞുപോകട്ടെ എന്നുതന്നെ വിചാരിച്ച് ഗുഹയിൽനിന്നു പോകുവാൻ നിർബ്ബന്ധിതനായി. കുറെ ദിവസം ഹരിദ്വാരം രാമകൃഷ്ണസേവാശ്രമത്തിലും ചികിത്സയിൽ താമസിച്ചു. അവിടെ നിന്നും ഡൽഹി വഴി മദ്രാസിൽകൂടി കാഞ്ചീപുരം നാരായണസേവാശ്രമത്തിൽ എത്തി. അവിടെ ഒന്നുരണ്ടുമാസം താമസിച്ചു. പിഴിച്ചിലും കിഴിയും മറ്റു നടത്തിയപ്പോൾ കുറച്ചു സുഖം കിട്ടി. അവിടെനിന്നും കാളഹസ്തിയിൽ പോയി പ്രസിദ്ധ ശിവക്ഷേത്രവും മറ്റും ദർശിച്ചു അവിടെ സുഖമായി താമസിച്ചുവരുമ്പോൾ ഝടിതിയായിട്ട് ഒരു കമ്പി കിട്ടി. (Badly ill, come soon) വല്ലാത്ത സുഖക്കേടാണ്, വേഗം വരണം. R.C. Shukla M.B.B.S ഇവന്റെ ചിരപരിചിതനാണ്. ലക്നൗ മിഡിൽസ്കൂളിൽ പഠിച്ചുകൊണ്ടിരിക്കുമ്പോൾ തന്നെ ഇവന്റെ അടുക്കൽ പതിവായി വന്നുകൊണ്ടിരുന്നു. ഗുഹയിലും പല പ്രാവശ്യവും വന്നിട്ടുണ്ട്. ഇവനോട് പ്രത്യേകം ഭക്തിയുള്ള ഒരാളാണ്. ഇദ്ദേഹത്തിന്റെ കമ്പി കിട്ടിയ ഉടൻ തന്നെ മറ്റു വിചാരങ്ങൾ ഒക്കെയും നിർത്തിയിട്ട് നാഗപ്പൂരിലേയ്ക്ക് റെയിൽ വഴി പുറപ്പെടുകയാണു ചെയ്തത്. ഇത് 1949–ൽ ആയിരുന്നു. നാഗപ്പൂർ സ്റ്റേഷനിൽ തന്നെ അദ്ദേഹം ഹാജരുണ്ടായിരുന്നു. വലിയ ദീനക്കാരനായിട്ടാണ് കാണപ്പെട്ടത്. അദ്ദേഹത്തിന്റെ വാസസ്ഥലത്തെത്തി. ഭാര്യയും പുത്രന്മാരായ രണ്ടു കുട്ടികളും അദ്ദേഹത്തിന്റെ കൂടെ താമസിക്കുന്നുണ്ട്. സുഖക്കേടറിഞ്ഞ് അദ്ദേഹത്തിന്റെ അച്ഛനും അവിടെ വന്നിട്ടുണ്ട്. എല്ലാവരും അമ്പരന്നുവശരായിരിക്കുന്നു. ഇദ്ദേഹം നാഗപ്പൂരിൽ ഉള്ള ഒരു മെഡിക്കൽ സ്കൂളിലെ ഒരു പ്രധാന അദ്ധ്യാപകനാണ്. ശമ്പളം അപ്പോൾ നാനൂറോ അഞ്ഞൂറോ രൂപയുണ്ടായിരുന്നു. ദീനം ചുഴലിയുടെ വകഭേദമാണ്. ഇവനിൽ എല്ലാവർക്കും വിശ്വാസമുണ്ട്. ഇവൻ എത്തി രണ്ടുമൂന്നു ദിവസം കഴിയുമ്പോഴേക്കും അദ്ദേഹത്തിനു പൂർണ്ണസുഖം ലഭിച്ചു. അവിടെത്തന്നെ കുറച്ചുദിവസവും കൂടി സുഖമായി താമസിച്ചു.

ഇപ്പോൾ ഓരോ സ്ഥലങ്ങളിൽനിന്നും കത്തുകൾ തുടരെത്തുടരെ വന്നുകൊണ്ടിരിക്കുന്നു. ഇവനു ഗുഹയിലേക്ക് വീണ്ടും പോകുവാൻ ഇഷ്ടമില്ലായിരുന്നു എങ്കിലും ഈ കത്തുകളുടെ പ്രേരണയാൽ ലക്നോവിൽ എത്തി. അവിടെയുള്ള സ്നേഹിതന്മാർക്കെല്ലാം വളരെ സന്തോഷമായി. അവിടെനിന്നും പിന്നെയും ഗുഹയിലേക്ക് പുറപ്പെട്ടു. സ്കൂൾ കെട്ടിടത്തിന്റെ പണി പിന്നെയും ആരംഭിച്ചു. വിദ്യാർത്ഥികളും പുതിയ കെട്ടിടത്തിൽ പഠനമാരംഭിച്ചു. ✧

## അധ്യായം 25

**1950** ഏറ്റവും സ്മരണീയമായ വർഷമാണല്ലോ. രാഷ്ട്രപിതാവായ ശ്രീ ഗാന്ധിജിയുടെ നേതൃത്വത്തിലുള്ള രാഷ്ട്രസംഘത്തിന്റെ ഘോരമായ സമരം, ആയുധങ്ങളോ അല്ലെങ്കിൽ ശത്രുഭാവമോ, കൂടാത്ത അഹിംസാമയമായ സമരം നിമിത്തം ഭാരതവർഷത്തിനു പൂർണമായ സ്വാതന്ത്ര്യം ലഭിച്ചത് ഈ വർഷത്തിൽ തന്നെയല്ലയോ?* പ്രത്യേകം പ്രത്യേകം ഭരണം നടത്തി ക്കൊണ്ടുവന്ന എല്ലാ നാട്ടുരാജ്യങ്ങളും ഇന്ത്യയിൽ വിലീനങ്ങളായി ഭവിച്ചു. ടെഹറിരാജ്യവും യു.പി. സംസ്ഥാനത്തിൽ വിലീനമായി. രാജാവ് നാമമാത്ര മായിത്തീർന്നു.

"മാളികമുകളേറിയ മന്നന്റെ തോളിൽ മാറാപ്പു കേറ്റുന്നതും ഭവാൻ." അഖണ്ഡഹിന്ദുസ്ഥാൻ ഇപ്പോൾ രണ്ടു ഖണ്ഡങ്ങളായിത്തീർന്നു. മുസൽമാന്മാർക്കുള്ള ഖണ്ഡത്തിന്റെ പേർ പാക്കിസ്ഥാൻ. ഇതിനെ തുടർന്ന് ഭാരതഖണ്ഡത്തിൽ, ഭാരതത്തിൽ സർവത്ര വിശിഷ്യ പഞ്ചാബിലും പൂർവബംഗാളത്തും, നടന്ന പൈശാചികമായ കൃത്യത്തെപ്പറ്റി ഇവിടെ വിവരിക്കണമെന്ന് വിചാരിക്കുന്നില്ല. ഒരു നിമിഷത്തിനുള്ളിൽ പല ലക്ഷപ്രഭുക്കന്മാരും ഭക്ഷണാർത്ഥം തെണ്ടി അലയുന്നു. എന്റേത് എന്റേത് എന്നഭിമാനിക്കപ്പെടുന്ന സർവസ്വവും പരന്മാരുടെ കൈവശമായി തീരുന്നു. വളരെ കഷ്ടതകൾ സഹിച്ചും ഒരു വിധത്തിൽ ഇവർ ഇന്ത്യയിലെത്തി ശരണം പ്രാപിക്കുന്നു. ഭാരതസർക്കാർ ഇവർക്ക് അഭയം നൽകുന്നു. ഇവൻ ഇപ്പോൾ ഗുഹയിലാണല്ലോ താമസം. ഇവിടെയും ചില ശരണാർത്ഥികൾ വരുകയുണ്ടായി. അവർ കുറച്ചു ദിവസം താമസിക്കുകയുണ്ടായി. ഇവരാരും യാചകവൃത്തി ആശ്രയിക്കാതെ കഴിവുപോലുള്ള പ്രവൃത്തിചെയ്ത് കാലക്ഷേപം ചെയ്യുകയാണ് ചെയ്തത്. ശ്രീ ഗാന്ധിജിയും ഹിന്ദുമുസൽമാന്മാരെ ശാന്തരാക്കുന്നതിനായി ഒട്ടേറെ പരിശ്രമിച്ചു. ഒടുവിൽ അദ്ദേഹവും നാമാവശേഷമായി ഭവിച്ചു.

സ്കൂൾകെട്ടിടത്തിന്റെ പണി തുടർന്നുകൊണ്ടിരിക്കുന്നു. ടെഹറി രാജാവിന്റെ മഹിഷിയും കുറച്ചു ദാനം ചെയ്തു. ഏതാനും ഒഴിച്ചുള്ള മുറികളും വരാന്തയും പൂർത്തിയായിരിക്കുന്നു. പല മാന്യന്മാരുടേയും സഹായത്താൽ കെട്ടിടം പണിയുവാൻ അനയാസേന സാധിച്ചു. ✧

* *റിപ്പബ്ലിക് രൂപീകരണമാണ് സ്വാമിജി മഹാരാജ് ഇവിടെ സൂചിപ്പിക്കുന്നത്.*



## അധ്യായം 26

**1952** -ൽ റെയിൽവേയിലെ ഒരു പ്രധാന ഉദ്യോഗസ്ഥൻ അദ്ദേഹത്തിനുള്ള സലൂൺവഴി ഇവനെ ബോംബെയിലേക്ക് കൂട്ടിക്കൊണ്ടുപോയി. ഇവന്റെ കൂടെ പണ്ഡിറ്റ് ഹംസരാജനാഗരും ഉണ്ടായിരുന്നു. ബോംബേയിൽ മലബാർ ഹില്ലിൽ രമണീയമായ ഒരു കെട്ടിടത്തിൽ എത്തിച്ചേർന്നു. ഇവിടെ ഒരു മാസക്കാലം താമസിക്കുകയുണ്ടായി. സായംകാലത്തിൽ പതിവായി സമുദ്രതീരത്തിൽ പോയി സമുദ്രസ്നാനം ചെയ്ത് അവിടെത്തന്നെ വിശ്രമിച്ചു മടങ്ങുക പതിവായിരുന്നു. പ്രസിദ്ധപ്പെട്ട ക്ഷേത്രങ്ങളും സ്ഥലങ്ങളും ദർശിച്ചു, അവിടെയുള്ള സാധു മഹാത്മാക്കളേയും സന്ദർശിച്ചു. മടങ്ങി ലക്നൗ വഴി വീണ്ടും ഗുഹയിലെത്തി.

1953-ൽ സിംലായിൽ പോകുകയുണ്ടായി. അവിടെയും ഒരു മാസംവരെ താമസിച്ചു. ആ താമസം കൊണ്ട് ഇവന്റെ ശരീരത്തിനു കൂടുതൽ സൗഖ്യം ലഭിച്ചു. അവിടെനിന്നും ഡൽഹി വഴി പിന്നെയും ലക്നൗവിൽ എത്തി. അവിടെ കുറച്ചു ദിവസം താമസിച്ചതിന്റെ ശേഷം വീണ്ടും ഗുഹയിലെത്തി.

1953-ൽ ആയിരുന്നു പ്രയാഗിലെ പൂർണ്ണകുംഭം. ഇപ്പോൾ അലഹബാദ് എന്നു വിളിച്ചുവരുന്നത് മുമ്പിലത്തെ പ്രയാഗയത്രേ. ഹിന്ദുക്കളുടെ ഒരു പ്രസിദ്ധസ്ഥാനമാണിത്. ഇവിടെ ഗംഗയും യമുനയും സമ്മേളിക്കുന്നു. സരസ്വതീനദിയും അപ്രത്യക്ഷമായി ഈ നദികളുമായി സംഗമിക്കുന്നു എന്നാണ് ഐതിഹ്യം. ഈ സംഗമസ്ഥാനത്തിന്റെ നാമധേയമത്രേ ത്രിവേണി.

പന്ത്രണ്ടു രാശികളാണല്ലോ ഉള്ളത്. ഒരു രാശിയിൽ നിന്നും മറ്റൊരു രാശിയിൽ എത്തുന്നതിന്, വ്യാഴത്തിനു ഒരു കൊല്ലം വേണ്ടി വരുന്നു. വ്യാഴം മകരരാശിയിൽ എത്തുമ്പോഴാണ് പ്രയാഗയിലുള്ള കുംഭം. 12 വർഷത്തിലൊരിക്കൽ മാത്രമേ വ്യാഴം മകരരാശിയിൽ സ്ഥിതനാകുന്നുള്ളു. ഇപ്രകാരം ഓരോ 12 വർഷങ്ങൾ കഴിയുമ്പോഴൊക്കെയും പൂർണ്ണകുംഭമുണ്ടാകുന്നു. ഈ അവസരത്തിൽ ത്രിവേണിയിൽ സ്നാനാർത്ഥം അസംഖ്യം സാധുമഹാത്മാക്കളും ഗ്രഹസ്ഥന്മാരും വന്നുകൊണ്ടിരിക്കുന്നു. ദശനാമി സന്യാസികൾ, വൈരാഗികൾ, ഉദാസികൾ എന്നു തുടങ്ങിയ വിവിധസമ്പ്രദായത്തെ അവലംബിക്കുന്ന സാധുമഹാത്മാക്കൾ ത്രിവേണീസ്നാനാർത്ഥം പ്രയാഗയിൽ വന്ന് ഗംഗാതീരത്തിൽ പാളയം അടിച്ച് ഭജനതല്പരന്മാരായി താമസിച്ചുവരുന്നു.

മാഘമാസത്തിൽ പ്രയാഗയ്ക്ക് ഒരു വിശേഷം ഉണ്ട്. ത്രിവേണിയിൽ മാഘ സ്നാനാർത്ഥം ഗൃഹസ്ഥരായ സ്ത്രീപുരുഷന്മാരും ഇവിടെ കല്പവാസം ചെയ്യുന്നു. പ്രത്യേകം പ്രത്യേകം കുടികളിൽ മിതഭോജനവും ചെയ്ത് ഭജന പരായണന്മാരായി താമസിക്കുന്നതിനത്രെ കല്പവാസം എന്നു പറയ പ്പെടുന്നത്. പ്രതിവർഷം ഇപ്രകാരമുള്ള മേളകൾ പ്രയാഗയിൽ നടന്നു കൊണ്ടിരിക്കുന്നു. ഇവനും നാലഞ്ചുപ്രാവശ്യം ഇപ്രകാരമുള്ള കല്പ വാസത്തെ അനുഷ്ഠിച്ചിട്ടുണ്ട്. ത്രിവേണിയിലുള്ള സ്നാനം എത്രയും സുഖ ദായകം തന്നെ. പല രോഗങ്ങളും നശിച്ചുപോകുന്നു. ഇവന് കലശമായ വാതവേദനയുള്ള അവസരത്തിലും ത്രിവേണീസ്നാനം വലിയ ആശ്വാസം നൽകിയിട്ടുണ്ട്.

ഈ കൊല്ലം മൌനി അമാവാസി ദിവസം ഒരു വിശേഷസ്നാനദിവസ മായിരുന്നു. പ്രധാനമന്ത്രി നെഹ്റു, രാഷ്ട്രപതി രാജേന്ദ്രപ്രസാദ്, രാജ്യ പാലകൻ ശ്രീ മുൻഷി എന്നീ പ്രമുഖവ്യക്തികളും ഹാജരുണ്ടായിരുന്നു. ജനസമ്മർദ്ദവും വിചാരിച്ചിരുന്നതിൽ എത്രയോ അധികമായിരുന്നു. പോലീസിന്റെ ശരിയായ മേൽനോട്ടം ഇല്ലായ്കയാൽ ജനസമ്മർദ്ദം നിമിത്തം സഹസ്രോപരി തീർത്ഥയാത്രക്കാർ ശോചനീയമായ ഗതിയെ പ്രാപിക്കുക യുണ്ടായി. ആളുകൾ സമ്മർദം നിമിത്തം നിലംപതിക്കുകയാണെങ്കിൽ സ്ത്രീകളായാലും കൊള്ളാം പുരുഷന്മാരായാലും കൊള്ളാം. ആളുകൾ അതൊന്നും അറിയാതെ ബഹളത്തിൽ അവരുടെമേൽക്കൂടി പോയി, അവരെ ചവിട്ടിയരയ്ക്കുകയാണുണ്ടായത്. പലരും നദീപ്രവാഹത്തിലും പതിച്ചു. അതിരാവിലെ തന്നെ ഇവൻ ത്രിവേണിയിൽ സ്നാനം കഴിച്ച് തന്റെ സ്ഥാനത്ത് വരികയുണ്ടായി. ഡിസ്ട്രിക്ട് കലക്ടർ തുടങ്ങി പല ഉദ്യോഗ സ്ഥന്മാരും ഇവനു സുപരിചിതന്മാരായിരുന്നു. ഇവന്റെ കൂടെ ലക്നൗവിൽ നിന്നും വന്നവരായ എട്ടുപത്തു വ്യക്തികളും ഉണ്ടായിരുന്നു. രാവിലെ എട്ടു മണിക്കാണ് ഈ സംഭവം നടന്നത്. ഭഗവാൻ എന്തെല്ലാമോ ചെയ്യുന്നു. "ഘോരതരസംസാരസാഗരത്തിൽ നിന്നെന്നെ ത്രാണനം ചെയ്തീടണേ താരക ബ്രഹ്മമെ."

പ്രയാഗയിൽ നിന്നും ലക്നൗവിലേക്കു മടങ്ങി. ഇവന് ഒരുമാതിരി പനിയും വേദനയും ആരംഭമായി. ശുക്ലാഘാട്ടിൽ ആണല്ലോ താമസം. ചികിത്സയിൽ ഒക്കെയും ഇവൻ ഉദാസീനനായിരുന്നു. എങ്കിലും ഇവനു പരിചയമുള്ളവർ ഒക്കെയും ഡോക്ടർമാരെയും വൈദ്യന്മാരെയും കൊണ്ടു വന്നു. ചില ദിവസത്തിനുള്ളിൽതന്നെ എല്ലാം സുഖമായി, ഇക്കൊല്ലത്തെ ശിവരാത്രി ഇവിടെത്തന്നെ കഴിച്ചുകൂട്ടി. ബെറയ്ലി, മൊറാദാബാദ്, ഡൽഹി വഴി ഹൃഷീകേശത്തെത്തി. അവിടെ നിന്നും ബസ്സുവഴി ഗുഹയിലും വന്നു ചേർന്നു.



## അധ്യായം 27

**1951** ആഗസ്റ്റ് മാസത്തിൽ ഗുഹയിൽ നിന്നും ഡൽഹിയിൽ എത്തി ഒരു മുഖ്യന്റെ അതിഥിയായി കുറെ നാൾ താമസിക്കുകയു ണ്ടായി. അവിടെനിന്ന് പെട്ടെന്നു മദ്രാസിലെത്തി. ശ്രീരാമകൃഷ്ണമിഷനിൽ ആറേഴു ദിവസം സുഖമായി താമസിച്ചു. പ്രതിദിവസവും കുളിക്കുവാൻ സമുദ്രക്കരയിലേക്ക് പോകുമ്പോൾ ചില വിദ്യാർത്ഥികളും ഇവനെ അനു ഗമിച്ചിരുന്നു. ഇവർ നിത്യവും ആശ്രമത്തിൽ പോകാറുണ്ടായിരുന്നു. രാത്രി തോറും ഭക്ഷണാനന്തരം ചില സത്സംഗങ്ങളും നടത്തിക്കൊണ്ടിരുന്നു. മദ്രാസിലേക്കു പോകുംവഴി രാജമന്ത്രിയിൽ ശ്രീരാമകൃഷ്ണ ആശ്രമത്തിൽ കുറച്ചു ദിവസം വിശ്രമിക്കുകയുണ്ടായി. ഗോദാവരി തടങ്ങളിലേക്കും ഇവന്റെ ഒരു സ്നേഹിതൻ രാമകൃഷ്ണറാവു കൊണ്ടുപോവുകയുണ്ടായി. ഈ സ്ഥലം വളരെ രമണീയമാണ്. നാളികേരവൃക്ഷങ്ങൾ ധാരാളം ഉണ്ട്. ഒരു നോട്ട ത്തിൽ മലയാളം തന്നെയോ എന്നു തോന്നിപ്പോകും. ഇവിടെ ഒരു പുരാണ ശിവക്ഷേത്രം ഉണ്ട്. ഈ ക്ഷേത്രത്തിന്റെ ഐതിഹ്യം ഇപ്രകാരമാണ്. പൂർവ്വം ഈ സ്ഥലങ്ങൾ ഒക്കെയും നിബിഡമായ വനപ്രദേശമായിരുന്നു. ഒരു സാധു ബ്രാഹ്മണൻ ഒരു സായംകാലത്തിൽ ഈ വനത്തിൽ അകപ്പെട്ടുപോയി. ഒരു കടുവാ ഇദ്ദേഹത്തെ പിന്തുടർന്നു. ഇദ്ദേഹം പെട്ടെന്ന് അവിടെയുണ്ടായിരുന്ന ഒരു വലിയ വില്വവൃക്ഷത്തിന്റെ മുകളിൽ കയറി രക്ഷപ്പെട്ടു. കടുവായും ഈ വൃക്ഷത്തിന്റെ ചുവട്ടിൽ തന്നെ ഇദ്ദേഹത്തെ പ്രതീക്ഷിച്ചുംകൊണ്ട് നില്പായി. ബ്രാഹ്മണനാകട്ടെ രാത്രി മുഴുവൻ സ്തോത്രങ്ങളും ജപങ്ങളും ചെയ്തു കൊണ്ടേ ഇരുന്നു. വില്വദളങ്ങളെക്കൊണ്ട് പുഷ്പാഞ്ജലിയും ചെയ്യുകയു ണ്ടായി. ഈ പുഷ്പങ്ങൾ ഒക്കെയും കടുവായുടെമേലാണ് വീഴുകയുണ്ടായത്. ബ്രാഹ്മണൻ പുലർച്ചയാകുമ്പോൾ കാണുന്നത് കടുവയെയല്ലാ തൽ സ്ഥാനത്ത് ഒരു ശിവലിംഗത്തെയാണ്. അദ്ദേഹം താഴെയിറങ്ങി ശിവപൂജ ചെയ്തു. ഈ വിവരം നഗരവാസികളെ ധരിപ്പിച്ചു. അവർ ആകട്ടെ ആശ്ചര്യ മതികളായി കൂട്ടംകൂട്ടമായി ആ സ്ഥലത്ത് എത്തിച്ചേർന്ന് ശിവദർശനം ചെയ്തു. ആ സ്ഥലത്ത് ഒരു ക്ഷേത്രം പണിയിക്കുകയും ചെയ്തു. ഇവന് അവിടെ കുറെ ദിവസം താമസിക്കുവാൻ ആഗ്രഹമുണ്ടായി. അതു തൽക്കാലം സാദ്ധ്യമായില്ല. മദ്രാസിൽ നിന്നും നേരിട്ട് ഒറ്റപ്പാലം രാമകൃഷ്ണാശ്രമത്തിൽ

എത്തി. ഈ ആശ്രമത്തിന്റെ സ്ഥാപകനായ ശ്രീമത് നിർമ്മലാനന്ദ സ്വാമികൾ ഇപ്പോൾ യശശ്ശരീരനായിത്തീർന്നിരിക്കുന്നു. ഒറ്റപ്പാലം ആശ്രമത്തിൽ തന്നെയാണ് ശ്രീ സ്വാമിജി അന്തിമകാലം കഴിച്ചുകൂട്ടിയത്. ആകയാൽ ഈ ആശ്രമത്തിന്നു പ്രത്യേകം ഒരു വൈശിഷ്ട്യമുണ്ട്. ഇവിടെ ഒരു രാത്രി മാത്രമേ താമസിക്കുവാൻ ഇടയായുള്ളു. ഇവനോടു ഏറ്റവും താല്പര്യമുള്ള ഒരു മനുഷ്യനാണ് ശ്രീമാൻ കുണ്ടുപ്പണിക്കർ. ഇവൻ വന്ന വിവരം അദ്ദേഹത്തിനറിവാൻ ഇടയായി. ഉടൻതന്നെ ഇവനെ അദ്ദേഹത്തിന്റെ വാസസ്ഥാനമായ ചേർപ്പുളശ്ശേരിയിലേക്ക് പോകുവാനായി ഒരു കാറുമായി അദ്ദേഹത്തിന്റെ പ്രിയപുത്രൻ ഒറ്റപ്പാലം ആശ്രമത്തിൽ എത്തിക്കഴിഞ്ഞിരുന്നു. അനന്തരം അവിടെ എത്തുകയായി. മിസ്റ്റർ പണിക്കർക്കും അദ്ദേഹത്തിന്റെ ഭാര്യാപുത്രന്മാർക്കും എത്രയോ സന്തോഷമായി. അവിടെ മൂന്നുദിവസം താമസിക്കുകയുണ്ടായി. കുണ്ടുപണിക്കർ ഒരു സാമാന്യ പുരുഷനല്ല. അദ്ദേഹത്തിന് പലമാതിരിയുള്ള ശരീരവ്യഥകൾ ഉണ്ടെങ്കിലും സദാ പ്രസന്നമുഖനായിരിക്കുന്നു. പരസഹായം കൂടാതെ ഒന്നു തിരിഞ്ഞു കിടക്കുവാൻ പോലും സാധിക്കുന്നതല്ല. ഇവനെ കാണുമ്പോൾ അദ്ദേഹത്തിന് പ്രത്യേകം ഒരു ബലം കിട്ടുന്നു. അദ്ദേഹം കിടക്കയിൽ നിന്നു തന്നെത്താൻ എണീറ്റിരിക്കുന്നു. അടുത്തുള്ള ഒരു ശാസ്താംകോവിലിൽ ഒരു ഭാഗവതാപാരായണം നടന്നുകൊണ്ടിരിക്കുകയായിരുന്നു. അതിൽ പങ്കുകൊള്ളുന്നതിനായി ചില മുഖ്യന്മാരുടെ അനുഗ്രഹം അനുസരിച്ച് കാറിൽകൂടി ആ ക്ഷേത്രത്തിലേക്ക് പോകുമ്പോൾ ഇദ്ദേഹവും ഇവനെ അനുഗമിക്കുകയുണ്ടായി. ഈ പുണ്യപുരുഷൻ ഇപ്പോൾ നാമാവശേഷനായിരിക്കുന്നു. കാലം സകലരേയും കബളീകരിക്കുന്നു. ഈ വസ്തുത ആരും അറിയുന്നില്ല. ഇതിൽപരം ആശ്ചര്യം എന്തു തന്നെയാണുള്ളത്?

അവിടെനിന്ന് ഒരു പ്രസിദ്ധ ദേശാഭിമാനിയായ കുഞ്ഞിക്കാവമ്മയും ഒരുമിച്ച് കാർവഴിതന്നെ ഒരു രാത്രികൊണ്ട് ഓറ്റപ്പാലത്താശ്രമത്തിൽ എത്തി. ശ്രീ സ്വാമിജിയുടെ ഒരു പരമഭക്തനാണല്ലേ പുണ്യവതിയായ പാലാട്ടു പാറുക്കുട്ടിഅമ്മ. മാർഗ്ഗമദ്ധ്യത്തിൽ ഈ പുണ്യവതിയുടെ ഗൃഹത്തിലും പോകുകയുണ്ടായി. ഇവന്റെ ഒരു സുഹൃത്തായ ശ്രീ ചിന്മയാനന്ദസ്വാമികൾ ഇപ്പോൾ ആശ്രമത്തിൽ താമസിക്കുകയാണ്. അദ്ദേഹം ഇവനെ ആ സ്വാമികളുടെ പൂർവാശ്രമത്തിലേയ്ക്കു വിളിച്ചുകൊണ്ടുപോയി. ഭാരതപ്പുഴയും ഇറങ്ങിക്കയറി അധികവും കാൽനടയായിട്ടുതന്നെയാണ് പോയത്. മാർഗ്ഗമദ്ധ്യേ പരുത്തിപ്പള്ളിയിലും ചില സ്നേഹിതന്മാരുടെ സൽക്കാരം സ്വീകരിച്ചു. ഒരു ദേവീക്ഷേത്രത്തിലും ഒന്നുരണ്ടു ദിവസം കഴിച്ചുകൂട്ടി. അനന്തരം പാലിയത്ത്



ചെറിയച്ചൻ അദ്ദേഹത്തിന്റെ വസതിയിലേക്കു കൂട്ടിക്കൊണ്ടുപോയി. അവിടെ ഒരു ഏകാന്തസ്ഥലത്തുള്ള ഒരു മാളികയുടെ മുകളിൽ രണ്ടുമൂന്നു ദിവസം സുഖമായി കഴിക്കുകയുണ്ടായി. അദ്ദേഹത്തിന്റെ പുത്രിമാർക്ക് സംഗീതത്തിൽ പ്രത്യേകം പാടവം ഉണ്ടായിരുന്നു. അവരുടെ ഭക്തിരസപ്രധാനങ്ങളായ കീർത്തനങ്ങളുടെ മാധുര്യം ഇവൻ ഇപ്പോഴും സ്മരിക്കുന്നുണ്ട്. അദ്ദേഹത്തിന്റെ വകയായി പല ക്ഷേത്രങ്ങളും ഉണ്ട്. ഒന്ന്, മൂന്ന് മൈൽ അകലെയുള്ള ഒരു ക്ഷേത്രത്തെപ്പറ്റിയാണ് ഇവൻ ഇവിടെ പ്രസ്താവിക്കുന്നത്. ആ സ്ഥലത്തുനിന്നും വളരെ ആളുകൾ ഇവന്റെ അടുക്കൽ വരികയും ഭജനഘോഷത്തോടുകൂടി ആ ക്ഷേത്രത്തിലേക്ക് കൊണ്ടുപോകയും ചെയ്തു. ഇവിടെ ജാതിവ്യത്യാസം കൂടാതെ ഹിന്ദുക്കൾ ഏവർക്കും പൂജാദികൾ നടത്താവുന്നതാണ്. രമണീയമായ സ്ഥാനമാണ്. ഒരു രാത്രി അവിടെയും താമസിച്ചതിന്റെ ശേഷം അടുത്ത ദിവസംതന്നെ അച്ഛന്റെ മാളികയിൽ തിരിച്ചെത്തി. ഇപ്പോഴാകട്ടെ പാലക്കാട്ടു നിന്നും ദാമോദരൻനായർ ബി.ഏ. ബി.എൽ., വക്കീൽ ഇവനെ പാലക്കാട്ടേയ്ക്കു കൂട്ടിക്കൊണ്ടുപോയി. അദ്ദേഹത്തിന്റെ ആഭിമുഖ്യത്തിൽ "വിജ്ഞാനരമണീയം" എന്ന നാമധേയത്തിൽ ഒരു ആശ്രമം സ്ഥാപിതമായിരുന്നു. പല മാന്യന്മാരും അവിടെ പതിവായി വന്നു ധ്യാനാദികൾ നടത്തിവന്നു. ഒരു ചെറിയ പുസ്തകശാലയും ഇതോടു സംബന്ധിച്ചുണ്ടായിരുന്നു. ഇവൻ ഒന്നുരണ്ടു ദിവസം അവിടെ താമസിച്ചതിന്റെ ശേഷം നേരിട്ട് ഗുരുവായൂരിലേയ്ക്കു കാർവഴി യാത്രയായി. ഇവനോടൊരുമിച്ചു ദാമോദരൻനായരും ജ്ഞാനാനന്ദസ്വാമികളും, സാധു ബലരാമജിയും ഉണ്ടായിരുന്നു. മദ്ധ്യേമാർഗ്ഗം ചില സ്കൂളുകളും സന്ദർശിക്കുകയുണ്ടായി. രാത്രി എട്ടുമണിയോടുകൂടി ഗുരുവായൂർ എത്തി. ക്ഷേത്രാധികൃതന്മാർ എല്ലാവർക്കും വേണ്ട സഹായങ്ങൾ ഒക്കെയും ചെയ്തു. ക്ഷേത്രത്തിൽ പോയി ഭഗവൽദർശനവും ചെയ്ത് അല്പാല്പം ആഹാരവും കഴിച്ച് ക്ഷേത്രംവകയായ ഒരു കെട്ടിടത്തിൽതന്നെ ഇവൻ വിശ്രമിച്ചു. സാധു ബലരാമജിയും ഇവന്റെ കൂടെത്തന്നെ വസിച്ചു. മറ്റവർ അപ്പോൾതന്നെ കാർമാർഗ്ഗം പാലക്കാട്ടേയ്ക്കു മടങ്ങി.

✧

## അധ്യായം 28

അ തിരാവിലെ അടുത്തുള്ള മമ്മിയൂർ ക്ഷേത്രത്തിൽ പോയി സ്നാനാ
ദികൾ കഴിച്ചു. ഇത് ഒരു ഏകാന്തസ്ഥാനമാണ്. അവിടെത്തന്നെ
ധ്യാനാദികൾ അനുഷ്ഠിക്കുകയുണ്ടായി. ഗുരുവായൂരപ്പനേയും ദർശിച്ചു.
താമസസ്ഥലത്തെത്തി. പലരും ഇവനെ കാണുവാനായി ഈ സ്ഥലത്തു
വരികയായി. ഭക്ഷണത്തിനു വേണ്ടതൊക്കെ ക്ഷേത്രത്തിൽനിന്നുതന്നെ
അയച്ചുകൊണ്ടിരുന്നു. അപ്പോഴത്തെ കാര്യസ്ഥൻ റിട്ടയർഡ് ജഡ്ജി ശ്രീ
കൃഷ്ണൻനായരുടെ ഒരു മിത്രവും ആയിരുന്നു. ഇവനെപ്പറ്റി ശ്രീ കൃഷ്ണൻ
നായർ ഈ കാര്യസ്ഥന് എഴുതീട്ടുണ്ടായിരുന്നു. ക്ഷേത്രത്തിനടുത്തുള്ള
നല്ല സൗകര്യമുള്ള ഒരു കെട്ടിടത്തിൽ ഇവനെ താമസിപ്പിച്ചു. മൂന്നു ദിവസമേ
ഇവൻ ഇവിടെ താമസിച്ചുള്ളൂ. രണ്ടു ദിവസം സായാഹ്നത്തിൽ ഊട്ടുപുരയിൽ
വച്ച് ഭഗവൽസംബന്ധങ്ങളായ സംഭാഷണങ്ങളും കാര്യസ്ഥന്മാരുടെ പ്രേരണ
യാൽ നടത്തിയിരുന്നു. നാലാമത്തെ ദിവസം പ്രാതഃകാലത്ത് എട്ടുമണിയോടു
കൂടി തൃശ്ശൂരിലേക്കു പുറപ്പെട്ടു. കുഞ്ഞിക്കാവമ്മയും ജാനകിഅമ്മയും
ബലരാമജിയും ഒന്നിച്ചുണ്ടായിരുന്നു. പത്തുമണിയോടുകൂടി തൃശ്ശൂർ
രാമകൃഷ്ണാശ്രമത്തിൽ എത്തി. അപ്പോൾ ശ്രീ ഈശ്വരാനന്ദസ്വാമികളായി
രുന്നു ആ മഠാദ്ധ്യക്ഷൻ. അദ്ദേഹത്തിനു വളരെ സന്തോഷമായി. ഈ
മഠത്തോടുസംബന്ധിച്ച് ഒരു ഹൈസ്കൂളും ശാരദാമന്ദിരവും ഉണ്ട്. ഇവ
യൊക്കെയും ദർശിച്ചു: സായാഹ്നത്തിൽ ഇവിടെയും ചില സംഭാഷണങ്ങൾ
നടത്തി. മൂന്നാമത്തെ ദിവസം ഇവിടെനിന്നും എറണാകുളത്തേയ്ക്ക് യാത്ര
യായി. വൈറ്റില ശ്രീരാമകൃഷ്ണാശ്രമത്തിലേക്കു പോയി. പുരഞ്ജനാനന്ദ
സ്വാമികളായിരുന്നു ഈ ആശ്രമത്തിലെ അദ്ധ്യക്ഷൻ. ഇതും രമണീയമായ
ഒരു സ്ഥാനമാണ്. ആശ്രമകാര്യങ്ങൾ ഒക്കെയും ഭംഗിയായി നടന്നുകൊണ്ടിരി
ക്കുന്നു. ഇതോടു സംബന്ധിച്ചുതന്നെ ഒരു ഡിസ്പെൻസറിയും ഉണ്ട്. ദരിദ്ര
രായ രോഗികൾക്ക് വേണ്ട മരുന്നുകൾ സൗജന്യമായി കൊടുത്തുവരുന്നു.
ഇവൻ ഇവിടെയും ചില സംഭാഷണങ്ങൾ നടത്തുകയുണ്ടായി. കോഴിക്കോട്
ആശ്രമത്തിന്റെ അദ്ധ്യക്ഷനായ ശ്രീ നിർവികാരനന്ദസ്വാമികൾ ചില
മാന്യന്മാരോടുകൂടി ഇവിടെ വരികയുണ്ടായി. ഇവിടെ വച്ച് അദ്ദേഹത്തിന്റെ
ആവശ്യപ്രകാരം ചില മാന്യന്മാർക്കു മന്ത്രോപദേശവും ചെയ്യുകയുണ്ടായി.
ഇവിടെയും രണ്ടുമൂന്നുദിവസം സുഖമായി കഴിച്ചു.



തിരുവനന്തപുരത്തുനിന്നും ശ്രീ സ്വാമിജിയുടെ പരമഭക്തനായ ശങ്കര വേലിൽ പരമേശ്വരൻപള്ളയുടെ കത്തുകൾ അടിക്കടി വന്നുകൊണ്ടിരുന്നു. അദ്ദേഹത്തിന്റെ പ്രിയപ്പെട്ട ഭാര്യയും ശ്രീ സ്വാമിജിയുടെ ശിഷ്യതന്നെയാണ്. അവർ അപ്പോൾ രോഗാതുരയായി കിടപ്പിലാണ്. (ഭർത്താവും രണ്ടു പുത്ര ന്മാരും ഒന്നിച്ച് അവർ ആറേഴുദിവസം ഗുഹയുടെ സമീപമുള്ള ശ്രീ നിർമ്മലാ ലയത്തിൽ വന്നു താമസിച്ചിട്ടുണ്ട്.) ഇവനെ കാണുവാൻ അവർ ആഗ്രഹിച്ചു കൊണ്ടേ ഇരിക്കുന്നു. ആകയാൽ ഈ ആശ്രമത്തിൽ നിന്ന് നേരിട്ട് ബസ്സുവഴി തിരുവനന്തപുരത്തേക്കു ഒരു സുപ്രഭാതത്തിൽ യാത്രയായി. ഇവന്റെ കൂടെ കുഞ്ഞിക്കാവമ്മയും സാധുബലരാമജിയും ഒരു ഗൃഹസ്ഥനായ രാമൻനായരും ഉണ്ടായിരുന്നു. തിരുവനന്തപുരത്ത് ഉച്ചയ്ക്കു പന്ത്രണ്ടുമണിക്കെത്തി. മോട്ടോർ സ്റ്റാൻഡിൽനിന്ന് പരമേശ്വരൻപിള്ള താമസിക്കുന്ന സ്ഥലത്തും ഞങ്ങൾ എത്തി.

ദീനക്കാരിക്ക് എത്ര സന്തോഷമായി എന്നു പറകവയ്യ. ആദ്യമായിട്ടു ഇവനെ കണ്ടതും അവർതന്നെ ആയിരുന്നു. കിടപ്പിലാണെങ്കിലും ഉടനടി എണീറ്റിരിക്കുകയായി. അവിടെ അപ്പോൾ പിള്ളയും അദ്ദേഹത്തിന്റെ രണ്ടു പുത്രന്മാരും പുത്രികളും ഉണ്ടായിരുന്നു. ഇവനും മറ്റും കുളി മുതലായതു നടത്തി അല്പം വിശ്രമിച്ചു. എല്ലാവർക്കുംകൂടി അവിടെ താമസിക്കുന്നതി നുള്ള സൗകര്യവും ഇല്ലായിരുന്നു. ഇവന്റെ കൂടെയുള്ളവരോ കന്യാ കുമാരിക്കു പോകണമെന്ന ഉദ്ദേശത്തോടുകൂടിയാണ് വന്നിരിക്കുന്നതും. പിള്ളയുടെ കാറിൽ ഞങ്ങൾ രാത്രി ഒമ്പതുമണിയോടുകൂടി കന്യാകുമാരിയി ലുള്ള സത്രത്തിലെത്തി. അടുത്തദിവസം അമാവാസിയാണ്. സ്നാനാർ ത്ഥവും ദർശനാർത്ഥവും അനവധി ആളുകൾ മറ്റു സ്ഥലങ്ങളിൽ നിന്ന് വന്നിട്ടുണ്ട്. ഞങ്ങൾക്ക് താമസിക്കുവാൻ സ്ഥലം കിട്ടാതെ വിഷമിച്ചു. ഇവിടെയും ക്ഷേത്രകാര്യസ്ഥന്റെ സഹായത്താൽ ഞങ്ങൾക്കു ഹിതമായ ഒരു സ്ഥലം കിട്ടി. സമുദ്രസ്നാനവും ദേവീദർശനവും ചെയ്ത് മൂന്നുദിവസം അവിടെ താമസിച്ചു. ഇവന്റെ സുഹൃത്തും സതീർത്ഥ്യനുമായ ശ്രീ പ്രണവാനന്ദസ്വാമികൾ ഇവിടെ താമസമായിരുന്നു. അദ്ദേഹം ഇവന്റെ കൂടെ ഗുഹയിലും താമസിച്ചിട്ടുണ്ട്. അദ്ദേഹവും ഇവനോടു കൂടി ഒരു സായാഹ്നത്തിൽ തിരുവനന്തപുരത്തേയ്ക്കു പുറപ്പെട്ടു. ശുചീന്ദ്രത്ത് അല്പ സമയം വിശ്രമിച്ചതിന്റെ ശേഷം ബസ്സ്റ്റാന്റിൽ എത്തിയത്. അവിടെ നിന്നും എല്ലാവരുംകൂടി ടൗണിലുള്ള രാമകൃഷ്ണാശ്രമത്തിലെത്തി. ഈ ആശ്രമത്തിലെ അദ്ധ്യക്ഷൻ ശ്രീ തപസ്യാനന്ദസ്വാമികൾ എല്ലാവരേയും സസന്തോഷം സൽക്കരിക്കുകയുണ്ടായി. അടുത്തദിവസം പ്രാതഃകാലത്തിൽ ഇവനോടു കൂടിയുണ്ടായിരുന്നവർഒക്കെയും ഓരോ സ്ഥലത്തേക്കു പോയി. സാധു ബാലരാമജി മാത്രം ഇവന്റെ കൂടെ താമസിച്ചു.

ശ്രീ സ്വാമിജി സ്ഥാപിച്ചിട്ടുള്ള വട്ടിയൂർക്കാവ് ആശ്രമത്തിലും പോയി രണ്ടുമൂന്നു ദിവസം സുഖമായി താമസിക്കുകയുണ്ടായി. വളരെ മനോഹരമായ സ്ഥാനം. തപസ്സിനു പറ്റിയതുതന്നെ. ഇവൻ താമസിക്കുന്ന അവസരത്തിൽ ശ്രീ തപസ്യാനന്ദ സ്വാമികളും ഈ ആശ്രമത്തിൽ വരികയുണ്ടായി. ഈ ആശ്രമത്തിലെ ചെലവുകൾ സകലതും അദ്ദേഹം മുഖാന്തരമാണല്ലോ നടത്തിവരുന്നത്.

മദ്രാസ് ആശ്രമത്തിൽവച്ച് പരിചിതനായ ശ്രീനിവാസൻ എന്ന യുവാവും ഇവനെ കാണുന്നതിനായി ഈ ആശ്രമത്തിൽ എത്തി. തിരുവനന്തപുരം ടൗണിൽ നിന്നും പല മാന്യന്മാർ വന്നുകൊണ്ടേയിരുന്നു. ഇവരുടെ ആഗ്രഹ പ്രകാരം ടൗണിൽ തന്നെ ചില ദിവസങ്ങൾ താമസിക്കുന്നതിലേയ്ക്ക് തിരുവനന്തപുരത്തേയ്ക്കു പുറപ്പെട്ടു. ധന്വന്തരി ഔഷധശാലയിലെ വൈദ്യവര്യൻ ശ്രീ നാരായണപിള്ളയുടെ വസതിയിൽ താമസമായി. പത്മനാഭ സ്വാമിക്ഷേത്രത്തിൽ പോയി അനന്തശയനന്റെ ദർശനവും കഴിച്ചു.

ഇവിടെ ശ്രീചിത്തിരതിരുനാൾ മഹാരാജാവിന്റെ നാമധേയത്തിൽ ഒരു ഹിന്ദുമതഗ്രന്ഥശാലയുണ്ട്. അതിന്റെ ക്യൂറെറ്റർ ശ്രീ ശേഷാദ്രി ബി.ഏ. എം.എൽ. ആയിരുന്നു. ഇവനും ആ ഗ്രന്ഥശാലയിൽ പോയി ഒന്നുരണ്ടു ദിവസം സംഭാഷണങ്ങൾ നടത്തുകയുണ്ടായി. നമ്മുടെ മാന്യനായ ഡാക്ടർ തമ്പി ഇപ്പാൾ അസ്വസ്ഥനായിരിക്കുകയാണ്. കടൽപ്പുറത്തുള്ള അദ്ദേഹ ത്തിന്റെ കെട്ടിടത്തിലാണ് താമസം. പതിശുശ്രൂഷയിൽ തൽപരയായി അദ്ദേഹ ത്തിന്റെ ഭാര്യയും ഒരുമിച്ചുണ്ടായിരുന്നു. അദ്ദേഹത്തിന്റെ പുത്രനാണല്ലോ ഇപ്പോഴത്തെ പ്രധാന ഡാക്ടർ കേശവൻനായർ. ഒരു രാത്രി കടൽപ്പുറത്തു പോയി ഇദ്ദേഹത്തിന്റെ വസതിയിലും താമസിച്ചു. തിരുവിതാംകൂറിലുള്ള രാമകൃഷ്ണസംഘത്തിന്റെ നട്ടെല്ലായിരുന്നു ഇദ്ദേഹം. ഇപ്രകാരമുള്ള ഒരു ശോച്യാവസ്ഥയ്ക്ക് ഇദ്ദേഹം അനർഹൻ തന്നെയാണ്. ഭഗവാൻ ഇദ്ദേഹ ത്തിനു ശാന്തിനൽകട്ടെ.

ശ്രീ സ്വാമിജിയുടെ അനുയായികളിൽ ഒരു പ്രധാന സ്ഥാനം വഹിച്ചിരുന്ന ശ്രീ. എം.ആർ. നാരായണപിള്ളയും നാമവശേഷനായിരിക്കുന്നു. ശങ്കരവേലി പരമേശ്വരൻപിള്ളയും ഒരുമിച്ച് അദ്ദേഹത്തിന്റെ വസതിയിൽപോയി ഭാര്യാ പുത്രാദികളേയും കാണുകയുണ്ടായി. ചില മാന്യന്മാരുടെ അതിഥിസൽക്കാര ങ്ങളും സ്വീകരിച്ചു. ധന്വന്തരിമഠത്തിലുള്ള വാസം പരമസുഖമായിരുന്നു. ഇവിടെ നിന്നും വൈദ്യരുടെ കാറിൽതന്നെ ചെങ്ങന്നൂരേയ്ക്കു യാത്രയായി. മാർഗ്ഗമദ്ധ്യേ സദാനന്ദാശ്രമവും ദർശിച്ചു. അടൂരിൽ കരുണാകരൻനായരുടെ ഭവനത്തിൽ എത്തി ആഹാരാദികൾ കഴിച്ചു വിശ്രമിച്ചു. അവിടെയുള്ള രാമകൃഷ്ണാശ്രമത്തിൽ പോവുകയുണ്ടായി.



ചെങ്ങന്നൂരിൽ പകൽ നാലുമണിയോടുകൂടി **ക്ഷേത്രത്തിന്റെ മുൻവശ** ത്തെത്തി. അന്ന് അവിടെത്തന്നെ താമസിക്കുവാനുള്ള **ഏർപ്പാടുകൾ ചെയ്തു** കൊണ്ടിരിക്കവെ, വൈദ്യരാജൻ നാരായണപിള്ള അവർകൾ **ആറന്മുള നിന്നും** കാർവഴി ചെങ്ങന്നൂരിൽ എത്തി ഇവനെയും എല്ലാം **കൊണ്ടുപോയി.** ഭഗവദ്ദർശനംചെയ്തു അദ്ദേഹത്തിന്റെ വീട്ടിൽ വിശ്രമിച്ചു.

പുല്ലാട്ടുവൈദ്യൻ നാരായണപ്പണിക്കരുടെ പുത്രൻ വാസുപിള്ളയും അപ്പോൾ അവിടെ എത്തിയിരിക്കുന്നു. അടുത്ത ദിവസം പ്രാതഃകാലത്ത് വാസുപിള്ള ഞങ്ങളെ പുല്ലാട്ടേയ്ക്ക് ക്ഷണിച്ചുകൊണ്ടുപോയി. പുല്ലാട്ടു രണ്ടുമൂന്നു ദിവസം താമസിച്ചു. വൈദ്യരുടെ വകയായ ഹൈസ്കൂളിൽ പോയി വിദ്യാർത്ഥികൾക്ക് ചില ഉപദേശങ്ങളും നൽകുകയുണ്ടായി.

പുല്ലാട്ടുനിന്നും തിരുവല്ലാആശ്രമത്തിൽ ഒരു ദിവസം രാവിലെ പത്തു മണിയോടുകൂടി എത്തി. അപ്പോൾ ഈ ആശ്രമാദ്ധ്യക്ഷൻ ശേഖരാനന്ദ സ്വാമികൾ ആയിരുന്നു. നിരഞ്ജനാനന്ദസ്വാമികൾ വാഗീശ്വരാനന്ദസ്വാമി കൾ, നിർവികാരാനന്ദസ്വാമികൾ, ധർമ്മാനന്ദസ്വാമികൾ എന്നീ സ്വാമിമാരും ഒരു ബ്രഹ്മചാരിയും അപ്പോൾ അവിടെ താമസമുണ്ടായിരുന്നു. ഇവിടെയും മൂന്നുദിവസം സുഖമായി താമസിച്ചു. തിരുവല്ലാക്ഷേത്രത്തിൽ പോയി ശ്രീവല്ലഭനെ ദർശിച്ചു. ദേവസ്വം മേലധികാരി രാമൻനമ്പൂതിരിപ്പാട് തിരുവനന്തപുരത്തുവച്ചുതന്നെ ഇവനു പരിചയമായി. ഇദ്ദേഹം ആശ്രമത്തിൽ വരികയും ഇവനെ സ്ഥലംഹിന്ദു ഹൈസ്കൂളിലേയ്ക്ക് കൂട്ടിക്കൊണ്ടു പോകയും ചെയ്തു. വിദ്യാർത്ഥികൾക്ക് ചില ഉപദേശങ്ങൾ നൽകി. ഒരു ഹൈന്ദവഹൈസ്കൂൾ സ്ഥാപിക്കുന്നതിലേയ്ക്ക് ഇവന് വലിയ ആഗ്രഹ മുണ്ടായിരുന്നു. അതിലേയ്ക്കു കഴിവുള്ളിടത്തോളം പരിശ്രമവും ചെയ്തി രുന്നു. എന്തായാലും ഇപ്പോൾ ആ ആഗ്രഹം സഫലീകരിച്ചിരിക്കുന്നു. അവിടെ നിന്ന് നമ്പൂതിരിപ്പാട് ഇവനെ ചെങ്ങന്നൂർ ക്ഷേത്രത്തിലേയ്ക്കു കൊണ്ടു പോയി. പമ്പാനദിയിൽ സ്നാനവും കഴിച്ച് പാർവ്വതീപരമേശ്വരന്മാരുടെ ദർശ നവും സുഖമായി കഴിച്ച് മടങ്ങി തിരുവല്ലായിൽ എത്തി. നിർവ്വികാരാനന്ദ സ്വാമികളുടെ അമ്മയുടെ ക്ഷണപ്രകാരം മാവേലിമഠത്തിൽ പോയി. അവിടെ വിശേഷാൽ നടന്നിരുന്ന നാമസങ്കീർത്തനങ്ങളുടെ രസം നല്ലപോലെ ആസ്വദിച്ചു. ഭിക്ഷയും കഴിച്ച് രാത്രി തന്നെ ആശ്രമത്തിൽ എത്തി വിശ്രമിച്ചു. തേവണംകോട്ടു നമ്പൂതിരി നൽകിയ ഭിക്ഷയേയും ഇവൻ സ്വീകരിക്കുക യുണ്ടായി. സുദേവനെന്ന ഒരു മാന്യനും തിരുവല്ലാ ആശ്രമത്തിൽ ഇവനെ കാണുവാൻ വരികയും ഇവനിൽ നിന്നും ചില ആദ്ധ്യാത്മിക ഉപദേശങ്ങൾ സ്വീകരിക്കുകയും ചെയ്തു. ✧

## അധ്യായം 29

ബദരീനാഥക്ഷേത്രത്തിൽ പൂജകഴിക്കുന്നതിനുള്ള അധികാരം മലയാള ബ്രാഹ്മണർക്കു മാത്രമേയുള്ളു. ഇവർ ബ്രഹ്മചാരികളും ആയിരിക്കണം. ടഹറിരാജാവിന്റെ അപേക്ഷപ്രകാരം തിരുവിതാംകൂർ കൊച്ചി മഹാരാജാക്കന്മാർ ആളുകളെ പരിശോധിച്ചയച്ചുകൊടുക്കുകയാണു പതിവ്. ഈ പൂജാരികൾക്കുള്ള നാമധേയം റാവൽ എന്നത്രേ. ബഹുമാനമായി റാവൽ സാഹെബ് എന്നു വിളിച്ചുവരുന്നു. ഇപ്പോൾ തലവടിയിൽ താമസിക്കുന്ന ഗോവിന്ദൻനമ്പൂരി ഇപ്രകാരമുള്ള റാവൽ ആയിരുന്നു. ബദരിയിൽ വച്ചുതന്നെ ഇദ്ദേഹവുമായി ഇവർ ഗാഢപരിചയത്തിലായിരുന്നു. ഇവനെ കാണുന്നതിനായി തലവടിയിലെ ഈ റാവൽ സാഹെബിനും വലിയ ആഗ്രഹമുണ്ടായിരുന്നതിനാൽ അദ്ദേഹം ഇവനെ അവിടെ ക്ഷണിക്കുകയുണ്ടായി. വെള്ളം വഴി വള്ളത്തിൽ കൂടിയാണ് പോകുന്നത്. ഇവന്റെ കൂടെ ശ്രീനിവാസനും, സാധുവും ഉണ്ടായിരുന്നു. റാവൽ തന്നെ വള്ളമയച്ചുതന്നു. തിരുവല്ലായിൽ നിന്നു പകൽ മൂന്നുമണിക്കു വള്ളത്തിൽ കയറി തലവടിയിൽ അഞ്ചുമണിയോടുകൂടി എത്തി. ഇപ്പോൾ വെള്ളം പൊങ്ങിവരുന്ന കാലമാണ്. ഇദ്ദേഹത്തിന്റെ ഭവനത്തിന്റെ ചുറ്റുപാടും വെള്ളം തന്നെ.

റാവൽസാഹിബിനു വലിയ സന്തോഷമായി. രാത്രി സുഖമായി കഴിച്ചുകൂട്ടി. വാസ്തവം പറയുകയാണെങ്കിൽ ഇവന് ആ സ്ഥലം സകലപ്രകാരത്തിലും അസൗകര്യദായകമായിരുന്നു. എന്നിരുന്നാലും അദ്ദേഹത്തിന്റെ മനസ്സിന്റെ ശ്ലാഘനീയ സൽഭാവത്തിൽ പരമസുഖമായി അവിടെ കഴിച്ചുകൂട്ടി. അടുത്ത ദിവസം മദ്ധ്യാഹ്നഭക്ഷണവും കഴിച്ച് വള്ളംവഴിയായിത്തന്നെ ഹരിപ്പാട്ട് ശ്രീരാമകൃഷ്ണാശ്രമത്തിലേക്ക് പോകുകയായി. പകൽ അഞ്ചുമണിയോടുകൂടി ഹരിപ്പാട്ട് ശ്രീരാമകൃഷ്ണാശ്രമത്തിലുമെത്തി.

ശ്രീ ചിത്സുഖാനന്ദസ്വാമികളാണല്ലോ ഈ ആശ്രമത്തിലെ അദ്ധ്യക്ഷൻ. അദ്ദേഹത്തിന്റെ സൗഹാർദ്ദപൂർവ്വമുള്ള സല്ക്കാരത്തേയും സ്വീകരിച്ച് ഇവിടെ ഒന്നുരണ്ടു ദിവസം താമസിച്ചു. ചിത്പ്രഭാനന്ദസ്വാമികളും ഇവനോടു വലിയ സൗഹാർദ്ദമായിത്തന്നെ പെരുമാറി. ബാല്യത്തിലെ ഇവൻ സകല ക്ഷേത്രങ്ങളിലും പോയിക്കൊണ്ടിരുന്നു. ഈ പതിവനുസരിച്ച് ഇവൻ അവിടെ അവിടെ ഹരിപ്പാട്ടു ക്ഷേത്രത്തിലും പോയി സുബ്രഹ്മണ്യസ്വാമിയേയും



ദർശിച്ച് അവിടെ മണ്ഡപത്തിൽ ഇരുന്ന് കുറച്ച് സമയം ധ്യാനജപാദികൾ നടത്തി. പ്രസാദവും സ്വീകരിച്ച് ചിത്സുഖാനന്ദസ്വാമികളോടുകൂടിത്തന്നെ ആശ്രമത്തിൽ രാത്രിയിൽ മടങ്ങി.

ഹരികഥ മുൻപും നടത്തിക്കൊണ്ടിരുന്നു. എന്നാൽ ഇപ്പോൾ ഇതിന്റെ സ്വഭാവം ഒന്നു മാറിയിരിക്കുന്നു. പെൺകുട്ടികളുടെ പാട്ടുകളോടും നൃത്തങ്ങളോടും കൂടിയുള്ള ഹരികഥയും ഇവൻ ആശ്രമത്തിൽ കാണുകയുണ്ടായി.

ഈ ആശ്രമത്തിന്റെ കുറച്ചകലെയായിട്ടു ഒരു ഭട്ടതിരി ഇല്ലം ഉണ്ട്. തിരുവല്ലായിലുള്ള കുഴിക്കാട്ടു ഭട്ടതിരി സുപ്രസിദ്ധനായിരുന്നു. അവരെ തന്ത്രികൾ എന്നു വിളിച്ചുവരുന്നു. പലക്ഷേത്രങ്ങളിലേയും തന്ത്രം അവർ വഹിച്ചുവന്നു. അവരെ എല്ലാവരും മാനിച്ചും വന്നിരുന്നു. തിരുവല്ലായിൽ നിന്നും ഒരു ഭട്ടതിരി ഹരിപ്പാട്ടു താമസമുണ്ട്. അദ്ദേഹത്തിന്റെ ആവശ്യപ്രകാരം ഇവൻ ആ ഭട്ടതിരി ഇല്ലത്ത് പോകുകയുണ്ടായി. ധർമ്മവിഷയത്തെപ്പറ്റി പല സംഭാഷണങ്ങളും നടത്തി. എല്ലാവർക്കും സന്തോഷമായി. അടുത്തദിവസം ഇവനും ആശ്രമത്തിലുള്ളവരും അവിടെ ഭിക്ഷ കഴിച്ചു.

ചിത്സുഖാനന്ദസ്വാമികളുടെ അധീനത്തിൽ ഹരിപ്പാട്ട് രാമകൃഷ്ണാശ്രമം കൂടാതെ മുട്ടത്തും കായംകുളത്തും ഓരോ രാമകൃഷ്ണാശ്രമങ്ങൾ ഉണ്ട്. ഇവൻ ഗുഹയിൽ താമസിച്ചിരിക്കുമ്പോൾ പലരും ഇവന്റെ കൂടെ അപ്പോഴപ്പോഴായി താമസമുണ്ടായിരുന്നു. കായംകുളത്തടുത്ത് മൺകുഴിയിലുള്ള ഒരു യുവാവും ഇവന്റെ കൂടെ കുറെക്കാലം താമസിച്ചിരുന്നു. ഇപ്പോൾ ഇദ്ദേഹത്തിന്റെ പേർ ബാലാനന്ദൻ എന്നാണ്. ഇദ്ദേഹവും ചിരകാലമായി ഇവനെ പ്രതീക്ഷിച്ചുകൊണ്ടിരിക്കയായിരുന്നു. ഹരിപ്പാട്ട് ആശ്രമത്തിൽ നിന്ന് മുട്ടത്താശ്രമത്തിലെത്തി. ഇവിടെ രണ്ടുമൂന്നു ദിവസം സുഖമായിത്തമാസിക്കുകയുണ്ടായി. ബാലാനന്ദസ്വാമികൾ ഇവിടെ എത്തി. കായംകുളം ആശ്രമം വഴി അദ്ദേഹത്തിന്റെ സ്ഥലത്തേക്ക് കൂട്ടിക്കൊണ്ടുപോയി. ഓച്ചിറ എന്ന പ്രസിദ്ധ സ്ഥലവും ഇപ്പോൾ അത്രേ ഇവൻ കാണുവാൻ ഇടയായത്. ഈ ബാലാനന്ദസ്വാമികൾക്ക് ഇവിടെയും ഒരാശ്രമം സ്ഥാപിക്കാൻ ഇച്ഛയുണ്ടായിരുന്നു. ഇവിടെ ഇപ്രകാരം താമസിച്ചുവരവെ മുട്ടത്താശ്രമത്തിലെ അദ്ധ്യക്ഷൻ കാറുകൊണ്ട് വന്ന് ഇവനെ ആശ്രമത്തിലേക്കുതന്നെ കൊണ്ടുപോയി. അവിടെയും എല്ലാവരും ഒരുമിച്ച് മൂന്നുനാലു ദിവസം സുഖമായി താമസിച്ചു.

അവിടെ താമസിക്കുമ്പോൾ ഒരു സംഭവമുണ്ടായത് പ്രസ്താവയോഗ്യമാണ്. പകൽ രണ്ടുമണിക്ക് ഒരു ചെറിയ ആൺകുട്ടി ഉദ്ദേശം ഏഴുവയസ്സു പ്രായം. ഈ കുട്ടിയെ കണ്ടമാത്രയിൽ തന്നെ ഇവന് കുട്ടിയോട് പ്രതേക വാത്സല്യം തോന്നി. അതുപോലെ കുട്ടിക്കും ഇവനോട് വലിയ സ്നേഹമായി.

അപ്പോൾ അവിടെ ചില സത്സംഗങ്ങൾ നടന്നുകൊണ്ടിരുന്നു. ഇവൻ പറഞ്ഞ തനുസരിച്ച് കുട്ടി ഇവന്റെ അടുത്തുതന്നെ ഭൂമിയിൽ സ്ഥിരമായി ഇരുന്നു ധ്യാനിക്കുവാൻ തുടങ്ങി. ഒരു പ്രത്യേക ചൈതന്യം കുട്ടിയുടെ മുഖത്ത് വിളയാടുന്നു. പത്തു പതിനഞ്ചുമിനിട്ട് ഇപ്രകാരം ജ്ഞാനാവസ്ഥയിൽ ഇരിക്കുകയായി. ഇവന് എന്നല്ല അവിടെയുള്ളവർ എല്ലാവർക്കും വളരെ ആനന്ദമായി. ഈ കുട്ടിയുടെ പേർ ഭക്തവത്സലൻ എന്നാണ്. പെരിയമന ഇല്ലത്തുള്ള ഒരു നമ്പൂതിരിയാണ് ഇവന്റെ അച്ഛൻ. ഇദ്ദേഹം ഹരിപ്പാട്ട് ഗവർ മെന്റുസ്കൂളിൽ ഒരദ്ധ്യാപകനുമായിരുന്നു. ഇവൻ ഈ കുട്ടിയുമൊരുമിച്ച് പെരിയമനഇല്ലത്തും പോകുകയുണ്ടായി. അവർ ഇവനെ സല്ക്കരിച്ച് ഇരുത്തി. ഭക്തവത്സലന്റെ അച്ഛനും ഏറ്റവും സന്തോഷമായി. ഭക്തവത്സലൻ, നായർ ആണെങ്കിലും അവനിൽ ഒരു പ്രത്യേകമായ ബ്രാഹ്മണചൈതന്യമുണ്ട്. അവന്റെ അച്ഛൻ ബ്രാഹ്മണനാണല്ലോ. മാത്രമല്ല ഈ കുടുംബക്കാർ പല തലമുറകൾ ആയിട്ട് അവരുടെ പെൺകുട്ടികളെ ബ്രാഹ്മണർക്കേ വിവാഹം ചെയ്തുകൊടുക്കൂ.

*"ശൂദ്രായാം ബ്രാഹ്മണാജ്ജാതഃ*
*ശ്രേയസാ ചേത് വ്രജായതേ*
*അശ്രേയാൽ ശ്രേയസിം ജാതിം ഗച്ഛത്യാ സപ്തമാദ് യുഗാത്*
*ശൂദ്രോ ബ്രാഹ്മണതാമേതി ബ്രാഹ്മണശ്ചൈതി ശൂദ്രതാം..."*

ഈ മനുസ്മൃതിയനുസരിച്ച് ഈ കുട്ടി ബ്രാഹ്മണക്കുട്ടിതന്നെയാണ്. ഈ വസ്തുതയെ ഇവൻ ഇദ്ദേഹത്തിന്റെ അച്ഛനോടു പറയുകയുണ്ടായി. ഈ ബാലന് ഗായത്രിമന്ത്രം ഉപദേശിക്കുന്നതിനും യജ്ഞോപവീതം നൽകുന്ന തിനും കൂടി ഇവൻ നിർബന്ധിക്കുകയുണ്ടായി. അദ്ദേഹം അതിനെ എല്ലാം സമ്മതിക്കാതെ ഇരുന്നില്ല - പക്ഷെ പുരാണാചാരങ്ങളെ ലംഘിക്കുവാൻ അദ്ദേഹത്തിനു ധൈര്യമില്ല - എന്തായാലും ഭാഗ്യവാൻ തന്നെ ഈ ഭക്ത വത്സലൻ.

ഇവിടെനിന്ന് ബാലാനന്ദസ്വാമികളോടുകൂടി കായംകുളം വഴി ഓച്ചിറ എന്ന പ്രസിദ്ധസ്ഥലത്തെത്തി. ഭക്തവത്സലനായ ശ്രീ ഭഗവാൻ തന്റെ ഭക്തന്മാർക്കുവേണ്ടി എന്തുതന്നെ ചെയ്യുന്നില്ല. ഇവിടെ ഒരു ബ്രാഹ്മണന്റെ ദാസന് ഒരു മാടൻപോത്തായി പ്രത്യക്ഷപ്പെട്ട് ആ ദാസന്റെ ഭാരം എല്ലാം വഹിക്കുകയുണ്ടായി - ഈ കഥയും സുപ്രസിദ്ധമാണല്ലോ. ഇവൻ ആദ്യ മായിട്ടാണ് ഈ പുണ്യസ്ഥലം ദർശിക്കുന്നത്. അവിടെ ഇവിടെ ആയി ബാലനന്ദസ്വാമികളുടെ കൂടെ ഒന്നുരണ്ടു ദിവസം വസിച്ചതിന്റെ ശേഷം മുട്ടത്ത് ആശ്രമത്തിൽ തന്നെ പിന്നെയും ചെന്നു. രണ്ടുമൂന്നു ദിവസം അവിടെയും സുഖമായി താമസിച്ചതിന്റെ ശേഷം ചെങ്ങന്നൂരിലേയ്ക്കു പോകുകയാണു ചെയ്തത്.



ചെങ്ങന്നൂരിലേയ്ക്ക് ഇവനെ ചില മാന്യർ പ്രത്യേകം ക്ഷണിക്കുകയു ണ്ടായി. സ്ഥലസൗകര്യം, ജലസൗകര്യം, വാസസൗകര്യം എന്നിവ ഇവനെ ചെങ്ങന്നൂരിലേയ്ക്ക് ആകർഷിച്ചു. അവിടെ ക്ഷേത്രംവകയായ കെട്ടിടത്തിൽ രണ്ടുമൂന്നു ദിവസം താമസിക്കുകയുണ്ടായി. പതിവായി ക്ഷേത്രത്തിൽ പോകുകയുണ്ടായി. ഒന്നുരണ്ടു ദിവസം ചില ധാർമ്മികസംഭാഷണങ്ങളും നടത്തി. ഇവിടെ നിന്നും കവിയൂരെയ്ക്കാണു പോകുകയുണ്ടായത് - സുപ്രസിദ്ധനായ പാർവ്വതിനാരായണപിള്ളയുടെ അതിഥിയായി താമസിച്ചു. ഇവിടെയും ക്ഷേത്രദർശനം ചെയ്യുകയുണ്ടായി. ആ സ്ഥലത്തു ഹൈ സ്കൂളിൽ പോയി വിദ്യാർത്ഥികൾക്കു ചില ഉപദേശങ്ങളും നൽകുകയു ണ്ടായി. അവിടെനിന്ന് ഒരിക്കൽകൂടി തിരുവല്ലായിലേയ്ക്കാണു പോയത്. സ്കൂൾ ഇൻസ്പെക്ടർ മാടവന രാമൻപിള്ള ഇവനെ കവിയൂരിൽ നിന്നും അദ്ദേഹത്തിന്റെ വസതിയിലേയ്ക്കു കൂട്ടിക്കൊണ്ടുവന്നു.

ബാലനന്ദസ്വാമികൾ കായംകുളത്തടുത്ത് ഒരു ചെറിയ സേവാശ്രമ ത്തിലേയ്ക്ക് ഒരു ചെറിയ കെട്ടിടം കെട്ടിവരികയായിരുന്നു - ഇപ്പോൾ അതു ഒരുവിധം പൂർത്തിയായിരിക്കുന്നു - ഇതിന്റെ ഉദ്ഘാടനകർമ്മത്തിന്നായി ഇവനെ പിന്നെയും ക്ഷണിച്ചു. ഇവനോ കേരളത്തിൽ നിന്നും വേഗം തന്നെ വടക്കേ ഇൻഡ്യയിലേയ്ക്ക് പോകുവാനും ശ്രമിച്ചുവരികയാണ്. അദ്ദേഹ ത്തിന്റെ ആഗ്രഹം സാധിക്കുന്നതിലേക്കു പിന്നെയും മുട്ടംവഴി അദ്ദേഹത്തിന്റെ ആശ്രമത്തിൽ എത്തി - ഇവന്റെ കൂടെ വിശിഷ്യ ഹരിപ്പാട്ടുനിന്ന് ചിത്സുഖാനന്ദസ്വാമികളും ഉണ്ടായിരുന്നു. ആശ്രമപ്രവേശനവും കഴിച്ച് അടുത്തദിവസം തന്നെ ബസ്സുവഴി ആലപ്പുഴ എത്തി. ആലപ്പുഴയിൽ നിന്നും സ്റ്റീംബോട്ടുവഴി എറണാകുളത്തും, ഒരു രാത്രി എത്തിച്ചേർന്നു. രാത്രി ഒരു മാന്യന്റെ ഗൃഹത്തിൽ തന്നെ കഴിച്ചുകൂട്ടി. അടുത്ത ദിവസം കുറച്ചകലെയുള്ള വൈറ്റില ശ്രീരാമകൃഷ്ണാശ്രമത്തിൽ എത്തി. ഇവിടെയും രണ്ടുമൂന്നുദിസവം സുഖമായി താമസിച്ചതിന്റെ ശേഷം ശ്രീമത് ശങ്കരാചാര്യരുടെ ജന്മസ്ഥാനമായ കാലടിയിലേയ്ക്കു പോയി. അവിടെ ഇപ്പോൾ ഒരു രാമകൃഷ്ണാശ്രമവും തൊട്ടുസംബന്ധിച്ച് ഒരു ഹൈസ്ക്കൂളുമുണ്ട്. ആഗമാനന്ദസ്വാമികളാണ് അദ്ധ്യക്ഷൻ. വളരെകാലമായിട്ടാണ് അദ്ദേഹവുമായി ഇവൻ കണ്ടുകൂടു ന്നത്. വളരെ സന്തോഷമായി ഒന്നുരണ്ടു ദിവസം താമസിച്ചതിന്റെ ശേഷം പുതുക്കാട്ട് ശ്രീരാമകൃഷ്ണാശ്രമത്തിലേയ്ക്കു യാത്രയായി. ആ ആശ്രമ ത്തിന്റെ അദ്ധ്യക്ഷൻ അമലാനന്ദസ്വാമികളാണ്. അദ്ദേഹത്തിന്റെ നിർബന്ധ പൂർവ്വമുള്ള ആവശ്യപ്രകാരമാണ് ഇവൻ അവിടെ പോകുവാൻ ഇടയായത്. അവിടെ അദ്ദേഹത്തിന്റെ ഒരു ശിഷ്യനു സന്യാസം കൊടുക്കുകയുണ്ടായി. അവിടെ നിന്ന് തൃശ്ശൂരിലേയ്ക്ക് - കന്യാകുമാരിയിൽ നിന്ന് മടങ്ങുന്ന അവസര ത്തിൽ തൃശ്ശൂരാശ്രമത്തിൽ ഒരിക്കൽകൂടി വരുന്നതാണന്നു ഇവൻ പറയുക

യുണ്ടായി. ഈശ്വരനന്ദ സ്വാമികൾക്കു വലിയ സന്തോഷമായി എന്നു പ്രത്യേകം പറയണമെന്നില്ലല്ലോ. ഒന്നുരണ്ടു ദിവസം ഇവിടെയും സുഖമായി താമസിച്ചു. ധാർമ്മികവിഷയങ്ങളായ സംഭാഷണങ്ങളും ഉണ്ടായിരുന്നു.

കോഴിക്കോട്ടുനിന്ന് പല മാന്യന്മാരും ഇവന്റെ വരവും പ്രതീക്ഷിച്ചു കൊണ്ടിരിക്കയായിരുന്നു. വിശിഷ്യ നിർവ്വികാരനന്ദസ്വാമികളും തൃശ്ശൂരിൽ നിന്നു കോഴിക്കോട്ടാശ്രമത്തിൽ എത്തി. അവിടെയും ചില സംഭാഷണങ്ങൾ നടത്തി. അവിടെനിന്നും ചെറുപ്പുള്ളശ്ശേരിയിൽ ശ്രീ കുണ്ടുപ്പണിക്കുരുടെ വസതിയിലേയ്ക്കാണ് പോകുന്നത്. അദ്ദേഹവും ഇവന്റെ വരവും പ്രതീക്ഷിച്ചുകൊണ്ടിരിക്കയായിരുന്നു. ഒന്നുരണ്ടു ദിവസം അവിടെ താമസിച്ചതിനു ശേഷം ഒറ്റപ്പാലത്തേയ്ക്കു തന്നെ പുറപ്പെടുകയായി. ഇവന്റെ കൂടെ വിശേഷമായി കുഞ്ഞിക്കാവമ്മ, ശ്രീകൃഷ്ണൻനായർ, ചിന്മായാനന്ദസ്വാമികൾ എന്നിവർ ഉണ്ടായിരുന്നു. മാർഗ്ഗമദ്ധ്യേ ശ്രീ കുഞ്ഞിക്കാവമ്മയുടെ ഭവനം – ആ ഭവനത്തിലും പോകുകയുണ്ടായി. ഈ ഭക്തിമതിയായ മാതാവ് ഒരിക്കൽ ഗുഹയിൽ വരികയുണ്ടായി. ഒരു ജാനകിയമ്മയുടെ ഭവനവും ഇതിനു സമീപമുണ്ട് – രാത്രി ഈ ഭവനത്തിൽ കഴിച്ചുകൂട്ടി. അടുത്തദിവസം സെപ്തംബർ 8–ാംനുമാണ്. അടുത്തുതന്നെ ദിവ്യജീവനസംഘക്കാർ ശ്രീ ശിവാനന്ദസ്വാമികളുടെ ജന്മോത്സവം കൊണ്ടാടുകയായിരുന്നു. ഇവനും ആ ആഘോഷത്തിൽ പങ്കുകൊള്ളുകയുണ്ടായി. അവിടെ നിന്നും പ്രാതഃകാലം 10 മണിയോടുകൂടി ഒറ്റപ്പാലം ശ്രീരാമകൃഷ്ണാശ്രമത്തിൽ എത്തി വിശ്രമിച്ചു.

ഈ ആശ്രമത്തിലെ അദ്ധ്യക്ഷൻ ശ്രീകൈലാസാനന്ദസ്വാമികൾ ആണല്ലോ. വടക്കെ ഇന്ത്യയിലേക്കു മടങ്ങുമ്പോഴും ഈ ആശ്രമത്തിൽ വന്നേ കഴിയൂ എന്ന് ഇദ്ദേഹം എന്നല്ലാ മറ്റുള്ളവരും ഇവനെ നിർബന്ധിച്ചിരുന്നു. അതനുസരിച്ചാണ് ഇവൻ ഇപ്പോൾ മദ്രാസാശ്രമത്തിൽ എത്തിയത്. എന്തായാലും ഒന്നുരണ്ടു ദിവസം ആശ്രമത്തിൽ താമസിക്കുകയുണ്ടായി. ട്രെയിനിൽ ഒരു സ്ഥാനം ലഭിക്കുവാനും പ്രയാസമായിത്തീർന്നു. സുഖാനന്ദ സ്വാമികളെ ഇക്കുറി കാണ്മാൻ ഇടയായില്ല. കാഞ്ചീപുരം ആശ്രമത്തിലാണ് അദ്ദേഹം ആദ്ധ്യക്ഷം വഹിക്കുന്നത്. അവിടെക്കുതന്നെ ചില യുവാക്കന്മാരോടുകൂടി പോയി. നാരായണസേവാശ്രമത്തിലും പോയി. കാഞ്ചീപുരത്താശ്രമത്തിൽ രണ്ടുമൂന്നുദിവസം സുഖമായി കഴിച്ചതിന്റെ ശേഷം മദ്രാസിൽ മടങ്ങി എത്തി. അനന്തരം ട്രെയിൻവഴി ലക്നോവിലെത്തി.

ഇപ്പോൾ ഇവനു ശരീരത്തിന് അല്പം സുഖക്കേടു ഭവിച്ചു. ലക്നൗ ശുക്ലാഘാട്ടിൽ തന്നെ ചില ദിവസങ്ങൾ താമസിച്ചു. ശരീരത്തിന് സുഖം കിട്ടിയപ്പോൾ നേരെ ഗുഹയിലേക്കുതന്നെ തിരിച്ചു. ഗുഹയിൽ എത്തി സുഖമായി താമസിച്ചുവരുന്നു.



## അധ്യായം 30

*ബുദ്ധ്യാ വിശുദ്ധയാ യുക്തോ ധൃത്യാത്മാനം നിയമ്യ ച*
*ശബ്ദാദീൻ വിഷയാംസ്ത്യക്ത്വാ രാഗദ്വേഷൗ വ്യുദസ്യ ച*
*വിവിക്തസേവീ ലഘ്വാശീ യതവാക്കായ മാനസഃ*
*ധ്യാന യോഗപരോ നിത്യം വൈരാഗ്യം സമുപാശ്രിതഃ*
*അഹങ്കാരം ബലം ദർപ്പം കാമം ക്രോധം പരിഗ്രഹം*
*വിമുച്യ നിർമ്മമഃ ശാന്തോ ബ്രഹ്മഭൂയായ കല്പതേ–*
*ബ്രഹ്മഭൂതഃ പ്രസന്നാത്മാ ന ശോചതി ന കാംക്ഷതി*
*സമഃ സർവ്വേഷു ഭൂതേഷു മത് ഭക്തിം ലഭതേ പരാം*
*ഭക്ത്യാ മാമഭിജാനാതി യാവാൻ യശ്ചാസ്മി തത്വതഃ*
*തതോ മാം തത്വതോ ജ്ഞാത്വാ വിശതേ തദനന്തരം.*

(ശ്രീമദ് ഭഗവത്ഗീതാ – 18–ാം അദ്ധ്യായം
51 മുതൽ 55 വരെ മന്ത്രങ്ങൾ)

ശ്രീമദ് ഭഗവത്ഗീത വായിച്ചു തുടങ്ങുമ്പോൾതന്നെ ഗീതയിലെ ഈ ഭാഗം ഇവൻ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. ഇപ്രകാരമുള്ള ഒരു ജീവിതം നയിക്കുന്നതിലേക്കു പറ്റിയ സ്ഥാനമാണ് ഈ വസിഷ്ഠഗുഹ. ഇവിടെ വരുവാനും ഇവിടെത്തന്നെ നിരന്തരമായി താമസിക്കുവാനും സിദ്ധിച്ച മഹാഭാഗ്യത്തെപ്പറ്റി എന്തുപറയട്ടെ – എല്ലാം ഭഗവൽകാരുണ്യം തന്നെ. വിഷയോന്മുഖമായി മനസ്സുപറയുന്ന അവസരങ്ങളിലും ഈ ഗുഹതന്നെയാണ് ഇവനെ രക്ഷിച്ചിട്ടുള്ളത്. വിഷയാസക്തി ഇവനെ പല അവസരങ്ങളിലും കുമാർഗ്ഗത്തിലേയ്ക്കു ശക്തിപൂർവ്വം പ്രേരിപ്പിക്കാതെ ഇരുന്നിട്ടില്ല. പ്രകൃതിവിരുദ്ധമായോ അല്ലെങ്കിൽ പ്രകൃതിക്കനുകൂലമായോ ഉള്ള യാതൊരുവിധത്തിലും ഇവൻ ജനനേന്ദ്രിയത്തെ മലിനപ്പെടുത്തിയിട്ടില്ല. ലോകം എല്ലാം സ്ത്രീകളുടെ പിന്നാലെയല്ലെ വിഷയസുഖത്തിനായി ഓടിക്കൊണ്ടിരിക്കുന്നത്? ഈ വിഷയത്തെപ്പറ്റി ഇവന് അറിഞ്ഞുകൂടാ – ഇപ്പോൾ (July 1955) ഇവനു 75 വയസ്സു പൂർത്തിയായിക്കഴിഞ്ഞിരിക്കുന്നു. എങ്കിലും വാർദ്ധക്യം മനസ്സിനെ ലേശംപോലും ബാധിച്ചിട്ടില്ല. ഇവനേക്കാൾ തുലോം വയസ്സുകുറഞ്ഞവർ പോലും അവരുടെ വാർദ്ധക്യാവസ്ഥയെപ്പറ്റി പറയുമ്പോഃൾ – "ഞാൻ വലിയ വൃദ്ധനായി ഇനി എന്താണ് ചെയ്യുക?" എന്നൊക്കെയും അനുശോചിക്കു

മ്പോൾ ഇവന്ന് ചിരിയാണു ഉണ്ടാകുന്നത്. ഇവന് ഇത്ര വയസ്സായി എന്നിരുന്നാലും ഇവന്റെ മനസ്സിനു യാതൊരു വാർദ്ധക്യാവസ്ഥയും ഇല്ല തന്നെ – കേവലം കുട്ടിയെപ്പോലെതന്നെ മനസ്സിന്റെ അവസ്ഥ – ബ്രഹ്മചര്യത്തെപ്പറ്റി എന്തുപറയട്ടെ!

*അനുമോദാമഹെ ബ്രഹ്മചര്യമേകാന്തനിർമ്മലം,*
*ധർമ്മ്യം യശസ്യമായുഷ്യം ലോകദ്വയരസായനം*

ബ്രഹ്മചര്യജീവിതം ഇഹലോകത്തിലും പരലോകത്തിലും രസായനം എന്നപോലെതന്നെ സുഖവും ആരോഗ്യവും നൽകുന്നു.

എന്നാൽ മനസ്സ് വിഷയാകുലമായിത്തന്നെ പലപ്പോഴും ഭവിച്ചിട്ടുണ്ട്. വലിയ വിഷയികളൊടുകൂടി ഇവനു സഹവസിക്കുവാൻ സംഗതിയായിട്ടില്ല. എല്ലാം ഭഗവൽകൃപ എന്നുതന്നെ പറഞ്ഞുകൂടു. 18–ാം വയസ്സിലാണല്ലോ ഇവനെ വാതം ബാധിച്ചത്. അഞ്ചുപ്രാവശ്യം മുറയ്ക്ക് നവരക്കിഴിയും പിഴിച്ചിലും നടത്തിയിരുന്നു. ദിനംപ്രതി നെയ്യും പാലും കഷായവും സേവിച്ചു വന്നിരുന്നു. ഇവയെല്ലാം ഇന്ദ്രിയത്തിനു പുഷ്ടി കൊടുക്കുന്നവതന്നെയല്ലോ. അധികമായിട്ടും ഭഗവത്ഗീത, ഭാഗവതം എന്നീ സദ്ഗ്രന്ഥങ്ങൾ തന്നെയാണ് ഇവനെ വിഷയത്തിലേയ്ക്കു പായിക്കാതെ ഇരുന്നിട്ടുള്ളത്. ചെറുപ്പം മുതൽക്കുതന്നെ ഇവന്റെ മനസ്സിൽ വിഷയവാസനയും ഈശ്വരവാസനയും തമ്മിൽ ഘോരയുദ്ധം നടക്കുന്നുണ്ടായിരുന്നു. ഭഗവാനിൽ നല്ല ഭക്തിയുണ്ടാകണമെന്നുള്ള ആഗ്രഹവും ശക്തിമത്തായിരുന്നു. ഈ വിചാരത്തിന്റെ ഫലമായിട്ട് ഭഗവാന്റെ അനുഗ്രഹം ഒന്നുമാത്രമാണ് ഇവനെ രക്ഷിച്ചിട്ടുള്ളത്.

ഇവൻ ജപവും ധ്യാനവും പാരായണവും മുറയ്ക്കു ചെയ്തുകൊണ്ടേ ഇരുന്നു. പ്രാതഃകാലത്തും, സായംകാലത്തും ഉള്ള സന്ധ്യാസമയങ്ങളിൽ ഇവൻ ധ്യാനജപാദികൾ കൂടാതെ സമയം കഴിച്ചിട്ടില്ല എന്നുതന്നെ പറയാം. ട്രെയിനിൽ പോകുമ്പോൾ തന്നെയും ആ സമയങ്ങളിൽ ആരോടും സംസാരിക്കാതെ ഒരു മൂലയിലിരുന്ന് ധ്യാനാദികൾ ചെയ്തുകൊണ്ടേ ഇരിക്കും. ഇത് ഇവന് ഒരു സ്വഭാവമായിത്തീർന്നിട്ടുണ്ട്. ഭക്താഗ്രഗണ്യസ്ഥാനത്തെ വഹിക്കുവാനായിരുന്നു ഇവന്റെ അത്യാഗ്രഹം, എന്നാൽ ഇപ്പോഴാകട്ടെ ത്വത്ഭക്ത ഭക്തന്റെ ഭൃത്യഭാവം കല്പിച്ചാകിലതുംമതി.

"മമ മായാ ദുരത്യയാ" എന്നത്രേ ഭഗവാൻ അരുളിയിരിക്കുന്നത്. ശ്രീ വിവേകാനന്ദസ്വാമികൾ മായയെ വാതരോഗത്തോട് ഉപമിച്ചിരിക്കുന്നു. തലയിൽ നിന്നും വാതരോഗത്തെ ആട്ടിയോടിക്കുമ്പോൾ അത് കഴുത്തിൽ എത്തുന്നു. അവിടെ നിന്ന് കൈകളിലോ പുറം ആസകലമൊ കാലുകളിലൊ മാറി മാറി സഞ്ചരിക്കുന്നു. നിശ്ശേഷം ശമിക്കുവാൻ വലിയ പ്രയാസം തന്നെ.



പ്രലോഭനങ്ങൾ ഒട്ടുവളരെ ഉണ്ടായിരുന്നു. എങ്കിലും ഭഗവൽകൃപയാൽ അതുകളിൽപെട്ടു നശിക്കുവാൻ സാധിച്ചില്ല.

*"ധാവന്ന പ്യാവൃതാക്ഷഃ സ്ഖലതി നകുഹചിൽ*
*ദേവദേവാഖിലാത്മൻ"*

ഭഗവത് ഭക്തന്മാരെ ഭഗവാൻ തന്നെ സർവ്വദാ സർവ്വം രക്ഷിച്ചുകൊള്ളുന്നു. കുഴികൾ ധാരാളമുള്ള ഒരു മാർഗ്ഗത്തിൽ കൂടി കണ്ണുപൊത്തി ഓടുന്ന അവസരത്തിലും ഭഗവാൻ തന്റെ ഭക്തനെ കുഴിയിൽ വീഴുവാൻ ഇടയാക്കുന്നില്ല. ഇവനൊ കള്ള ഭക്തിയാണല്ലോ ഉള്ളത്. ശരിയായ ഭക്തിയുള്ളപക്ഷം ആ ആൾ ആളല്ല – ഈശ്വരൻ തന്നെയാണ്.

*ത്വദ്ഭക്തിസ്തു കഥാരസാമൃതഝരീനിർമജ്ജനേന സ്വയം*
*സിദ്ധ്യന്തീ വിമലപ്രബോധപദവീമക്ലേശതസ്തന്വതീ;*
*സദ്യസ്സിദ്ധികരീ ജയത്യയി വിഭോ! സൈവാസ്തു മേ ത്വത്പദ–*
*പ്രേമപ്രൗഢിരസാർദ്രതാ ദ്രുതതരം വാതാലയാധീശ്വര!*

*(നാരായണീയം – 2.10)*

## അധ്യായം 31

*"സത്യേ ന ലഭ്യസ്തപസാഹ്യേഷനാത്മാ സമ്യഗ്*
*ജ്ഞാനേന ബ്രഹ്മചര്യേണനിത്യം"* – ശ്രുതി

ഈ ആദ്ധ്യാത്മികവിഷയത്തിൽ ഔന്നത്യം കിട്ടേണമെങ്കിൽ ഈ നാലു ഗുണങ്ങൾ അവശ്യം ഉണ്ടായിരിക്കണം – സത്യം, തപസ്സ്, സമ്യഗ്ജ്ഞാനം, ബ്രഹ്മചര്യം, – സത്യം എന്നതിനെ ഇവൻ Sincerity – നിഷ്കപടഭാവം എന്നത്രേ ഇവിടെ അർത്ഥമാക്കിയിരിക്കുന്നത്. ഇവന് ഭാരതദേശത്തിൽ പല സ്ഥലങ്ങളിലും താമസിക്കുവാൻ ഇടയായതുകൊണ്ട് ഹിന്ദി കുറച്ചൊന്ന് മനസ്സിലാക്കുവാൻ സാധിച്ചു. ദിവ്യപുരുഷരത്നമായ ശ്രീ തുളസീദാസ് മഹാരാജിന്റെ രാമായണം വായിക്കുവാനും പല അവസരങ്ങളിലും ശ്രവിക്കുവാനും ഇടയായിട്ടുണ്ട്. ശ്രീ തുളസീദാസ് മഹാരാജ് (ശ്രീ നിർമ്മാലാനന്ദ സ്വാമികൾ) തന്നെ തുളസീദാസമഹാരാജിന്റെ രാമായണത്തെപ്പറ്റി ബഹുമാനമായി പല അവസരങ്ങളിലും ശ്ലാഘിക്കുന്നത് ഇവൻ കേട്ടിരുന്നു – "ഉപമാ കാളിദാസസ്യ" എന്നതുപോലെ തുളസീദാസിന്റെ അലങ്കാരങ്ങൾക്കും ഒരു പ്രത്യേക പ്രൗഢിയും വൈശിഷ്ട്യവും ഉണ്ട്. ഒന്നുരണ്ട് ഉദാഹരണങ്ങൾ ഇവിടെ പ്രസ്താവിച്ചുകൊള്ളുന്നു.

*രാമനാമ മണിദീപ് ധരു ജീഹ ദേഹരീം ദ്വാര*
*തുളസി ഭീതരു ബാഹിരെഹു ജൗം ചാഹസി ഉജിആരു*
*(ബാലകാണ്ഡം – 21)*

*ഭാവം* – പുരയുടെ വാതുക്കൽ വെച്ചിരിക്കുന്ന ഒരു വിളക്ക് അകത്തും പുറത്തും പ്രകാശിക്കുന്നു. ദേഹദ്വാരത്തെ മുഖമായിട്ടും സങ്കല്പിച്ചിരിക്കുന്നു. ഈ പീഠത്തിന്നുമേൽ ഒരു മണിവിളക്കു വച്ചുവെങ്കിൽ അകത്തും പുറത്തും ഒരുപോലെ പ്രകാശം കിട്ടുന്നു – ഈ മണിവിളക്കത്രെ രാമനാമം – രാമനാമം ജപിച്ചുകൊണ്ടിരിക്കുകതന്നെ – എങ്കിൽ അന്തർഭാഗത്തും ബഹിർഭാഗത്തും സർവ്വത്ര ജ്ഞാനപ്രകാശംതന്നെ – ജ്ഞാനപ്രകാശം.

*നാഥ് ന രഥ് നഹിം തന്പദ് ത്രാണം*
*കെഹി ബിധി ജിതബ് ബീരു ബലവാനാ*

വിഭീഷണൻ ശ്രീരാമനോടു ചോദിക്കുന്നു – ഹേ നാഥാ! അവിടുത്തെയ്ക്കു യുദ്ധത്തിനു വേണ്ടതായ രഥം കവചം മുതലയാ സാമഗ്രികൾ ഒന്നുംതന്നെയില്ലല്ലോ, രാവണനോ വീര്യവാനും ബലവാനും ആണ്. ഈ സ്ഥിതിക്ക് രാവണനെ എപ്രകാരമാണ് ജയിക്കുക?

*"സുനഹു സഖാ കഹു കൃപാനിധാനാ*
*ജെഹിം ജയ ഹോയി സോ സ്യംദനു ആനാ"*

*ഭാവം* – കൃപാനിധിയായ ശ്രീരാമചന്ദ്രൻ പറയുന്നു – ഹേ സഖേ ജയം പ്രാപിക്കുവാനുള്ള രഥത്തിന്റെ സ്വരൂപം ഒന്നുവേറെയാണ്. അതിന്റെ സ്വരൂപത്തെപ്പറ്റി ശ്രവിച്ചാലും –

*സൌരജ് ധീരജ് തെഹി രഥ് ചാകാ*
*സത്യ സീല് ദൃഢ്ധ്വജാ പതാകാ*
*ബല് വിവേക് ദമ് പരഹിത് ഘോരേ*
*ഛമാ കൃപാ സമതാ രജു ജോരെ*

*ഭാവം* – ശൗര്യവും വീര്യവും ആ രഥത്തിന്റെ രണ്ടു ചക്രങ്ങൾ അത്രേ – സത്യവും സദാചാരവും രഥത്തിന്റെ ബലമായ കൊടിമരവും കൊടിക്കൂറയുമാണ് (ധ്വജവും പതാകയുമാണ്). ബലം, വിവേകം, ദമം, പരഹിതം എന്ന നാലു കുതിരകൾ ആണ് – ക്ഷമാ, കൃപാ, മമതാ എന്ന കയറുകൊണ്ട് പിരിച്ചിട്ടുള്ള വടം രഥത്തോടു യോജിപ്പിച്ചിരിക്കുന്നു.

*ഈസ്ഭജനു സാരഥീ സുജാനാ*
*ബിരതി ചർമ സന്തോഷ കൃപാണാ*
*ദാന്പരസു ബുദ്ധി സക്തി പ്രചംഡാ*
*ഖര വിഗ്യാന കഠിന കോദംഡാ*



*ഭാവം* – ഈശ്വരഭജനം അത്രെ ചതുരസാരഥി, വൈരാഗ്യമത്രെ കവചം. സന്തോഷമത്രെ ഖഡ്ഗം – ദാനം അത്രെ പരശു – നല്ല ബുദ്ധിയത്രെ പ്രചണ്ഡമായ ശക്തി (വേല്) – കഠിന ധനുസ്സ് ശ്രേഷ്ഠവിജ്ഞാനമത്രെ –

*അമല് അചല് മന് ത്രോന് സമാനാ*
*സമ് ജമ് നിയമ് സിലീമുഖ് നാനാ*
*കവച് അഭേദ് ബിപ്ര് ഗുരുപൂജാ*
*എഹി സമ് ബിജയ് ഉപായ് ന ദൂജാ*

*ഭാവം* – നിർമ്മലവും സ്ഥിരവും ആയ മനസ്സത്രെ വില്ല – ശമം യമം നിയമം ഇവയത്രെ ബാണങ്ങൾ – ബ്രാഹ്മണപൂജ, ഗുരുപൂജ, ഇവയാകുന്നു അഭേദ്യമായ കവചം – വിജയത്തിനുള്ള ഉപായം ഇതുതന്നെയാകുന്നു. മറ്റൊന്നുമല്ല –

*സഖാ ധർമ്മമയ അസ രഥ ജാകെം*
*ജീതന കഹ് ഏന കതഹു രിപു താകെം*

*ഭാവം* – ഹെ സഖേ ഇപ്രകാരമുള്ള രഥം ആർക്കാണോ ഉള്ളത് അവർക്ക് ശത്രുക്കളെ ജയിക്കുവാൻ എന്താണ് പ്രയാസം – അവർക്ക് ശത്രുക്കൾ തന്നെ എവിടെയാണ് –

*മഹാ അജയ സംസാര രിപു ജീതി സകള സൊ ബീര്*
*ജാകേം അസ് രഥ് ഹോയ് ദൃഢ് സുനഹു സഖാ മതിധീര്*

*ഭാവം* – ജയിക്കുവാൻ അസാദ്ധ്യമായ ഘോരശത്രു സംസാരം തന്നെയാണ്. ധൈര്യശാലിയായ ഹെ സഖേ! ഇപ്രകാരമുള്ള രഥം ഒരുവനുള്ള പക്ഷം ഈ ശത്രുവിനെതന്നെയും നിഷ്പ്രയാസം ജയിക്കാവുന്നതാണ് (രാവണന്റെ വിജയമോ ഏറ്റവും നിസ്സാരം) –

കൈതവം കൂടാതെ സകല പ്രവൃത്തികളും ചെയ്യണമെന്നത്രേ തുളസീദാസജീയുടെ നിർബന്ധമായ ഉപദേശം. "മനക്രമ്വചന് ഭജന് ദൃഢനേമാ" ദൃഢനിയമത്തോടുംകൂടി മനസ്സുകൊണ്ടും – കർമ്മംകൊണ്ടും വചനംകൊണ്ടും ഭജനം ചെയ്യുകതന്നെ – മനസ്യേകം വചസ്യേകം കർമ്മണ്യേകം മഹാത്മനാം – കാപട്യമത്രെ സർവനാശവും ചെയ്യുന്നത്. ഈ കാപട്യത്തെ നിശ്ശേഷം ഉപേക്ഷിക്കുന്നതിനായി ഇവനും ഒട്ടധികം പരിശ്രമിച്ചിട്ടുണ്ട്.

*"കൈതവംവിട്ടു ഭജിക്കുന്നവർക്കുള്ള*
*യോഗവും ക്ഷേമവും പൂർത്തി ചെയ്വാൻ*
*സംസാരിയാകുന്ന പാർത്ഥന്റെ സാരഥി*
*സർവ്വദാ ഏറ്റമടുത്തിരുപ്പൂ –"*

1954–ൽ ഒക്ടോബർ മാസത്തിൽ ഒരു മാന്യന്റെ ആവശ്യപ്രകാരം പ്രയാഗയിലും പോയിരുന്നു. അവിടെ ഗംഗാതീരത്തിലുള്ള മനോഹരമായ ഒരു കെട്ടിടത്തിൽ മൂന്നുമാസം വരെ താമസം ഉണ്ടായി. ശ്രീ ശ്യാമനാഥ കക്കരുടെ വകയാണ് ആ കെട്ടിടം. അവിടെ പ്രതിദിവസവും ഈശ്വരവിഷയകങ്ങളായ പല കൃത്യങ്ങളും നടത്തിക്കൊണ്ടേ ഇരുന്നു – കാളേജ് പ്രഫസറായ ഐ.കെ. ടാമിനി തന്നെ സാമാന്യം സകല ചിലവുകളും നടത്തിക്കൊണ്ടിരുന്നു – ലക്നൗ മുതലായ സ്ഥലങ്ങളിൽ നിന്നും പല മാന്യന്മാരും അവിടെ വന്നു പല ദിവസവും താമസിക്കാറുണ്ടായിരുന്നു. ഹവനം പൂജാ ഇത്യാദിയിൽ പ്രധാനഭാഗം വഹിച്ചിരുന്നത് ഡാക്ടർ ടാമിനിയുടെ പത്നി ആയിരുന്നു – കാര്യപരിപാടി ഇപ്രകാരമായിരിന്നു:–

രാവിലെ എട്ടുമണി മുതൽ പതിനൊന്നുമണിവരെ ഹോമം, പൂജ, സ്തോത്രങ്ങൾ, ഗീതാപാരായണം, ദേവീസപ്തശരതിപാരായണം – പന്ത്രണ്ടു മണിക്കു ഭക്ഷണം – പകൽ നാലുമണി മുതൽ ആറുമണി വരെ ദർശനാർത്ഥികളോട് ഇവന്റെ സംഭാഷണം – ഈ അവസരത്തിൽ പല മാന്യന്മാരും പതിവായി വന്നുകൊണ്ടിരുന്നു. അവരുമായി നടത്തിയ പ്രശ്നോത്തരാദികളെ ഡാക്ടർ ടാമിനി കുറിച്ചിട്ടുണ്ടായിരുന്നു – അതുകൾ ഒക്കെയും ഒരു പുസ്തകം രൂപേണ അചിരേണ പ്രസിദ്ധമാകുന്നതിനാൽ അവയെപ്പറ്റി ഇവിടെ പ്രസ്താവിക്കുന്നില്ല – ഇവന്റെ 76–ാമത്തെ ജന്മദിനവും ഇവിടെവച്ചു തന്നെ വളരെ ആഡംബരത്തിൽ കൊണ്ടാടുകയുണ്ടായി. അലഹബാദിൽ പല സ്ഥലങ്ങളിലും ഇവൻ സംഭാഷണങ്ങൾ നടത്തുകയുണ്ടായി. പ്രയാഗയിൽ നിന്നും കാൺപൂരിൽ പോകുകയായി – അവിടെ A.K. Vatal M.A. LLB യുടെ അതിഥിയായി രണ്ടുമൂന്നു ദിവസം താമസിച്ചതിന്നുശേഷം ലക്നൗയിൽ ശുക്ലാംഘാട്ടിൽ എത്തി. അവിടെ കുറെദിവസം സുഖമായി താമസിച്ചതിന്റെ ശേഷം ഫെബ്രുവരിമാസത്തോടുകൂടി വീണ്ടും ഗുഹയിലും എത്തി – ശാന്തം – പ്രശാന്തം.

✧



## അധ്യായം 32

**ശ്രീ** രാമകൃഷ്ണനെപ്പറ്റി കേൾക്കുവാൻ തുടങ്ങിയപ്പോൾ മുതൽക്ക് ഇവന്റെ മനസ്സ് ആ ദിവ്യപുരുഷനിൽ പതിക്കുവാൻ തുടങ്ങി. പ്രബുദ്ധകേരളം ഒന്നാം നമ്പർ മുതല്ക്കു തന്നെ വായിക്കുവാൻ തുടങ്ങി എന്നു മുൻപുതന്നെ പറഞ്ഞുവല്ലോ. തിരുവല്ല, ഹരിപ്പാട്, കൊയിലാണ്ടി മുതലായ ശ്രീരാമകൃഷ്ണാശ്രമങ്ങളിൽ പത്തുപന്ത്രണ്ട് വർഷകാലം പൂജാദികളും നടത്തുകയുണ്ടായിട്ടുണ്ട്. അദ്ധ്യാത്മവിഷയത്തിൽ ഔന്നത്യം കിട്ടണമെന്നുതന്നെ ആയിരുന്നു ഇവന്റെ പ്രധാന ഉദ്ദേശം. അതിലേയ്ക്ക് ആദർശമായി സ്വീകരിച്ചിട്ടുള്ളതും രാമകൃഷ്ണനെത്തന്നെയാണ്. അദ്ദേഹത്തിന്റെ ദിവ്യവചനാമൃതങ്ങൾ ഒക്കയും ഗീതയുടേയും ഉപനിഷത്തുകളുടെയും സാരാംശം തന്നെയാണ്. ഈ വചനാമൃതങ്ങളെ ആലോചിക്കുന്ന അവസരങ്ങളിൽ ഇവനു പ്രത്യേകം സുഖവും ശാന്തിയും കിട്ടിക്കൊണ്ടിരുന്നു. ഇവന്റെ ആദ്ധ്യാത്മികമായ ജീവിതത്തെ ഒരുവിധം രൂപീകരിക്കുവാൻ ഈ തിരുവചനങ്ങൾ വളരെ വളരെ സഹായിച്ചിരുന്നു. 1910–ൽ ആണെന്നു തോന്നുന്നു, ശ്രീ സ്വാമിജി തിരുവല്ലായിൽ വച്ച് ഇവനോടു കല്പിക്കുകയുണ്ടായി. "നീ രാമകൃഷ്ണനെപ്പറ്റി പാട്ടുരീതിയിൽ ഒരു കവിത രചിക്കുക" എന്ന്, ഇവൻ ആദ്യമായി രചിച്ച ഗാനം താഴെ ചേർക്കുന്നു:–

**പല്ലവി**

*ശ്രീരാമകൃഷ്ണശരണാഗത ജനപാലന ലോലുപ മാമകദൈവമേ*

**ചരണങ്ങൾ**

*ഘോരതരസംസാരസാഗരത്തിൽ നിന്നെന്നെ*
*ത്രാണനം ചെയ്തീടണേ താരകബ്രഹ്മമേ –* *ശ്രീരാമ*

*നിത്യമല്ലാതെയുള്ള വസ്തുവിലൊന്നിങ്കലും*
*എത്തരുതെന്മനം ഉത്തമപൂരുഷ –* *ശ്രീരാമ*

*കാമക്രോധാദി ദോഷമാകവെ വെടിഞ്ഞു നിൻ*
*പാദഭജനം ചെയ്യാനേകണേ അനുഗ്രഹം* *ശ്രീരാമ*

*സത്തുചിത്താനന്ദത്തിലെപ്പൊഴും മുഴുകിയും*
*മത്തനായ് ചരിപ്പതിനെത്തുമോ ഭാഗ്യം മമ–* *ശ്രീരാമ*

പിന്നെയും പല പാട്ടുകളും സ്തോത്രങ്ങളും രചിക്കുകയുണ്ടായി - ശങ്കരവേലിൽ പരമേശ്വരൻപിള്ളയുടെ അമ്മയ്ക്കുവേണ്ടി രചിച്ച ബ്രഹ്മ കീർത്തനം പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്.* മൂന്നു നാലു വർഷം മുമ്പ് ഇവൻ കന്യാകുമാരി യാത്രചെയ്യുന്ന അവസരത്തിൽ പുല്ലാട്ടു വൈദ്യരുടെ ആതിഥ്യവും സ്വീകരിക്കുയുണ്ടായി - അവിടെവച്ചും ഒരു പാട്ട് പാടുക യുണ്ടായി:-

**ജ്ഞാനക്കുമ്മി:-**

***കല്യാണമൂർത്തിയാം കാർമുകിൽവർണ്ണന്റെ*
*സന്താപനാശമാം സല്ചരിത്രം*
*ചിന്തിച്ചു ചിന്തിച്ചു സദ്ഗതിനേടുവാ-*
*നെന്തേമടിക്കുന്നു മാലോകരേ-*
*നിങ്ങൾ എന്തേ മടിക്കുന്നുമാലോകരേ - 1*

*കാലം കളയാതെ പാലാഴിമാതിന്റെ*
*മാനസചോരനാം രാധേശനെ*
*ആപാദമസ്തകം ധ്യാനിച്ചു ധ്യാനിച്ചു*
*മാനമോഹാദിയെ പോക്കിയാലും-*
*ശീഘ്രം മാനമോഹാദിയെ പോക്കിയാലും - 2*

*കിൽബിഷമൊക്കെയും പോക്കുവാനുള്ളൊരു*
*സിദ്ധൌഷധം മഹത്പാദസേവ*
*ശ്രദ്ധയായ് ചെയ്കിലോ ചിത്തം തെളിഞ്ഞാശു*
*ഭക്തിയും മുക്തിയും ലഭ്യമാകും*
*ശുദ്ധഭക്തിയും മുക്തിയും ലഭ്യമാകും - 3*

*കീഴ്മേൽ മറിച്ചീടും ദേഹാഹംഭാവത്തിൽ*
*ആണ്ടുപോയ് ചിത്തത്വമോർത്തീടാതെ-*
*പിന്നെയും പിന്നെയും ജനനമരണാദി*
*ദുഃഖമടയുന്നു മൂഢരെല്ലാം -*
*നിത്യം ദുഃഖമടയുന്നു മൂഢരെല്ലാം - 4*

* 1949-ൽ അച്ചടിച്ചു പ്രസിദ്ധീകരിച്ച ബ്രഹ്മകീർത്തനം ഈ പതിപ്പിന്റെ അവസാനം ചേർ ത്തിരിക്കുന്നു - പ്രസാധകർ

** സ്വാമിജി മഹാരാജ്, ഈ കവിത ക്ഷണനേരം കൊണ്ട് മനസ്സിൽ സൃഷ്ടിച്ച് പാടുകയാണു ണ്ടായത്. ഇതിൽ കാവ്യമനോഹാരിത, ഭക്തി, വേദാന്തം, ഗുരുവിനോടുള്ള ആദരവ് എന്നിവയെല്ലാം ഉൾക്കൊണ്ടിരിക്കുന്നു. ഓരോ ശ്ലോകവും ആരംഭിക്കുന്നത് ക, കാ, കി... എന്നിങ്ങനെ അക്ഷരമാലാക്രമത്തിലാണെന്നുള്ളതും ശ്രദ്ധിക്കുക



*കുട്ടികളൊപ്പം മനസ്സിനു ശുദ്ധത*
*നിസ്സംഗബുദ്ധിയും വന്നുവെങ്കിൽ*
*തട്ടിക്കളയാമീ സംസാരഭാരത്തെ*
*പെട്ടെന്നു നിങ്ങൾ അറിഞ്ഞിടേണം*
*പെട്ടെന്നു നിങ്ങൾ അറിഞ്ഞിടേണം - 5*

*കൂപമണ്ഡൂകമാം ജീവിതത്തെപ്പോക്കി*
*ആകാശതുല്യം പെരുകിടട്ടെ പെരുകിടട്ടെ*
*മാനസം എന്തൊരു സൗഖ്യം ലഭിച്ചിടു-*
*മായാസമെന്നിയേ സർവ്വകാലം*
*നിങ്ങൾക്കായാസമെന്നിയേ സർവ്വകാലം - 6*

*കൃഷ്ണന്റെ രൂപവും ലീലയുമോർത്തോർത്തു*
*കൃഷ്ണനായ്ത്തന്നെ ഭവിക്കവേണം*
*തൃഷ്ണകളെല്ലാം നശിച്ചിട്ടു സർവ്വവും*
*വിഷ്ണുമയമായി വന്നുകൊള്ളും -*
*സർവ്വം ബ്രഹ്മമയമായി വന്നുകൊള്ളും - 7*

*ക്ലേശൈകനാശക നാരായണഹരേ*
*മോക്ഷപ്രദ മധുസൂദനേതി*
*ഭക്ത്യാ ജപിക്കുവിൻ സർവ്വരും സന്തതം*
*മേൽക്കുമേൽ സൗഖ്യം ലഭിക്കുമല്ലോ -*
*സത്യം മേൽക്കുമേൽ സൗഖ്യം ലഭിക്കുമെല്ലൊ - 8*

*കേവലം ഭക്തികൊണ്ടൊന്നേ ലഭിച്ചീടൂ*
*കേശവൻ തന്നുടെ പാദപത്മം*
*ആശയാധീശനിലാശയെല്ലാം വച്ചു*
*സ്വസ്മിൻ മഹിമയിലെത്തിയാലും -*
*ശീഘ്രം സ്വസ്മിൻ മഹിമയിലെത്തിയാലും - 9*

*കൈതവം വിട്ടു ഭജിയ്ക്കുന്നവർക്കുള്ള*
*യോഗവും ക്ഷേമവും പൂർത്തിയാക്കാൻ*
*കംസാരിയാകുന്ന പാർത്ഥന്റെ സാരഥി*
*സർവ്വദാ ഏറ്റമടുത്തിരിപ്പൂ -*
*സർവ്വദാ ഏറ്റമടുത്തിരിപ്പൂ - 10*

*കോടിയുഗങ്ങളായ് സഞ്ചയിച്ചീടുന്ന*
*പുണ്യഫലമാണീ മർത്യജന്മം*
*തേടുവിൻ സദ്ഗുരു പാദപദ്മം പുനർ-*
*നേടുവിൻ സൗഭാഗ്യജ്ഞാനാമൃതം*
*പുനർ നേടുവിൻ സൗഭാഗ്യജ്ഞാനാമൃതം - 11*

*കൗതുകമാത്മസ്വരൂപം ധരിക്കുവാൻ*
*മെച്ചമായ് നാൾക്കുനാൾ വർദ്ധിച്ചീടിൽ*
*ഉള്ളത്തിലേറ്റം പ്രകാശിച്ചുകാണാകും*
*ബ്രഹ്മസത്യം ജഗന്മിഥ്യാഭാവം-*
*ബ്രഹ്മസത്യംജഗന്മിഥ്യാഭാവം - 12*

*കമ്പമില്ലാത്തൊരു സ്ഥാനം ലഭിച്ചീടും*
*ഘോരമാം ഭൂകമ്പമദ്ധ്യത്തിലും*
*തത്വമസ്യാദിയാം ശ്രൗതവാക്യങ്ങളെ*
*തത്വമറിഞ്ഞുള്ളിൽ ധ്യാനിച്ചീടിൽ-*
*നിത്യം തത്വമറിഞ്ഞുള്ളിൽ ധ്യാനിച്ചീടിൽ - 13*

*കഷ്ടമെ കഷ്ടമെ എത്രനാളോ പരം*
*ചിത്തഭ്രമത്തോടലഞ്ഞിരുന്നു*
*ശ്രീഗുരുകാരുണ്യമേകി പുരുഷനു*
*നിർമ്മലാനന്ദമാം ശാന്തിസൌഖ്യം-*
*ശ്രീനിർമ്മലാനന്ദമാം ശാന്തിസൌഖ്യം - 14*

ഇവൻ ബ്രഹ്മപുരിയിൽ താമസിച്ചിരുന്ന അവസരത്തിൽ ഒരു നിർഗ്ഗുണ സ്തോത്രവും രചിക്കുകയുണ്ടായി. അതും താഴെ ചേർക്കുന്നു.

ഓം

*നിർഗ്ഗുണോഽഹം നിഷകളോഽഹം നിർമ്മമോഽഹം നിശ്ചലോഽഹം*
*നിത്യശുദ്ധോ നിത്യബുദ്ധോ നിർവ്വികാരോ നിഷ്ക്രിയഃ*
*നിർമ്മലോഽഹം കേവലോഽഹം ഏകം ഏവാഽദ്വിതീയം*
*ഭാസ്വരോഽഹം ഭാസ്കരോഽഹം നിത്യതൃപ്തശ്ചിന്മയഃ 1*

*പൂർണ്ണകാമഃ പൂർണ്ണരൂപഃ പൂർണ്ണകാലഃ പൂർണ്ണദിക്*
*ആദിമദ്ധ്യാന്തഹീനോ ജനനമരണവർജ്ജിതഃ*
*സർവ്വകർത്താ സർവ്വഭോക്താ സർവ്വസാക്ഷീ സോസ്മ്യഹം*
*സർവ്വവ്യാപി മദ്വ്യതീതൊ നാസ്തികിഞ്ചന കാപ്യഹോ 2*



*ആനന്ദോഽഹം അനന്തോഽഹം സദ്രൂപചിദ്രസോപ്യഹം*
*അഹം ബ്രഹ്മാസ്മി ബ്രഹ്മാസ്മി*
*ബ്രഹ്മൈവാഹം സദാശിവഃ - ഓം- 3*

ഇത്രയും എഴുതി - എന്തിന്നാണ് ഇതൊക്കെയും എഴുതിപ്പിടിപ്പിച്ചിരിക്കുന്നത്, എന്ന് ഇവനു പല സന്ദർഭങ്ങളിലും തോന്നുകയുണ്ടായി - ഇപ്പോൾ ഇവിടെ സമാപിക്കട്ടേയോ!

*"അലമതി വിതതൈർ വചഃ പ്രപഞ്ചൈ-*
*രിയമുചിതെഹ സുഖായ ദൃഷ്ടിരേകാ-*
*ഉപഗമിതരസം സമം മനോഽന്ത-*
*ര്യദി മുദിതം തദനുത്തമാ പ്രതിഷ്ഠാ - യോഗവാസിഷ്ഠം."*

*ഭാവം* - വളരെ വാക്ജാലങ്ങളെക്കൊണ്ട് എന്തുതന്നെ പ്രയോജനം? ലൗകിക വിഷയങ്ങളിൽ മനസ്സിന്ന് നീരസം ഉണ്ടാകണം. അപ്പോഴത്രെ ദൃഢമായ വൈരാഗ്യം ലഭിക്കുകയുള്ളു. ഇപ്പോൾ മനസ്സാകട്ടെ വിക്ഷേപങ്ങളോ വൈഷമ്യങ്ങളോ, കൂടാതെ സ്വസ്വരൂപമായ ആത്മാവിൽതന്നെ സുഖമായി ലയിക്കുന്നു - ഇപ്രകാരമുള്ള ബ്രഹ്മാകാരവൃത്തിയത്രേ സ്പൃഹണീയമായിട്ടുള്ളത്.

*"ന ധനം ന ജനം ന സുന്ദരീം കവിതാം വാ ജഗദീശകാമയെ*
*മമ ജന്മനി ജന്മനീശ്വരെ ഭവതാത്ഭക്തിരഹൈതുകീ ത്വയി"*

*ഭാവം* - പെണ്ണിലോ പണത്തിലോ കവിതയിലോ ആദിജാത്യത്തിലോ ഇവന്റെ മനസ്സ് പോകുന്നതേയില്ല. ഏതു തരത്തിലും എത്രയോ ജന്മവും ഉണ്ടാകട്ടെ - അവിടെയൊക്കെയും ഹേ ഭഗവൻ! ഇവന്ന് അവിടത്തെ പാദാരവിന്ദങ്ങളിൽ അഹൈതുകിയായ ഭകതിയുണ്ടാകുമാറാകട്ടെ!

*"തത്തേഽനുകമ്പാം സുസമീക്ഷമാണോ*
*ഭുഞ്ജാന ഏവാത്മകൃതം വിപാകം*
*ഹൃദ്വാഗ്വപുർഭിർവിദധന്നമസ്തെ*
*ജീവേത യോ മുക്തിപദേ സ ദായഭാക്"*

(ശ്രീമദ് ഭാഗവതം ദശമസ്കന്ധം 14-ാം അദ്ധ്യായം - ശ്ലോകം 8)

*ഭാവം* - ഹെ ഭഗവൻ! അങ്ങയുടെ അപാരമായ മഹിമയെ പൂർണ്ണമായി അറിയുവാൻ ആർക്കും സാധിക്കുന്നതല്ല - ആകയാൽ ഏതൊരു ഭാഗ്യശാലികളാണോ അവരവരുടെ പ്രാരബ്ധകർമ്മങ്ങളെ നിർവ്വിഘ്നം അനുഷ്ഠിച്ചുകൊണ്ടിരിക്കുന്നത്, അതേസമയത്തിൽതന്നെ അവിടത്തെ അനുകമ്പയെതന്നെ പ്രധാനമായി ഗണിച്ച് വാങ്മനഃകായങ്ങളെക്കൊണ്ടും

അവിടത്തെ സേവയിൽ തല്പരന്മാരായി ഭവിക്കുന്നു. അവർ തന്നെയാണ് ഈ ജനനമരണരൂപമായ സംസാരത്തിൽനിന്നും സർവ്വദാ മുക്തിക്ക് അർഹന്മാർ –

"മാതൃദേവോ ഭവ പിതൃദേവോ ഭവ, ആചാര്യദേവോ ഭവ
അതിഥിദേവോ ഭവ" – ശ്രുതി

*ആസ്താം താവദിയം പ്രസൂതിസമയേ ദുർവ്വാരശൂലവ്യഥാ*
*നൈരുച്യം തനുശോഷണം മലമയീശയ്യാ ച സാംവത്സരീ*
*ഏകസ്യാപി സഗർഭഭാരഭരണ ക്ലേശസ്യ യസ്യാഃക്ഷമോ*
*ദാതും നിഷ്കൃതിമുന്നതോഽപി തനയഃ തസ്യൈ ജനന്യൈ നമഃ*

*"ഗുരുർബ്രഹ്മാ ഗുരുർവിഷ്ണു ഗുരുർദേവോ മഹേശ്വരഃ*
*ഗുരുസ്സാക്ഷാത് പരംബ്രഹ്മ തസ്മൈ ശ്രീഗുരവെ നമഃ"*

*"അസതോ മാ സത് ഗമയ,*
*തമസോ മാ ജ്യോതിർഗമയ*
*മൃത്യോർമാ അമൃതം ഗമയ"*

*"ആവിരാവി മയി ഏധി രുദ്ര,യത് തെ ദക്ഷിണമുഖം,*
*തേന മാം പാഹി നിത്യം."*

**ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ**

19–09–1955

☆



# ബ്രഹ്മകീർത്തനം

**രചയിതാ – സാക്ഷാൽ ഭഗവാൻ**
**സ്വാമി പുരുഷോത്തമാനന്ദൻ**
**വസിഷ്ഠഗുഹ, നാമമാത്രം**

## ആമുഖം

പത്തിരുപതു കൊല്ലങ്ങൾക്കു മുമ്പ് ഞാൻ ബ്രഹ്മപുരിയിൽ ഒരു ഗുഹയിൽ താമസിക്കുമ്പോൾ ഉണ്ടാക്കിയ കീർത്തനമാണ് ഇത്. സ്വന്തം മാതാവിനെപ്പോലെ അത്ര ഭക്തിയും ആദരവും എനിക്കുണ്ടായിരുന്ന ശങ്കര വേലിൽ മാതാവിനെ ഉദ്ദേശിച്ചാണ് ഈ കീർത്തനത്തിന്റെ ആവിർഭാവം എന്നു പറയേണ്ടിയിരിക്കുന്നു. എട്ടുപത്തു ദിവസങ്ങൾക്കു മുമ്പ് ഈ കീർത്തനത്തിന്റെ ഒരു ഭാഗം "ഇല്ലാത്തതൊക്കയും" എന്റെ മനസ്സിൽ കടന്നുകൂടി. അപ്പോൾതന്നെ ഈ കീർത്തനം മുഴുവൻ ഒന്നുകൂടി കാണുന്നതിനാഗ്രഹമുണ്ടായി. ആ മാതാവിന്റെ പ്രിയപുത്രനായ ശ്രീ പരമേശ്വരൻപിള്ളക്കെഴുതുകയും ആ കീർത്തനം അസൽ പകർപ്പ് അയച്ചുതരികയും ചെയ്തു. മുഴുവൻ വായിച്ചുകഴിഞ്ഞപ്പോൾ എനിക്ക് പ്രത്യേകമായ ഒരു ആനന്ദം ലഭിച്ചു. പരോപകാരമായി തീരട്ടെ എന്നു വിചാരിച്ച് പുസ്തകരൂപേണ അച്ചടിച്ചു വിതരണം ചെയ്യണമെന്നൊരു ഇച്ഛയുണ്ടായി. ആ ഇച്ഛയുടെ ഫലമത്രെ ഈ പുസ്തകം.

വസിഷ്ഠഗുഹ പുരുഷോത്തമാനന്ദൻ
22–5–1949

## ബ്രഹ്മകീർത്തനം

*ശ്രീവല്ലഭഹരേ വാസുദേവാച്യുത*
*ശ്രീവത്സകൗസ്തുഭഹാരീവനമാലിൻ*
*മായാപതെ പരിപാലയമാനിശം*
*ആലയം മാലയ കാലകാലാർച്ചിത* - പല്ലവി

മം + അനിശം = മാനിശം, എന്നെ എല്ലായ്പോഴും. ആലയം = ലയം വരയ്ക്കും. മനസ്സ്, ബുദ്ധി, അഹങ്കാരം എന്നു തുടങ്ങിയവകൾ എല്ലാം ഉപ്പുപാവ സമുദ്രത്തിൽ ലയിക്കുന്നതുപോലെ ഭഗവന്മയമായി ത്തീരുന്നതുവരെയും. മാലയ = മാ (ലക്ഷ്മി)യുടെ നിവാസസ്ഥാനം. ശ്രീ വല്ലഭൻ.

ചരണങ്ങൾ

*അച്യുതാനന്ത നമസ്തെ നമൊനമഃ*
*സച്ചിദാനന്ദ സമസ്തജഗത്പ്രഭൊ*
*ഉച്ചരിക്കാകണെ നിന്തിരുനാമങ്ങൾ*
*ഉച്ചത്തിലേകാഗ്ര ചിത്തമൊടും സദാ* 1

*ആശ്ചര്യമാശ്ചര്യമോർത്തു കാണീടുകിൽ,*
*അച്ഛനും പുത്രരും മിത്രധനാദിയും*
*സ്വപ്നതുല്യം, തുച്ഛവസ്തുവിൽ മോഹിച്ചു*
*മത്തരായ് നിൻതത്വമേതുമറീന്നീലെ* 2

*ഇല്ലാത്തതൊക്കെയുമുണ്ടെന്നു ബോധിച്ചു*
*വല്ലാതെ സന്തപിച്ചീടുന്നു കഷ്ടമെ*
*കള്ളച്ചതികളിൽ രാപ്പകൽ മഗ്നരായ്*
*കള്ളമല്ലെ കാലമാഹന്ത പോകുന്നു.* 3

*ഈരേഴുലകവും പാഴായമായയിൽ*
*പാരം വിജൃംഭിച്ചു രജ്ജുവിൽ സർപ്പംപോൽ*
*ഇത്ഥമോർത്താസ്ഥകളെല്ലാം ത്യജിച്ചേക-*
*സത്യമാരായുവിൻ നിത്യം നിരാകുലം* 4

*ഉച്ചത്തിലല്ലയൊ ഘോഷിപ്പു നിത്യമാം*
*സത്യമൊന്നെയുള്ളു നാനാത്വമില്ലെന്ന്*
*മെച്ചത്തിലീ മാതൃവാണി ശ്രവിക്കുവാൻ*
*ശ്രോത്രമില്ലാതെയായ്പോയതുമത്ഭുതം* 5



*ഊക്കെഴും ശത്രുക്കൾ കാമവും ക്രോധവും*
*തക്കവും പാർത്തുപാർത്താരാൽ മരുവുന്നു*
*ചിക്കെന്നിവറ്റിന്റെ കണ്ഠമറക്കുവാൻ*
*പറ്റിയവാളേക സത്യബോധം തന്നെ* 6

*ഭ്രുതിക്കു കാളുന്നഹോമാഗ്നിയിൽ സർവ-*
*യജ്ഞസംഭാരങ്ങളാഹുതിചെയ്യുംപോൽ*
*പഞ്ചേന്ദ്രിയവൃത്തി സർവവും ജ്ഞാനാഗ്നി-*
*യിങ്കൽ സ്വാഹാകാരമായ്വരട്ടെ സദാ* 7

*എന്തിന്നു നീന്തിക്കുഴഞ്ഞു വലയുന്നു*
*സംസാരവാരിധൗ ലോകരനേകധാ*
*അന്തികത്തല്ലെയിരിക്കുന്നു ശ്രീപാദ-*
*പത്മനൗകാ പരംശ്രേയഃസുഖാവഹാ* 8

*ഏറിയ മോദേന കേറുവിൻ തോണിയിൽ*
*പാരം സുഖേന ഗമിച്ചു സുഖിക്കുവിൻ*
*ശ്രീകാന്തസുന്ദരം ശ്രീമന്മനോഹരം*
*ശ്രീവത്സവിഗ്രഹം ധ്യാനിച്ചുകൊള്ളുവിൻ* 9

*ഐഹികവസ്തുവിലെന്തിരിപ്പു സുഖം*
*ദുഃഖമെ ദുഃഖമെ ദുഃഖമെ ദുഃഖമെ*
*അന്തരംഗത്തിലിരിക്കുമാത്മാനന്ദ-*
*മന്തരംകൂടാതെ ഉണ്ടു രമിക്കുവിൻ* 10

*ഓടി അലയേണ്ട അങ്ങുമിങ്ങും സുഖം*
*തേടി മനുജരെ കാട്ടിലും നാട്ടിലും*
*ഓടക്കുഴൽവിളി കേൾക്കുന്നതില്ലയൊ*
*ഓടിവരുവിനെന്നെന്റെ സമീപത്തിൽ* 11

*ഔഷധമൊട്ടുകഴിച്ചെൻ പലതരം*
*ഔഷധം പറ്റിയതൊന്നുതന്നെ ദൃഢം*
*പാദസേവാമൃതസാരം കുടിക്കുവിൻ*
*താരം ജപിക്കുവിൻ പാരം സുഖിക്കുവിൻ* 12

*അമ്മയുമച്ഛനും ധാന്യധനാദിയും*
*സന്മയചിന്മയ നീയെ മമ പ്രഭോ*
*കല്മഷമൊക്കയും പോക്കി നിൻ പാദത്തി-*
*ലന്തെ രമിക്കുവാനെന്തെ കനിയാത്തു* 13

അഥ ധ്യാനം

*അർക്കായുതപ്രഭ വെല്ലും കിരീടവു-*
*മർക്കസോമാക്ഷിയും ഫാലവും ഗോപിയും*
*മന്ദസ്മിതാർദ്രമാം പൂർണ്ണചന്ദ്രാനനം*
*നന്മണികുണ്ഡലം ഗണ്ഡയുഗളവും*
*എള്ളിൻസുമസമനാസയുമോഷ്ഠവും*
*കുന്ദദന്താഭയും കൗസ്തുഭഗ്രീവയും*
*ശംഖചക്രാബ്ജ ഗദാങ്കിതബാഹുവും*
*പങ്കജമാതിന്റെ വാസവക്ഷഃസ്ഥലം*
*ശ്രീവത്സശോഭയും മുക്തഹാരങ്ങളു-*
*മാലോലലോലംബനാദിവനമാലാ*
*ബ്രഹ്മാണ്ഡമന്ദിരോദാരമുദരവും*
*പീതാംബരം സ്വർണ്ണകാഞ്ചിയും നാഭിയും*
*ഊരുപ്രദേശവും ജംഘായുഗളവും*
*മഞ്ജുനാദാങ്കിതമഞ്ജീരയുഗ്മവും*
*ഏറ്റം മൃദുളം മധുരം മനോഹര-*
*മാർത്തിനാശം സർവസമ്പല്കരാമൃതം*
*കാമങ്ങളില്ലെന്നിരിക്കിലും ഭക്തരി-*
*ലേതും ഗണിയാതെ വാരിവർഷിക്കുന്ന*
*കല്പകപ്പൂതുല്യമത്യന്തകോമളം*
*യോഗിഹൃൽസ്ഥാപിതം മുക്തഗണാശ്രിതം*
*ഭക്തസർവസ്വമാം പാദാബ്ജയുഗ്മവും*
*ചിത്തത്തിലാകുവാൻ നിത്യം നമോനമഃ*
*നിത്യായ സത്യായ ശുദ്ധായ ബുദ്ധായ*
*നിത്യം നമൊ നമൊ നിത്യം നമൊനമഃ*
*അജ്ഞനായുള്ള ഞാൻ ചെയ്തപരാധങ്ങ-*
*ളോർക്കാതെ ചിക്കെന്നനുഗ്രഹിക്കേണമെ*
*സർവജ്ഞ സർവഗ സർവശർവപ്രിയ*
*സർവൈകസുന്ദര നിത്യം നമൊനമഃ*
*നിത്യം നമൊ നമൊ നിത്യം നമൊ നമൊ*
*നിത്യം നമൊ നമൊ നിത്യം നമൊ നമഃ*

ഹരിഃ ഓം തത് സത്